ഒന്നാംഭാഗം

## കൃഷ്ണോൽപത്തി

ഇന്ദിരാതന്നുടെ പുഞ്ചിരിയായൊരു
ചന്ദ്രികാ മെയ്യിൽ പരക്കയാലെ
പാലാഴിവെള്ളത്തിൽ മുങ്ങിനിന്നീടുന്ന
നീലാഭമായൊരു ശൈലംപോലെ
മേവിനിന്നീടുന്ന ദൈവതംതന്നെ, ഞാൻ
കൈവണങ്ങീടുന്നേൻ കാത്തുകൊൾവാൻ
കീർത്തിയെ വാഴ്ത്തുവാനോർത്തുനിന്നീടുമെൻ
ആർത്തിയേ തീർത്തു തുണയ്ക്കേണമേ.
ദേശികനാഥൻതൻ പാദങ്ങളേലുമ-
പ്പേശലമായൊരു രേണുലേശം
ക്ലേശങ്ങളേലുന്ന പാശങ്ങളേശായ്‌വാൻ
ആശയംതന്നുള്ളിലാക്കുന്നേൻ ഞാൻ
വാരണവീരൻതന്നാനനം കൈക്കൊണ്ടു
പൂരിച്ച വന്മദവാരി മെയ്യിൽ
നിന്നു വിളങ്ങുന്ന ദൈവതംതൻ കനി-
വെന്നും വിളങ്ങുകയെന്നിൽ മേന്മേൽ;
ഭാരതീദേവിതൻ ഭൂരിയായുള്ളോരു
കാരുണ്യപൂരവും വേറിടാതെ
നന്മധുവേലുന്ന നന്മൊഴി നല്കുവാൻ
തണ്മകളഞ്ഞു വിളങ്ങുകെന്നിൽ
ഭാരതമായൊരു പീയൂഷരാശിക്കു
കാരണമായൊരു വാരിധിയായ്
വ്യാസനായുള്ളോരു മാമുനിതൻ കൃപ
ഭാസന്നാമെന്നിൽ പുലമ്പേണമേ.
മൂഢതകൊണ്ടു ഞാനേതാനുമുണ്ടിന്നു
കാടായിച്ചൊല്ലുവാൻ ഭാവിക്കുന്നു;

ത്തിൽ വശപ്പെടും എന്നു വിചാരിക്കുന്നതിനും തരം കാണുന്നില്ല. പൂർവ്വകാലങ്ങളിൽ ചെറുശ്ശേരി സ്ത്രീജനങ്ങളുടെ പാരായണത്തിനു് നിരന്തരം പാത്രീഭവിച്ചിരുന്നു. കോലത്തിരിരാജാവിൻെറ കളത്രത്തിനു ഭഗവൽകഥ പാരായണംചെയ്‌വാനായി ഇതു നിർമ്മിച്ചുവെന്നും രാജാവും ചെറുശ്ശേരിയും തമ്മിൽ ചതുരംഗം വച്ചുകൊണ്ടിരിക്കുമ്പോൾ രാജാവിനു നേരിട്ട ചതുരംഗപ്പരുങ്ങലിൽ 'ഉന്തുന്തുന്തുന്തുന്തുന്താളെയുന്തു്' എന്നു രാജാവിൻെറ ഭാര്യ പറഞ്ഞുകൊടുത്തുവെന്നും മററും ഐതിഹ്യങ്ങളുണ്ടു്. ചെറുശ്ശേരിക്കു ചതുരംഗം അറിയാമായിരുന്നുവെന്നുള്ളതിലേക്കു രാജസൂയംകഥയിൽ ജനസംകുലമായ സംഭാഷണസന്ദർഭത്തിൽ 'മെച്ചമേ ചൊല്ലിനാൻ വച്ചരശങ്ങവൻ' എന്നു പറഞ്ഞിരിക്കുന്നതു സാമാന്യം ഒരു തെളിവായി സ്വീകരിക്കാം. ഇതിൽപ്പരമായി ടി ഐതിഹ്യത്തിനു തെളിവുകൾ കിട്ടിയിട്ടില്ല. പ്രശസ്തമായ ഈ കൃതി മലയാളഭാഷയ്ക്കു വളരെ വിലയേറിയ ഒരു ഭൂഷണമാണെന്നുള്ള അഭിപ്രായത്തെ വീണ്ടും പറഞ്ഞുകൊണ്ടു് ഈ പ്രസംഗത്തെ ഇവിടെ വിരമിപ്പിക്കുന്നു.

എന്നാൽ ഈ പുതിയ പതിപ്പിനെപ്പററിക്കൂടി രണ്ടു വാക്കു പറയാതെ ഈ പ്രസംഗം തീരെ സമാപ്തിയാക്കുന്നതു കേവലം അനുചിതമെന്നേ വരികയുള്ളൂ. ഇതിൽ ഉപരി ഉദ്ധരിച്ചിരിക്കുന്ന ഭാഗങ്ങൾതന്നെ ഈ പതിപ്പിനെ ആശ്രയിച്ചിട്ടുള്ളതാണെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. മലയാളഭാഷാസാഹിത്യത്തിൽ ഉള്ള പഴയ ഗ്രന്ഥങ്ങളെ സംസ്കരിച്ചും പരിശോധിച്ചും അച്ചടിപ്പിക്കേണ്ട ആവശ്യകതയെപ്പററി പല അവസരങ്ങളിലും പിഷ്ടപേഷണരൂപേണ ഞാൻ പ്രതിപാദിച്ചിട്ടുള്ളതും നിവൃത്തിയുള്ളിടത്തു പ്രവൃത്തിരൂപേണ ഉത്സാഹിച്ചിട്ടുള്ളതും ആകുന്നു. പ്രസ്തുതമായ കൃഷ്ണഗാഥയുടെ പ്രചാരത്തിലിരിക്കുന്ന പതിപ്പുകൾ വളരെ അതൃപ്തികരങ്ങളാണെന്നു പഠിച്ചും പഠിപ്പിച്ചും എനിക്കു് നല്ല ബോധ്യംവന്നിട്ടുണ്ടു്. ഏതോ ഒരു ഗ്രന്ഥത്തിലെ അബദ്ധങ്ങൾ പരമ്പരയാ പകർത്തിവന്നതാണു് ആ പതിപ്പുകളെന്നു്, അവയിൽ മിക്കതിലും ഒരേ അബദ്ധം തന്നെ അഭിന്നരൂപത്തിൽ ആവർത്തിച്ചിട്ടുള്ളതും, 'കമലാകരപരിലാളിത' ഇത്യാദി സ്തുതിസന്ദർഭം വിട്ടു് അവസാനഭാഗത്തേക്കു ജംഗമപദാർത്ഥംപോലെ ഇളകിപ്പോയിട്ടുള്ളതും, ചില ഘട്ടങ്ങളിൽ അനേകവരികൾ ഒരുമിച്ചു് അന്തർദ്ധാനംചെയ്തിട്ടുള്ളതുംകൊണ്ടു് അനുമാനിക്കത്തക്കതാണു്.

പി. കെ. നാരായണപിള്ള

## ഒന്നാംഭാഗം

# കൃഷ്ണോൽപത്തി

ഇന്ദിരാതന്നുടെ പുഞ്ചിരിയായൊരു
ചന്ദ്രികാ മെയ്യിൽ പരക്കയാലെ
പാലാഴിവെള്ളത്തിൽ മുങ്ങിനിന്നീടുന്ന
നീലാഭമായൊരു ശൈലംപോലെ
മേവിനിന്നീടുന്ന ദൈവതംതന്നെ, ഞാൻ
കൈവണങ്ങീടുന്നേൻ കാത്തുകൊൾവാൻ
കീർത്തിയെ വാഴ്ത്തുവാനോർത്തുനിന്നീടുമെൻ
ആർത്തിയേ തീർത്തു തുണയ്ക്കേണമേ.
ദേശികനാഥൻതൻ പാദങ്ങളേറ്റുമ-
പ്പേശലമായൊരു രേണുലേശം
ക്ലേശങ്ങളേറ്റുന്ന പാശങ്ങളേശായ്‌വാൻ
ആശയംതന്നുള്ളിലാക്കുന്നേൻ ഞാൻ
വാരണവീരൻതന്നാനനം കൈക്കൊണ്ടു
പൂരിച്ച വന്മദവാരി മെയ്യിൽ
നിന്നു വിളങ്ങുന്ന ദൈവതംതൻ കനി-
വെന്നും വിളങ്ങുകയെന്നിൽ മേന്മേൽ;
ഭാരതീദേവിതൻ ഭൂരിയായുള്ളോരു
കാരുണ്യപൂരവും വേറിടാതെ
നന്മധുവേലുന്ന നന്മൊഴി നല്കുവാൻ
തണ്മകളഞ്ഞു വിളങ്ങുകെന്നിൽ
ഭാരതമായൊരു പീയൂഷരാശിക്കു
കാരണമായൊരു വാരിധിയായ്
വ്യാസനായുള്ളൊരു മാമുനിതൻ കൃപ
ദാസനാമെന്നിൽ പുലമ്പേണമേ.
മൂഢതകൊണ്ടു ഞാനേതാനുമുണ്ടിന്നു
കാട്ടായിച്ചൊല്ലുവാൻ ഭാവിക്കുന്നു;

ഭൂരികളായുള്ള സൂരികളെല്ലാരും
ചീറാതെ നിന്നു പൊറുക്കേണമേ
സംസാരമോക്ഷത്തിൻ കാരണമായതോ
വൈരാഗ്യമെന്നല്ലൊ ചൊല്ലിക്കേൾപ്പൂ
എന്നതുതന്നെ വരുത്തിനിന്നീടുവാൻ
ഇന്നിതുതന്നെ ഞാൻ നിർമ്മിക്കുന്നു.
ബോധമില്ലാതെ ഞാനേതുമേ വല്ലാതെ
ഗാഥയായ് ചൊല്ലുന്ന ഭാഷയായി
നിർഗ്ഗുണനായുള്ളോരീശനെക്കൊണ്ടല്ലോ
നിർഗ്ഗുണമായതു ചേരുമപ്പോൾ
കാടായിച്ചൊല്ലിലും കൈടഭവൈരിതൻ
നീടാർന്നുനിന്നുള്ള ലീലയല്ലോ
എന്നതുകൊണ്ടെനിക്കുള്ളിലില്ലേതുമേ
മന്ദതയിന്നിതു നിർമ്മിക്കുമ്പോൾ
മാധവനാമമരപ്രഭുവെന്നതോ
മാപാപം പോക്കുന്നോനെന്നു കേൾപ്പൂ
എന്നതുകൊണ്ടു ഞാൻ വന്ദ്യരായുള്ളോരെ
വന്ദിച്ചുകൊണ്ടിതു നിർമ്മിക്കുന്നു.
പാലാഴിമാതുതാൻ പാലിച്ചുപോരുന്ന
കോലാധിനാഥനുദയവർമ്മൻ
ആജ്ഞയെച്ചെയ്കയാലജ്ഞനായുള്ള ഞാൻ
പ്രാജ്ഞനെന്നിങ്ങനെ ഭാവിച്ചിപ്പോൾ,
ദേവകീസൂനുവായ്മേവിനിന്നീടുന്ന
കേവലൻതന്നുടെ ലീലചൊൽവാൻ
ആവതല്ലെങ്കിലുമാശതാൻ ചെല്കയാൽ
ആരംഭിച്ചീടുന്നേനായവണ്ണം.

ശ്രീപത്മനാഭൻതൻ ജായയെന്നിങ്ങനെ
പേർപെറ്റുനിന്നൊരു മേദിനിതാൻ,
ദുഷ്ടരായുള്ളോരു മന്നവരെല്ലാരും
മുട്ടേറെപ്പോന്നു പിറക്കയാലേ,
അന്തമില്ലാതൊരു ഭാരംകൊണ്ടേറുന്ന
സന്താപംപൂണ്ടു തളർന്നു മേന്മേൽ
ധേനുവായ് ചെന്നു വിരിഞ്ചനോടെല്ലാംതാൻ
വേദനയോതിനാൾ കാതരയായ്;
"കഷ്ടരായുള്ളൊരു ദുഷ്ടരെ സൃഷ്ടിച്ചു—
തൊട്ടേറിപ്പോകുന്ന തമ്പുരാനേ!
ഭാരത്തെക്കൊണ്ടു ഞാൻ പാതാളലോകത്തു
പാരാതെ വീഴുന്നതുണ്ടു നേരേ
ഇണ്ടലെത്തൂകുന്ന വൻഭാരമിങ്ങനെ

ഉണ്ടായീലെന്നുമേ പണ്ടെനിക്കോ.
കമ്പിട്ടുനിന്നൊരു കൂർമ്മവും ചെഞ്ചെമ്മെ
തൺപെട്ടുപോകുന്നതുണ്ടു പാർത്താൽ
ഊക്കനായ് നിന്നൊരു പന്നഗനാഥനു
ശ്ശൂൽക്കാരമേറുന്നതിന്നിന്നെല്ലാം.
ആനകളെല്ലാമേ ദീനങ്ങളായിത്ത–
ന്നാനനം താഴ്ത്തിത്തളർന്നുകൂടി
മാമയനായോനേ! ഭാരത്തെക്കൊണ്ടു ഞാൻ
നാമാവശേഷയായ്പ്പോകുംമുമ്പെ
പാരാതെകണ്ടെന്നെപ്പാലിച്ചുകൊള്ളണം
കാരുണ്യക്കാതലേ! കൈതൊഴുന്നേൻ.''
വേദനപൂണ്ടൊരു മേദിനിയാലിത്തു
വേദിതനായ വിരിഞ്ചനപ്പോൾ,
വാനവർ ചൂഴററു മേദിനിതാനുമായ്
വാർതിങ്കൾമൗലിതന്നാലയത്തിൽ
പാരാതെ ചെന്നവർ ചൊല്ലിനാരെല്ലാരും
പാലാഴിതന്നിലും ചെന്നു പിന്നെ
വാരുററുനിന്നൊരു വാക്കുകൊണ്ടന്നേരം
വാരിജനേത്രനെ വാഴ്ത്തിച്ചൊന്നാർ:
''ഈരേഴുപാരിനും കാരണമായൊരു
കാരുണ്യപൂരമാം വാരിരാശേ!
പാരിടം പൂരിച്ച ഭാരത്തെത്തീർത്തിന്നു
പാലിച്ചുകൊള്ളേണം പാരാതെ നീ
നിൻകനിവില്ലായ്കിലെങ്ങളിന്നെങ്ങനെ
സങ്കടംപോക്കുന്നു തമ്പുരാനേ!
വങ്കനിവാണ്ടെങ്ങൾ സങ്കടം തീർക്കണം
പങ്കജലോചന! ശങ്കിയാതേ.''
വാസവൻമുമ്പായ വാനവരിങ്ങനെ
വാഴ്ത്തിനനേരത്തു വാരിജാക്ഷൻ
പ്രത്യക്ഷനായിട്ടു ചൊല്ലിനിന്നീടിനാൻ
ഭക്തിയെക്കാണുമ്പോഴെന്നു ഞായം:
''മുന്നമേതന്നെയറിഞ്ഞു ഞാൻ പോരുന്നു
മന്നിടംചേരുന്ന ഭാരമെല്ലാം
ഇന്നിന്നു വന്നീടും നിങ്ങളെന്നുള്ളതും
എന്നുള്ളംതന്നിലുണ്ടോർച്ചയെന്നാൽ.
ഭൂഭാരംതന്നെത്തളർപ്പതിന്നോരോരോ
വ്യാപാരം ചെഞ്ചെമ്മേ ചെയ്‌വതിന്നായ്
മാനുഷനായിപ്പിറക്കുന്നുണ്ടു ഞാൻ
ആനകദുന്ദുഭിസൂനുവായി,
മൂത്തവനായിപ്പിറന്നിന്നീടുമേ

മൂർത്തിവിശേഷമായ് ചേർത്തനന്തൻ
വാനവരെല്ലാരുമാദരവോടങ്ങു
യാദവന്മാരായ്പ്പിറക്ക മന്നിൽ
മായയായ് മേവുന്ന ദേവിയും വന്നങ്ങു
മാനുഷിയായിപ്പിറക്കും പിന്നെ
വേണുന്ന കാര്യങ്ങൾ സാധിച്ചുകൊള്ളുവാൻ
ചേണുറ്റുനിന്നു തുണപ്പതിന്നായ്
പാരാതെ പിന്നെ ഞാൻ പാരിടം പൂരിച്ച
ഭാരത്തെത്തീർത്തു തളർത്തു നന്നായ്
മേദിനിതന്നുടെ വേദനപോക്കുവൻ
ഖേദിക്കവേണ്ടായിന്നിങ്ങളാരും.''
വാനവരെല്ലാരുമെന്നതു കേട്ടപ്പോൾ
വാരിജസംഭവന്താനുമായി
മേദിനിതന്നുടെ ഖേദത്തെത്തീർത്തുടൻ
മേളത്തിൽ പോയങ്ങു വിണ്ണിൽ പുക്കാർ.

ശ്രീമധുരാപുരിയെന്നൊരു നാമമായ്
ശ്രീമതിയായൊരു രാജധാനി
യാദവന്മാർക്കെല്ലാമാഗാരമായിനി-
ന്നാദിയിലുണ്ടായി പണ്ടു പാരിൽ
നാകികൾക്കെല്ലാമങ്ങാഗാരമായൊരു
നാകമഹാപുരിയെന്നപോലെ
സ്വർഗ്ഗംതന്നിലുള്ളാശയുണ്ടായ്‌വരാ
അപ്പുരിതന്നിലിരിപ്പോർക്കെന്നും
നന്ദനംതന്നുടെ നിന്ദയെച്ചെയ്യുമ-
മ്മന്ദിരേന്നിന്നെഴും നിഷ്കുടങ്ങൾ
നിർജ്ജരദീർഗ്ഘികതന്നുള്ളിലേറുന്ന
ലജ്ജയെച്ചേർക്കുമീ ദീർഗ്ഘികകൾ
ധർമ്മിഷ്ഠരായോരെച്ചിന്തിച്ചുകാൺകിലോ
ധർമ്മജൻശീലവും തണ്മകോലും,
ആയങ്ങൾ കാണുമ്പോൾ തോയാകരന്തന്നിൽ
പായുന്ന വൻനദീജാലംപോലെ.
സ്വർണ്ണൌഘംതന്നുടെ തിണ്മയെക്കാണുമ്പോൾ
തിണ്ണമൊന്നഞ്ചുമമ്മേരുശൈലം.
ദാനങ്ങൾ കാണുമ്പോൾ വൃന്ദാരകന്മാരും
ഹീനങ്ങളായ് വന്നു ദീനങ്ങളായ്,
വീരന്മാരായുള്ളോർതൻ വീരത കാണുമ്പോൾ
വീരരായോരില്ലയിപ്പാരിലാരും.
വിദ്യകൾകൊണ്ടുള്ള വേലകൾ കാണുമ്പോൾ
വിസ്മയംകോലുമമ്മജ്ജടിയും,

അസ്ത്രങ്ങളാംകൊണ്ടവരഭ്യസിച്ചീടുമ്പോളം
*എത്രയും പാരിഷ്ഠം ലഗ്ഗവനും,
കാമുകന്മാരുടെ കാന്തിയെക്കാണുമ്പോളം
കാമനും ചെഞ്ചൊമ്മേയഞ്ചുമേററം,
മാനിനിമാരുടെ മാണ്പിനെക്കാൺകില-
മ്മേനക ദീനയായ് നാണമപ്പോഴാം,
വെണ്മാടംതന്നുടെ വെണ്മയെക്കാണുമ്പോളം
കന്മഷംതോന്നുമക്കൗമുദിക്കും,
അപ്പുരിതന്നിൽ വിളങ്ങിനിന്നീടുന്ന
ശില്പങ്ങളൊന്നൊന്നേ പാർത്തുകണ്ടാൽ
വാസവമന്ദിരം വാഞ്ഛയോടു നിർമ്മിപ്പാൻ
മാതൃകയായതിതെന്നു തോന്നും,
അപ്പുരിതന്നിലുള്ളത്ഭുതം ചൊല്ലുവാൻ
കെല്പുള്ളോർആരുമില്ലെന്നുവേണ്ടാ
തത്സാരമോർക്കിലോ വസ്വൗകസാ യും
നിസ്സാരയായിട്ടേ വന്നുകൂടൂ.
യാദവവീരരുമപ്പുരിപാലിച്ചി-
ട്ടാദരവോടു വസിക്കുംകാലം
ദേവകനാകുന്ന യാദവന്തന്നുടെ
ദേവകിയാകുന്ന കന്യകയെ
ശ്രീവസുദേവർക്കു നല്കിനാനന്പോടു
ശ്രീപതിതന്നുടെയമ്മയാവാൻ.
വേട്ടുനിന്നീടുന്ന ശ്രീവസുദേവർതാൻ
വാട്ടമകന്നൊരു തേരിലേറി
ദേവകിയാകുന്ന ജായയും താനുമായ്
പോവതിന്നായിത്തുടങ്ങുന്നേരം
ഉൽപന്നമോദനായ് നില്പോരു ദേവകൻ
നല്പൊലികാണവും നല്കിനാൻതാൻ
സോദരിതന്നുടെ തോഷത്തെച്ചെയ്‌വാനാ-
യാദരവോടു മതിൻ കംസൻ
ചാരത്തു ചെന്നങ്ങു വാരുററ തേർപ്പക്ക
സാരഥ്യവേലയുമാചരിച്ചാൻ.
നാനാജനങ്ങളുമായ് നടന്നങ്ങനെ
നാനാവിനോദവുമോതിയോതി
ആമോദിച്ചെല്ലാരുമാമന്ദം പോകുമ്പോളം
വ്യോമത്തിൽനിന്നൊരു വാക്കുണ്ടായി:
''ദേവകിതന്നുടെ അഷ്ടമഗർഭത്തിൽ
മേവിനിന്നുണ്ടായ ബാലകന്താൻ

* കട്ടഞ്ഞാനാക്കേണ്ടു ലഗ്ഗാനു,

നിന്നുടെ കാലനായ്‌പോന്നുവന്നീടുന്നോൻ
എന്നതു ചിന്തിച്ചുകൊൾക കംസ!''
ഘോരനായുള്ളോരു കംസൻതാനന്നേരം
വീരതയായതിതെന്നു നണ്ണി
പാവകളേവത്തെക്കേവലം പൂണ്ടുടൻ
ദേവകിതൻ കൊലചെയ്‌വതിന്നായ്‌
തൽക്കചംതന്നെപ്പിടിച്ചു വളന്നൊരു
ഖഡ്‌ഗവും വാങ്ങിയങ്ങോങ്ങി നിന്നാൻ.
കണ്ടുനിന്നീടുന്ന മാലോകരെല്ലാരു—
മിണ്ടലുംപൂണ്ടു ചമഞ്ഞാരപ്പോൾ,
കണ്ണടച്ചീടിനാർ കണ്ണുനീർ തൂകിനാർ
*തിണ്ണമങ്ങോടിനാർ ഖിന്നരായി
കൈത്തിരുമ്മീടിനാർ, കൺചുവത്തീടിനാർ
കൈയലച്ചീടിനാർ മെയ്യിലെങ്ങും
കേസരിവീരൻതന്നാനനംതന്നിലായ്‌
കേവലം കേഴുന്നോരേണംപോലെ
മേവിനിന്നീടുന്ന ദേവകിദേവിതാൻ
ദൈവമേയെന്നങ്ങു ചൊല്ലിച്ചൊല്ലി
ഘോരനായുള്ളോരു കംസനെ നോക്കീട്ടു
പാരം വിറച്ചു നടുങ്ങുമപ്പോൾ
ചൂഴും നിന്നീടുന്ന ലോകരേ നോക്കീട്ടു
കോഴപൂണ്ടേററവും കേഴും പിന്നെ.
ചങ്ങാതിമാരുടെ നന്മുഖം നോക്കിനി—
ന്നിങ്ങനെയെൻ കർമ്മമെന്നും പിന്നെ.
അച്ഛനെത്തന്നെയും മെച്ചമേ നോക്കിനി—
ന്നച്ചത്തിൽ നീളെ വിളിച്ചു കേഴും;
നിർമ്മായപ്രേമംപൂണ്ടമ്മാമൻതന്നെയും
അമ്മയെത്തന്നെയുമവ്വണ്ണമേ
ആങ്ങളെത്തന്നെ വിളിച്ചുനിന്നീടുവാൻ
ഓങ്ങിനിന്നങ്ങു നടുങ്ങും പിന്നെ.
ആനകദുന്ദുഭിതന്നുടെയാനനം
ദീനയായ്‌ മെല്ലവേ നോക്കി വീക്കും
ദേവകിതൻ ഭയമിങ്ങനെ കാണുമ—
ശ്ശ്രീവസുദേവർതാനെന്നനേരം
പെട്ടെന്നു ചെന്നു വിലക്കിനിന്നീടിനാൻ
പൊട്ടിനിന്നീടുന്നോരുള്ളവുമായ്‌
പാപനായുള്ളോരു കംസനോടായിപ്പി—
ന്നാപത്തു പോക്കുവാനായിച്ചൊന്നാൻ:

---

* തിണ്ണമങ്ങാതിനാർ

''നിർമ്മലമാനസനായിനിന്നീടുമീ—
ന്നിന്മനമിങ്ങനെ വന്നതെന്തേ?
ശങ്കയും കൈവിട്ടു പെൺകൊലചെയ്യയോ
മംഗലനായ നിൻ വേലയിപ്പോൾ?
ഭേദമുണ്ടെന്നതിൽ കേവലം പെണ്ണല്ല
സോദരിയല്ലോയിന്നാരിതാനും
വേളികഴിഞ്ഞുള്ളോരുത്സവമല്ലോയി—
ക്കാലവുമെന്നതുമോർത്തു കാൺ നീ;
ഭ്രാതാവായ് നിന്നതും മാതാവായ് നിന്നതും
താതനായ് നിന്നതും നീതാനത്രേ.
നീയൊഴിഞ്ഞാരുമില്ലാശ്രയം കേളിവൾ—
ക്കാദരിച്ചീടുവൻ ഭോജനാഥാ!
വീരനായുള്ള നീ ഘോരമായ് മേവുമീ
നാരിതൻ വങ്കൊല ചെയ്യൊല്ലാതെ.''
ഇത്തരമായുള്ളോരുക്തികളിങ്ങനെ
സത്വരം ചെന്നവൻ ചൊന്നനേരം
പാപനായുള്ളോരു കംസന്റെ മാനസം
പാറയെപ്പോലെയങ്ങാകയാലെ
പിന്നെയും ചിന്തിച്ചു ചൊല്ലിനിന്നീടിനാൻ
*ഖിന്നനായ് നിന്നവനമ്മയായി:
''ദേവകിയല്ലല്ലോ നിന്നുടെ കാലനായ്
മേവുന്നതെന്നതോ വന്നതല്ലോ
അഷ്ടമനാകുന്ന ബാലകനല്ലോ നിൻ
കഷ്ടതയ്ക്കിന്നു നിമിത്തമെന്നാൽ
പെറുപെറ്റീടുന്ന മക്കളെയെല്ലാമേ
തെറ്റെന്നു നിൻ കൈയിൽ നല്കാമല്ലോ:
പിന്നെ നീ ചിന്തിച്ചു വേണ്ടതു ചെയ്യാലും
നിന്നുടെ ഹാനി വരാതവണ്ണം.''
എന്നതു കേട്ടൊരു കംസന്റെ കോപവും
മന്ദമായ് വന്നിതേ മെല്ലെ മെല്ലെ.
മന്ത്രംകൊണ്ടീഷൽ തളർന്നുനിന്നീടുന്ന
പന്നഗവീരൻതൻ കോപംപോലെ
രോദിതയായൊരു സോദരിതന്നെയും
ആദരവോടങ്ങയച്ചാൻ പിന്നെ.
വമ്പുലിവായിൽനിന്നമ്പാലെ വീണ്ടുപോയ്
കമ്പത്തെപ്പൂണ്ടോരേണംപോലെ
മേവിനിന്നീടുന്ന ദേവകീദേവിതാൻ
കേവലം കംസനെ നോക്കിനിന്നാൾ.

* ധന്യനായ് നിന്നവൻ ഖിന്നനായി

ചൂഴവും നിന്നിട്ടു കേഴുന്നോരെല്ലാരും
കോഴയും തീൎത്തുനിന്നൊന്നു വീൎത്താർ
ചങ്ങാതിമാരായുള്ളംഗനമാരെല്ലാം
മംഗലമാകെന്നു ചൊല്ലിപ്പുണൎന്നാർ
ആനകദുന്ദുഭിതാനുമന്നേരത്തു
മാനിനിതാനുമായ് മന്ദിയാതെ
സുന്ദരമായുള്ള മന്ദിരം പുകിനാൻ
വന്ദികൾ വാഴ്ത്തുന്ന വാൎത്തയുമായ്.
വേളിയെത്തൊട്ടുള്ളൊരുത്സവംതന്നെയും
മേളമായ് പിന്നെയങ്ങാചരിച്ചാൻ.
പേയററു നിന്നോരു ജായയും താനുമായ്
മായം കളഞ്ഞു വസിക്കുംകാലം.
സുഭ്രൂവായുള്ളോരു ദേവകീദേവിക്കു
ഗൎഭമുണ്ടായി മെല്ലെ മെല്ലെ
അത്ഭുതകാന്തിയായ് ദൎശനല്ലാതൊ—
രൎകനുണ്ടായിതെന്നുവന്നു.
സൂനുവെക്കണ്ടു നിന്നാനന്ദിച്ചീടുന്നൊരാ—
രാനകദുന്ദുഭി ദീനനായി
കണ്ണുനീർ തൂകുന്ന ദേവകിതന്നുടെ
കൈയിൽനിന്നന്നേരം വാങ്ങി നേരേ
പെട്ടെന്നു കൊണ്ടുപോയ് കംസനു നല്കിനാൻ
പട്ടാങ്ങുചെയ്യുന്നോരെന്നു ഞായം.
എന്നതു കണ്ടൊരു കംസനന്നേരം
ചിന്തിച്ചു ചൊല്ലിനാനല്ലൽ നീക്കി:
"മേലിലുണ്ടാകുന്ന ബാലകനല്ലോയെൻ
കാലനായ് ചാലെ വരുന്നതെന്നാൽ
കൊല്ലുന്നേനല്ലയീപ്പൈതലെയിന്നു ഞാൻ
അല്ലലും തീൎത്തു വളൎത്താലും നീ."
ആനകദുന്ദുഭിതാനതു കേട്ടപ്പോൾ
ദീനത കൈവിട്ടു മാനിച്ചുടൻ
ബാലനെത്തന്നെയും ദേവകിക്കായിട്ടു
ചാല നല്കീടിനാൻ കൊണ്ടുപോയി.
പിന്നെയങ്ങെല്ലാരും തന്നുടെ തന്നുടെ
മന്ദിരംതന്നിലിരിക്കുംകാലം
ആഗതനായൊരു നാരദൻ കംസനോ—
ടാദരവോടു പറഞ്ഞാനപ്പോൾ:
"ബന്ധുവെത്തന്നെയും വൈരിയെത്തന്നെയും
ചിന്തിച്ചു വേണം നീയൊന്നു ചെയ്‌വാൻ
നിന്നുടെ വൈരികളായി നിന്നീടുന്ന
വിണ്ണവരല്ലോയിപ്പാരിടത്തിൽ

വിഷ്ണുവിഞ്ചൊല്ലാലെ വന്നു പിറന്നിട്ടു
വൃഷ്ണികളായിച്ചമഞ്ഞതിപ്പോൾ
പണ്ടേയിന്നിന്നുടെ വൈരിയായ് മേവുന്ന
കൊണ്ടൽനേർവർണ്ണന്താനിന്നു നേരേ
ദേവകീതന്നുടെ ഗർഭമായിട്ടു
മേവിനിന്നാശു പിറന്നു പിന്നെ
നിന്നെയും നിന്നുടെ ചേവകന്മാരെയും
കൊന്നീടുമെന്നതു തേറിനാലും
മാഴ്കാതെ നിന്നെ നീ കാത്തുകൊള്ളായ്കിലോ
ആകാതെപോകുമേ ഭോജനാഥ!''
നാരദനിങ്ങനെ ചൊന്നതു കേട്ടിട്ടു
ഘോരനായുള്ളൊരു കംസനപ്പോൾ
യാദവന്മാരോടു പോരു തുടങ്ങിനാൻ
വാനവരെന്നതു നണ്ണി നേരെ.
പീഡിതരായവരോരോരോ നാട്ടില—
ന്നോടും വെടിഞ്ഞു നടന്നാരെങ്ങും.
പിന്നെയണഞ്ഞവനാനകദുന്ദുഭി—
തന്നെയും ദേവകീതന്നെയുംതാൻ
ചങ്ങലകൊണ്ടു തളച്ചുനിന്നീടിനാൻ
തങ്ങളിലേശൊല്ലായെന്നു നണ്ണി.
ഉണ്ടായ ബാലകന്മാരെയും ചെഞ്ചെമ്മേ
കണ്ഠം പിരിച്ചു കഴിച്ചാൻ പാപി
ചീറിനിന്നീടുന്ന കംസനന്നിങ്ങനെ
ആറു കിടാങ്ങളെക്കൊന്നവാറേ
സപ്തമമാകുന്ന ഗർഭവുമുണ്ടായി—
ട്ടുത്തമയാകുന്ന ദേവകിക്കേ.
ലക്ഷ്മീശൻതാനന്നു ചിന്തിച്ചു ചൊല്ലിനാൻ
അക്ഷണം തന്മായതന്നോടപ്പോൾ:
''പാരാതെ പോകേണം ഭൂതലംതന്നിൽ നീ
കാര്യങ്ങളോരോന്നേ സാധിപ്പാനായ്
ദേവകീതന്നുടെ ഗർഭമായിട്ടു
മേവിനിന്നീടുമനന്തനെ നീ
ഗോകുലംതന്നിൽ വസിച്ചുനിന്നീടുന്ന
രോഹിണിതന്നിലണക്കവേണം.
ആനകദുന്ദുഭിതന്നുടെ സൂനുവായ്
ഞാനും പിറക്കുന്നതുണ്ടു നേരെ.
നന്ദവിലാസിനീനന്ദനയായിട്ടു
നന്നായിപ്പോന്നു പിറക്ക നീയും.
കൊല്ലുവാനോങ്ങുന്ന കംസനെ വഞ്ചിച്ചു
മെല്ലവേ പോയിക്കൊണ്ടംബരത്തിൽ,

മാലോകൎക്കുള്ളന്നോരാപത്തെപ്പോക്കുവാൻ
ഭൂലോകംതന്നിൽ വസിക്ക പിന്നെ.
ഭക്തിയെപ്പൂണ്ടു ഭജിച്ചുനിന്നീടുന്നോ-
ൎക്കുള്ളെത്തീൎത്തു തുണപ്പതിന്നായ്.
'മാലിയന്നീടുന്ന ഭൂലോകവാസികൾ—
ക്കാലംബമായെഴും മൂലതായേ!
കാൽത്താരിൽ കുമ്പിട്ടു കൈവണങ്ങീടുന്നേൻ
കാത്തുകൊള്ളേണമേ തമ്പുരാട്ടീ!'
ഇത്തരമോരോരോ നൽസ്തുതിയോതിനി—
ന്നുത്തമമായൊരു ഭക്തിയുമായ്
വാഴ്ത്തി വണങ്ങുവരാസ്ഥപൂണ്ടോരോരോ
ധാത്രീസുരന്മാരും മററുള്ളോരും.''
വൈകല്യം തീൎക്കുന്ന വൈകുണ്ഠനിങ്ങനെ
വൈകാതെ പോകെന്നു ചൊന്നനേരം
ഇങ്ങനെ ചൊൽ കേട്ടു മായതാൻ പോയിച്ചെ—
ന്നങ്ങനെയെല്ലാമങ്ങാചരിച്ചാൾ.
''ഇഷ്ടമായുണ്ടായ ഗൎഭമോ ചെഞ്ചെമ്മേ
നഷ്ടമായ്പ്പോയിപോൽ ദേവകിക്കു.''
എന്നൊരു വാൎത്തയുമെങ്ങുമേ പൊങ്ങീതാ—
യന്നുതുടങ്ങിയന്നാട്ടിലെങ്ങും.
''ആനകദുന്ദുഭിതന്നുടെ ജായയാം
മാനിനിയായുള്ള രോഹിണിക്കു
സുന്ദരനായൊരു നന്ദനനുണ്ടായി''
എന്നൊരു വാൎത്തയുമവ്വണ്ണമേ,
ഛിദ്രിച്ചുപോയൊരു ഗൎഭം ചിന്തിച്ചു
ദുഃഖിച്ചു ദേവകി മേവുംകാലം
ആഗമംതന്നുടെ കാതലിലായ് മറ—
ഞ്ഞാരുമേ കാണാതെ നില്പോന്നപ്പോൾ
ദേവകിതന്നുടെ ഗൎഭഗനായിട്ടു
മേവിനാൻ മേദിനിക്കല്ലൽ പോവാൻ.
കുപ്പിയിൽനിന്നൊരു നൽവിളക്കങ്ങനെ
കുപ്പിയെച്ചാലെ *വിളക്കി ഞായം.
ഗൎഭഗമായുള്ള വൈഷ്ണവം ധാമമ—
ഗ്ഗൎഭിണിതന്നെയുമവ്വണ്ണമേ.
ഗൎഭത്തിനുള്ളൊരു ചിഹ്നവും പോന്നവാറ—
ക്കല്പമായ്ക്കാണത്തുടങ്ങി മെയ്യിൽ.
നേൎത്തുനിന്നീടുന്ന ഗാത്രങ്ങളെല്ലാമേ,
ചീൎത്തുതുടങ്ങീതു നാളിൽനാളിൽ.
ആണ്ടുപോയെങ്ങാനും വീണ്ടോരു നാഭിയും

* വിളങ്ങി ഞായം.

പൂർണ്ണമായ് ത്തൂർണ്ണമെഴത്തുടങ്ങി.
സൂക്ഷ്മമായുള്ളൊരു മദ്ധ്യവും ചെഞ്ചെമ്മേ
വീക്ഷണഗോചരമായി വന്നു.
*മാന്യമായുള്ള വലിത്രയം മാഞ്ഞുപോയ്
ശൂന്യമായ്‌വന്നിതു മെല്ലെ മെല്ലെ.
ആനകദുന്ദുഭി മാനിക്കും കൊങ്കകൾ-
ക്കാനനം ചാലക്കറുത്തതപ്പോൾ.
നന്ദനനുണ്ടായാലെങ്ങളെ സ്നേഹമി-
ല്ലെന്നതു ചിന്തിച്ചിട്ടെന്നപോലെ.
ചാരുവായ് മേവുമമ്മാരോടു ചേരുന്നൊ-
രാരവും പോയങ്ങു ദൂരമായി
ബാലകൻ വേണമിമ്മാരോടു ചേരുവാൻ
ഞാനിനി നീങ്ങണമെന്നപോലെ.
അന്യമായ് നിന്നുള്ള ഭൂഷണജാലവും
ഒന്നൊന്നേ പോയിച്ചുരുങ്ങീതായി.
ഈരേഴു പാരിനും ഭൂഷണമല്ലോയി-
ന്നാരിയിൽനിന്നവനെന്നു ചേതം.
മാനിനിമാരുടെ മൗലികയാമവൾ-
ക്കാനനം ചാലെ വിളങ്ങുക്കൂടി
ഗർഭഗനായുള്ളൊരർഭകന്തന്നുടെ
നിർഹാസംകൊണ്ടെന്നപോലെ.
അംഗവികാരങ്ങൾ പിന്നെയുമോരോന്നേ
പൊങ്ങിത്തുടങ്ങീതു മേനിതന്നിൽ.
വിശ്വമശേഷം തന്നുള്ളിലേ ചേർത്തൊരു
വിഷ്ണുവെത്തന്നുദരത്തിലാക്കി
മേവിനിന്നീടുന്ന ദേവകീദേവിതൻ
മേന്മയെപ്പാർക്കിലിന്നാർക്കു ചൊല്ലാം.
ഗർഭിണിയായൊരു ദേവകിതന്നുടെ
അത്ഭുതകാന്തിയെക്കണ്ടു കംസൻ
തന്നിലേ നണ്ണിനാൻ 'എന്നുടെ കാലനായ്-
വന്നവനിന്നിവനെന്നുതന്നെ
പണ്ടിവൾക്കിങ്ങനെയുള്ളൊരു കാന്തിയെ-
ക്കണ്ടതില്ലെന്നതുകൊണ്ടു കാണാം,
എന്തിനി നല്ലതെന്നിങ്ങനെ ചിന്തിച്ചാ-
ലേതുമേ തോന്നുന്നതല്ലയൊന്നും.
ഗർഭിണിതൻ കൊലചെയ്‌വതിന്നായിട്ടോ
കെല്പു്, പുലമ്പുന്നതല്ല ചെമ്മേ
പെററങ്ങു വീഴുമ്പോൾ തെറെറന്നു ചെന്നു ഞാൻ
പററാതൊന്നാകിലും പാർത്തിടാതെ

* മാന്യമായുള്ള വലിത്രയമങ്ങുപോയ്

കൊന്നങ്ങു വീഴ്കിനാലൊന്നിനും ബാധയി—
ല്ലെന്നതേ ചിന്തിച്ചാൽ നല്ലതുള്ളൂ.’
ഇങ്ങനെ നണ്ണിനോര[1]ന്ധനായുള്ളവൻ
തന്നുടെ ദാസരായുള്ളവരേ
കാവലുമാക്കിത്തന്മന്ദിരം പൂകിനാൻ
ആവിലമായുള്ളോരുള്ളവുമായ്.
ദേവകിതന്നുടെ ഗർഭഗനായൊരു
കേവലന്തന്നെയറിഞ്ഞു നേരേ
ചാരത്തു ചെന്നു പുകണ്ണുനിന്നീടിനാർ
വാരുറ്റുനിന്നുള്ള വാനോരെല്ലാം.
‘‘മിഥ്യയെച്ചെഞ്ചെമ്മേ വേരറുത്തീടുന്ന
സത്യമായുള്ളൊരു ബോധവുമായ്
നിത്യമായ്നിന്നൊരു തത്വമായ് മേവുന്നോ—
രുത്തമരൂപനേ! കാത്തുകൊൾ നീ.
വേദങ്ങൾതന്നെപ്പണ്ടോരാഞ്ഞുഴന്നുള്ള
ഖേദങ്ങൾ തീർപ്പതിനെന്നപോലെ
മോദം കലർന്നൊരു മീനായവറ്റെച്ചെ—
[2]ന്നാദാനംചെയ്തതു നീതാനല്ലോ.
ആഴിയെ ഞങ്ങൾ കടഞ്ഞൊരുനേരം പ—
ണ്ടാഴുന്ന വന്മല താങ്ങുവാനായ്
കീഴേപുക്കാമതൻ വേഷമായ് നിന്നതു
താഴാതെ കൊണ്ടതും നീതാനല്ലോ.
ഖിന്നത കൈവിട്ടു മന്നിടം കൊണ്ടുപോ—
യുന്നതനായോരിരണ്ണിയാക്ഷൻ—
തന്നെയപ്പന്നിയായ്ക്കൊന്നതു പാർക്കുമ്പോൾ
നിന്നുടെ കാരുണ്യമെന്നേയാവൂ.
കാണായതെല്ലാമേ താനെന്നു തേറുവാൻ
തൂണു പിളന്നു പുറത്തു ചെമ്മേ
കാണായെഴും നരസിംഹമെന്നുള്ളത്തിൽ
കാണായതല്ലോ പൊറുത്തതിന്നും.
മാനവരെല്ലാരെപ്പോലെ നടന്നു നാം
മാനവും കൈവിട്ടു പോരുംകാലം
ദാനവന്തന്നെ നീ വഞ്ചിക്കകൊണ്ടല്ലോ
ദീനംകളഞ്ഞു തെളിഞ്ഞു ഞങ്ങൾ.
ഭൂപാലരാലുള്ള ഭാരം പോക്കുവാൻ
[3]ആപാദിച്ചുള്ളൊരു വെണ്മഴുവാൽ
മൂവേഴുവട്ടം തറിച്ചു നീ കേവലം
പാവകനേത്തും പലാശംപോലെ.

1 അന്ധകനായകൻ 2 വന്നാദമ: ദ. 3 ആവാഹിച്ചുള്ളൊരു വെണ്മഴുവാൽ

പത്തായ ദിക്കുകൾക്കത്തൽ വളത്തൊരു
പത്തുമുഖനായ പാപിയെക്കൊ—
ന്നുത്തമരായുള്ള ഞങ്ങളെക്കാത്തുവ്വി—
യിത്രനാളൊട്ടു പൊറുത്തിരുന്നു.
ഇക്കാലം നിന്നുടെ തൃക്കാലെന്നിങ്ങനെ
ചൊല്ലൊണ്ടുപോരുമിപ്പാരിടത്തെ
ദുഃഖങ്ങൾ തീർത്തു നീ പാലിച്ചുകൊൾവതി—
ന്നിക്ഷണം നാമിതാ കൈ തൊഴുന്നേൻ.''
ഇങ്ങനെയോരോരോ മംഗലവാക്കുകൾ
ഭംഗിയിൽച്ചൊല്ലിപ്പുകണ്ണു പിന്നെ
വാനിടം മുന്നിട്ടു പോകത്തുടങ്ങിനാർ
വാനവരെല്ലാരും മെല്ലെ മെല്ലെ
മേദിനീദേവിയുമാദരവോടു തൻ
വേദന വേറിട്ടു നിന്നനേരം
മംഗല്യമാളുന്ന ദേവകീദേവിക്കു
ചിങ്ങമാം മാസവും പോന്നുവന്നു.
അഷ്ടമിരോഹിണി തങ്ങളിൽക്കൂടിനി—
ന്നിഷ്ടമായുള്ളൊരു നൽ പൊഴുതും
മംഗലജാലങ്ങൾ തിങ്ങിനിന്നെങ്ങുമേ
പൊങ്ങിയെഴുന്നുതുടങ്ങീതപ്പോൾ
ആരണർകുണ്ഡത്തിലഗ്നികളെല്ലാമേ
പാരമെഴുന്നു വലംചുഴന്നു
സ്വച്ഛങ്ങളായ്‌വന്നു തോയങ്ങളെല്ലാമേ
സജ്ജനമാനസമെന്നപോലെ
താരങ്ങളായുള്ള ഹാരങ്ങൾ പൂണ്ടിട്ടു
പാരം വിളങ്ങി വിയത്തുമപ്പോൾ.
മത്തങ്ങളായ്‌നിന്നു പാടിത്തുടങ്ങിനാർ
ചിത്തം തെളിഞ്ഞുള്ള ഭൃംഗങ്ങളും
മന്ദമായ്‌ വന്നങ്ങു വീതുതുടങ്ങിനാൻ
സുന്ദരനായൊരു തെന്നൽതാനും.
ഇങ്ങനെയോരോരോ നന്മകൾ പിന്നെയും
മംഗലഹേതുക്കളായി വന്നു.
കാത്തുനിന്നീടുന്ന കംസനിയോഗികൾ
ചീർത്തൊരുനിദ്രയെപ്പൂണ്ടാരപ്പോൾ
പാവനയായൊരു ദേവകീദേവിക്കു
നോവു തുടങ്ങീതു മെല്ലെ മെല്ലെ
വേദന വേറിട്ടു മേദിനീദേവിക്കു
മേനിയിൽ നോവു കുറഞ്ഞുതപ്പോൾ
ചൊൽക്കണ്ണിതന്നിലേ ദീർഘങ്ങളായുള്ള
ശ്ലൂൽക്കാരജാലവുമുണ്ടായപ്പോൾ

മുക്പെരെത്തിണ്ണും ചുമന്നുള്ളനന്തനു
ശ്ശുല്ലാരമീഷൽ തളൎന്നതായി
ചീൎത്തുനിന്നീടുന്നൊരീററുനോവാണ്ടവാം
ആൎത്തയായേററവും മേവുന്നേരം
ഇന്ദ്രദിഗംഗനാചന്ദ്രനായുള്ളൊരു
നന്ദനന്തന്നെയും പെററാളപ്പോരം.
അംബരമായുള്ളൊരങ്കണംതന്നിലേ
രിംഖണംചെയ്യുവൻ നിന്നനേരം
കോമളയായൊരു രുക്മിണിതന്നുടെ
വാൎമുലതന്നിലലങ്കരിപ്പാൻ
ദേവകിയായൊരു കല്പകവല്ലിമേൽ
മേവിനിന്നീടുന്ന ദിവ്യരത്നം
ഭൂതലംതന്നിലങ്ങായതു കാണായി
പൂതനായുള്ളൊരു താതന്നപ്പോരം
കാൎമുകിൽമാലകൾ കാൽപിടിച്ചീടുന്ന
കാന്തിയെപ്പൂണ്ടൊരു മെയ്യുമായി.
രമ്യമായുള്ളൊരു മൗലിയിൽ ചേൎന്നുള്ള
പൊന്മയമായൊരു നന്മകുടം.
കാൎമുകിൽമാലയിൽ പാതി മറഞ്ഞൊരു
വാൎമതിപ്പൈതൽതാനെന്നപോലെ
കുന്തളജാലംകൊണ്ടഞ്ചിതമാകയാൽ
ചന്തത്തെക്കോലുന്ന ഫാലവുമായ്.
കമ്പത്തെക്കൊണ്ടേയിപ്പാരിടംതന്നുടെ
സംഭവന്തന്നെയും പാലനവും
ഇല്ലായ്മതന്നെയുമാചരിച്ചീടുവാൻ
കല്യത വെല്ലുന്ന ചില്ലിയുമായ്.
പങ്കജന്തന്നുടെ ഉന്മേഷന്തന്നെയും
സങ്കോചംതന്നെയും ചെയ്യിപ്പാനായ്
ദാക്ഷിണ്യംപൂണ്ടുള്ള വീക്ഷണഭേദത്തിൽ
വീക്ഷണങ്കൊണ്ടുള്ള കാന്തിയുമായ്
ഭംഗിയെപ്പൂണ്ടൊരു പൈങ്കിളിച്ചുണ്ടോടു
സംഗത്തെക്കോലുന്ന നാസികയും
മണ്ഡനമായുള്ള കുണ്ഡലകാന്തിയാൽ
മണ്ഡിതമായുള്ള ഗണ്ഡവുമായ്.
കുന്ദത്തിൻ പൂവെയും ചന്ദ്രികതന്നെയും
നിന്ദിച്ചുനിന്നൊരു മന്ദഹാസം
കമ്രമായുള്ളൊരു കംബുതൻ കാന്തിയെ
കണ്ടിച്ചു മണ്ടിക്കും കണ്ഠകാണ്ഡം
ചക്രംതുടങ്ങിയുള്ളായുധമോരോന്നേ
നല്ലൂരം നാലിലുമുണ്ടതാനും.

ശ്രീവത്സകാന്തിയും കൗസ്തുഭകാന്തിയും
നേരൊത്തു തങ്ങളിൽ കൂടുകയാൽ
കാളിന്ദിനീരോടു മേളിച്ചു മേവുന്ന
പാലാഴിത്തൂവെള്ളംതന്നിൽ ചെമ്മേ
മുങ്ങിനിന്നീടുന്നൊരഞ്ജനവേദിയെ–
ന്നിങ്ങനെ തോന്നുമമ്മാറു കണ്ടാൽ
എണ്ണമററീടുന്നൊരണ്ഡകടാഹങ്ങൾ–
ക്കന്യൂനമായൊരു ഭാജനമായ്
മേവിനിന്നീടുന്ന നല്ലുദരത്തെ ഞാൻ
ഏവമെന്നെങ്ങനെ ചൊല്ലീക്കൂടൂ.
മഞ്ഞൾപിഴിഞ്ഞൊരു കൂറയെപ്പൂണ്ടിട്ടു
മഞ്ജുളമായൊരു മദ്ധ്യദേശം
ഊരുക്കൾ ജാനുക്കൾ ജംഘകളെന്നിവ
ചാരുക്കളെന്നേ ഞാൻ ചൊല്ലവല്ലൂ.
തിങ്കൾതൻ കാന്തിക്കു ശങ്കയെത്തന്നുള്ളി–
ലങ്കുരിപ്പിക്കുമത്തുനഖങ്ങൾ
അംഗുലിയായ ദലങ്ങളെക്കൊണ്ടുമ്പോൾ
പങ്കജമത്രേയപ്പാദയുഗ്മം
ഉള്ളങ്കാൽതന്നുടെ മാർദ്ദവം ചിന്തിക്കിൽ
കല്ലെന്നേ തോന്നുമപ്പല്ലവത്തെ
ഖേദങ്ങൾ പോക്കുന്ന വേദങ്ങൾ നാലിനും
കാതലായ്മേവുന്ന നാഥനപ്പോൾ
മംഗലം നല്കുവാൻ മാലോകർക്കായിക്കൊ–
ണ്ടിങ്ങനെ പോന്നു പിറന്നനേരം
വിസ്മിതനായുള്ളോരാനകദുന്ദുഭി
വിഷ്ണുവെന്നിങ്ങനെ നണ്ണി നേരേ
വാക്കുകൊണ്ടേററവും വാഴ്ത്തിനിന്നീടിനാൻ
വായ്പോടു കുമ്പിട്ടു കൂപ്പി നന്നായ്,
കേവലന്തന്നെത്തൻ പുത്രനായുണ്ടൊരു
ദേവകീദേവിയുമവ്വണ്ണമേ.
ഉത്തമമായൊരു ഭക്തിയെപ്പൂണ്ടവർ
ചിത്തന്തെളിഞ്ഞു പുകണ്ണുനേരം
നാഥനായുള്ളവൻ പ്രീതനായ് ചൊല്ലിനാൻ
താതനോടായിട്ടും മാതാവോടും:
''പണ്ടുമിന്നിങ്ങൾക്കു സൂനുവായ് മേവിനേൻ
രണ്ടു ജന്മങ്ങളിലിങ്ങനെ ഞാൻ
നിങ്ങൾക്കിന്നെന്നിലേ ഭക്തിയെക്കണ്ടിട്ടു
നിങ്ങളിലുള്ളൊരു കാരുണ്യത്താൽ
ഇങ്ങനെയുള്ളൊരു രൂപത്തെക്കാട്ടി ഞാൻ
നിങ്ങൾക്കു സന്തതം ചിന്തിപ്പാനായ്

ബന്ധത്തെപ്പോക്കുന്നോരെന്നുടെ ദേഹത്തെ—
സ്സന്തതം ചിന്തിച്ചിരുന്നുകൊണ്ടാൽ
*പാപങ്ങൾ വേരററു പൂതന്മാരായ്‌വന്നെൻ
പാദങ്ങൾതന്നോടു കൂടും നിങ്ങൾ
ഇന്നിലന്തന്നിൽനിന്നെന്നെയും കൊണ്ടുപോയ്
നന്ദൻെറ മന്ദിരംതന്നിലാക്കി
ചാരത്തു കാണുന്ന ദാരികതന്നെയും
പാരാതെ കൊണ്ടിങ്ങു പോന്നുകൊൾവൂ.''
മംഗലനായൊരു പങ്കജലോചനൻ
ഇങ്ങനെ ചൊന്നവരോടു പിന്നെ
താതനും മാതാവും നോക്കിനിന്നീടവേ
പൈതലായ്മേവിനാൻ കൈതവത്താൽ.
വിസ്മയം പൂണ്ടുള്ളൊരച്ഛനുമമ്മയും
വിഷ്ണുവെന്നുണ്ടായ ബോധമപ്പോൾ
എന്നുടെ പൈതലെന്നിങ്ങനെയുള്ളൊരു
നിർണ്ണയമായിച്ചമഞ്ഞുകൂടി
കോമളച്ചുണ്ടു പിളുക്കിനിന്നീടുന്നൊ—
രോമനപ്പൈതൽതാൻ പൈ തുടന്നു
അമ്മിഞ്ഞിതാരായിന്നെന്തിനിക്കമ്മെയെ—
ന്നമ്മയെ നോക്കി മയങ്ങുന്നേരം
ധന്യയായുള്ള യശോദതൻ പുത്രിയായ്
മന്നിടം പൂകിനാൾ മായതാനും.
കംസനെപ്പേടിച്ചുള്ളാനകദുന്ദുഭി
പൈതലെത്തന്നുടെ കൈയിലാക്കി
അമ്പാടിതന്നിലേ പോവതിനായിക്കൊ—
ണ്ടമ്പോടു ചാലെ നടന്നനേരം
തങ്ങളേതന്നേ തുറന്നതു കാണായി
ചങ്ങല പൂണ്ടുള്ള വാതിലെല്ലാം.
വ്യഗ്രവും കൈവിട്ടു ഉഗ്രവും പിന്നിട്ടു
നിർഗ്ഗമിച്ചങ്ങവൻ നിന്നനേരം
എന്നുടെ കാന്തിയെക്കൈക്കമീപ്പൈതലേ
ഖിന്നനാക്കേണമിന്നെന്നപോലെ
പാഴിടി പൂണമക്കാർമുകിൽ വന്നിട്ടു
പാഴ്മഴ തൂകിത്തുടങ്ങീതപ്പോൾ
എന്നതു കണ്ടൊരു പന്നഗനായകൻ
തന്നുടെയാനനജാലകത്തെ
ഒക്കവേ ചാലപ്പരത്തിനിന്നങ്ങനെ
നൽക്കുടയാക്കി നടന്നു മീതെ

* പാതങ്ങൾ വേറിട്ടു മോദന്മാരായ്‌വന്നെൻ

അമ്മഴതന്നെത്തടുത്തുനിന്നീടിനാൻ
വെണ്മയെപ്പൂണ്ടുള്ളോരെന്നു ഞായം.
ആനകദുന്ദുഭിതന്നുടെ ചേണെഴും
പാണിയായുള്ളോരു യാനമേറി
വാരുററു നിന്നൊരു വാരിദനാദമാം
ഭേരിതൻ നാദവും പൂരിച്ചെങ്ങും
വങ്കനിവാൎന്നൊരു പന്നഗനാഥനാം
വെൺകുടതന്നെയും ചൂടി നന്നായ്
ശമ്പയായുള്ളൊരു ദീപവും സംഭാവി—
ച്ചമ്പാടി മുന്നിട്ടു പോവതിന്നായ്
കൈതവമാണ്ടു നൽപ്പൈതലായ്മേവുമ—
ക്കൈടഭവൈരിതാൻ ചെല്ലുന്നേരം,
മേളം കലൎന്നൊരു കാളിമ പൂണ്ടു ന—
ല്ലോളങ്ങളാളുമക്കാളിന്ദിതാൻ
നൽവഴി നന്നായി നല്കിനിന്നീടിനാൾ—
നല്ലവൎക്കങ്ങനെ തോന്നി ഞായം.
പാദങ്ങൾപോലും നനഞ്ഞുനിന്നീടാതെ
പാഴ്പറമ്പേറി നടക്കുമ്പോലെ
ആനന്ദംപൂണ്ടുള്ളോരാനകദുന്ദുഭി
കാളിന്ദിതന്നെയും പിന്നിട്ടപ്പോൾ
അംഭോജലോചനന്തന്നെയും പൂണ്ടുകൊ—
ണ്ടമ്പാടിതന്നിലും ചെന്നുപുക്കാൻ
ചെന്നൊരു നേരത്തു സുന്ദരിയായൊരു
നന്ദവിലാസിനിതന്നെക്കണ്ടാൻ
സൂതികൊണ്ടുണ്ടായ മോഹത്തെപ്പൂണ്ടിട്ടു
ഭൂതലംതന്നിൽ കിടന്നതപ്പോൾ
മററുള്ളോരെല്ലാരും നിദ്രയും പൂണ്ടിട്ടു
ചുററും കിടന്നതും കണ്ടാൻ പിന്നെ
നന്ദവിലാസിനിതന്നുടെ ചാരത്തു
നല്ലൊരു പെൺപിള്ളതന്നെക്കണ്ടാൻ.
ബാലകന്മാരെക്കൊണ്ടാനകദുന്ദുഭി
വാണിഭംചെയ്യുന്നോനെന്നപോലെ
തന്നുടെ പൈതലെക്കൊണ്ടുചെന്നങ്ങവൾ—
തന്നുടെ ചാരത്തു ചേൎത്തു പിന്നെ
പെൺപിള്ളതന്നെയും മെല്ലവേ കൊണ്ടുപോ—
ന്നമ്പാടിതന്നെയും പിന്നിട്ടുടൻ
ഖിന്നത കൂടാതെ തന്നുടെ ഗേഹത്തിൽ
വന്നുനിന്നീടിനാനന്നുതന്നെ.
അമ്പോടു പിന്നെയദ്ദേവകീചാരത്തു
പെൺപിള്ളതന്നെയും ചേൎത്തു ചെമ്മേ

കഞ്ചനെപ്പേടിച്ചു മുന്നെപ്പോലെ ചെന്ന—
ച്ചങ്ങലതന്നെയും പൂണ്ടുകൊണ്ടാൻ.
ദേവകിതന്നുടെ ചാരത്തു ചേരുമ—
ക്കേവലയായൊരു ദേവിയപ്പോൾ
മാറ്റൊലിക്കൊള്ളുമാറീറ്റില്ലംതന്നിൽനി—
ന്നേറ്റം കരഞ്ഞു, കരഞ്ഞുനിന്നാൾ;
ഞെട്ടിയുണർന്നുള്ള കംസനിയോഗികൾ
പെട്ടെന്നു ചെന്നങ്ങു ചൊന്നാരപ്പോൾ.
വാളുമായ് ചെഞ്ചെമ്മേ വന്നുനിന്നീടിനാൻ
കാലനു നേരായ കംസനപ്പോൾ,
കണ്ടൊരു നേരത്തു പണ്ടേതിലേറ്റവും
ഇണ്ടലും പൂണ്ടു വിറച്ചു പാരം.
കംസനോടന്നേരം മെല്ലവേ ചൊല്ലിനാൾ
കാതരയായൊരു ദേവകിതാൻ:
''പാരമെപ്പന്നു ചിന്തിച്ചു ശങ്കിച്ചു നിന്നതോ
പാശമായല്ലൊതാൻ വന്നുകൂടി
പാപങ്ങളിന്നും നീയാചരിച്ചീടാതെ
പാരാതെ പോകെങ്കിലെന്നേവേണ്ടു
എന്നുടെ ശോകത്തിൻ കാരണമാകൊല്ലാ—
യിന്നിനിയെൻപൈതൽതന്നെയിപ്പോൾ
ഒന്നുരണ്ടല്ലല്ലൊ മൂന്നും നീയെന്നുടെ
നന്ദനന്മാരെക്കൊലപ്പെടുത്തു;
ഒന്നല്ലയാതൊരു പെൺപിള്ളതന്നെ നീ
ഇന്നെനിക്കായി വഴങ്ങേണമേ.''
ഇങ്ങനെ ചൊന്നു തങ്കന്യകതന്നെയും
പൊങ്ങിനിന്നീടുന്ന ശോകത്താലെ
മാറോടു ചേർത്തങ്ങു പൂണ്ടുകൊണ്ടീടിനാൾ
മാപാപി വന്നു തൊടാതവണ്ണം.
സോദരിതന്നുടെ രോദനം കണ്ടിട്ടു
രോഷിതനായൊരു കംസനപ്പോൾ
ഓടിയണഞ്ഞു വലിച്ചുകൊണ്ടീടിനാൻ
ഓമലായ്യേവുമപ്പൈതൽതന്നെ
പാദം പിടിച്ചു വെൺപാറമേൽ തല്ലുവാൻ
പാരം ചുഴറ്റി നിന്നോണ്ടുന്നേരം
കീഴ്പെട്ടു തല്ലുവാനോങ്ങിയനേരത്തു
മേല്പെട്ടുപോയതെക്കണ്ടു പിന്നെ
ഈർഷ്യയും പൂണ്ടവൻ നോക്കിനാനെന്നപ്പോൾ
ഈശ്വരിയാമവൾതന്നെ നേരേ;
അംബരംതന്നിലേ ലംബിതയായിനി—
ന്നംബികതന്നെയും കാണായപ്പോൾ

നേത്രങ്ങൾക്കേതുമേ നോക്കരുതാതൊരു
ദീപ്തിയെപ്പൂണ്ടൊരു മെയ്യുമായി.
ദേവിതൻ മെയ്യുടെ ലാവണ്യം ചൊൽവാനി—
ന്നാവിന്നു വൈഭവം വന്നുകൂടാ;
പൂഞ്ചായൽതന്നുടെ കാന്തിയെച്ചൊല്ലുവാൻ
വാഞ്ഛയുണ്ടാകുന്നു കാണ്കെനിക്കോ
തുല്യതയില്ലാതെ തുല്യത ചൊല്ലുമ്പോൾ
വല്ലായ്മയെന്നതും വന്നുകൂടും
കണ്ടിയെന്നിങ്ങനെ കൊണ്ടാടിച്ചൊല്ലിലോ
കൊണ്ടൽതന്നുള്ളത്തിലീണ്ടലുണ്ടാം
അല്ലെന്നു ചൊല്ലിലോ നീലത്തഴകൾ വ—
ന്നല്ലല്ലായെന്നങ്ങു പേശികൊള്ളും
മറ്റൊന്നു ചൊൽകിൽ മനം കലഞ്ഞീടുമ—
ക്കുറ്റമറ്റീടും പനങ്കുലയും
എന്നതുമൂലമക്കുന്തലെ വാഴ്ത്താതെ
മന്ദനായ് നിന്നു മടങ്ങുന്നേൻ ഞാൻ.
അന്ധതകൊണ്ടിനിച്ചന്തമാണ്ടീടുമ—
ക്കുന്തളം വാഴ്ത്തുവാൻ ചിന്തിക്കുന്നേൻ
ചായലായുള്ളൊരു നായികതാൻ പെറ്റ
ചാപലംപൂണ്ടുള്ള ബാലകന്മാർ
നെറ്റിയായുള്ളൊരു മുറ്റത്തിലാമ്മാറു
*മുറ്റത്തമിഴ്ന്നുള്ള ലീലയല്ലോ
ചിന്തിന കാന്തി കലർന്നിന്നീടുമ—
ക്കുന്തളമായിട്ടു കണ്ടതിപ്പോൾ
മൗലിയിലുള്ളൊരു വാർതിങ്കൾതന്നുടൽ
പാതിപൊളിഞ്ഞിങ്ങു വീണനേരം
ചില്ലി തടഞ്ഞിട്ടു വീഴരുതായ്കയാൽ
മെല്ലവേ തങ്ങിയുറച്ചുതെന്നേ
കാണുന്നോർ കണ്ണിന്നു തോന്നുമാറുള്ളൊരു
കാന്തിയെപ്പൂണ്ടൊന്നതുനെറ്റിതാൻ
ആനനംതന്നോടു നേരൊത്തു പോരുവാൻ
മാനിച്ചു തിങ്കളും പങ്കജവും
ഒക്കവേ ചെന്നു പിണങ്ങിനനേരം ക—
ണ്ടക്ഷണമാനനലക്ഷ്മി നേരേ
'തിങ്കളേ നീയിതിൻമീതലേ നിന്നുകൊൾ
പങ്കജമേയിതിൻ താഴെ നീയും'
എന്നങ്ങു ചൊന്നൊരു സീമയിട്ടീടിനാൾ
എന്നതു ചില്ലിയായ്ക്കണ്ടതിപ്പോൾ

* മുറ്റും തമിഴ്ന്നുള്ള —മുറ്റെയമിഴ്ന്നുള്ള

ചില്ലികളായുള്ള കല്ലോലംതങ്കീഴേ
മെല്ലവേ ചെന്നു കളിക്കയാലെ
ആനന്ദമാളുമക്കണ്ണിണതന്നെയോ
മീനങ്ങളെന്നല്ലോ ചൊല്ലേണ്ടുന്നു.
ആനനകാന്തിയാംവേവിനിന്നീടുന്ന
മാനിനിക്കമ്പിനോടാടുവാനായ്
ഉല്ലസിച്ചീടുന്ന പൊന്നൂയലെന്നേയ-
മ്മല്ലക്കുഴകളെച്ചൊല്ലുന്നു ഞാൻ
ചോരിവായായൊരു ചെന്തൊണ്ടിതങ്കനി
ചാരത്തു കണ്ടതു കൊത്തുവാനായ്
മെല്ലവേ ചൊല്ലുന്ന പൈങ്കിളിച്ചുണ്ടന്നേ
ചൊല്ലുവാന്തോന്നുമന്നാസി കണ്ടാൽ.
മണ്ഡനമായുള്ള കുണ്ഡലഷണ്ഡത്താൽ
മണ്ഡിതമായുള്ള ഗണ്ഡം കണ്ടാൽ
സ്വർണ്ണംകൊണ്ടുള്ളൊരു കണ്ണാടിതന്നുടെ
ഉണ്ണാംഢി തിണ്ണം വിറയ്ക്കുമപ്പോം.
ചോരിവാതന്നോടു നേരായിച്ചെന്നപ്പോാം
പാരാതെ തോറെറാരു ചെമ്പരുത്തി-
മാലയെന്നുള്ളൊരു കൈതവം കൈക്കൊണ്ടു
മാല്പററു ഞാലുന്നു കാണ്ക പാപം.
മാറത്തു ചേരുന്നൊരാരാത്തെകണ്ടിട്ടു
നേരിട്ടു ചൊല്ലൊല്ലായെന്നു നണ്ണി
*ഓഷ്ഠങ്ങളാം രണ്ടുമ്മറച്ചു നിന്നീടുന്നു
വാട്ടമററീടുമദ്ദന്തങ്ങളെ.
പുഞ്ചിരിയായതു ചന്ദ്രികായെന്നത-
ഞ്ചാതെ ചൊല്ലാമഞ്ഞെല്ലാരോടും;
ഏണാങ്കമൗലിതൻ നേത്രചകോരങ്ങൾ-
ക്കുണ്ണായി മേവുമോ അല്ലയായ്കിൽ?
പൂർണ്ണനായുള്ളൊരു തിങ്കളെ മൗലിയിൽ
പൂണ്ടുനിന്നീടുന്നു ശൈവലിംഗം
എന്നതേ തോന്നുന്തൂതാനനന്തൻകീഴേ
നിന്നുവിളങ്ങുമക്കണ്ണം കണ്ടാൽ.
വാർമുലയായൊരു മാലേയക്കുന്നിൽനി-
ന്നാമന്ദം പോന്നങ്ങിറങ്ങി നേരേ
പോകത്തുടങ്ങുന്ന ഭോഗികളെന്നത്രേ
ബാഹുക്കളെന്നെ ഞാനുന്നിക്കുന്നു.
മെത്തിയെഴുന്നൊരു യൗവനമാകുന്ന
മത്തേഭന്തന്നുടെ മസ്തകങ്ങൾ

* ഓഷ്ഠങ്ങളാം രണ്ടും

കൊങ്കകളായിട്ടു കണ്ടതെന്നിങ്ങനെ
അങ്കുരിച്ചീടുന്നതെന്നുള്ളത്തിൽ
ശ്യാമളയായൊരു രോമാളിയാകുന്ന
കോമളത്തുമ്പിക്കൈ കാൺകയാലേ
ചൊല്ലൊണ്ടു മേവുന്ന നാഭിയായുള്ളൊരു
പുഷ്കലമായൊരു പുഷ്കരവും
പട്ടുടതന്നുടെ ചുറ്റും കാന്തി ഞാൻ
ഒട്ടേടം ചൊല്ലേണ്ടോയെന്നു നണ്ണി
ഒട്ടുമേ ചൊല്ലാതെ നിന്നുകൊണ്ടീടുന്നു
മുട്ടയോ ചൊല്ലുവാനോക്കിലാക്കാം?
ചീർത്തുനിന്നീടുന്നൊരല്ലീടം ചെഞ്ചമ്മേ
തേർത്തടമെന്നതു നിർണ്ണയിച്ചു
പണ്ടു തന്മേനിയെച്ചുട്ടുകളഞ്ഞതി-
ലുണ്ടായ പോരായ്മ പോക്കുവാനായ്
ചെമ്പൊൽത്താർബാണനിത്തേരിൽക്കരേറീട്ടു
ശംഭുതൻ മേനി പകപ്പിക്കയാൽ
കുംഭിതൻ തുമ്പിക്കൈ *തിൺതുട കണ്ടല്ലോ
കമ്പിട്ടുപോരുന്നതിന്നുമേറ്റം
ചൊല്ലേറു നിന്നൊരു ശോഭയെക്കാണുമ്പോളം
ചെപ്പെന്നു ചൊൽവാനോ തോന്നുമല്ലോ
ഒപ്പില്ലയാതെനിക്കൊപ്പിനെച്ചൊന്നായെ-
ന്നാമ്പൂവിൽ കോപിക്കും ജാനുവപ്പോളം,
എന്നതുമൂലമജ്ജാനുക്കളം വാഴ്ത്തുവാൻ
എള്ളുമേ വല്ലാതെ നിന്നിതു ഞാൻ
ദേവിതൻ ചാരുകണങ്കഴൽ നേരൊത്തു
മേവിനിന്നീടേണമെങ്ങളും കണ്ണും
എന്നങ്ങു ചിന്തിച്ചു ചന്ദ്രകലാധരൻ-
തന്നുടെ സേവയെച്ചെയ്‌വതിന്നായ്
നിർജ്ജനമായൊരു കാനനംതന്നിൽ പോയ്
ഷാംജവും പാടി നൽക്കേകിജാലം
കുറ്റമറ്റീടുന്ന നൃത്തമാടീടുന്നു,
മറ്റൊന്നു ചിന്തിച്ചിട്ടില്ല ചൊല്ലാം.
നാകികുലമൗലിയിൽ താവിനിന്നീടുന്ന
നാകമഹാമണിജാലങ്ങളിൽ
പാരമുരുമ്മി മെഴുത്തു നിന്നീടുമ-
പ്പാദനഖങ്ങളംതന്നംശുജാലം,
മീതേ പരന്നു വഴിഞ്ഞതു കാണുമ്പോളം
ശ്വേതമായുള്ളൊരു ക്ഷൗമമെന്നേ

* തുണ്ടുട കണ്ടല്ലോ

എന്മനംതന്നിലേ സന്തതം തോന്നുന്ന—
തംബികതൻ പ്രപദങ്ങളാം രണ്ടും.
മഞ്ജീരംതന്നുടെ മഞ്ജുളമായൊരു
ശിഞ്ജിതമായുള്ള ഹംസനാദം
എപ്പോഴും കേൾക്കയാലപ്പാദം ചെഞ്ചെമ്മേ
ചൊല്ലൊണ്ടും പങ്കജമെന്നു വന്നു.
വാനവർകൈകളാം വാരിജം ചെഞ്ചെമ്മേ
കാണുന്ന നേരത്തു കൂമ്പുകയാൽ
തിങ്കളെന്നുള്ളൊരു ശങ്കയുമുണ്ടെനി—
ക്കങ്കുരിച്ചീടുന്നു പാരമുള്ളിൽ
ഉൾക്കാമ്പിൽത്തന്നെ ചേർന്ന,ൾക്ലേശം നിന്നോർതൻ
ദുഃഖമാം കാന്താരം നീററുകയാൽ
അങ്കിയെന്നുള്ളൊരു ശങ്കയുമുണ്ടെനി—
ക്കങ്കുരിച്ചീടുന്നു പിന്നെയുള്ളിൽ
ഭക്തരായുള്ളോർതൻ ചിത്തത്തിൽ മേന്മേലെ
മെത്തുമിരുട്ടിനെത്തള്ളുകയാൽ
പങ്കജകാമുകനെന്നൊരു ശങ്കയും
അങ്കുരിച്ചീടുന്നു പിന്നെപ്പിന്നെ
ഇപ്പാദംതന്നിലെപ്പൊൽപ്പൂപ്പരാഗത്തെ
മുൽപ്പാടേ തെണ്ടിത്താൻ കൊണ്ടുപോയി
വാരിജസംഭവൻ പാരിടമെല്ലാമേ
പാരാതെ നിർമ്മിച്ചുവെന്നു കേൾപ്പൂ.
എന്നതുകൊണ്ടുപോൽ പന്നഗനായകൻ
1തന്നുടെ മൗലിയിൽച്ചേർക്കുന്നതും.
ഊർജ്ജിതരൂപനായ് 2നിർജ്ജരനായുള്ള
ധൂർജ്ജടിതാനതു നീററിപ്പിന്നെ
ആദരവോടതു പൂശുന്നു മെയ്യിലി—
പ്പാദപരാഗങ്ങളാകകൊണ്ടേ.
ഊഴരായിച്ചെന്നു മാതാവിൻ ഗർഭത്തിൽ
നൂഴൊല്ലാ നാമിനിയെന്നു നണ്ണി
മാലകന്നീടുമമ്മാമുനിമാരെല്ലാം
മൗലിയിൽ ചേർക്കുന്നു ഭാവനയാൽ
ആഗമംതന്നുടെ കാതലായ് മേവുമി—
പ്പാദപയോജപരാഗമത്രേ.
ഇപ്പാദന്തന്നിലെ നില്പോരു മാനസം
കെല്പോടെ ചേർത്താൻ പണ്ടപ്പൗലസ്ത്യൻ
മുഗ്ദ്ധേന്ദുശേഖരൻ മിത്രമെന്നുള്ളതും
വിത്തേശനെന്നും പേരന്നുണ്ടായി

1 തന്നുടെ മേനിയിൽ. 2. നിർജ്ജരയായുള്ള

ഉന്മദംപൂണ്ടോരു വന്മഹിഷാസുരൻ
തന്മദം തീർത്തതിന്നോക്കിലാക്കാം.
സ്തംഭനായ് നിന്നുള്ളോരുമ്പർകോൻവൈരിതൻ
ഡംഭത്തെത്തീർത്തുമവ്വണ്ണമേ.
ഓരോരോ ദാനവവീരരെക്കൊന്നിട്ടി–
പ്പാരെല്ലാം പാലിപ്പാൻ പാക്കിലാക്കാം,
ആഗമംതാനുമിപ്പാദങ്ങൾതന്നെപ്പോ–
യാരാഞ്ഞു പോരുന്നതിന്നു,മെന്നാൽ
ഇങ്ങനെ മേവുമപ്പാദപയോജം ഞാൻ
എങ്ങനെയിങ്ങനെയെന്നു ചൊൽവൂ?
വാഴ്ത്തോട്ട നിന്നിട്ടു പിന്നെയും പിന്നെയും
കൂപ്പുകയെന്നി മറ്റൊന്നുവല്ലേൻ
കേവലയായൊരു ദേവിയെ വാഴ്ത്തുവാൻ
ആവതല്ലെന്നതു ചിന്തിയാതെ
കാടായിച്ചൊല്ലുന്നതെന്തു നീയെന്നല്ലീ
മൂഢരായുള്ളോരിൽ മുമ്പുണ്ടല്ലോ
പാടവംകൂടാതെ മൂഢരായുള്ളോരോ
കാടാകമാറ്റല്ലോ ചൊല്ലേണ്ടുന്നു,
എന്നതു പാർക്കുമ്പൊഴിന്നു ഞാൻ ചൊന്നതു
നിന്ദ്യമല്ലെന്നതും വന്നുകൂടും
അങ്ങനെ പോകത,ങ്ങംബരംതന്നിൽനി–
ന്നിങ്ങനെയുള്ളൊരു ദേവിയപ്പോൾ
താഴെ നിന്നീടുന്ന കംസനോടായിട്ടു
കോഴ കളഞ്ഞു പറഞ്ഞു നിന്നാൾ:
‘‘എന്നെ നീയെന്തിന്നു കൊല്ലുവാൻ കൂടുന്നു
നിന്നുടെ ഘാതകിയല്ല ഞാനോ.
[1]ചാലപ്പിറന്നു വളർന്നുള്ള നിന്നുടെ
കാലനായുള്ളവൻ ബാലനായി
ഏറവും ദൂരത്തോനല്ലയെന്നുള്ളതും
തേററി നിന്നീടാമിന്നിന്നോടിപ്പോൾ.
എന്നിലമെന്നതു നിന്നിലേ നണ്ണി നീ
[2]കൊന്നുകൊള്ളാകിലോ ഭോജനാഥാ’’
കംസനോടിങ്ങനെ സംശയം കൂടാതെ
ശംസിച്ചു നിന്നൊരു ദേവിയപ്പോൾ
മാലോകർക്കെല്ലന്നൊരാലംബമായിട്ടു
ഭൂലോകന്തന്നിലെഴുന്നള്ളിനാൾ

1. ചാല വളർന്നു വളർന്നുള്ള നിന്നുടെ
2. കൊന്നുകൊള്ളാമല്ലീലോ ഭോജനാഥാ!
നിന്നെയും നിന്നുടെ ചേവകന്മാരെയും
കൊന്നു നിന്നീടുമബ്ബാലകന്താൻ.

സ്ഥാനങ്ങളോരോന്നേ മാനിച്ചു നല്കിനാർ
മാനവരെല്ലാരും ദേവികപ്പോൾ.
ആരണർ ചെയ്യുന്ന പൂജയെക്കൊണ്ടുകൊ—
ണ്ടാദരവോടു തെളിഞ്ഞു മേന്മേൽ.
ഭൂലോകംതന്നിൽ വിളങ്ങിനിന്നീടിനാൾ
മൂലോകനായികയായ ദേവി.
അഞ്ചിതമായുള്ള ദേവിതൻ ചൊല്ലെല്ലാം
നെഞ്ചകം പൂകിന കഞ്ചനപ്പോൾ
വിശ്വസിച്ചീടിനാൻ വിസ്മയിച്ചീടിനാൻ
¹നിശ്വസിച്ചീടിനാൻ നീളനീളെ
കെട്ടുപെട്ടീടുന്ന ദമ്പതിമാരെയും
പെട്ടെന്നു ചെന്നങ്ങഴിച്ചു പിന്നെ
ഓച്ച്യയും പൂണ്ടു പറഞ്ഞു നിന്നീടിനാൻ
ചാച്ച്യയും ചേച്ച്യയും വേഷ്ടയുമായ്.
"നിങ്ങൾക്കു സൂനുവായുള്ളവനല്ലപോ—
ലെന്നുടെ ഘാതകൻ, അന്യനത്രേ!
എട്ടാമതുണ്ടായ ബാലകനെന്നതോ
പട്ടാങ്ങല്ലെന്നതും വന്നുകൂടി.
ഈശ്വരവാക്കിന്നു സത്യതയില്ലെന്ന—
താശ്ചര്യമാകുന്നതോർത്തതോറും.
ഓരാതെ വന്നിട്ടു ഘോരനായുള്ള ഞാൻ
ആറു കിടാങ്ങളെക്കൊന്നേനല്ലോ.
എന്നുടെ വൻപിഴയെല്ലാമെ നിങ്ങളി—
ന്നന്നിച്ചു കണ്ടു പൊറുക്കേണമേ."
ഇങ്ങനെ ചൊന്നവൻ തന്നുടെ മന്ദിരം—
തന്നിലും പൂകിനാൻ ഖിന്നനായി.
പിറ്റേന്നാൾ നേരേ തന്നുറ്റോരെയെല്ലാമേ
തെറ്റെന്നു ചാരത്തുകൊണ്ടു പിന്നെ
²ഉന്നിച്ചുകണ്ടു പറഞ്ഞുനിന്നീടിനാൻ
കന്യകതന്നോടു ചൊന്നതെല്ലാം.
കേട്ടു നിന്നീടുന്ന ദാനവരന്നപ്പോൾ
വാട്ടമകന്നൊരു വാർത്ത ചൊന്നാർ:
"ബാലനായുണ്ടു നിൻ കാലനായുള്ളവൻ
ഭൂലോകന്തന്നിലിന്നെങ്കിൽ ഞങ്ങൾ
ഒക്കവേ ചാലപ്പുറപ്പെട്ടു ചെന്നോരോ
ദിക്കുകളെങ്ങും നടന്നു പിന്നെ
കണ്ടുകണ്ടീടുന്ന ബാലകന്മാരെയോ
കണ്ണും പിരിച്ചു കഴിക്കാം ചെമ്മേ

1. നിശ്ചയിച്ചീടിനാൻ 2 ഉന്നിച്ചുകൊണ്ടു

ബാലകന്മാരെന്ന വാത്തകളെന്നിയേ
ഭൂലോകന്തന്നിലില്ലാതവണ്ണം
കൊന്നുകൊന്നീടുന്ന ബാലരെയെണ്ണുമ്പോൾ
ഒന്നിവനെന്നതും വന്നുകൂടും.
പിന്നെ നമുക്കൊരു വൈരിയും കൂടാതെ
നന്നായിവന്നീടും കാലം മേലിൽ.
ദേവകളാകുന്ന വൈരികളെന്നിയേ
കേവലമില്ല മറെറാന്നു വന്നു.
ദേവകളെന്നുള്ളതില്ലാതെയാക്കുവാൻ
ആവതല്ലെങ്കിലും വേണമത്രേ.
ദേവകൾക്കെല്ലാരു വേർ പറിച്ചീടുന്ന—
തേവമെന്നിങ്ങനെ ചൊല്ലാമെങ്കിൽ
വേരായി നിന്നതിദ്ദേവകളെല്ലാക്കും.
വീരനായുള്ളോരുമിന്നാരായണൻ
നാരായണൻതൻെറ വേരായിപ്പോരുന്ന—
താരണരെല്ലാരും, വേദങ്ങളും
സത്യവും, ധമ്മവും, യജ്ഞവും, ഗോക്കളും
ഇത്തരം പിന്നെയുമുണ്ടു മററും
ആരണരല്ലോ കാൺ വേദങ്ങൾക്കെല്ലാമി—
ന്നാധാരമായിട്ടു നിന്നതെന്നാൽ
ആരണരായോരെക്കൊന്നു നിന്നീടുമ്പോൾ
വേരോടെ പോമല്ലോ വേദങ്ങളും
ആജ്യത്തെക്കൊണ്ടല്ലോ യജ്ഞങ്ങൾ ചെയ്യുന്നു—
താജ്യത്തിൻ കാരണം ഗോക്കളല്ലോ,
ഗോക്കളെയെല്ലാമേ കൊന്നു നിന്നീടുമ്പോൾ
പോയ്ക്കൂടുമോരോരോ യജ്ഞങ്ങളും.
ആരാനുമുണ്ടോ തപസ്സിനെച്ചെയ്യുന്നു
പാരാതെ ചെന്നു ചെറുപ്പവെങ്കിൽ.
ഇങ്ങനെ ചെയ്യുമ്പോൾ വിഷ്ണുവെന്നുള്ളതും
മങ്ങി മയങ്ങി മറഞ്ഞു മാറും
*ദേവകളും പോയ് വരണ്ടുപോമെന്നുമ്പോൾ
വേരോടു വേറായ ശാഖിപോലെ
ഇങ്ങനെ ചെയ്യുമ്പോൾ മേലിലെക്കാലമോ
മംഗലമായിട്ടേ വന്നുകൂടൂ.
മാഗധൻമുമ്പായ ബന്ധുക്കൾ ചൂഴററു
മാന്യരായ് നിന്നു സുഖിക്കാം പിന്നെ."
ഇങ്ങനെ ചൊന്നതു കേട്ടൊരു കംസൻതാൻ
അങ്ങനെയെന്നു തെളിഞ്ഞു ചൊല്ലി

* വേദങ്ങൾ പോയി വരണ്ടുപോമെന്നാമ്പോൾ

പൂതനമുമ്പായ ദാനവയൂഥത്തെ
''ഭൂതലമെങ്ങും നടന്നു നീങ്ങും
ബാലകന്മാരുടെ ഹിംസയെച്ചെയ്യെ''ന്നു
ചാല നിയോഗിച്ചകത്തു പുക്കാൻ.
സ്നാനം തുടങ്ങീന വേലയുമാചരി–
ച്ചൂണും കഴിഞ്ഞു തെളിഞ്ഞു പിന്നെ
വന്ദികൾ വാഴ്ത്തുന്ന വാർത്തയും കേട്ടോരോ
സുന്ദരമായുള്ള ഗീതങ്ങളും
നർത്തകന്മാരുടെ നൃത്തവും കണ്ടുകൊ–
ണ്ടുത്തമമായുള്ള മന്ദിരത്തിൽ
ബന്ധുക്കളായുള്ള മന്നോരുമായിട്ടു
സന്തുഷ്ടനായി വിളങ്ങിനിന്നാൻ.

## പൂതനാമോക്ഷം

നാകികൾനേരൊത്ത ഗോപന്മാരെല്ലാർക്കും
നാഥനായ് നന്നായി നിന്ന നന്ദൻ
സന്തതിയില്ലാഞ്ഞു സന്തതം വെന്തുവെ–
ന്തന്തരാ ചിന്തയും പൂണ്ടുകാലം.
അത്ഭുതകാന്തി കലർന്നൊരു ജായയ്ക്കു
ഗർഭവുമുണ്ടായിവന്നുകൂടി.
എന്നതു കണ്ടിട്ടു നിന്നൊരു നന്ദൻതാൻ
വന്നെഴുന്നീടുന്ന മോദത്താലെ
പ്രാശ്നികന്മാരോടു ചോദിച്ചു നേരത്തു
പ്രാശ്നികന്മാരിലൊരുത്തൻ ചൊന്നാൻ:
''ഇന്നിവൾതന്നുടെ ഗർഭത്തിൽനിന്നതോ
കന്യകയെന്നതു നിർണ്ണയിച്ചു.''
അന്യനായുള്ളവൻ ചൊല്ലിനിന്നീടിനാൻ
കന്യകയെന്നവൻ ചൊന്നനേരം:
''തേമ്പാത്ത കാന്തി കലർന്നുനിന്നീടുന്നൊ–
രാൺപൈതലുണ്ടാമിപ്പേറ്റിലിപ്പോൾ
കാണുന്ന നേരത്തു കന്യകയല്ലെന്നു–
മാണൊന്നുമുള്ളതു നിർണ്ണയിച്ചു.''
അന്യനായുള്ളവൻ ചൊല്ലിനിന്നീടിനാൻ
പിന്നെയും നിന്നു വിചാരിച്ചുടൻ:
''ഇങ്ങനെയല്ലായ്കിലെന്നുടെ ശാസ്ത്രം ഞാൻ
എന്നുമേ തീണ്ടുന്നോനല്ല മേലിൽ.''

1വാഴ്ത്തോരുരുംകൊണ്ടവർ നേരിട്ട നേരത്തു
വാഴ്ത്തോട്ട ചൊല്ലിനാൻ നിണ്ണോരന്യൻ:
''ചെമ്പല്ലവാംഗിതൻ നല്ലിള്ളയായതോ
പെൺപിള്ളയെന്നതും ചേരുമല്ലോ.
മാൺപാന്ന കാന്തിതൻ കാമ്പായിനിന്നുള്ളൊ—
രാൺപൈതലെന്നതും ചേരുമത്രെ.
ഇങ്ങനെയുള്ളൊരു സംഗതി ചേരായെ—
ന്നങ്ങനെ നണ്ണി ഞാൻ മൗനമാണ്ടു.
എന്നുടെ ചിന്തിതമാരുമേ കാണൊല്ലാ—
യെന്നുണ്ടു ദൈവത്തിനെന്നതത്രെ
പ്രാശ്നികന്മാരായ ഞങ്ങളിന്നെല്ലാരും
പ്രാകൃതരായിച്ചമഞ്ഞു,തെന്നാൽ
വന്നതു കണ്ടിട്ടു നിർണ്ണയിച്ചീടു നാം
എന്നതേയോർച്ചയിൽ 2ചേർച്ചയുള്ളു.
നന്ദനോടിങ്ങനെ ചൊന്നവരെല്ലാംതാൻ
മന്ദിരം നോക്കി നടന്നാർ പിന്നെ
'നന്മയേ നല്കേണം ദൈവമേ!' എന്നങ്ങു
നന്ദനും പ്രാർത്ഥിച്ചു നിന്നകാലം
മാസങ്ങളും പോന്നു തികഞ്ഞു തന്മാനിനി—
ക്കാസന്നമായ്‌വന്നു സൂതികാലം.
പാതിരാനേരത്തു പാരാതെ പെററാള—
പ്പാഥോജലോചനാ പൈതൽതന്നെ.
സൂതികൊണ്ടുണ്ടായ മോഹത്തെപ്പൂണ്ടവൾ
കാതരയായി നുറുങ്ങുനേരം
ചാരിക്കിടന്നങ്ങുണർന്നോരു നേരത്തു
ചാരത്തു നോക്കിനാൾ മന്ദ;മപ്പോൾ
കോമളനായ കുമാരനെക്കാണായി
കാർമ്മുകിൽ കാമിക്കും കാന്തിയുമായ്‌.
ആണെന്നു നിർണ്ണയിച്ചാനന്ദം പൂണ്ടന്നോ—
രേണവിലോചനമാരെന്നപ്പോൾ
നന്ദനു നല്ലൊരു കാഴ്ചയായ്‌ നല്കിനാർ
നന്ദനനുണ്ടായിതെന്നിങ്ങനെ.
ചിന്തയെപ്പൂണ്ടോരു നന്ദതാനന്നപ്പോൾ
അന്തമില്ലാതൊരു സന്തോഷത്താൽ
ചേലകൾ നല്ലവ നല്കിനിന്നീടിനാൻ
ബാലകജന്മത്തെച്ചൊന്നോർക്കെല്ലാം.
'പിന്നെയും പിന്നെയും ചൊല്ലുവിനെന്നോടു
നന്ദനനെന്നുള്ള നാമമിണ്ടും

---

1. വാഴ്ത്തോരു 2. ചേർച്ച നല്ല

അഞ്ചാതെ ചെഞ്ചെമ്മേ പിന്നെയും പിന്നെയും
എൻ ചെവി രണ്ടും കുളുർക്കുംവണ്ണം.'
ഇങ്ങനെ ചൊല്ലീട്ടു പിന്നെയും ചെന്നോർക്ക
മങ്ങാതെ ചേലകൾ നല്കിനിന്നാൻ.
പാരാതെ ചെന്നങ്ങു പൈതലെക്കണ്ടിട്ടു
നീരാടിപ്പോന്നിങ്ങു വന്നു പിന്നെ
ആരണർ ചൊല്ലാലെ ജാതകർമ്മത്തെയു-
മാചരിച്ചീടിനാനാദരവിൽ.
ദാനങ്ങൾകൊണ്ടവൻ വാനവർശാഖികൾ
നാണത്തെപ്പൂകിച്ചാന്മാനസത്തിൽ.
'നന്ദനു നല്ലൊരു നന്ദനനുണ്ടായി'—
തെന്നൊരു വാർത്ത പരന്നുതെങ്ങും.
വേർ പാകിനിന്നൊരു വേഴ്ചയെപ്പൂണ്ടുള്ള
ഗോപാലന്മാരെല്ലാം വന്നു പിന്നെ
ബാലകനുണ്ടായ മോദത്തെപ്പൂണ്ടിട്ടു
ചാലെക്കളിച്ചു പുളച്ചുനിന്നാർ
ആച്ചിമാരെല്ലാരും കാഴ്ചയുമായിട്ടു
പാച്ചിൽ തുടങ്ങിനാർ പാരമപ്പോൾ.
ബാലകൻതന്നുടെയാനനം കണ്ടിട്ടു
ചാലെ മുകർന്നു പുണർന്നുനിന്നാർ.
സന്തോഷംപൂണ്ടു തഴച്ചുനിന്നീടിനാർ
ബന്ധുക്കളായുള്ള ലോകരെല്ലാം.
ഗോഷ്ഠികൾ കോലുന്ന ഗോപന്മാർ ചൂഴറ്റു
വാട്ടമകന്നുള്ള ഗോഷ്ഠംതന്നിൽ
വത്സലനായൊരു വത്സനുണ്ടാകയാൽ
ഉത്സവംകൊണ്ടു നിറഞ്ഞുതെങ്ങും.
അന്നു തുടങ്ങി വിളങ്ങുമന്നന്ദന്റെ
സുന്ദരമായുള്ള മന്ദിരത്തിൽ
ചെന്നുതുടങ്ങിനാൾ ചെന്താരിൽമങ്കയും,
ചെമ്മു വരുന്നനാളെന്നു ഞായം.
*യത്നങ്ങൾകൂടാതെ ഗേഹങ്ങളെല്ലാമേ
രത്നങ്ങൾകൊണ്ടു നിറഞ്ഞുകൂടി.
ഗോക്കൾതൻ തിണ്ണയെപ്പാർക്കുന്നതാകിലോ
വാക്കുകൊണ്ടേതും വചിച്ചുകൂടാ.
കന്നും കിടാക്കളുമന്നു തുടങ്ങിയ-
മ്മന്ദിരംതന്നിൽ നിറഞ്ഞൊഴിഞ്ഞു,
മാന്യങ്ങളായിട്ടു മറ്റുള്ളതെല്ലാമെ
ധാന്യത്തിൻപൂരവുമവ്വണ്ണമേ.

* രത്നങ്ങൾകൂടാതെ ഗേഹങ്ങളെങ്ങുമേ

ഇങ്ങനെയെല്ലാരും പൊങ്ങിനിന്നീടുന്ന
മംഗല്യമാണ്ടു വസിക്കുംകാലം,
കല്പിച്ചുനിന്ന കരത്തെയക്കംസനാ—
യൊപ്പിച്ചു പോരേണമെന്നു നണ്ണി
യാതനായ് മേവിനാനായന്മാർക്കെല്ലാം
നാഥനായ് നിന്നൊരു നന്ദനപ്പോൾ.
പാരാതെ ചെന്നു കരത്തെയും നല്കീട്ടു
പോരുവാനിങ്ങു തുടങ്ങുന്നേരം
ആനകദുന്ദുഭിതാനതറിഞ്ഞിട്ടു
മാനിച്ചു ചെന്നവൻ ചാരത്തപ്പോൾ
പ്രേമത്തെ തൂകുന്ന തൂമൊഴികൊണ്ടുടൻ
വാർമെത്തുമാറു പറഞ്ഞു നിന്നാൻ.
നന്ദനും ചൊല്ലിനാ,നെന്നതു കേട്ടവൻ
വന്നതുകൊണ്ടുള്ള സന്തോഷത്താൽ:
''കാണേണമെന്നു ഞാൻ കാമിച്ചനേരത്തു
കാണായിവന്നതും ഭാഗ്യമല്ലോ.
പണ്ടു കഴിഞ്ഞുള്ള ദീനങ്ങളോർക്കുമ്പോൾ
ഇണ്ടലുണ്ടാകുന്നു പാരമുള്ളിൽ.
എത്രയുമേററം കൊതിച്ചുനിന്നല്ലൊ തൻ
പുത്രനെക്കാണുന്നു ലോകരെല്ലാം.
അങ്ങനെയുണ്ടായ പുത്രരെയല്ലൊയി—
മ്മംഗലം വേരററ പാപി കംസൻ
പാരാതെ ചെന്നു പിറന്നങ്ങു വീഴുമ്പോൾ
പാറമേൽ തല്ലിക്കഴിച്ചുകൂട്ടി
നാളെയുമുണ്ടാമിപ്പൈതങ്ങളെന്നുള്ളൊ—
രാശയെക്കോലേണ്ടായെന്നു വന്നു.
ഉണ്ടാകുന്നാകിലിക്കണ്ടൊരു കംസനോ
പണ്ടേവനല്ലോതാ,നെന്തു കാര്യം?
പിന്നെപ്പിറന്നൊരു കന്യകയുണ്ടായി—
തെന്നതുമങ്ങനെ പോയിതായി.
വന്നുവന്നീടുന്നതെല്ലാമെ കാണ്മു നാം
ഒന്നിനും ഖേദിയാതെന്നേ വേണ്ടു.''
എന്നതുകേട്ടുള്ളൊരാനകദുന്ദുഭി
പിന്നെയും ചൊന്നാനന്നന്ദനോടായ്:
''ശാശ്വതവാക്കുകളാശ്രയിച്ചീടുന്നൊ—
രീശ്വരൻതന്നുടെ ലീലയെന്നേ
വന്നതു വന്നതു നിർണ്ണയിച്ചിങ്ങനെ
മന്നിടം ചേരുന്നതിന്നിന്നു ഞാൻ.
രോഹിണീസൂനുവാമെന്നുടെ നന്ദനൻ
ദ്രോഹവുംകൂടാതെ മേവുന്നോനോ?

എന്നുടെ ജീവനം നിന്നുടെ കൈയിലു—
മെന്നതോ ചൊല്ലേണ്ടതില്ലയല്ലോ.
പുത്രനില്ലായ്കയാലത്തലെപ്പുണ്ടു നിൻ
പുത്രനുണ്ടായതു കേൾക്കയാലെ
സന്താപം വന്നുള്ളതെല്ലാമേ പോയിട്ടു
സന്തോഷംചെയ്യുന്നു മാനസത്തിൽ.
വമ്പേറുമമ്പിനാൽ നിൻ പൈതൽതന്നെ ഞാൻ
എൻ പൈതലെന്നതു ചിന്തിക്കുന്നു.
എൻ പൈതലുണ്ടായ സന്തോഷമെല്ലാമി—
ന്നിൻപൈതൽമൂലമിന്നുണ്ടായല്ലോ.
അങ്ങനെയാകുതു, നമ്മിലിന്നോക്കമ്പോഠം
മംഗലമാകെന്നതല്ലോ വേണ്ടു.
കാരിയമെല്ലാമെ പൂരിച്ചതായല്ലോ
പാരാതെ പോകേണം ഗോകുലത്തിൽ.
വമ്പൊടു മേന്മേലേ തൺപെടുമല്ലലു—
ണ്ടമ്പൊടിതന്നിൽ വരുന്നതിപ്പോഠം.
എന്നതിൻമുമ്പിലേ ചെന്നങ്ങു കൊള്ളേണം.
നന്ദനന്തന്നെയും സൂക്ഷിക്കേണം.''
എന്നതു കേട്ടൊരു നന്ദനമന്നേരം
നന്ദനന്തന്നെയും നണ്ണി നണ്ണി,
ഗോകുലം മുന്നിട്ടു പോകത്തുടങ്ങിനാൻ
ആകുലമായുള്ളോരുള്ളവുമായ്.
ആനകദുന്ദുഭിതാനുമന്നേരത്തു
ദീനതതീർത്തു തെളിഞ്ഞു മേന്മേൽ
തോയജലോചനന്തന്നെയും ചിന്തിച്ചു
പോയങ്ങു പൂകിനാൻ മന്ദിരത്തിൽ.
.....................................

കംസൻെറ ചൊല്ലിനാൽ കൈതവംപൂണ്ടുള്ള
വാസവവൈരികഠം പാരിലെങ്ങും
ചാലെപ്പോയ് ചെന്നോരോ ബാലകന്മാരെയും
കാലന്നു നല്കി നടന്നകാലം
പൂതനയെന്നൊരു ഭൂസുരനാശിനി
ഭൂതലംതന്നിൽ നടന്നെങ്ങുമേ
സുന്ദരിയായൊരു നാരിയായ് ചെന്നിട്ടു
നന്ദഗൃഹത്തിലകത്തു പുക്കാറം.
വാർകോലും കൊങ്കകഠം രണ്ടിലും ചെഞ്ചെമ്മേ
കാകോളം തേച്ചു ചമച്ചു നേരേ
ബാലകമന്ദിരംതന്നുടെ ചാരത്തു
ചാലെപ്പോയ് ചെന്നവഠം നോക്കുന്നേരം

ചൊല്ലേറ്റുനിന്നൊരു ശില്പം കലർന്നു നി–
ന്നല്പമായുള്ളൊരു തല്പത്തിന്മേൽ
ചാലക്കിടന്നങ്ങു കൺപൊലിഞ്ഞീടുന്ന
ബാലകന്തന്നെയും കാണായ്‌വന്നു.
ദൂരത്തു നിന്നങ്ങു കണ്ടോരുനേരത്തു
ചാരത്തു ചെന്നു ചതിച്ചു പുക്കാളാം
അണ്ഡജനായകന്തന്നുടെ ചാരത്തു
കുണ്ഡലിതാൻ ചെന്നു പുക്കുംപോലെ
ഓമനത്തൂമുഖംതന്നിലേ നോക്കിക്കൊ–
ണ്ടോർത്തുനിന്നീടിനാളൊട്ടുനേരം
ചീർത്തൊരു കോപംപൂണ്ടന്തകൻ വാരാഞ്ഞു
പാർത്തുനിന്നീടുന്നോളെന്നപോലെ.
മെല്ലവെ ചെന്നങ്ങു തൊട്ടുനിന്നീടിനാൾ
പല്ലവം വെല്ലുമപ്പൂവൽമേനി
രത്നമെന്നിങ്ങനെ തന്നിലെ നണ്ണിനി–
1ന്നഗ്നിയെ ചെന്നു തൊടുന്നപോലെ.
പാരാതെ പിന്നെയെടുത്തു നിന്നീടിനാൾ
ആരോമൽപ്പൂങ്കനിപ്പൈതൽതന്നെ
പാശമെന്നിങ്ങനെ നിർണ്ണയംപൂണ്ടിട്ടു
പാമ്പിനെച്ചെന്നങ്ങെടുക്കുംപോലെ
ഓമനപ്പൂവൽമെയ് മേനിയിൽ കൊണ്ടപ്പോൾ
കോൾമയിർ തിണ്ണമെഴുന്നു മെയ്യിൽ
ഉമ്പർകോൻനാട്ടിലപ്പൂതനതന്നെക്കാൾ
മുമ്പിലേ പോവാനായെന്നപോലെ
നീണ്ടുള്ള ബാഹുക്കൾകൊണ്ടപ്പോൾ പൂവൽമെയ്
പൂണ്ടുകൊണ്ടീടിനാളൊന്നു മെല്ലെ
പല്ലവമാണ്ടൊരു സല്ലകിയെന്നിട്ടു
പാവകജ്വാല നല്ലുന്നപോലെ.
കമ്രമായുള്ളൊരു നന്മുഖന്തന്നിലേ
ചുംബിച്ചു മേവിനാളൊന്നു മെല്ലെ
അംഗനമാരിലന്നന്മുഖം കാണുമ്പോൾ
അങ്ങനെ തോന്നാതോരില്ലയാരു
നൂതനനായൊരു പൈതലുമന്നേരം
പൂതനതന്നെയും നോക്കിനിന്നാൻ
മസ്തകമേറിന 2കേസരിവീരന്താൻ
മത്തേഭന്തന്നുടൽ നോക്കുംപോലെ.
'ആരാനും പോന്നു വരുന്നതിന്മുമ്പിലേ
കാരിയമായതു സാധിക്കേണം.'

1. അഗ്നിയെച്ചെന്നങ്ങെടുക്കുംപോലെ 2. കേസരിപ്പൈതൽതാൻ

എന്നങ്ങു നണ്ണിന പൂതനതാനപ്പോൾ
നന്ദകുമാരകൻ വായിൽ നേരേ
ദുസ്തനംതന്നെയും നല്കിനിന്നീടിനാൾ;
ദുഷ്ടമാക്കങ്ങനെ തോന്നി ഞായം.
കൈകളെക്കൊണ്ടു പിടിച്ചു നിന്നന്നേരം
കൈടഭസൂദനനായ ബാലൻ
അമ്മുലതന്നെ കുടിച്ചു നിന്നീടിനാൻ
അമ്മതൻ നന്മുലയെന്നപോലെ
പാൽകൊണ്ടു ചെഞ്ചെമ്മേ പൈ കെട്ടുകൂടാഞ്ഞി—
ട്ടാകുലനാകയാലെന്നപോലെ
കാറേറയും കൂടി കുടിച്ചുകൊണ്ടീടിനാൻ
താറേറാലിച്ചങ്ങവൾ നല്ലമപ്പോൾ.
ഏററമെഴുന്നൊരു പീഡയെക്കൊണ്ടവൾ
ചീററത്തി രണ്ടു കരഞ്ഞു പിന്നെ
ഭൂതലന്തന്നിൽ പതിച്ചുനിന്നീടിനാൾ
ചേതനയോടു പിരിഞ്ഞു നേരെ.
ഘോരമിയന്നൊരു ഭൈരവീതന്നുടൽ
ഘോരമായ് വന്നങ്ങു വീഴുകയാൽ
ഊഴിയുമെങ്ങും കലുങ്ങീതായന്നേരം
ആഴിയും കീഞ്ചിൽ കലങ്ങീതായി.
ചാരത്തുനിന്നുള്ള ദാരുക്കളെല്ലാമെ
പാരം ഞെരിഞ്ഞു പതിച്ചുതെങ്ങും.
വേപത്തെപ്പൂണ്ടുള്ള ഗോപികമാരെല്ലാം
ഗോപാലന്മാരോടും കൂടിച്ചെമ്മെ,
കേടററുനിന്നുള്ള ബാലകനുള്ളേട—
ത്തോടിച്ചെന്നീടിനാർ പേടിയോടെ.
ഭൂതലംതന്നിൽ പതിച്ചുകിടന്നൊരു
പൂതനതന്നെയും കണ്ടോരപ്പോൾ
ഉമ്പർകോൻ ചെന്നിട്ടു പക്ഷമറുക്കയാൽ
വമ്പററുവീണൊരു ശൈലംപോലെ.
ലീലയുംപൂണ്ടവൾ മാറിൽ കരേറിന
ബാലകന്തന്നെയും കണ്ടോർ പിന്നെ
വങ്കുന്നിലേറിക്കളിച്ചുനിന്നീടുന്ന
രങ്കുതൈപ്പൈതലെയെന്നപോലെ.
കണ്ടൊരുനേരമക്കൊണ്ടൽനേർവർണ്ണനെ
കൊണ്ടിങ്ങു പോരുവാൻ മണ്ടിച്ചെന്നാർ
രത്നത്തെക്കാമിച്ചു ചത്തുകിടക്കുന്ന
സർപ്പത്തിൻ ചാരത്തു ചെല്ലുമ്പോലെ.

ലീലകൾ കോലുന്ന ബാലനെച്ചെഞ്ചമ്മേ
താലോലിച്ചമ്പോടു കൊണ്ടുപോന്നാർ
ചേതന വേറിട്ടോരാനമേൽനിന്നൊരു
കേസരിപ്പൈതലെയെന്നപോലെ.
ദുർഗ്രഹശങ്കയാലഗ്ര്യനായുള്ളവൻ
വിഗ്രഹംതന്നിൽ ന്യസിച്ചു പിന്നെ
രക്ഷയെച്ചെയ്യത്തുടങ്ങിനാരെല്ലാരും
അക്ഷണം വന്നുള്ള വല്ലവിമാർ
ഗോമൂത്രംകൊണ്ടു കുളിപ്പിച്ചുനിന്നിട്ടു
ഗോധൂളിയേല്പിച്ചു മെയ്യിലെങ്ങും.
ഗോവിന്നുകീഴങ്ങു നുഴിച്ചു ചെഞ്ചമ്മെ
ഗോപുച്ഛംകൊണ്ടങ്ങുഴിഞ്ഞു നന്നായ്.
ഗോമയംകൊണ്ടുള്ള ലേപവും പെണ്ണിനാർ
ഗോശൃംഗംതന്നിലേ മണ്ണുകൊണ്ടും
ഗോമയമായുള്ള രക്ഷയെച്ചെയ്തര—
ഗ്ഗോപകുമാരനു ഗോപികമാർ.
വൈകുണ്ഠൻതന്നുടെ നാമങ്ങളോരോന്നേ
വൈകല്യം വരാതെ ചൊല്ലിച്ചൊല്ലി
പേച്ചിതൻ വൻ പിണി പോക്കിനിന്നീടിനാർ
ആച്ചിമാരെല്ലാരും മെല്ലെ മെല്ലെ.
നന്ദനും വന്നങ്ങു മന്ദിരം പൂകിനാൻ
അന്നേരം വല്ലവന്മാരുമായി.
ഭൂതലംതന്നിൽ പതിച്ചുകിടക്കുന്ന
പൂതനതന്നുടൽ കണ്ടു പിന്നെ
ആനകദുന്ദുഭിതന്നുടെ ചൊല്ലിനെ
മാനിച്ചുനിന്നാനന്നന്ദനേറ്റം.
പിന്നെയങ്ങെല്ലാരും പൂതനതന്നുടെ
ഉന്നതമായുള്ള ദേഹംതന്നെ
ശസ്ത്രങ്ങൾകൊണ്ടു തറിച്ചുനിന്നങ്ങനെ
പത്തുനൂറായിരം ഖണ്ഡമാക്കി
ദൂരത്തു കൊണ്ടുപോയ് ചുട്ടുകളഞ്ഞുടൻ
നേരത്തു വന്നു കുളിച്ചു പിന്നെ
നാരായണൻതന്റെ നാമങ്ങൾ ചൊല്ലിക്കൊ—
ണ്ടോരോരോ വേലയുമാചരിച്ചാർ.

# ഉലൂഖലബന്ധനം

വാടാത കാന്തി വളക്കുമപ്പൈതൽതൻ
വീടായി മേവുമമ്മന്ദിരത്തിൽ
കേടായതേതുമേ കൂടാതെ ഗൂഢനായ്
*ഊടാങ്കം ചേർന്നങ്ങുറങ്ങുന്നേരം
ചാടായി വന്നാനദ്ദാനവനെങ്കിലും
ചാടായിവന്നീല മേനിതന്നിൽ
ഓടായിവന്നു നുറുങ്ങിനാനെങ്കിലും
ഓടായിവന്നീല കൊല്ലുന്നേരം.
കായാവിൻ പൂവൊത്ത കാർവർണ്ണന്തന്നുടെ
തായായി നിന്ന യശോദ പിന്നെ
തന്മകൻതന്നെയും നന്മടിതന്നിൽവ-
ച്ചുന്മേഷംപൂണ്ടു വസിക്കുന്നേരം
നെന്മേനിപ്പൂവൊത്തൊരമ്മേനി ചെഞ്ചെമ്മെ
വന്മേരുക്കുന്നുതാനെന്നപോലെ
ചീർത്തുനിന്നേററവുമാർത്തയായ്വന്നിട്ടു
പാർത്തലംതന്നിലെ ചേർത്തു പിന്നെ
ഓർത്തു നിന്നീടിനാൾ "എന്മകനെന്തുപോൽ
ചീർത്തുനിന്നീടുന്നു"തെന്നിങ്ങനെ.
ആരായി മേവുന്നതിന്നിവനെന്നുള്ള-
താരാഞ്ഞു കാരണമെന്നു നണ്ണി;
ഈശ്വരനെന്നുള്ളോരോർമ്മയുണ്ടായതു
മാച്ചുകളഞ്ഞാളമ്മായയപ്പോൾ.
"എന്നുടെ പൈതലെ"ന്നിങ്ങനെയുള്ളോരു
നിർണ്ണയം പെണ്ണിയെടുത്തു പിന്നെ
അംബുജം വെല്ലുന്നൊരമ്മുഖംതന്നിലെ
ചുംബിച്ചു മേവിനാളമ്മ ചെമ്മെ.
പൊന്മയമായൊരു തൊട്ടിൽതൻ മീതെയ-
ച്ചിന്മയന്തന്നെക്കിടത്തി നന്നായ്,
ദൃഷ്ടിയിലാക്കിത്തൻ കട്ടക്കിടാവുമായ്
തുഷ്ടിയായ് നിന്നാളങ്ങൊട്ടുനേരം.
കൺപൊലിഞ്ഞീടിനാനെന്മകനെന്നതും
വൻപോലും വാണിതാനുള്ളിൽ നണ്ണി
തെറ്റെന്നു പോയിത്തന്നുറ്റോരുമായിട്ടു
മറ്റുള്ള വേലകളാചരിച്ചാൾ.
കാറ്റായി വന്നാനക്കംസൻെറ ചൊല്ലാലെ
മാറ്റാനായുള്ളൊരു മറ്റൊരുത്തൻ.

■ നീഡാങ്കം ചേർന്നങ്ങുറങ്ങുന്നേരം

ആററൽക്കിടാവിനെച്ചീററവുംപൂണ്ടങ്ങു
ഞ്ഞുററിനിന്നീടിനാനേററമേററം.
അംബരം പൂണാത പൈതലെക്കൊണ്ടുപോ—
യംബരം പൂകിച്ചാൻ ദാനവൻതാൻ.
''കൊന്നിവൻതന്നെ ഞാൻ തിന്നുകൊള്ളേണ''മി—
ന്നെന്നവൻതന്നിലെ നണ്ണമപ്പോൾ
പാരിച്ചുനിന്നു കനത്തുതുടങ്ങീത—
ങ്ങാരോമൽപൈതൽതൻ പൂവലംഗം.
കണ്ഠം പിടിച്ചു ഞെറുക്കിനിന്നീടിനാൻ
കൊണ്ടൽനേർവ്വർണ്ണനമെന്നനേരം
വന്മലതാനെന്നു തന്മനന്തന്നില—
ന്നിർമ്മലംതന്നെയും നണ്ണി നണ്ണി
മേല്പെട്ടുപോകുന്ന ദാനവനന്നേരം
കീഴ്പെട്ടായ് വന്നിതു യാനവേഗം.
പാരിച്ചുനിന്നങ്ങു വീഴുന്നനേരത്തു
പാറമേലായിതു ഭാഗ്യത്താലെ
വേറിട്ടുപോകാതെ പൈതലും പോന്നവൻ
മാറിടംതന്നിലുമായി വന്നു.
തള്ളിച്ചുഴന്നൊരു കാററുമടങ്ങിതാ—
യുള്ളിലെക്കാററുമങ്ങവ്വണ്ണമേ.
വേഗത്തിൽ പോന്നിങ്ങു വീണവൻ ദേഹവും
ഏകമായുള്ളതനേകമായി
മംഗലദേവതാതങ്ങുന്നോൻ തൊട്ടുള്ള—
തങ്ങനെയല്ലോതാൻ വന്നു ഞായം.
പാറമേൽ വീണു മരിച്ച വൻകാററിനു
മാററായിവന്നതോ ചേരുമല്ലോ
മാററാതെ മേവുന്ന ബാലൻതൻ ലീലയ്ക്കു
മാററായി വന്നതും ചേരുവോന്നോ?
ദാനവപീഡകൊണ്ടാകുലരായുള്ള
വാനവർ കോലുന്ന താപത്തിനും
*മാററായി വന്നുതപ്പൈതൽതന്നമ്മയ്ക്കു
മാററാതെ വീണൊരു കണ്ണനീരും.
വാടാതെ നിന്നുള്ള മാല്യങ്ങളെല്ലാക്കം.
ചൂടായിവന്നിട്ടേ പണ്ടേ കാൺമൂ.
നീടാന്ന നന്ദന മാനസമന്നേരം
ചൂടായിവന്നുപോൽ കാൺക പിച്ച.
ഏററം ചുഴന്നുള്ള കാററായി വന്നൊരു
മാററാനോടേററം പഠിച്ചപോലെ

* ആററായി

വട്ടത്തിൽ പാഞ്ഞങ്ങുഴന്നുതുടങ്ങിനാർ
കഷ്ടവും പൂണ്ടുള്ള വല്ലവിമാർ
പൈതലെക്കാണാഞ്ഞു പാരമുഴന്നവർ
കൈ തിരുമ്മീടിന നേരത്തപ്പോൾ
ദൂരവേ കാണായി പാറമേൽ വീണവൻ
മാറിടം ചേരുമപ്പൈതൽതന്നെ.
ഓടിയണഞ്ഞങ്ങെടുത്തുകൊണ്ടീടിനാർ
പേടിയും കൈവിട്ടു പേപ്പെടാതെ.
മാഴ്കാതെ വന്നിങ്ങു മാതാവിൻ കൈയിലേ
മാനിച്ചു നല്കിനാർ പിന്നെ നേരേ.
അക്ഷതനായ കുമാരകന്തന്നുടെ
രക്ഷയും ചെയ്തു തെളിഞ്ഞു പിന്നെ
ചുംബിച്ചു നിന്നവൻ തന്മുഖംതന്നിലേ
തന്മുല പിന്നെയും നല്കി നല്കി.
വിജ്വരയായ യശോദയുമന്നേരം
വിസ്മിതയായി വിളങ്ങിനിന്നാൾ.
.....................................

ഭർഗ്ഗപദാംബുജമുള്ളിലെ നണ്ണുന്ന
ഗർഗ്ഗമഹാമുനിയന്നൊരുനാൾ
ആനകദുന്ദുഭിതന്നുടെ ചൊല്ലിനാൽ
ആനായദേശത്തെഴുന്നള്ളിനാൻ.
കണ്ടൊരുനേരത്തു നന്ദനും ചെഞ്ചെമ്മേ
കൊണ്ടാടിപ്പൂജിച്ചു നിന്നു ചൊന്നാൻ:
"*ഉത്തമരാ*യുള്ള നിങ്ങളിന്നിങ്ങനെ
നിത്യമായോരോരോ ഗേഹംതോറും
ആഗതരാകായ്കിൽ പാതകമാണ്ടവർ
പാവിതരാകുന്നതെങ്ങനെ ചൊൽ?
കണ്ണുകൊണ്ടിങ്ങനെ കണ്ടുകൊണ്ടേ ഞാൻ
പുണ്യവാനെന്നതോ വന്നുവല്ലോ.
തീർത്ഥികനായ നിൻ കാരുണ്യമുണ്ടാകിൽ
പ്രാർത്ഥിക്കുന്നുണ്ടു ഞാനൊന്നു മെല്ലെ.
പാരാതെ നമ്മുടെ പൈതങ്ങൾ രണ്ടിനും
പേരിട്ടുകൊള്ളേണമാകിലിപ്പോൾ."
ഇങ്ങനെ കേട്ടൊരു ഗർഗ്ഗനും ചൊല്ലിനാൻ:
"ഇങ്ങനെയാമല്ലോ നിൻ നിനവ
വാട്ടമറ്റീടുന്ന യാദവന്മാരുടെ
വാദ്ധ്യായനായ ഞാൻ പേരിടുന്നേരം.
ആനകദുന്ദുഭിതന്നുടെ സൂനുവെ-
ന്നു നമരോക്കെപ്പാപി കംസൻ,

കന്യക ചൊല്ലിന ചൊല്ലിനെക്കേൾക്കയാൽ
മുന്നമേയുണ്ടവനോർച്ച പാരം
മെല്ലവേ വന്നവൻ കൊന്നുനിന്നീടിലോ
വല്ലായ്മയാമല്ലോ പാരമെന്നാൽ
പുരിൽ നിന്നീടുന്നോരാരുമേ കാണാതെ
പേരിട്ടുകൊള്ള നാമെന്നേ വേണ്ടു.''
ഇങ്ങനെ ചൊന്നവനങ്ങൊരു കോണിൽ പോയ്
മംഗലവാദവും ചെയ്തു ചെമ്മെ
നേരററുനിന്നുള്ള ബാലന്മാർക്കന്നേരം
പേരിട്ടു മേവിനാൻ പേടി പോക്കി.
രാമനെന്നുള്ളൊരു നാമത്തെച്ചൊന്നാന—
മ്മാമുനി രോഹിണീസൂനുവിന്നായ്.
കൃഷ്ണനെന്നുള്ളൊരു നാമവും ചൊല്ലിനാൻ
വൃഷ്ണികൾനാഥനായ് നിന്നവനും
പിന്നെയും ചൊല്ലിനാനന്യങ്ങളായ്നിന്നു
ധന്യങ്ങളായുള്ള നാമങ്ങളും
കൃഷ്ണനിലുള്ള ഗുണങ്ങളേയന്നേരം
കൃൽസ്നമായ് ചൊന്നാനന്നന്ദനോടായ്:
''ഇപ്പൈതൽതന്നുടെ സൽഭാവം ചൊല്ലുവാൻ
ഇപ്പാരിലാരുമേയില്ലയിപ്പോൾ
വിസ്മയമാണ്ട ഗുണങ്ങളെയോർക്കുമ്പോൾ
വിഷ്ണുവെന്നിങ്ങനെ ചൊല്ലാമത്രേ.
പങ്കജമങ്കയോ ശങ്ക കൈവിട്ടിവൻ—
തങ്കലേയെന്നി വസിക്കയില്ലെ.
ഭൂമിപന്മാർക്കെല്ലാം ഭൂതിദമായുള്ള
ഭൂമിയും പാർക്കിലിവന്നധീനം
ഇത്തരമായ ഗുണങ്ങളെയാളുന്ന
പുത്രനിന്നാർക്കുമേയെത്തിക്കൂടാ,
നിന്നുടെ പുണ്യങ്ങൾതന്നുടെ വൈഭവം
എന്നതേ ചൊല്ലാവൂതിന്നുമ്പോൾ
വന്നു വന്നീടുന്ന വൈരികളെല്ലാർക്കും
വഹ്നിയായ് നിന്നു ദഹിക്കുമിവൻ.
നിന്നുടെ ചിന്തിതമെല്ലാമേ സാധിക്കും
ഇന്നിവൻതന്നെ ലഭിക്കയാലെ.
പാലിച്ചുകൊൾകയിപ്പൈതലേയെന്നാൽ നിൻ
പാരിച്ച സങ്കടം പോക്കുവാനായ്.''
നന്ദനോടിങ്ങനെ ചൊല്ലിന നന്മുനി
നന്ദിച്ചു പോയാന്തന്നിച്ഛയാലേ
നന്ദനൻതന്നുടെ വൈഭവം കേട്ടൊരു
നന്ദനും തന്നിലേ നന്ദിച്ചപ്പോൾ

ജായയോടെല്ലാം പറഞ്ഞുനിന്നീടുവാൻ
പേയകന്നീടുമകത്തു പുക്കാൻ.
........................................

മംഗലജാലങ്ങൾ പൊങ്ങിവന്നെങ്ങുമേ
തിങ്ങിനിന്നീടുന്ന ഗോകുലത്തിൽ
അംഗനമാരുമായങ്ങനെയെല്ലാരും
ഭംഗിയിൽനിന്നു വിളങ്ങുമന്നാൾ
ഓമനയായി വളൎന്നു നിന്നീടുന്ന
രാമനും പിന്നെയക്കാൎവ്വർണ്ണനും
ചന്തമെഴുന്നൊരു ചെന്തൊണ്ടിവാതന്നിൽ
ദന്തങ്ങൾ പോന്നുവന്നങ്കരിച്ചു
പല്ലവം പൂണ്ടൊരു മുല്ലയാം വല്ലിമേൽ
ഉല്ലാസമൊട്ടുകളെന്നപോലെ.
നന്മുല നല്കുവാനമ്മമാർ ചെന്നങ്ങു
സമ്മോദംപൂണ്ടു വിളിക്കയാലേ
ചെഞ്ചെമ്മേയുള്ളൊരു പുഞ്ചിരി തൂകുമ്പോൾ
കിഞ്ചന കാണായിവന്നുകൂടി.
പാലുണ്ണുന്നേരമപ്പോൎമുല രണ്ടിനും
ചാലെത്തെളിഞ്ഞങ്ങറിയായ്‌വന്നു.
ദന്തങ്ങൾതന്നുടെയങ്കുരം കണ്ടിട്ടു
സന്തോഷം പൂണ്ടുള്ള വല്ലവിമാർ
വേഗത്തിൽ ചുംബിച്ചു നേരത്തു നന്മുഖം
വേവ്‌ിടുത്തീടുവാൻ വല്ലീലാരും
വന്നുവന്നന്നന്നു കണ്ടുനിന്നീടുവോർ
കണ്ണിണതന്നെയുമവ്വണ്ണമേ.
മാലോകരുള്ളത്തിലാനന്ദമിങ്ങനെ
ചാല നല്കീടുന്ന ബാലകന്മാർ
ഭൂതലംതന്നിൽ [1]തമിഴ്ന്നുതുടങ്ങിനാർ
നൂതനമായൊരു കാന്തിയുമായ്.
പാലഞ്ചും പുഞ്ചിരി തൂകിനിന്നങ്ങനെ
നാലഞ്ചു നാളങ്ങു ചെന്നവാറെ
മെല്ലെമെല്ലെന്നങ്ങിഴഞ്ഞുതുടങ്ങിനാർ
കല്ലിലും മുള്ളിലും പൂഴിയിലും.
[2]ഓമനവായ്മലൎതേൻ വീണേററവും
കോമളമാകുമമ്മാറുതന്നെ
ചാലപ്പുണൎന്നു പുണൎന്നുനിന്നീടിനാർ
നീലക്കണ്ണോരുമങ്ങമ്മമാരും.

1. കമിഴ്ന്നുതുടങ്ങിനാർ. 2. ഓമനവായ്മലൎതേനു വീണേററവും

മുട്ടുംപിടിച്ചങ്ങു നിന്നുതുടങ്ങിനാൻ,
ഒട്ടുനാളങ്ങനെ ചെന്നവാറേ
മുട്ടും വെടിഞ്ഞുനിന്നൊട്ടു നടക്കയും
പെട്ടെന്നു വീഴ്കയും കേഴുകയും
അമ്മമാർ ചെന്നങ്ങു തെറ്റെന്നെടുക്കയും
എന്മകൻ വാഴ്കെന്നു ചൊല്ലുകയും
പൂഴി തുടയ്ക്കയും മെയ്യിൽ മുകയ്ക്കയും
കേഴൊല്ലായെന്നങ്ങു ചൊല്ലുകയും
ഇങ്ങനെയോരോരോ വേലകളുണ്ടായി
മംഗലം പൊങ്ങുന്ന ഗോകുലത്തിൽ.
വല്ലവീമാരുടെ കണ്ണുകൾക്കീടുന്ന
പുണ്യങ്ങളായുള്ള ബാലകന്മാർ
അങ്കണംതന്നിൽ നടന്നുതുടങ്ങിനാർ
കിങ്കിണിതന്നൊലി പൊങ്ങപ്പിന്നെ.
ആസ്ഥയിൽനിന്നുള്ള ചങ്ങാതിമാരുമാ-
മ്മൂത്തവനായുള്ള രാമനുമായ്
ചാലക്കളിച്ചു പുളച്ചുതുടങ്ങിനാൻ
നീലക്കാർവ്വർണ്ണനമ്മന്ദിരത്തിൽ
'വെണ്ണ കാണുണ്ണി! നിനക്കെ'ന്നു ചൊല്ലുമ്പോൾ
പെണ്ണുങ്ങൾ ചാരത്തു തിണ്ണം ചെല്ലും.
വാഴപ്പഴത്തിന്റെ വർത്തയെക്കേൾക്കുമ്പോൾ
വായും പിളർന്നവൻ മുന്നിൽ ചെല്ലും
പാച്ചോറു കേൾക്കപ്പൊളാച്ചിമാർ പിന്നാലെ
പാച്ചൽ തുടങ്ങീടും പാരം പിന്നെ.
വെള്ളമെന്നിങ്ങനെ ചൊല്ലിനിന്നീടിലോ
*വെള്ളമുറന്നെഴും വായിലപ്പോൾ.
മാധുര്യസാരത്തിൽച്ചെന്നു തുടങ്ങീതു
മാനസമിങ്ങനെ നാളിൽനാളിൽ
ആനായമാനിനിമാരുടെ മാനസം
മാനിച്ചവൻതങ്കലെന്നപോലെ.
വെണ്ണയും പാലുംതൊട്ടുള്ളൊരു വങ്കൊതി
തിണ്ണമെഴുന്നു തുടങ്ങുകയാൽ
ആച്ചിമാരോരോരോ വേലയ്ക്കു പോകുമ്പോൾ
ഓച്ച് തുടങ്ങീതു മെല്ലെ മെല്ലെ
പാൽവെണ്ണ ചേർന്നുള്ള ഭാജനമോരോന്നിൽ
പാഞ്ഞുതുടങ്ങീതക്കണ്ണിണയും.
കണ്ണിണ ചെല്ലുന്ന നൽവഴി കണ്ടിട്ടു
കൈകളും ചെന്നുതുടങ്ങി മെല്ലെ.

---

* വെള്ളമുറന്നീടും നാവിലപ്പോൾ.

പാൽവെണ്ണതന്നിലക്കൈകൾ പോയ് ചെല്കയാൽ
നാവിന്നുമാനന്ദമായ്ത്തുടങ്ങി.
ഉണ്ണിവയററിന്നു കിഞ്ചന പൊങ്ങുവാൻ
ഉള്ളോരു ഹേതുവുമുണ്ടായപ്പോൾ.
ഇങ്ങനെയോരോരോ മന്ദിരംതോറുമ-
മ്മംഗലപ്പൈതൽ നടന്നു നേരേ
ചഞ്ചലലോചനമാരുടെ വെണ്ണയും
നെഞ്ചകംതന്നെയുമഞ്ചീടാതെ
കൈകളെക്കൊണ്ടുമപ്പുഞ്ചിരിത്തൂമയെ-
ക്കൈത്തടന്നീടുമക്കണ്ണുകൊണ്ടും
ചാലക്കവൎന്നു കളിച്ചുതുടങ്ങിനാൻ
ഓലക്കമൊളുന്ന ബാലരുമായ്.
ആനന്ദം നല്കുവാൻ മാലോകൎക്കായിക്കൊ-
ണ്ടാനായപ്പൈതലാമാദിദേവൻ
സ്നാനത്തിനായിട്ടു മാതാവു പോകുന്ന
കാലത്തെപ്പാൎത്തുനിന്നന്നൊരുനാൾ
വെണ്ണയും പാലുംവച്ചുള്ളകം പൂകിനാൻ
വേഗത്തിൽ നോക്കിക്കൊണ്ടങ്ങുമിങ്ങും.
തൂക്കിന നല്ലുറിതങ്കീഴിൽ ചെന്നിട്ടു
നോക്കിനിന്നീടിനാനൊട്ടുനേരം
ശബ്ദത്തിൽ ചേൎന്നുള്ളൊരൎത്ഥത്തെക്കാണ്മാനായ്
ശാബ്ദികനോൎത്തങ്ങു നില്ക്കുംപോലെ.
പാരിച്ച ഖേദിച്ചാൻ നീളമില്ലായ്കയാൽ
ഈരേഴു പാരുമളന്നവൻതാൻ.
എന്തിനി നല്ലതെന്നിങ്ങനെ തന്നിലേ
ചിന്തിച്ചുനിന്നു നുറുങ്ങുനേരം
ദൂരത്തുനിന്നൊരു പാഴുരൽ കൊണ്ടന്നു
ചാരത്തു ചാലക്കമെല്ക്കിവച്ചാൻ
ഉന്നതി പോരാഞ്ഞു പിന്നെയതിന്മേല-
ങ്ങുന്നതമായൊരു പീഠം വച്ചാൻ.
പെട്ടെന്നു പാഞ്ഞു കരേറിനാൻ തന്മീതെ
പൊട്ടനല്ലേതുമവററിനെല്ലാം.
ചിത്തം തെളിഞ്ഞിട്ടു പുത്തനാം നല്ലുറി
എത്തിനിന്നങ്ങു പിടിക്കുന്നേരം
പീഠം പിരണ്ടു നിലത്തങ്ങു വീഴ്കയാൽ
ആടിത്തുടങ്ങിനാനങ്ങുമിങ്ങും.
ഭൂതലംതന്നിലേ തുള്ളിനിന്നീടുവാൻ
കാതരനായിട്ടു വന്നുകൂടീ.
ചാലകരഞ്ഞുതുടങ്ങിനാൻ പിന്നെയോ
ബാലകന്മാരുടെ ശീലമല്ലോ.

രോദനം കേട്ടൊരു മാതാവുതാനപ്പോഠം
ഓടിവന്നീടിനാഠം പേടിയോടെ,
ബാലകൻതന്നുടെ വേലയെക്കണ്ടിട്ടു
ചാലച്ചിരിച്ചങ്ങു ചെന്നെടുത്താഠം.
രോദനംതന്നെയും പോക്കീനിന്നീടിനാഠം
ആദരിച്ചീടുന്ന വാത്തയോതി
വ്യത്ഥമായുള്ളൊരു വേലയെച്ചിന്തിച്ചു
ദുഃഖിതനായുള്ളൊരു ബാലൻ, പിന്നെ
''എന്തിതെൻ പൈതലേ നിന്നുടെ സാഹസം''
എന്നവഠം ചോദിച്ചനേരം, ചൊന്നാൻ:
''സ്നാനത്തിനായി നീ പോകുന്നനേരമി—
പ്പാൽവെണ്ണ സൂക്ഷിച്ചു വച്ചായല്ലീ
എന്നതു നോക്കട്ടെ എന്നങ്ങു ചിന്തിച്ചേൻ
എന്നിലേ, നീയങ്ങു പോയനേരം.
രാപ്പകലേററവും ഭണ്ഡിച്ചനിന്നു നീ
വാഞ്ഛയോടു കാച്ച്യ പാൽ വെണ്ണയെല്ലാം
പൂച്ചതാൻ വന്നു കുടിക്കൊല്ലായെന്നുള്ളൊ—
രോച്ചകൊണ്ടിങ്ങനെ ചെയ്തു ഞാനോ.
മുററുമിപ്പാൽ വെണ്ണ സൂക്ഷിക്കയെന്നിയേ
മറെറാന്നു ചിന്തിച്ചിട്ടില്ല ചൊല്ലാം.
നിശ്ചയമായി ഞാൻ ചൊല്ലുന്ന വാത്തകഠം
വിശ്വസിച്ചീടുകേ വേണ്ടുവമ്മേ!
■ വഞ്ചിക്കയെന്നുള്ളതെഞ്ചിത്തംതന്നുള്ളിൽ
തഞ്ചിനിന്നീടുവോന്നല്ല ചൊല്ലാം.
ഇല്ലത്തോക്കിലോ പാപമുണ്ടായ്‌വരും
ചൊല്ലിനിന്നീടാമിന്നിന്നൊടിപ്പോഠം.
വെണ്ണ പാൽ കണ്ടു കൊതിക്കയില്ലിന്നും ഞാൻ
നിണ്ണയിച്ചാലും നീയെന്നേ വേണ്ടു.
അപ്പാട്ടെപ്പൈതങ്ങഠം കാട്ടുന്നപോലെ ഞാൻ
നല്ലാലെക്കാണുമ്പോഴൊണ്ടോ കാട്ടു.
നമ്മുടിതന്നിലങ്ങെന്നെയും ചേത്തിട്ടു
സമ്മാനിച്ചെന്നേനീ പല്ലുന്നേരം
'എന്മകനാകിലോ നല്ലൊരു ശീലമു—
ണ്ടെ'ന്നല്ലോയെന്നച്ഛൻ ചൊല്ലീതിന്നാഠം.
വഞ്ചനം മുമ്പായ ശീലക്കേടൊന്നുമേ
കിഞ്ചനയില്ലെനിക്കെന്നു വന്നു.
എന്നാലിപ്പാൽ വെണ്ണ കാത്തുനിന്നീടുവാൻ
എന്നോടു ചൊന്നാലുമെന്നേ വേണ്ടു.

■ വഞ്ചിക്കായെന്നുള്ളതെഞ്ചിത്തതന്നിലെ
തഞ്ചിനിന്നീടുവോന്നല്ലയെന്നും

പാൽവെണ്ണതന്നിലക്കൈകൾ പോയ് ചെല്കയാൽ
നാവിന്നുമാനന്ദമായ്ത്തുടങ്ങി.
ഉണ്ണിവയററിന്നു കിഞ്ചന പൊങ്ങുവാൻ
ഉള്ളോരു ഹേതുവുമുണ്ടായപ്പോൾ.
ഇങ്ങനെയോരോരോ മന്ദിരംതോറുമ—
മ്മംഗലപ്പൈതൽ നടന്നു നേരേ
ചഞ്ചലലോചനമാരുടെ വെണ്ണയും
നെഞ്ചകംതന്നെയുമഞ്ചീടാതെ
കൈകളെക്കൊണ്ടുമപ്പുഞ്ചിരിത്തൂമയെ—
ക്കൈതുടർന്നീടുമക്കണ്ണുകൊണ്ടും.
ചാലക്കവന്നു കളിച്ചുതുടങ്ങിനാൻ
ഓലക്കമോളുന്ന ബാലരുമായ്.
ആനന്ദം നല്കുവാൻ മാലോകക്കായിക്കൊ—
ണ്ടാനായപ്പൈതലാമാദിദേവൻ
സ്നാനത്തിനായിട്ടു മാതാവു പോകുന്ന
കാലത്തെപ്പാർത്തുനിന്നന്നൊരുനാൾ
വെണ്ണയും പാലുംവച്ചുള്ളകം പുകിനാൻ
വേഗത്തിൽ നോക്കിക്കൊണ്ടങ്ങുമിങ്ങും.
തൂക്കിന നല്ലുറിതങ്കീഴിൽ ചെന്നിട്ടു
നോക്കിനിന്നീടിനാനൊട്ടുനേരം.
ശബ്ദത്തിൽ ചേർന്നുള്ളോരർത്ഥത്തെക്കാണ്മാനായ്
ശാബ്ദികനോർത്തങ്ങു നില്ക്കുംപോലെ.
പാരിച്ചു ഖേദിച്ചാൻ നീളമില്ലായ്കയാൽ
ഈരേഴു പാരുമളന്നവൻതാൻ.
എന്തിനി നല്ലതെന്നിങ്ങനെ തന്നിലേ
ചിന്തിച്ചുനിന്നു നുറുങ്ങുനേരം.
ദൂരത്തുനിന്നൊരു പാഴുരൽ കൊണ്ടന്നു
ചാരത്തു ചാലക്കമെഴ്ത്തിവച്ചാൻ
ഉന്നതി പോരാഞ്ഞു പിന്നെയതിന്മേല—
ങ്ങുന്നതമായൊരു പീഠം വച്ചാൻ.
പെട്ടെന്നു പാഞ്ഞു കരേറിനാൻ തന്മീതേ
പൊട്ടനല്ലേതുമവററിനെല്ലാം.
ചിത്തം തെളിഞ്ഞിട്ടു പുത്തനാം നല്ലുറി
എത്തിനിന്നങ്ങു പിടിക്കുന്നേരം
പീഠം പിരണ്ടു നിലത്തങ്ങു വീഴ്കയാൽ
ആടിത്തുടങ്ങിനാനങ്ങുമിങ്ങും.
ഭൂതലംതന്നിലേ തുള്ളിനിന്നീടുവാൻ
കാതരനായിട്ടു വന്നുകൂടീ.
ചാലകരഞ്ഞുതുടങ്ങിനാൻ പിന്നെയോ
ബാലകന്മാരുടെ ശീലമല്ലോ.

രോദനം കേട്ടൊരു മാതാവുതാനപ്പോഠം
ഓടിവന്നീടിനാഠം പേടിയോടെ,
ബാലകൻതന്നുടെ വേലയെക്കണ്ടിട്ടു
ചാലച്ചിരിച്ചങ്ങു ചെന്നെടുത്താഠം.
രോദനംതന്നെയും പോക്കിനിന്നീടിനാഠം
ആദരിച്ചീടുന്ന വാർത്തയോതി
വ്യർത്ഥമായുള്ളൊരു വേലയെച്ചിന്തിച്ചു
ദുഃസ്ഥനായുള്ളൊരു ബാലൻ, പിന്നെ
''എന്തിതെൻ പൈതലേ നിന്നുടെ സാഹസം''
എന്നവഠം ചോദിച്ചനേരം, ചൊന്നാൻ:
''സ്നാനത്തിനായി നീ പോകുന്നനേരമി–
പ്പാൽവെണ്ണ സൂക്ഷിച്ചു വച്ചായല്ലീ
എന്നതു നോക്കട്ടെ എന്നങ്ങു ചിന്തിച്ചേൻ
എന്നിലേ, നീയങ്ങു പോയനേരം.
രാപ്പകലേറവും ഭണ്ഡിച്ചുനിന്നു നീ
വാഴ്ത്തോടു കാച്ച്യ പാൽ വെണ്ണയെല്ലാം
പൂച്ചതാൻ വന്നു കടിക്കൊല്ലായെന്നുള്ളൊ–
രോർച്ചകൊണ്ടിങ്ങനെ ചെയ്തു ഞാനോ.
മുററുമിപ്പാൽ വെണ്ണ സൂക്ഷിക്കയെന്നിയേ
മറെറാന്നു ചിന്തിച്ചിട്ടല്ല ചൊല്ലാം..
നിശ്ചയമായി ഞാൻ ചൊല്ലുന്ന വാർത്തകഠം
വിശ്വസിച്ചീടുകേ വേണ്ടുവമ്മേ!
■ വഞ്ചിക്കയെന്നുള്ളതെഞ്ചിത്തംതന്നുള്ളിൽ
തഞ്ചിനിന്നീടുവോന്നല്ല ചൊല്ലാം.
ഇല്ലാത്തതോക്കിലോ പാപമുണ്ടായ്‌വരും
ചൊല്ലിനിന്നീടാമിന്നിന്നൊടിപ്പോഠം.
വെണ്ണ പാൽ കണ്ടു കൊതിക്കയില്ലിന്നും ഞാൻ
നിർണ്ണയിച്ചാലും നീയെന്നേ വേണ്ടു.
അപ്പാട്ടെപ്പൈതങ്ങഠം കാട്ടുന്നപോലെ ഞാൻ
നല്ലാലെക്കാണുമ്പോഴുണ്ടോ കാട്ടു.
നന്മടിതന്നിലങ്ങെന്നെയും ചേർത്തിട്ടു
സമ്മാനിച്ചെന്മേനി പുല്കുന്നേരം
'എന്മകനാകിലോ നല്ലൊരു ശീലമു–
ണ്ടെ'ന്നല്ലോയെന്നച്ഛൻ ചൊല്ലീതിന്നാഠം.
വഞ്ചനം മുമ്പായ ശീലക്കേടൊന്നുമേ
കിഞ്ചനയില്ലെനിക്കെന്നു വന്നു.
എന്നാലിപ്പാൽ വെണ്ണ കാത്തുനിന്നീടുവാൻ
എന്നോടു ചൊന്നാലുമെന്നേ വേണ്ടു.

■ വഞ്ചിക്കയെന്നുള്ളതെഞ്ചിത്തന്തന്നിലേ
തഞ്ചിനിന്നീടുവോന്നല്ലയെന്നും

ഈച്ചയ്ക്കുപോലും കൊടുക്കയില്ലെന്നും ഞാൻ
പൂച്ചയ്ക്കുന്നുള്ളതോ പിന്നെയല്ലോ,
രാപ്പകലാരാനും കാത്തുകൊള്ളായ്കിലോ
കോപ്പായമായിപ്പോം വെണ്ണയെല്ലാം.
കള്ളങ്ങളായുള്ള മാർജ്ജാരക്കൂട്ടവും
പിള്ളരുമുണ്ടു ചതിപ്പതിന്നായ്.
കേട്ടവരുന്നുണ്ടിപ്പാൽവെണ്ണയെന്നിട്ടു
ഖേദമുണ്ടുള്ളിലെനിക്കെപ്പൊഴും
എന്നതുകൊണ്ടു ഞാനിങ്ങനെ ചൊല്ലുന്നു
നിന്നുടെ ബന്ധങ്ങളോർത്തുതാനും.
തന്നുനിന്നീടുന്ന വെണ്ണ പാലെന്നി മ-
റ്റൊന്നുമേ വേണ്ടീതില്ലിങ്ങെനിക്കോ."
മൂലോകവാസികൾക്കാലംബമായുള്ള
ബാലകനിങ്ങനെ ചൊന്നനേരം.
തന്നിലേയോർത്തു ചിരിച്ചുനിന്നീടിനാൾ
ധന്യയായുള്ള യശോദയപ്പോൾ.
ബാലകന്തന്നെയും മാനിച്ചു മറ്റുള്ള
വേലയ്ക്കു പിന്നെത്തുനിഞ്ഞനേരം
പിന്നെയും ചൊല്ലിനാൻ സുന്ദരനായുള്ള
നന്ദകുമാരകൻ [redacted]പ്പോൾ:
"സ്നാനത്തെച്ചെയ്തു നീയാഗമിപ്പോളവും
പാലിച്ചേനല്ലോയിപ്പാൽ വെണ്ണ ഞാൻ
ഇങ്ങനെയുള്ളെനിക്കൊന്നുമേ താരാതെ
എങ്ങു നീ പോകുന്നുതെന്നമ്മേ! ചൊൽ?"
ഓമനപ്പൈതൽതാനിങ്ങനെ ചൊല്ലിത്തൻ
കോമളച്ചുണ്ടു പിളുർക്കുന്നേരം
ഉണ്ണിക്കൈതന്നിലേ വച്ചു നിന്നീടിനാൾ
വെണ്ണയെക്കൊണ്ടുപോന്നമ്മയപ്പോൾ.
വെണ്ണയെക്കണ്ടൊരു കണ്ണന്താനന്നേരം
വെണ്ണിലാവഞ്ചിച്ചിരിച്ചു ചൊന്നാൻ:
"ഒറ്റക്കൈതന്നിൽ നീ വെണ്ണ വച്ചീടിനാൽ
മറ്റെക്കൈ കണ്ടിട്ടു കേഴുമല്ലോ.
മൂത്തവൻകൈയിൽ നീ വെണ്ണ വച്ചീടുമ്പോൾ
ആർത്തനായ് നിന്നു ഞാൻ കേഴുംപോലെ."
ഇങ്ങനെ കേട്ടവൾ വെണ്ണയും പിന്നെയും
അങ്ങു തിരിഞ്ഞു നടന്നനേരം
കൈയിലെ വെണ്ണയെപ്പയ്യവേ വായിലി-
"ട്ടയ്യോ!"യെന്നിങ്ങനെ ചൊല്ലി, ചൊന്നാൻ:
"കള്ളനായുള്ളൊരു കാകൻതാൻ വന്നിട്ടെൻ
കൈയിലേ വെണ്ണയെക്കൊണ്ടുപോയി."

എന്നതു കേട്ടവളേററം ചിരിച്ചു നൽ—
വെണ്ണയുംകൊണ്ടിങ്ങു വന്നു പിന്നെ
വൈകാതവണ്ണമക്കൈതവപ്പൈതൽതൻ—
കൈകളിൽ രണ്ടിലും വെണ്ണ വച്ചാൾ.
വെണ്ണയെക്കണ്ടൊരു കണ്ണന്തന്നാനനം
വെണ്ണിലാവോലുന്ന തിങ്കൾപോലെ
പുഞ്ചിരിത്തൂമകൊണ്ടഞ്ചിതമാകയാൽ
ചെഞ്ചെമ്മേ നിന്നു വിളങ്ങീതപ്പോൾ.
വങ്കൊതി പൂണ്ടന്നു പങ്കജലോചനൻ
തങ്കൈയിൽ വെച്ചോരു വെണ്ണ നേരെ
വായ്മലർതന്നിലങ്ങാക്കിയിന്നാസ്വദി—
ച്ചാമോദം പൂണ്ടു മിഴുങ്ങുന്നേരം
മിഥ്യയായുള്ളൊരു വാക്കിനെച്ചൊല്ലിനാൻ
സത്യമെന്നിങ്ങനെ തോന്നുംവണ്ണം:
''നിത്യമായ് പണ്ടു മിഴുങ്ങുന്നവണ്ണമേ
സത്വരമിന്നു മിഴുങ്ങുന്നേരം
മാറിൽ തടഞ്ഞു വിലങ്ങിച്ചു പോയിതേ
മാനിച്ചു നീ തന്ന വെണ്ണയമ്മേ!
ചാലത്തികന്നൊരു പാൽ കുടിച്ചെന്നിയേ
താഴന്നോന്നല്ലയിതെന്നുവന്നു
പാരാതെ നല്ലേണം പാൽ കുടിച്ചീടുവാൻ
പാരം മയങ്ങുന്നു മേനിയെല്ലാം
വീക്കന്ന വീപ്പു വിലങ്ങിച്ചുപോകുന്നു
*തോക്കേണ്ടും കാലമിതല്ലയല്ലീ''
ഇങ്ങനെ ചൊല്ലിത്തൻ കണ്ണിണതന്നെയും
പൊങ്ങിച്ചു വമ്പിൽ മിഴിച്ചു നിന്നാൻ.
ഇങ്ങനെ കാൺകയാലുണ്മയെന്നിങ്ങനെ
തന്നിലേ നണ്ണിനോരമ്മ ചെമ്മേ
ഉൾപ്പേടിപൂണ്ടുനിന്നപ്പൈതൽക്കായിട്ടു
നൽപ്പാലെ നല്കിനാളപ്പൊഴേതാൻ.
അപ്പാലുമുണ്ടവൻ നില്ലോരു നേരത്ത—
ങ്ങിപ്പൊഴോയെന്നവൾ ചോദിച്ചപ്പോൾ
എപ്പൊഴുമമ്മതന്നുൾപ്പൂവെ വഞ്ചിപ്പാൻ
കെല്പെഴും പുഞ്ചിരി തൂകിച്ചൊന്നാൻ:
''ഇപ്പോൾ ഞാനിങ്ങനെ ചൊല്ലാഞ്ഞതാകിലോ
നല്പാൽ നീ നല്കുന്നോളല്ലയല്ലോ
അപ്പൊഴോ ഞാൻ നിന്നെയിങ്ങനെ വഞ്ചിപ്പൂ—
വിപ്പൊഴെന്നുള്ളം കളുത്തതല്ലോ.''

* ഓക്കേണ്ടും കാലമിതെന്നു തോന്നും

അമ്മയോടീങ്ങനെ സമ്മാനിച്ചന്നേരം
ഉണ്മയെച്ചൊന്നുള്ളോരംബുജാക്ഷൻ
ഓലക്കംചേരുന്ന ബാലകന്മാരുമായ്
ലീലയ്ക്കു ചാലെ നടന്നാൻ പിന്നെ.
ആച്ചിമാരാളുന്ന വീടുതോറും നല്ല
പാച്ചോറും വെണ്ണയും കാച്ച്യ പാലും
രാപ്പകൽ ചെന്നു കവർന്നുനിന്നങ്ങനെ
പേപ്പെട്ടത്തീടിനാൻ വാസ്സിനോടേ.
"പാഴായ്മയേറുമിപ്പൈതല്ലു കണ്ടാലും
കേഴമാറാക്കു നാമെന്നേ വേണ്ടു."
എന്നങ്ങു തങ്ങളിൽ ചൊന്നുനിന്നീടിനാർ
മന്ദിരേ നിന്നുള്ള സുന്ദരിമാർ.
"നിന്മകൻതന്നെയടക്കേണമെന്നു നാം
അമ്മയോടിപ്പോഴേ ചൊല്ക നല്ലു"
എന്നങ്ങു ചൊന്നുള്ള സുന്ദരിമാരെല്ലാം
ഒന്നൊത്തുകൂടി നടന്നു നേരെ
നന്ദനൻ ചെയ്യുള്ള പാഴമയോരോന്നേ
നന്ദവിലാസിനിയോടു ചൊന്നാർ.
.........................................

"ആഴിമാതാളമിന്നിന്നുടെ പൈതല്ലു
പാഴമയേറുന്ന പാരമിപ്പോൾ
പാൽ വെണ്ണ ചാലക്കവർന്നുകൊണ്ടാലും താൻ
ബാലകനെന്നുമ്പോൾ ചേരുമല്ലോ
ഭാജനംകൂടെത്തകർത്തുകളയുന്നോൻ
വേദനയാകുന്നതെന്നതത്രേ
കാച്ച്യ പാൽ ചേർന്നുള്ള ഭാജനംതന്മുട്ടിൽ
മുച്ച്യേറീടുന്ന കോൽകൊണ്ടുടൻ
തോത്തുകൊണ്ടിണ്ണൊന്നു വായും പിളർന്നുകൊ—
ണ്ടാസ്ഥയിൽ നിന്നു നൽ പാൽ കുടിക്കും.
കണ്ടുകൊണ്ടേങ്ങൾ തൽ പിമ്പേപോയ്ച്ചെല്ലുമ്പോൾ
മണ്ടിനാനെങ്ങാനുമെന്നിരിക്കും.
പൈതല്ലു നല്ലവാൻ പായസം നിർമ്മിച്ച
പൈതലെത്തേടി ഞാൻ പോയനേരം
പായസമുണ്ടിട്ടു ഭാജനന്തന്നിലേ
ചാണകംകൊണ്ടു നിറച്ചു വെച്ചാൻ
അപ്പാട്ടെ വീട്ടിലേയച്ഛനു നല്ലവാൻ
അപ്പങ്ങൾ നിർമ്മിച്ചു നിന്നൊരുനാൾ
പാത്രത്തിലാക്കിയടച്ചങ്ങു ബന്ധിച്ചു
യാത്രയ്ക്കു പിന്നെ ഞാൻ പാർത്തനേരം

പിൻവാതിലൂടെയകത്തങ്ങു പൂകിനാൻ
പിള്ളരുമായിവന്നോടിയപ്പോൾ
തപ്പിനിന്നീടുമ്പോഴപ്പങ്ങൾ കാണായ—
തപ്പിള്ളർക്കെല്ലാമേ നല്കി മുമ്പിൽ
താനുമെടുത്തുകൊണ്ടാസ്വദിച്ചീടിനാൻ
മാനിച്ചുനിന്നു മനംകുളുർക്കെ
ശിഷ്ടങ്ങളായുള്ള ഗോമയലേശങ്ങൾ
ഒക്കവേ കൊണ്ടന്നപ്പാത്രന്തന്നിൽ
പൂരിച്ചു പിന്നെപ്പൊതിഞ്ഞുകെട്ടീടിനാൻ
ആരുമറിയാതെ മുന്നെപ്പോലെ
*താനങ്ങു തന്റെ പിള്ളരുമായിട്ടു
യാനം തുടങ്ങിനാന്നൂനം നീക്കി
യാത്രയ്ക്കു കാലമണഞ്ഞൊരുനേരത്ത—
പ്പാത്രവുമായി ഞാൻ മെല്ലെ മെല്ലെ
അപ്പാട്ടെ വീട്ടിലകത്തങ്ങു പൂകിനേൻ
അപ്പങ്ങൾ നല്ലവാനച്ഛനായി
കൂരിരുട്ടായൊരു മച്ചകന്തന്നിലെ
പാരം കുരച്ചുള്ളോരച്ഛനപ്പോൾ
കച്ചകംതന്നിലും മെച്ചമേ ചെന്നു ഞാൻ
അച്ഛന്റെ മുമ്പിലപ്പാത്രംതന്നെ
മെല്ലവേ വച്ചിട്ടു ചൊല്ലിനിന്നീടിനേൻ
എല്ലാരും വന്നങ്ങു നിന്നനേരം
"വേഴ്ചയിലേതാനുമുണ്ടു ഞാൻ കൊണ്ടന്നു
കാഴ്ചയായ് നല്ലവാനച്ഛനിപ്പോൾ"
എന്നതു കേട്ടവനേറിന മോദത്താൽ
നന്നായിതെന്നങ്ങു ചൊല്ലിപ്പിന്നെ
ഭോജനംതന്നെയഴിച്ചുവച്ചമ്പോടു
ബാലകന്മാർക്കെല്ലാം നല്കി മുമ്പിൽ,
ചുററത്തിൽ വന്നിട്ടു ചുററും നിന്നീടുന്ന
മററുള്ളോർക്കായിട്ടും തെറെറന്നപ്പോൾ.
തന്നുടെ കൈയിലും മൂന്നുനാലങ്ങനെ
നന്നായി വാരിപ്പിടിച്ചുകൊണ്ടാൻ.
കാതലായുള്ളൊരു കൈതവംപൂണ്ടമ—
പ്പൈതൽതാൻ ചെയ്തുള്ള വഞ്ചനത്തെ
കച്ചകമായിട്ടു കാണരുതായ്കയാൽ
അച്ഛനുമാരുമറിഞ്ഞതില്ലേ.
ഘ്രാണകം നാറുന്നതെന്തിതെന്നെല്ലാരും
ശങ്കിച്ചുനിന്നുടൻ വായിലാക്കി

* താനങ്ങു പിന്നെപ്പോയ് പിള്ളരുമായിട്ടു
ഗാനം തുടങ്ങിനാൻ

വേഗത്തിൽ വച്ചു ചവച്ചോരുനേരത്തു
വേറൊന്നായ് വന്നു മുഖങ്ങളെല്ലാം
ളൂമ കലർന്നോരു *ളൂനഖംതന്നിലേ
ളൂശി തറയ്ക്കുമ്പോഴെന്നപോലെ.
തങ്ങളിൽ തങ്ങളിൽ നോക്കിത്തുടങ്ങിനാർ
കൊഞ്ഞങ്ങൾ കാട്ടുന്നോരെന്നപോലെ
ആനനം കണ്ടാകിൽ തങ്ങളെന്നോർത്തിട്ടു
വാനരഞ്ഞെന്നങ്ങു പൂണ്ടുള്ളംതാൻ.
ചിന്തയും പൂണ്ടുനിന്നെന്നെയും നോക്കിക്കൊ—
ണ്ടെന്തിതെന്നെല്ലാരും ചൊല്ലിപ്പിന്നെ
ഓക്കാനിച്ചെല്ലാരുമോടിത്തുടങ്ങിനാർ;
ഊക്കത്തുടങ്ങിനാരുണ്ട ചോറും
ബാലകന്മാർക്കമെങ്ങപ്പുനം ചെഞ്ചെമ്മെ
ആലസ്യമായിത്തുടങ്ങീതപ്പോൾ.
പിന്നെയങ്ങെല്ലാരും വന്നുനിന്നെന്മുഖം
പിന്നെയും പിന്നെയും ചുണ്ടിച്ചുണ്ടി
കോപിച്ചു നിന്നങ്ങു വേപിച്ച മെയ്യുമായ്
പെ പറഞ്ഞീടിനാരായവണ്ണം.
എല്ലാമേ കണ്ടു ചിരിച്ചുനിന്നീടിനാൻ
പിള്ളരുമായ്‌വന്നിക്കള്ളനപ്പോൾ.
ഖേദവും പൂണ്ടുനിന്നാനനം താഴ്ത്തി ഞാൻ
ഏതുമേ മിണ്ടാതെ പോന്നുകൊണ്ടേൻ.
ഇങ്ങനെ വന്നതിൻ കാരണമെന്തെന്ന—
ങ്ങെന്നിലേ നണ്ണി ഞാൻ നിന്നനേരം
അഞ്ചനവർണ്ണന്റെ വഞ്ചനമെന്നതു
ചെഞ്ചെമ്മെ കേട്ടിതപ്പിള്ളർ ചൊല്ലി.
"ഇങ്ങനെ പാഴ്മചെയ്തു തുടങ്ങിനാൽ
എങ്ങനെ ഞങ്ങൾ പുലർന്നുകൊൾവൂ?"
എന്നങ്ങു ചൊന്നവർ നിന്നൊരുനേരത്തു
മന്ദമായ് ചൊല്ലിനാൾ മറ്റൊരുത്തി:
"അഞ്ചനവർണ്ണന്റെ വഞ്ചനം തൊട്ടുള്ളോ—
രെഞ്ചൊല്ലു പൂകേണം നിഞ്ചെവിയിൽ.
അഞ്ചാതെ വന്നിവൻ വഞ്ചനം ചെയ്കയാൽ
നെഞ്ചകം മാഴ്കുന്നു ചെഞ്ചെമ്മേതാൻ.
രാപ്പകലിങ്ങനെ കാത്തുനിന്നീടാമോ
വാഴ്ത്തോടു കാച്ചിയ പാൽ വെണ്ണയെല്ലാം?
കാത്തുനിന്നീടില്ലം കാരിയമില്ലേതും
ആസ്ഥയായ് വന്നിവൻ വഞ്ചിക്കുമ്പോൾ

* കൈനഖംതന്നിലെ സൂചി തറയ്ക്കുമ്പോൾ

കാററുതാൻപോലുമകത്തുങ്ങു പൂകാതെ
മാററിനിന്നീടുമമ്മന്ദിരേ പോയ്
കാച്ച്യ പാൽ വെണ്ണ കവൎന്നു ചിന്തിച്ചാൽ
ഈശ്വരനെന്നേ ഞാൻ ചൊല്ലുവല്ലു
ഉണ്ണിക്കിടാങ്ങളുറങ്ങുന്നനേരത്തു
നുള്ളിയുണൎത്തി വശംകെടുക്കും.
ഗോക്കളെച്ചെന്നു കറന്നുനിന്നീടുന്ന
പാല്ക്കുഴ മെല്ലവേ തോൎത്തുവക്കും.
തീപ്പൊലിച്ചീടിന പാല്ക്കലംതങ്കീഴിൽ
തീക്ഷ്ണമായ് ചെഞ്ചെമ്മേ തീ കത്തിക്കും.
ഇങ്ങനെയോരോരോ പാഴ്മ ചിന്തിച്ചാൽ
വിസ്മയമെന്നതേ ചൊൽവാനാവൂ.
ഇങ്ങനെ ചൊന്നവൾ മന്ദിച്ച നേരത്തു
മങ്ങാതെ ചൊല്ലിനാൾ മറെറാരുത്തി:
"മാനിനിമാരുടെ മൗലിയാം നിന്നോടു
ഞാനുമുണ്ടേതാനും ചൊല്ലുന്നിപ്പോൾ
പാഥോജലോചനേ! പാരിച്ചുനിന്നൊരു
പാഴ്മയേറുന്ന പൈതൽക്കിന്നാൾ
അങ്ങൊരു വീട്ടിലെക്കന്നിനെക്കൊണ്ടുപോ—
ന്നെന്നുടെ വീട്ടിലൊളിച്ചുവച്ചാൻ
കന്നിനെക്കാണാഞ്ഞു ഖിന്നയായ് വന്നിട്ട—
മ്മന്ദിരേ മേവുന്ന സുന്ദരിതാൻ
ദൈവജ്ഞനെക്കണ്ടു ചോദിച്ചനേരത്തു
ദൈവജ്ഞൻ ചൊല്ലിനാൻ മെല്ലെയപ്പോൾ
കള്ളരായുള്ളവർ കട്ടുകൊണ്ടാരിന്നി—
ക്കന്നിനേയെന്നു നിൎണ്ണയിച്ചു.
ചാരത്തെ വീട്ടിലങ്ങെങ്ങാനുമുണ്ടത്രെ
ആരാഞ്ഞു ചെന്നാലും കാണാമിപ്പോൾ.
എന്നവൻ ചൊന്നതു കേട്ടോളക്കന്നിനെ
എങ്ങുമേ തേടിനടന്നു പിന്നെ
എന്നുടെ വീട്ടിലും വന്നൊരുനേരത്ത—
ക്കന്നൊന്നു മെല്ലെക്കരഞ്ഞുതപ്പോൾ
എന്നുടെ കന്നിന്റെയൊച്ചയെന്നിങ്ങനെ
നിൎണ്ണയം ചൊന്നവൾ നോക്കുന്നേരം
കൂരിരുട്ടായൊരു കോണത്തു കാണായി
ദൂരത്തുനിന്നൊരാക്കന്നെതന്നെ.
ചുററും നിന്നീടുന്ന തോഴിമാർ കേൾക്കവേ
ചുററവും കൈവിട്ടുത്തോഴിയപ്പോൾ
'എന്നുടെ കന്നിനെക്കട്ടതു നീയത്രെ'
എന്നങ്ങു ചൊല്ലിനാളെന്നെ നോക്കി.

നാവും കടിച്ചുകൊണ്ടേതുമേ വല്ലാതെ
നാണവുംപൂണ്ടങ്ങു നിന്നു പിന്നെ
'നിന്നുടെ കന്നിനെക്കട്ടതു ഞാനല്ല'
എന്നു ഞാൻ ചൊന്നതു കേട്ടതോറും
പേ പറഞ്ഞീടിനാൾ ക്ലു പറഞ്ഞീടിനാൾ
വാ പറഞ്ഞീടിനാൾ പാപിയെന്നെ.
ഓടിവന്നീടിനാൻ ബാലരുന്താനുമായ്
നീടെഴുന്നീടുമിപ്പൈതലപ്പോൾ
പുഞ്ചിരിതൂകിയും ചെഞ്ചെമ്മേ തൂകി നി-
ന്നഞ്ചാതെ ചൊല്ലിനാൻ കൊഞ്ചിക്കൊഞ്ചി:
'പേശിനിന്നിങ്ങനെ നിങ്ങളിലുള്ളൊരു
പേമൊഴി കേട്ടു ചിരിപ്പതിന്നായ്
കന്നിനെക്കൊണ്ടു മറച്ചതു ഞാനത്രെ
കള്ളരെന്നുള്ളതു ചിന്തിക്കേണ്ടാ'
ഇങ്ങനെ ചൊല്ലിത്തൻ പിള്ളരുമായിട്ടു
ഭംഗിയുംപൂണ്ടു നടന്നാൻ പിന്നെ.
പാഴനാമിന്നിവൻ പാഴമല്ലേതുമൊ-
ന്നാവതില്ലെന്നതു വന്നുകൂടി.
കോപിച്ചു ഞങ്ങൾ കയപ്പതിന്നായിട്ടു
കോലുമായ് ചാരത്തു ചെല്ലുന്നേരം
കോമളച്ചുണ്ടു പിളക്കിനിന്നീടുമ്പോൾ
ഓമനിച്ചീടുവാൻ തോന്നുമത്രേ.
കോപവും കോലും കളഞ്ഞുനിന്നെങ്ങളോ
കോമളപ്പൂമേനി പൂണുമപ്പോൾ.
പുഞ്ചിരി കാണുമ്പോൾ വഞ്ചനമെല്ലാമേ
ചെഞ്ചെമ്മേ ഞങ്ങൾ മറക്കുമത്രെ.
ശാസിച്ചിട്ടാകിലും യാചിച്ചിട്ടാകിലും
പാതിച്ചവണ്ണമടക്കേണം നീ
എന്നതേ ഞങ്ങൾക്കു ചൊല്ലിനിന്നീടാവൂ-
തിന്നിവൻ ശീലങ്ങളോർത്തതോറും.''
വല്ലവിമാരെല്ലാമിങ്ങനെയോരോരോ
അല്ലലെ നിന്നു പറഞ്ഞനേരം
പൈതലെച്ചെന്നു കയർത്തുനിന്നീടുവാൻ
ഏതുമേ വല്ലീല അമ്മയ്ക്കപ്പോൾ.
വല്ലവിമാരോടു ചൊല്ലിനിന്നീടിനാൾ
എല്ലാരും ചെഞ്ചെമ്മേ കേൾക്കുംവണ്ണം:
''എന്മകന്തന്നെക്കയർത്തുനിന്നീടു ഞാ-
നെങ്ങനെ ചൊല്ലുവിൻ തോഴിമാരെ?
കോപത്തെക്കോലുമ്പോൾ പ്രേമത്തെക്കൊണ്ടല്ലോ
കോൾമയിർക്കൊള്ളുന്നു മെയ്യിലെങ്ങും.

എന്മകനെന്നങ്ങു ചൊല്ലുവാനോങ്ങുമ്പോൾ
എന്മുല കാൺക ചുരന്നതെന്നാൽ
ശാസിപ്പുവെന്നതോ ദൂരത്തുതായല്ലൊ
താഡിപ്പുവെന്നതോ പിന്നെയല്ലോ.
എന്മകനോടു വെറുക്കൊല്ലായെന്നാലി–
ന്നമ്മമാരായുള്ള നിങ്ങളാരും
കാരിയക്കേടുകൾ വന്നതിന്നെല്ലാമേ
പാരാതെ നല്ലവൻ ചൊന്നതെല്ലാം.
ഇപ്പൊൾ വഞ്ചിച്ച പാൽ തയിർ വെണ്ണകൾ–
ക്കിപ്പോഴേ നിങ്ങളിരട്ടി കൊൾവിൻ.
പാൽക്കുഴ തോർത്തതിന്നെന്നുടെ നൽവെള്ളി–
പ്പാൽക്കുഴ കൊണ്ടാലും പാർക്കവേണ്ടാ
മങ്കലം പോയെങ്കിൽ പൊൻകലംതന്നെയും
ശങ്കയെക്കൈവിട്ടു നല്ലവൻ ഞാൻ.
മങ്കിണ്ണം പോയെങ്കിൽ പൊൻകിണ്ണം നല്ലാമേ
മങ്കിണ്ടി പോയെങ്കിൽ പൊൻകിണ്ടിയും.
മറ്റെന്തിപ്പൊൾ മയക്കിനിന്നുള്ളതും
തെറ്റെന്നു ചൊല്ലുവിൻ നല്ലാമല്ലോ''
എന്നങ്ങു ചൊല്ലിന നന്ദവിലാസിനി
വന്നങ്ങു നിന്നുള്ളോരാച്ചിമാർക്കായ്
ചൊന്നതു ചൊന്നതു നല്കിനിന്നീടിനാൾ
നന്ദനന്തന്നിലുള്ളാസ്ഥയാലെ.
ദ്രവ്യങ്ങൾ വാങ്ങിന വല്ലവിമാരെല്ലാം
നിർവ്യഗ്രമാരായിപ്പോയിപിന്നെ
ഉണ്ണിയെച്ചെന്നങ്ങെടുത്തു നിന്നെല്ലാരും
തിണ്ണം തെളിഞ്ഞു പുണർന്നു നന്നായ്.
ആശയം പാരം കുളുർക്കയാൽ പിന്നെ യ–
ങ്ങാശിയും ചൊല്ലിനാരായവണ്ണം
പിന്നെയങ്ങെല്ലാരും തന്നുടെ തന്നുടെ
മന്ദിരം പൂകിനാർ വന്നവണ്ണം.
..........................................

ചങ്ങാതിമാരായ ബാലകന്മാരുമ–
മ്മങ്ങാതെനിന്നുള്ള രാമനുമായ്
പൂഴിച്ചോറാടിക്കളിച്ചു നിന്നീടിനാർ
ആഴിപ്പെണ്ണാളുമക്കാർവർണ്ണനാൻ
മണ്ണു തിന്നീടിനാൻ കണ്ണനെന്നിങ്ങനെ
തിണ്ണംപോയ് ചെന്നിട്ടുബാലകന്മാർ
മാതാവോടായിട്ടു ചൊല്ലിനിന്നീടിനാർ
മാതാവുതാനതു കേട്ടനേരം

ഓടിച്ചെന്നങ്ങവൻ ചാരത്തു ചെഞ്ചെമ്മെ
പേടിപ്പിച്ചീടുവാനായിച്ചൊന്നാൾ:
"മണ്ണുതിന്നീടുന്നതെന്തിന്നു ചൊല്ലുണ്ണീ
വെണ്ണയും പാലും ഞാൻ താരാഞ്ഞീട്ടോ?
ചോറില്ലയാഞ്ഞോ മറെറന്തില്ലയാഞ്ഞു? നീ
ചൊൽവശനല്ലെന്നു വന്നുകൂടീ.
ശീലക്കേടിങ്ങനെ ചാല നീ കാട്ടുമ്പോൾ
കോലുകൊണ്ടേയിനിച്ചോദിക്കുള്ളു."
അമ്മതാനിങ്ങനെ ചൊന്നതു കേട്ടുള്ളൊ—
രംബുജലോചനൻതാനും ചൊന്നാൻ:
"വെണ്ണയും കൈവിട്ടു മണ്ണുതിന്നീല ഞാൻ
നിർണ്ണയിച്ചാലുമിച്ചൊന്നതമ്മേ!
ബാലന്മാർ ചൊന്നതു നിർണ്ണയമെങ്കിലോ
വാ പിളർന്നീടാം നിൻ മുമ്പിലേ ഞാൻ."
"വാ പിളർന്നീടു നീ" എന്നവൾ ചൊല്ലിയാൽ
വാ പിളർന്നീടിനാൻ ബാലനപ്പോൾ.
മണ്ണിനെക്കാണ്മാനമ്മാതാവുതാനപ്പോൾ
കണ്ണൻതൻ വായിലേ നോക്കുംനേരം
മണ്ണെല്ലാമങ്ങവൻവായിലേ കാണായി
മണ്ണിനെയല്ലവൾ വിണ്ണും കണ്ടാൾ.
വിണ്ണിനെക്കാണ്കയാൽ വിസ്മയംപൂണ്ടവൾ
പിന്നെയും ചെഞ്ചെമ്മേ നോക്കുംനേരം
മററുള്ള ലോകങ്ങളൊക്കവേ കാണായി
തെററന്നപ്പൈതൽതൻ വായിൽത്തന്നെ
പാതാളലോകവും വേതാളലോകവും
ധാതാവിൻ ലോകവും കൂടെക്കണ്ടാൾ
ആഴികൾ കാണായിതാശകൾതോറുമു—
ള്ളാനകൾതന്നെയും കാണായപ്പോൾ.
ആകാശം കാണായിതാദിത്യന്മാരെയും
കാർമുകിൽമാലയും താരങ്ങളും.
മാമേരുമുമ്പായ ശൈലങ്ങളെല്ലാമ—
മ്മാമയപ്പൈതൽതൻ വായിൽ കണ്ടാൾ.
ബ്രഹ്മനെക്കാണായി വിഷ്ണുവെക്കാണായി
നന്മുനിമാരെയും കാണായ്വന്നു
ഇന്ദ്രനെക്കാണായി ചന്ദ്രനെക്കാണായി—
തിന്ദ്രാണിതന്നെയുമവ്വണ്ണമേ.
രുദ്രനെക്കാണായി ഭദ്രനെക്കാണായി
രുദ്രാണിതന്നെയും കാണായ്വന്നു.
മന്ദാരം ചെമ്പകം ചന്ദനം ചേർന്നുള്ള
നന്ദനംതന്നെയും കണ്ടാളപ്പോൾ.

ഗോകുലം കാണായി ഗോപികമാരെയും
ഗോപന്മാർ നിന്നതും കാണായപ്പോൾ.
ധന്യനായുള്ളൊരു നന്ദനെക്കാണായി
തന്നെയും കാണായിതവ്വണ്ണമേ.
വായുംപിളർന്ന് തൻ ചാരത്തു നിന്നൊരു
മാമയൻതന്നെയും കാണായപ്പോൾ.
അന്തകൻതന്നുടെ മന്ദിരം കാണായി-
ത്തന്തകൻതന്നെയുമവ്വണ്ണമേ.
അന്തകൻതന്നുടെയാനനം കണ്ടപ്പോൾ
അന്തമില്ലാതോളം പേടിയായി.
കണ്ണുമടച്ചു വിറച്ചുനിന്നീടിനാൾ
'കണ്ണാ കാൺവേണ്ടാ'യെന്നോതിയോതി.
ചൊല്ലിനാൾ മെല്ലെയപ്പൈതലോടന്നേരം
അല്ലൽപിണഞ്ഞുള്ളൊരുള്ളവുമായ്:
''പണ്ടെന്നും കാണാതപ്പാപിയെക്കാൺകയാൽ
ഉണ്ടൽ മുഴുകുന്നു പാരമുള്ളിൽ
*വാമൂറുകേണമെൻ പൈതലേ നീയിപ്പോൾ
ചാകുന്നതുണ്ടു ഞാനല്ലയായ്കിൽ.''
എന്നതു കേട്ടൊരു നന്ദകുമാരകൻ
മന്ദിച്ചുനില്ലാതെ വാ മുറുക്കി
അമ്മിഞ്ഞിക്കായിട്ടണഞ്ഞു ചെന്നീടിനാൻ
അമ്മതൻ ചാരത്തു കൊഞ്ചികൊഞ്ചി.
വന്നണഞ്ഞീടുന്ന ബാലനെക്കണ്ടപ്പോൾ
നന്ദവിലാസിനി മന്ദിയാതെ
മെല്ലെന്നെടുത്തു പുണർന്നുനിന്നീടിനാൾ
പല്ലവം വെല്ലുമപ്പൂവലംഗം.
ബാലകൻതന്നുടെ വായിലേ കണ്ടതോ
വാമൂറുക്കീടുന്ന നേരത്തെല്ലാം
സ്വപ്നമെന്നിങ്ങനെ നണ്ണി നിന്നീടിനാൾ
ഉല്പന്നജാഗരയെങ്കിലും താൻ
'എന്മകനാനിതെ'ന്നിങ്ങനെയുള്ളൊരു
വന്മോഹം മേന്മേലെ പൊങ്ങുകയാൽ
ആനനംതന്നിൽ മുകർന്നുനിന്നേറിനോ-
രാനന്ദമാണ്ടു തെളിഞ്ഞു നിന്നാൾ.
.......................................

വിണ്ണവർനാട്ടിനെ വെന്നുനിന്നീടുന്ന
പുണ്യമിയന്നുള്ള ഗോകുലത്തിൽ

---

* ആകയാലിന്നു നീ വാ മുറുക്കീടാഞ്ഞിൽ
ചാകുന്നതുണ്ടെന്നു തോന്നലും

മാലോകർക്കേല്ലുന്ന മാൽ കളഞ്ഞീടുമ—
മ്മാമയപ്പൈതൽ വിളങ്ങുംകാലം.
സുന്ദരിമാരുടെ മൌലിയായുള്ളൊരു
നന്ദവിലാസിനിയന്നൊരുനാൾ
കാലത്തുണർന്നു തൻ ദാസിമാരെല്ലാർക്കും
വേലകളോരോന്നേ ചൊല്ലിപ്പിന്നെ
വൈകാതെ കണ്ടിട്ടു മത്തുമായ് ചെന്നു താൻ
തൈർ കടഞ്ഞീടിനാൾ മെല്ലെ മെല്ലെ
കണ്ണനെക്കൊണ്ടുള്ള പാട്ടെല്ലാമന്നേരം
തിണ്ണം തെളിഞ്ഞങ്ങു പാടിപ്പാടി.
കാഞ്ചിയെക്കൊണ്ടു മുറുക്കിനിന്നീടുന്ന
പൂഞ്ചേലതന്നുടെ കാന്തികൊണ്ടും
അഞ്ചിൽ ചുരന്നുള്ള കൊങ്കകൾതന്നുടെ
വമ്പുററ കമ്പത്തെക്കൊണ്ടും പിന്നെ
മത്തു വലിക്കും കരങ്ങളിലാളുമ—
ക്കങ്കണംതന്നുടെ രാവംകൊണ്ടും
ഗണ്ഡസ്ഥലങ്ങളെച്ചുംബിച്ചുനില്ലുമ—
ക്കുണ്ഡലഷണ്ഡത്തിൻ കാന്തികൊണ്ടും.
തൂവിയർപ്പേന്തിനോരാനനംകൊണ്ടുമ—
പ്പൂമലർ തൂകുന്ന ചായൽകൊണ്ടും
പാരം വിളങ്ങുമപ്പാഥോജലോചന
പാരിച്ചു തൈർ കടഞ്ഞീടുമപ്പോൾ
അമ്മിഞ്ഞിതായെനിക്കെന്നങ്ങു ചൊല്ലിക്കൊ—
ണ്ടമ്മതൻ ചാരത്തു ചെന്നാൻ കണ്ണൻ:
"എന്തമ്മേ നീയെനിക്കമ്മിഞ്ഞി താരാഞ്ഞ—
തെന്നെ നീയിന്നു മറന്നായോ ചൊൽ?
അമ്മിഞ്ഞി താരാതെ തൈർ കടഞ്ഞീടുകിൽ
ചെമ്മെ പിണങ്ങുമീ നമ്മിലിപ്പോൾ"
ഇങ്ങനെ ചൊല്ലിക്കരേറിനാനന്നേരം
മംഗലംപൂണ്ടവൾതന്മടിയിൽ.
ചേവടിതന്നിലെച്ചേറെല്ലാമമ്മതൻ
ചേണുററ ചേലയിൽ തേച്ചു ചെമ്മെ
തന്മകൻ വന്നതു കണ്ടൊരുനേരത്തു
സമ്മോദം പൊങ്ങുന്നോരമ്മയപ്പോൾ
ചാലച്ചുരന്നുള്ള നന്മുല നല്കിനാൾ
ചാപലംപൂണ്ടു പുണർന്നു മേന്മേൽ.
*പല്ലവം വെല്ലുന്ന കാന്തി തഴച്ചുള്ള
മല്ലക്കരംകൊണ്ടു മെല്ലെ മെല്ലെ

---

* പല്ലവംതന്നുടെ കാന്തിയെ വെല്ലുമാമല്ലക്കരം

അമ്മതൻ മാറിലലച്ചുകൊണ്ടങ്ങവൻ
നന്മുലയുണ്ടു ചിരിക്കുന്നേരം
പാകത്തിനായിട്ടു തീക്കൽ വച്ചോരു പാൽ
ത്തൂകക്കണ്ടീട്ടന്നൊരമ്മയപ്പോഴം
നന്മുലയുണ്ണുന്ന നന്ദനന്തന്നെയും
ചെമ്മെയിരിഞ്ഞു വിട്ടൂത്തു നേരേ
വേഗത്തിൽ പോയപ്പോഴോമനപ്പൈതല്ലു
വേറൊന്നായ് വന്നിതു ഭാവമെല്ലാം.
കോപത്തെക്കോല്യമക്കോമളപ്പൂമേനി
വേപത്തെപ്പൂണ്ടുതുടങ്ങീതപ്പോഴം
''എന്നെ വെടിഞ്ഞുള്ളൊരമ്മയെച്ചെഞ്ചമ്മെ
എന്തുകൊണ്ടിന്നിനിത്തോല്പിപ്പു ഞാൻ?''
ഇങ്ങനെ നണ്ണുമ്പോഴം ചെമ്മുള്ളോരമ്മിക്ക—
ല്ലങ്ങൊരു കോണത്തു കാണായ്‌വന്നു
കണ്ടൊരുനേരത്തു മണ്ടിച്ചെന്നങ്ങതു
കൊണ്ടുപോന്നീടിനാൻ കൊണ്ടൽവർണ്ണൻ.
വങ്കലംതന്നിലെ ചാട്ടി നിന്നീടിനാൻ
വങ്കനംപൂണ്ടമക്കല്ലുതന്നെ
പുത്തനായ്ക്കൊണ്ടുള്ളൊരക്കലമന്നേരം
പത്തുനൂറുണ്ടായിതൊന്നുകൊണ്ടേ
ഭാജനം പോകയാൽ ഭൂതലം ചെഞ്ചമ്മേ
ഭാജനമായിട്ടു വന്നനേരം.
മീതേ പരന്നൊരു വെണ്ണയും വാരിയ—
മ്മാധവൻ പോയൊരു കോണിൽ പുക്കാൻ.
പാരം തികന്നുള്ള പാലും തളത്തമ്മ
പാരാതെ വന്നിങ്ങു നോക്കുന്നേരം
ബാലകൻ ചെയ്യൊരു വേലയെക്കണ്ടിട്ടു
ചാലെച്ചിരിച്ചു നറുങ്ങു നിന്നാൾ.
എങ്ങിവൻ പോയിപോലെന്നതു കാണേണം
എന്നങ്ങു നണ്ണി നടന്നാൾ പിന്നെ
എങ്ങുമേ നോക്കി നടന്നുചെന്നീടുമ്പോൾ
അങ്ങൊരു കോണത്തു കാണായ്‌വന്നു.
വണ്ണംതിരണ്ടൊരു പാഴുരലേറീട്ടു
വെണ്ണയും വായിലിട്ടാദരവിൽ
പൂച്ചകൾക്കായിട്ടു നല്കി നിന്നീടിനാൻ
ഓച്ചയിൽ നോക്കിക്കൊണ്ടങ്ങുമിങ്ങും.
ചൂരക്കോൽ പൂണ്ടുള്ളൊരമ്മയെക്കാണായി
ചാരത്തു വന്നതു കോപിച്ചപ്പോഴം,
കണ്ടൊരുനേരത്തു മണ്ടിത്തുടങ്ങിനാൻ
മണ്ടിനാളമ്മയും തൻപിന്നാലെ.

വാങ്മെഴുന്നീടുന്ന ശാസ്ത്രങ്ങൾ ചുഴററു
രാപ്പകൽ തേടുന്ന വേദങ്ങൾക്കും
തൊട്ടു നിന്നീടുവാൻ കിട്ടാതെയുള്ളോനെ—
പ്പെട്ടെന്നു ചെന്നു പിടിച്ചാളമ്മ.
ചീററം തിരണ്ടുള്ളോരുള്ളവും പൂണ്ടുനി—
ന്നേററം കയർത്തു പറഞ്ഞു പിന്നെ
കോഴയും പൂണ്ടിട്ടു കേഴുമപ്പൈതലേ
കോൽകൊണ്ടു തല്ലുവാനോങ്ങുന്നേരം
ഉച്ചത്തിലാമ്മാറു കേണുതുടങ്ങിനാൻ
അച്ഛ! എന്നിങ്ങനെ ചൊല്ലിച്ചൊല്ലി
കണ്ണന്റെ കണ്ണുനീർ വീണതു കാൺകയാൽ
തന്നിലേ നണ്ണിനാളമ്മയപ്പോൾ.
‘തല്ലുവാൻ പോരാത പൈതലെത്തല്ലിനാൽ
വല്ലായ്മയായിട്ടേ വന്നുകൂടൂ
പേടിപ്പിച്ചീടേണമെന്നതേ ചെയ്യാവൂ
പെട്ടെന്നതിന്നു പിടിച്ചുകെട്ടു.’
എന്നങ്ങു തന്നിലെ നണ്ണിനോരമ്മയ—
ന്നിന്നൊരു നല്ലുരലോടു ചേർത്തു
അല്പമായുള്ളോരു പാശവും കൊണ്ടുപോ—
ന്നപ്പൈതൽതന്നുടൽ കെട്ടുന്നേരം
അപ്പാശം കിഞ്ചന നീളമില്ലായ്കയാൽ
അപ്പൊഴേ മറെറാന്നിയച്ചാളമ്മ.
എന്നതുതന്നെയുമങ്ങനെ കാണായി
പിന്നെയും മറെറാന്നിയച്ചാളപ്പോൾ
പിന്നെയും പോരാഞ്ഞു പിന്നെയും മറെറാന്നു
പിന്നെയും മറെറാന്നതിൻ പിന്നാലെ
തന്നുടെ വീട്ടിലെ പാശങ്ങളിങ്ങനെ
ഒന്നൊന്നേ കൊണ്ടന്നു കെട്ടികെട്ടി.
പിന്നെയും പോരാഞ്ഞിട്ടാച്ചിമാർവീട്ടിലും
നിന്നുള്ള പാശങ്ങൾ കൊണ്ടുപോന്നാൾ
ചാരത്തെ വീട്ടിലെപ്പാൾങ്ങളെല്ലാമേ
ദൂരത്തെ വീട്ടിലെപ്പാശങ്ങളും,
ഒന്നഞ്ഞൂറായിരം പാശങ്ങൾ കൊണ്ടന്നു
കൂന്നിച്ചു നിന്നങ്ങു കെട്ടിനിന്നാൾ.
കണ്ടുനിന്നീടുന്ന വണ്ടേലുംചായലാർ
മീണ്ടുവാൻ വല്ലീലയാരുമപ്പോൾ;
ഊക്കു പൊഴിഞ്ഞോരു വിസ്മയം പൂണ്ടിട്ടു
മൂക്കിന്മേൽ കൈവച്ചു നോക്കിനിന്നാർ.
ദൂരത്തുനിന്നുള്ള വല്ലവിമാരെ യും
ചാരത്തു ചാലെ വിളിച്ചുകൊണ്ടു

കദ്രുമായുള്ളോരു പൈതലായ്യേവമ-
ബ്ര്യഹ്മത്തിൻ വൈഭവം കാട്ടിനിന്നാൻ;
''ആച്ചിമാരെ നിങ്ങളാശ്ചരിയം കാണ്മിൻ
ഈശ്വരനായോനോ എന്മകൻതാൻ
പാശങ്ങളാക്കെല്ലാമിമ്മേനിയോടേശ്രുമ്പോരം
നാശമേ കാണുന്നതെന്തിങ്ങനെ?''
എന്നങ്ങു ചൊല്ലി നടുങ്ങിനിന്നീടുമ-
ന്നന്ദവിലാസിനിക്കേറെമപ്പോൾ
കൈയും തളർന്നിതു കാലും തളർന്നിതു
മെയ്യിലുമെങ്ങും വിയർത്തുകൂടി,
പാർത്തലംതന്നിൽ പതിച്ചുനിന്നീടിനാൾ;
ആർത്തി ചീർത്തേററവും വീർത്തു പിന്നെ.
മാതാവിനുണ്ടായ ദീനതകണ്ടിട്ടു
മാധവൻ ചാലെയലിഞ്ഞു മേന്മേൽ
കെട്ടുവാനായി വഴങ്ങിനിന്നീടിനാൻ
ഒട്ടുപോതിങ്ങനെ ചെന്നവാറെ
മാധവൻതന്നുടെ കാരുണ്യപൂരത്തിൻ
ഭാജനമായുള്ളൊരമ്മയപ്പോൾ
മുമ്പിനാൽ കൊണ്ടന്ന പാശത്തെക്കൊണ്ടിയ-
ത്തൈവതൽതന്നെയും കെട്ടിനിന്നാൾ
ഉണ്ണിക്കിടാവുമപ്പാഴരൽ പൂണ്ടുകൊ-
ണ്ടുള്ളം കലങ്ങികരഞ്ഞു നിന്നാൻ.
കണ്മുന്നിൽ പിള്ളർ കളിക്കുന്നതും കണ്ടു
കണ്ണുനീർ മെയ്യിലൊഴുകി മേന്മേൽ
മാതാവുതാനും മററുള്ളവരെല്ലാരും
പാർക്കാതെ പോയി മറഞ്ഞ നേരം
കാട്ടുമരങ്ങളെ നോക്കിനിന്നീടിനാൻ
വാട്ടമകന്നെഴും ബാലകൻതാൻ
ദൂരവേ കാണായി നീർമരുതായുള്ള
ദാരുക്കൾ രണ്ടുമിരട്ടയായി.
സൂക്ഷിച്ചു നോക്കിനിന്നുള്ളിലേ നണ്ണിനാൻ
സാക്ഷിയായ്‌ മേവുമമ്മോക്ഷദൻതാൻ,
''കേവലം പോരുന്ന പാഴ്‌മരമല്ലിതു
ദേവർഷിതന്നുടെയാജ്ഞയത്രെ.
വിത്തേശൻതന്നുടെ *പുത്രന്മാരായി ര-
ണ്ടുത്തമരായുള്ള ഗുഹ്യകന്മാർ
മദ്യവും സേവിച്ചു മാനിനിമാരുമാ-
യുദ്യാനംതന്നിൽ കളിച്ചു പിന്നെ

* പുത്രന്മാരായ്‌ പണ്ടു മത്തന്മാരായുള്ള

താമരപ്പൊയ്കയിൽ ചെന്നങ്ങിറങ്ങീട്ടു
കാമവിനോദങ്ങൾ കോലുന്നേരം
നാരദൻ വന്നതു തെറ്റെന്നു കാണായി
നാരിമാരെല്ലാരും നാണിച്ചപ്പോൾ
തീരത്തു ചേർത്തുള്ള ചേലകളെല്ലാമേ
പാരാതെ ചെന്നങ്ങെടുത്തുടുത്താർ
ഗുഹ്യകന്മാരവരവ്വണ്ണമേ നിന്നാർ
ധിക്കരിച്ചമ്മുനി മുന്നിൽത്തന്നെ.
എന്നതു കണ്ടൊരു നാരദൻ നണ്ണിനാൻ:
'ഇന്നിവർതന്നെയടക്കേണം ഞാൻ
നാളെയുമിങ്ങനെയാചരിച്ചീടുമ്പോൾ
നാശമേ വന്നീടൂ നാളിൽ നാളിൽ
ശാപത്തെക്കൊണ്ടു മദത്തെയടക്കും ഞാൻ
ആപത്തു മേലിൽ വരാതവണ്ണം.'
എന്നങ്ങു നണ്ണിന നാരദൻ ചൊന്നാന-
ന്നിന്നവർ സമ്മുഖം നോക്കി നേരെ:
''പാപങ്ങളിങ്ങനെ ചെയ്കയാലിന്നിങ്ങൾ
പാഴ്മരമായ്പ്പോകയിന്നുതന്നെ
നന്ദകുമാരകൻ വന്നു തൊടുന്നനാൾ
നന്നായി വന്നീടുകെ''ന്നും ചൊല്ലി
നാരദൻ പാരാതെ പോകത്തുടങ്ങിനാൻ
നാരായണായെന്നു പാടിപ്പാടി.
അങ്ങനെയുള്ള മരങ്ങളിന്നിങ്ങനെ
അങ്ങത്തു കാണായതെന്നാലിപ്പോൾ
നാരദൻ ചൊന്നതു പാരാതെ ഞാനിന്നു
കാരിയമാക്കേണം എന്നു നണ്ണി,
മെയ്യോടു ചേർന്നൊരു പാഴുരൽതന്നെയും
മെല്ലെ വലിച്ചു നടന്നാൻ കണ്ണൻ
പാഴ്മരന്നിന്നതിഞ്ചാരത്തു ചെന്നതിൻ
പാഴിലേ നൂണു പുറപ്പെട്ടപ്പോൾ
പാഴുരൽ നേരേ വിലങ്ങിച്ചുപോകയാൽ
പാരം വലിച്ചു നടന്നാൻ കണ്ണൻ
ഉണ്ണിക്കിടാവു വലിച്ചൊരു നേരത്തു
തിണ്ണം കലഞ്ഞു ഞെരിഞ്ഞു പിന്നെ
അമ്മരമൊന്നങ്ങു പൊട്ടിനോരൊച്ചകൊ-
ണ്ടംബരമെങ്ങും നിറഞ്ഞുനിന്നു;
ഭൂതലംതന്നിൽ പതിച്ചതായന്നേരം
ചേതന വേറിട്ട ദേഹംപോലെ
ദിവ്യജനങ്ങൾ മരങ്ങളിൽനിന്നപ്പോൾ
ഹവ്യവഹൽപ്രഭയെന്നപോലെ

ഉൽഗമിച്ചീടിനാശ്രനവും നീക്കി നി—
[1]ന്നുൽഗദം പൂണ്ടവരുദ്ധമോദം
കെട്ടുപെട്ടീടുമപ്പൈതലെക്കാൺകയാ—
ലൊട്ടുപോൽ നോക്കിനാർ സൂക്ഷ്മമായി
കന്മഷവൈരിയെക്കാൺകയാൽ മാനസം
നിർമ്മലമായിട്ടു വന്നനേരം
നാരദൻ ചൊന്നൊരു ശാപവും മോക്ഷവും
മാനസംതന്നിലുണ്ടായിതപ്പോൾ
മൂലോകനായകനായിനിന്നീടുന്ന
ബാലകൻതാനിതെന്നുള്ളിൽ നണ്ണി
പുണ്യങ്ങൾ ചെയ്യുള്ള നാവുകൊണ്ടന്നവർ
[2]കണ്ണനെത്തിണ്ണം പുകണ്ണുനിന്നാർ:
‘‘പാലാഴിമാതുതൻ വാർമുലതന്നിലെ
മാലേയച്ചാറൂറും മാറുള്ളോനെ
പാലിച്ചുകൊള്ളേണം ഞങ്ങളെയെന്നുമേ
നീലക്കാർവർണ്ണരേ കൈതൊഴുന്നേൻ.
നാരദൻതന്നുടെ ശാപവാക്കെങ്ങൾക്ക
നേരേമറിച്ചിന്നു വന്നുകൂടി
അല്ലായ്കിലുണ്ടോയിന്നിന്നുടെ ചേവടി—
ത്തെല്ലിനെക്കൂപ്പുവാൻ കൈവരുന്നു’’
ഇങ്ങനെ ചൊന്നവർ വാഴ്ത്തിനനേരത്തു
മംഗലം പൊങ്ങുമമ്മാധവൻതാൻ
മെല്ലവേ ചൊല്ലിനാ‘‘നെങ്കിലേ നിങ്ങളി—
ന്നല്ലലും തീർത്തുടൻ നല്ലരായി
താവകമായുള്ള ദേശത്തെ നോക്കീട്ടു
പോവതിന്നായിത്തുടങ്ങിനാലും.’’
എന്നതു കേട്ടൊരു ഗുഹ്യകവീരന്മാർ
നന്ദകുമാരനെ വന്ദിച്ചപ്പോൾ
ഉത്തരയായുള്ള ദിക്കിനെ നോക്കിനി—
ന്നത്തലും തീർത്തു നടന്നാർ ചെമ്മേ;
സ്വാവാസമായുള്ള മന്ദിരംതന്നിൽ പു—
ക്കാവോളം ഭോഗങ്ങളാണ്ടു മേന്മേൽ
ബന്ധുക്കളായുള്ള ലോകരുമായിട്ടു
സന്തുഷ്ടരായി വസിച്ചാർ പിന്നെ.

ദാരു ഞെരിഞ്ഞുള്ളൊരൊച്ചയങ്ങെല്ലാരും
ദാരുണമായിട്ടു കേട്ടനേരം

---

ഊക്കതാൻ പൂണ്ടു നിന്നൂഢമോദം
കണ്ണന്റെ കീർത്തിയെപ്പാടി നിന്നാർ

പേടിച്ചീതെന്തെന്നു ചൊല്ലിയുഴന്നിട്ടു
പേപ്പെട്ടു നോക്കി നടന്നു നേരെ
ശാഖികൾ വീണൊരു ഭൂതലംതന്നിലെ
ചാടിക്കൊണ്ടെല്ലാരും ചെന്നു പിന്നെ
''കാറേറ്റും കൂടാതെ പാഴ്മരം വീഴുവാൻ
കാരണമെന്തെന്നു ചൊല്ലുതീപ്പോൾ''
എന്നവർ ചൊന്നതു കേട്ടൊരു നേരമ-
ന്നിന്നൊരു പൈതങ്ങൾ ചൊന്നാരപ്പോൾ:
''കാർമുകിൽവർണ്ണനിക്കാനനംതന്നിലെ-
പ്പാഴ്മരംതൻ പാഴിൽ പൂകുന്നേരം
നേരേ വിലങ്ങുമുരലിങ്ങു വാരാഞ്ഞു
പാരം വലിച്ചോരു നേരത്തപ്പോൾ
എട്ടു ദിക്കെങ്ങുമേ ഞെട്ടുമാറമ്മരം
പൊട്ടി നിലംതന്നിൽ വീണുടനെ;
അമ്മരംതന്നിൽനിന്നപ്പോഴിരുവരെ
ചെമ്മേയെഴുന്നതും കണ്ടു ഞങ്ങൾ,
കണ്ണനും തങ്ങളുംകൂടിപ്പറഞ്ഞവർ
തിണ്ണം വിളങ്ങി നുറുങ്ങു നിന്നാർ.
നീങ്ങളിങ്ങെല്ലാരും വന്നോരുനേരത്തു
തങ്ങളങ്ങെങ്ങാനും പോയ്മറഞ്ഞാർ;''
ബാലന്മാരിങ്ങനെ ചാലപ്പറഞ്ഞപ്പോൾ
ഗോപന്മാരാരും ചെവികൊള്ളാഞ്ഞാർ
ബാലന്മാർ ചൊല്ലെല്ലാമുണ്മയായ് വന്നീടാ
ലീലയായ്പ്പോമത്രെയെന്നു നണ്ണി.
ഈശനെന്നുള്ളൊരു ബോധമില്ലാതെയും
സംശയമായി ചിലർക്കു പിന്നെ.
''ഇങ്ങനെതന്നേയിതല്ലയല്ലീ ചെമ്മേ?''
എന്നവർ ചൊന്നതു കേട്ടനേരം
മറ്റുള്ള ഗോപന്മാരിങ്ങനെ ചൊല്ലിനാർ:
''മുറ്റുമിതിന്നു ചിരിക്കേവേണ്ടൂ.
ദോഷത്വം നീങ്ങൾ പറഞ്ഞുതുടങ്ങിനാൽ
ശേഷിച്ചോരെല്ലാരും ദോഷന്മാരാം.
*'കാളയുണ്ടങ്ങു പെറ്റുകിടക്കുന്നു
നീളമുണ്ടായൊരു പാശം കൊണ്ടോ'
എന്നങ്ങു ചൊല്ലുന്ന വേലയോടൊക്കമേ-
യിന്നിങ്ങൾ ചിന്തിച്ചുരച്ചതെല്ലാം.''
''പൈതങ്ങൾ ചൊന്നതു പട്ടാങ്ങായ്പ്പോവുമോ
കൈതവമല്ലാതെയുണ്ടോ കാണ്മൂ.''

* കാളയുണ്ടെങ്ങാനും പെറ്റുകിടക്കുന്നു

മൂവാണ്ടു പൂകാതെ പൈതൽക്കിന്നിങ്ങനെ
ആവൊരു വേലയെന്നുണ്ടോ തോന്നി?
''ഇന്നിതിൻ കാരണം നന്ദകുമാരനു-
*ല്ലെന്നതു ഞാൻതന്നെ തീർന്നുകൊള്ളും.''
തങ്ങളിലിങ്ങനെ ചൊല്ലിന ഗോപന്മാർ
തിങ്ങിനകൗതുകമാണ്ടു ചെമ്മെ
വേദന വേറിട്ടു വേഗത്തിൽ പോയങ്ങു
വേണുന്ന വേലകൾ മേവിനിന്നാർ.
അമ്മതാനന്നേരം തന്മകന്തന്നെയും
ചെമ്മെയെടുത്തുകൊണ്ടങ്ങു പോവാൻ
ചാലെത്തുനിഞ്ഞൊരുനേരത്തു ചൊല്ലിനാൾ
നീലക്കാർവേണിമാരെല്ലാരോടും:
''എന്മകന്തന്നെക്കയക്കുന്നേനല്ല ഞാ-
നെന്നുമേയിങ്ങനെ തോഴിമാരെ
ഇന്നു ഞാനെന്മകൻതന്നെക്കയെത്തതോ
നന്നായെനിക്കു ഫലിച്ചതല്ലോ.
ഇങ്ങനെയെന്മകൻതന്മേനി പൂണ്മൻ ഞാൻ
അങ്ങനെ ചെമ്മായാൽ പോരും ശീലം
ശീലമോ നന്നല്ല ബാലകനെന്നുള്ള
മാലോകർചൊല്ലെല്ലാം ഞാൻ പൊറുപ്പൻ
ഇങ്ങനെയെന്മകൻതന്മുഖം കാണുമ്പോൾ
എങ്ങനെ തോഴീ കയപ്പു ചൊൽ നീ?''
ഇങ്ങനെ ചൊന്നവൾ തന്നുടെ പൈതലെ
പൊങ്ങിനോരാനന്ദം പൂണ്ടുപൂണ്ടു
മറ്റുള്ള മാതരും താനുമായങ്ങനെ
തെറ്റെന്നു ചെന്നു തൻ വീടു പുക്കാൾ.

## വത്സസ്തേയം

ഓമനപ്പൈതൽതാനോരോരോ ലീലകൾ
ളുമ കലർന്നങ്ങു കാട്ടിക്കാട്ടി
ആനായനാരിമാർമാനസംതന്നെയ-
ങ്ങാകുലമാക്കിനാൻ മെല്ലെ മെല്ലെ.
അച്ഛനെപ്പോലെയുടുക്കുന്നേനെന്നിട്ടു
നൽച്ചേലകൊണ്ടങ്ങുടുക്കും നന്നായ്

* എന്നതു ഞാൻതന്നെ തീർത്തുചൊല്ലും

മാനിച്ചുനിന്നച്ഛൻ കമ്പിട്ടനേരത്ത—
ങ്ങാനകളിക്കും മുതുകിലേറി,
തേവാരിക്കേണമിന്നച്ഛായെനിക്കു നീ
പൂവെല്ലാം കൊണ്ടത്തായെന്നു ചൊല്ലും.
അച്ഛനും താനുമായിച്ഛയിലങ്ങനെ
നിച്ചലും നിന്നു പടകളിക്കും.
''എൻ കണി കാണണമെന്നിങ്ങളിന്നെല്ലാരും''
എന്നങ്ങു ചൊല്ലീട്ടു വീടുതോറും
കോഴികൾ കൂകുമ്പോൾ കോഴകൾ കൂടാതെ
ഗോവിന്ദൻ പാടിക്കൊണ്ടങ്ങു ചെല്ലും.
മാരി ചൊരിയുന്ന നേരത്തു കോടിയിൽ
നേരേ പോയ് നീരെല്ലാമേല്ക്കും മെയ്യിൽ.
കൈയേപ്പിടിപ്പാനായാരേലും ചെല്ലുമ്പോൾ
''അയ്യോ!'' എന്നിങ്ങനെ കൂട്ടും തിണ്ണം.
അത്ഭുതമായുള്ള പാവകളുണ്ടോരോ
ശില്പികൾ കൊണ്ടക്കൊടുത്തപ്പൊഴും.
വാഴപ്പഴങ്ങൾ താൻ തിന്നുന്നനേരത്തു
വായിൽ കൊടുക്കുമപ്പാവകൾക്കും;
''അമ്മിഞ്ഞി നൽകമ്മേ''യെന്നങ്ങു ചൊല്ലിക്കൊ—
ണ്ടമ്മേടെ കൈയിൽ കൊടുക്കും പിന്നെ;
ചാലക്കിടന്നങ്ങുറങ്ങുന്ന നേരത്തു
ചാരത്തുതന്നെ കിടത്തിക്കൊള്ളും.
നന്മണികൊണ്ടു പടുത്ത നിലന്തന്നിൽ
ബിംബിതനായിട്ടു തന്നെക്കണ്ടാൽ
അഞ്ചിതമാകിയ പുഞ്ചിരിതൂകീട്ടു
ചെഞ്ചെമ്മേ പായും പിടിച്ചുകൊൾവാൻ.
രത്നങ്ങളായുള്ള കമ്പങ്ങൾ തന്നിലു—
മാദ്യനായുള്ളൊരു തന്നെക്കണ്ടാൽ
''ഉണ്ണിയെപ്പുണരുന്നേ''നെന്നിട്ടു കമ്പത്തെ—
ത്തിണ്ണം പിടിച്ചങ്ങു പുണ്ടുകൊള്ളും.
''കമ്പത്തിനുള്ളിലെക്കുട്ടിക്കെന്നമ്മേ! നീ—
യമ്മിഞ്ഞി നൽകേണ''മെന്നു ചൊല്ലും:
വെണ്ണയും പാലും നൽവെല്ലവുമെല്ലാമേ
ഉണ്ണിക്കു നല്കേണമെന്നും പിന്നെ.
ഓടിക്കൊണ്ടാച്ചിമാരോരോരോ വേലയ്ക്കു
പേടിച്ചു വീടരെപ്പോകുന്നേരം
നെഞ്ചകമെല്ലാമെ വഞ്ചനഞ്ചെയ്യുന്ന
പുഞ്ചിരി കിഞ്ചന തൂകിത്തൂകി

[1]ദൂരത്തുനിന്നവർ ഗേഹത്തിൽ ചെന്നവൻ
ചാരത്തു മെല്ലവേ നിന്നുകൊള്ളും;
ഓമനപ്പുഞ്ചിരി കാണുന്നനേരത്തു
കാമിനിമാരാരും പോകവല്ലാർ.
തങ്ങടെ തുടങ്ങിന വേല മറന്നുടൻ
മംഗലനാകിയ പൈതൽതന്നെ
പൂണ്ടുപൂണ്ടങ്ങനെ നിന്നുപോമെല്ലാരും
[2]വേണ്ടുവോന്നാകയുമുണ്ടു പാർത്താൽ.
ബാലികമാരായ നാരിമാരോരോരോ
ലീലകൾ കണ്ടു മയങ്ങുന്നേരം
പൂവില്ലുകൊണ്ടവർ മേനിയിൽ മെല്ലവേ
പൂവില്ലവൻ ചെന്നു തൊട്ടു പോന്നാൻ
എന്നുപോലിന്നിവൻ യൗവനമാളുന്നു-
തെന്നൊരു ചിന്ത തുടങ്ങീതപ്പോൾ
കണ്ണിന്നു നല്ലൊരു പീയൂഷമായിട്ടു-
ക്കണ്ണൻതാനിങ്ങനെ മേവുംകാലം
വൃദ്ധന്മാരായുള്ള ഗോപന്മാർതങ്ങളിൽ
ഒത്തങ്ങു കൂടീട്ടു ചൊന്നാരപ്പോൾ:
''വാട്ടംകളഞ്ഞു നാം കൂട്ടമായ് കൂടീട്ടു
ഗോഷ്ഠത്തിൻ കാരിയം ചിന്തിക്കേണം.''
നന്ദൻ തുടങ്ങിന ഗോപന്മാരെല്ലാരും
ഒന്നൊത്തുനിന്നു പറഞ്ഞാരപ്പോൾ:
''വാസത്തിനിന്നിലം നന്നല്ല പാർക്കുമ്പോൾ
ആപത്തേക്കാണുന്നു നാളിൽനാളിൽ.
പൂതനയെന്നൊരു ഭൈരവി വന്നിട്ടു
ചെയ്യുതോയെല്ലാരും കണ്ടുതല്ലോ.
കാററുതാൻ മേല്പെട്ടു നൂററിക്കോലല്ലല്ലൊ
ത്തൂററിക്കളഞ്ഞതിപ്പൈതൽതന്നെ.
പാറമേൽ വീണൊരു പൈതലെയോർക്കുമ്പോൾ
മററുന്നതില്ലിന്നും കണ്ണുനീരോ.
ചാട്ടതാൻ വീണു തകർന്നൊരു നേരത്തു
ചാകാതെകൊണ്ടതോ നാമല്ലല്ലോ.
നാരായണൻതന്റെ കാരുണ്യമില്ലായ്കിൽ
ആരിന്നിപ്പൈതലെക്കാണ്മോരയ്യോ!
പാരിച്ചുനിന്നൊരു പാഴ്മരം വീഴുമ്പോൾ
പൈതൽതൻമേനിയിൽ കൊണ്ടീല്ലല്ലൊ
നല്ലൊരു നേരത്തിപ്പൈതൽ പിറന്നതെ-
ന്നെല്ലാരും ചൊന്നതു പൊയ്യല്ലൊട്ടും.

1. ദൂരത്തുനിന്നവൻ വേഗത്തിൽ ചെന്നവർ
2. വെല്ലവൊന്നാകയില്ലോർത്തുകണ്ടാൽ

[1]എന്നുമേയിങ്ങനെ തങ്ങ വരായ്‌വതി—
ന്നെന്തിനി നല്ലതെന്നോക്കണം നാം''
നന്ദൻതന്നാനനംതങ്കൽനിന്നിങ്ങനെ
തന്മൊഴി തൂകിന നേരത്തപ്പോൾ
ബന്ധുവായ് നിന്നൊരു ഗോപാലൻ ചൊല്ലിനാൻ
ചിന്തിച്ചു നിന്നു നറുങ്ങുനേരം:
''കെല്പാൻ നിന്നുള്ളോരുല്പാതമോരോന്നി—
[2]ങ്ങിപ്പാടെ വന്നതിൻ മുപ്പാടേ നാം.
വൃന്ദാവനന്തന്നിൽ നന്നായിപ്പൂകേണ—
മൊന്നിച്ചു നിന്നുടനിന്നുതന്നെ''
എന്നങ്ങു ചൊന്നപ്പോൾ നിന്നോരു ഗോപന്മാർ
നന്നെന്നു ചൊല്ലിനാരെല്ലാരുമേ.
ചാടെല്ലാം കൊണ്ടന്നു ചാരത്തുടൻ; പിന്നെ
ചാലെ മുറുക്കിച്ചമച്ചാരപ്പോൾ
നീടററ ബാലകന്മാരുമമ്മാതരും
ചാടിൽ കരേറീട്ടു പാഞ്ഞാർ ചെമ്മെ
കന്നും കിടാക്കളും കാലികളും തമ്മിൽ
ഒന്നിച്ചു കൂടി നടത്തംകൊണ്ടാർ.
ചാപം തുടങ്ങിയുള്ളായുധമോരോന്നേ
ഗോപന്മാരെല്ലാരും കൈയിലാക്കി
[3]സന്നദ്ധരായിട്ടു നിന്നുടനന്നേരം
മുന്നിൽ നടന്നു തുടങ്ങിനാരേ.
നീടററ രോഹിണിതാനും യശോദയും
[4] കേടററ ചാടിൽ കരേറിച്ചെമ്മെ
ബാലകമൊണ്ടുള്ള ബാലകന്മാരെയും
ചാലപ്പുണർന്നു വിളങ്ങി നിന്നാർ
ശൈലേറു നിന്നുള്ള രത്നങ്ങൾ പൂണ്ടുള്ള
കല്പകവല്ലികളെന്നപോലെ.
''ചാടങ്ങു ചാടുമ്പോൾ പേടിച്ചു നിന്നേതും
ചാപലം കാട്ടൊല്ലാ പൈതങ്ങളെ.''
പൈതങ്ങളോടു പറഞ്ഞുനിന്നിങ്ങനെ
പൈതങ്ങളേത്തുമറിഞ്ഞീലൊട്ടും.
ഇങ്ങനെ പോയങ്ങു വൃന്ദാവനന്തന്നിൽ
ഭംഗിയിലെല്ലാരും ചെന്നു പുക്കാർ
പുണ്യങ്ങൾ ചെയ്തുള്ള മാനവന്മാരെല്ലാം
വിണ്ണിലേ ചെന്നങ്ങു പുകുമ്പോലെ

1. ഇന്നും കേളിങ്ങനെ താങ്ങതാൻ വാരായ്‌വാൻ
2. ഇപ്പോൾ വരുന്നതിൻ മുല്പാടെ
3. സന്നദ്ധരായിട്ടു നന്നായ് വരണ്ടു
4. ചാടിൽ കരേറിനാർ കേടു നീക്കി

ദീനന്മാരായുള്ളോരാനായന്മാരെല്ലാം
ആനന്ദംപൂണ്ടങ്ങു പുക്കനേരം
സുന്ദരമായുള്ള മന്ദിരമോരോന്നേ
നന്നായി നിർമ്മിച്ചാരന്നുതന്നെ.
നന്ദൻതുടങ്ങിന ഗോപന്മാരെല്ലാരും
മന്ദിരമോരോന്നിൽ ചെന്നു പുക്കാർ
സൂര്യൻ തുടങ്ങിന നൽ ഗ്രഹമോരോരോ
രാശിയിൽ ചെന്നങ്ങു പുകുംപോലെ.
കാർവ്വർണ്ണൻ താൻ ചെന്നു പുക്കോരു നേരത്ത—
ക്കാനനമേററം വിളങ്ങിനിന്നു
വാർതിങ്കൾ ചെന്നു വിളങ്ങിന നേരത്തു
കാർതങ്ങുമാകാശമെന്നപോലെ.
''അച്ഛാ,യെനിക്കൊരു നൽ കുഴലൂതുവാൻ
ഇച്ഛയുണ്ടേ''ന്നങ്ങു ചൊല്ലിപ്പിന്നെ
അച്ഛൻ കൊടുത്തോരു നൽ കുഴലൂതിനി—
ന്നിച്ഛയിൽ മേവിനാൻ മെല്ലെ മെല്ലെ.
പുഞ്ചിരി തൂകിയും കൊഞ്ചൽ തുടങ്ങിയു—
മഞ്ചാറുമാസം കഴിഞ്ഞ കാലം
കന്നുകൾ മേച്ചു തുടങ്ങിനാൻ മെല്ലവേ
നന്ദതനൂജനും രാമനുമായ്
ദൂരത്തു പോകാതെ ചാരത്തു നിന്നിട്ടു
നേരൊത്ത പിള്ളരുമായിച്ചെമ്മേ.
വത്സങ്ങളോടു കലർന്നുടൻ കൊല്ലുവാൻ
വത്സനായ് വന്നൊരു ദാനവനെ
മത്സരമാണ്ടങ്ങു മൃത്യുപുരന്തന്നിൽ
ഉത്സവമാക്കിനാന്തക്കകൊണ്ടേ.
കള്ളനായുള്ളോരു മറെറാരു ദാനവൻ
പുള്ളായി വന്നിട്ടു നിന്നനേരം
തള്ളിയെഴുന്നൊരു കോപംകൊണ്ടങ്ങവൻ
തള്ളക്കു കണ്ണുനീർ നല്കിനാന്താൻ.
ഉഗ്രങ്ങളായുള്ള വ്യഗ്രങ്ങൾ തീർത്തു ത—
ന്നഗ്രജനോടു കലർന്നു ചെമ്മേ
ചാരത്തു നിന്നുടൻ കന്നുകൾ മേയ്പാനായ്
ദൂരത്തു പോകത്തുടങ്ങി മെല്ലേ.
ആച്ചിമാരെല്ലാരും കാഴ്ചയായ് നല്കിന
പാൽച്ചോറുതന്നെയുമുണ്ടു പിന്നെ
ചേച്ചു തുടർന്നുള്ള പിള്ളരുമായിട്ടു
പാച്ചൽ തുടങ്ങിനാൻ കന്നിൻപിമ്പേ
കന്നുമേച്ചിങ്ങനെ നിന്നു വിളങ്ങിന
നന്ദതനൂജന്മാരന്നൊരുനാൾ

കാനനംതന്നിലേ പോയിട്ടു വേണമെ
ഭോജനമിന്നെനിക്കെന്നു നണ്ണി
കാലത്തുണർന്നുടൻ ബാലകന്മാരെയും
മേളത്തിൽനിന്നു വിളിച്ചുണർത്തി
‘‘കാനനംതന്നിൽ ചെന്നാനന്ദമായ്‌നിന്നു
വേണമിന്നൂണെ’’ല്ലാമെന്നു ചൊല്ലി
താനങ്ങു തന്നുടെ കന്നുകൾ പിന്നാലെ
കാനനം നോക്കി നടന്നാൻ പിന്നെ.
എന്നതു കേട്ടൊരു ചങ്ങാതിമാരെല്ലാ—
മങ്ങനെ വേണ്ടുന്നതെന്നു ചൊല്ലി
ഭോജനത്തിന്നുള്ള സാധനമോരോരോ
ഭാജനന്തന്നിലങ്ങാക്കിക്കൊണ്ടു
തന്നുടെ തന്നുടെ കന്നും തെളിച്ചതിൻ—
പിന്നാലെ തങ്ങളും മെല്ലെ മെല്ലെ
ചെന്നങ്ങു കണ്ണന്റെ കന്നിനോടെല്ലാരും
ഒന്നിച്ചു കൂട്ടിനാർ തങ്ങൾകന്നും
ബാലകന്മാർക്കുള്ള ലീലകളെക്കൊണ്ടു
ചാലക്കളിച്ചു നടന്നാർ പിന്നെ
കേകികൾ കൂകുമ്പോൾ കൂകത്തുടങ്ങിനാർ
കോകിലം പാടുമ്പോൾ പാടുകയും
പക്ഷികൾ പാറുമ്പോൾ ഛായ പിടിപ്പാനാ—
യാക്കമേയെല്ലാരുമോടിയോടി;
അന്നങ്ങൾപോലെ നടന്നതിൻ പിന്നാലെ
അന്നലെപ്പോലെ കരഞ്ഞു പിന്നെ
തൻ നിഴൽതന്നോടും മാറ്റൊലിതന്നോടും
നിന്നു കളിക്കയും പേശുകയും;
വാനരം പാഞ്ഞു മരങ്ങളിലേറുമ്പോൾ
വാലേപ്പിടിച്ചു വലിച്ചും പിന്നെ
പുണ്യങ്ങൾ ചെയ്തുള്ള പൈതങ്ങളിങ്ങനെ
കണ്ണനുമായിക്കളിക്കുന്നേരം
കംസന്റെ ചൊല്പാലെ വന്നൊരു ദാനവൻ
ഹംസങ്ങൾ ചാരത്തു കാകൻപോലെ.
ക്ഷ്വേളം നിറഞ്ഞൊരു വ്യാളമായന്നേരം
നീളത്തിൽ മെല്ലെക്കിടന്നുകൊണ്ടാൻ
ആയർകുമാരന്മാർ പായുന്നതിൻ നേരേ
വായും പിളർന്നു വഴികതന്നെ
ചേണാർന്നു നിന്നൊരു പാതാളമേയെന്നു
കാണുന്നോരെല്ലാർക്കും തോന്നുംവണ്ണം.
ലീലകളോരോന്നേ ചാലത്തിരഞ്ഞുള്ള
ബാലകന്മാരതു കണ്ടനേരം.

പ്രാതാളമേയെന്നു നിർണ്ണയിച്ചെല്ലാരും
പാഞ്ഞവൻ വായിലേ ചെന്നു പുക്കാരേ
ആകാശംതന്നിലേ നിന്നുള്ള ദേവകൾ
ആകുലന്മാരായിച്ചൊന്നാരപ്പോൾ:
''കൈതവം പൂണ്ടോരു ദൈതേയൻതാനെന്നി-
പ്പൈതങ്ങളാരുമറിഞ്ഞതില്ലെ
കംസന്നു നല്ലോരു കാലമായ് വന്നുതേ
സംശയമില്ലേതും ചൊല്ലാം ചെമ്മേ
മായയെന്നുള്ളതു [1]നിർണ്ണയിച്ചല്ലല്ലീ
മാധവനെങ്ങാ പോയ് നിന്നുകൊണ്ടു.''
വിണ്ണവരിങ്ങനെ ചൊന്നൊരു നേരത്തു
കണ്ണനും ചെന്നങ്ങു മെല്ലെ മെല്ലെ
പുക്കത്തുടങ്ങിനാൻ ദാനവൻവായിലെ
മേഘത്തിനുള്ളിൽ നൽ തിങ്കൾപോലെ.
കണ്ണനും ചെന്നവൻ വായിലേ പുകമ്പോൾ
വിണ്ണവർ [2]തിണ്ണം മെരിണ്ടു നിന്നു
''അയ്യോ!'' എന്നിങ്ങനെ പിന്നെയും ചൊല്ലീട്ടു
കൈയും തിരുമ്മിയുഴന്നാർ ചെമ്മേ.
ബാലകന്മാരെല്ലാം വായിലേ വന്നപ്പോൾ
ദാനവന്തന്നിലെ നണ്ണിനാൻതാൻ:
'ഇന്നു ഞാൻ കണ്ടോരു നൽക്കണിതന്നയേ-
യെന്നുമേയിന്നുമകപ്പെടേണം.
ആയർകുമാരന്മാരോടുംകൂടെന്നുടെ
വായിലേ വന്നിവൻ പുക്കാനല്ലൊ.
ആരെല്ലാമിന്നിവൻതന്നെയങ്ങേശുവാൻ
ആരാഞ്ഞു നില്ലാതെയുള്ളോരിപ്പോൾ
പൂതനമുമ്പായി വന്നുള്ളോരെല്ലാരും
ചേതന കൈവിട്ടു പോയാരത്രെ.
എന്നോളം ധന്യരില്ലാരുമിന്നോർക്കുമ്പോൾ
എൻ വായിലല്ലോതാൻ വന്നു പുക്കു.
സ്വാമിക്കു വേണുന്നോരാരുമില്ലെന്നോളം
പാർമേലെന്നുള്ളതോ വന്നുകൂടി.
ഞാനിന്നിക്കാര്യത്തേ സാധിച്ചു ചെല്ലുമ്പോൾ
മാനിച്ചു ചൊന്നതു നല്ലും നാഥൻ
എന്തൊന്നു നിന്നുള്ളിൽ വേണുന്നതെന്നുമ്പോൾ
എന്തൊന്നു ഞാൻ മുമ്പേ ചൊല്ലിക്കൊൾവൂ?
ആനതുടങ്ങിന വാഹനമോരോന്നേ
വേണുന്നതില്ലേതും പാർത്തു കണ്ടാൽ

1. നിർണ്ണയിച്ചല്ലീതമ്മാധവനങ്ങുപോയ് 2. തിണ്ണമരണ്ടു

ശോഭനമായങ്ങു ശോഭിച്ചു നിന്നുള്ളോ—
രാഭരണങ്ങളെനിക്കുണ്ടല്ലോ
നാടങ്ങു വേണമെനിക്കെന്നു ചൊല്ലിനാൽ
നാശമേയുള്ളതേ നാളിൽ നാളിൽ.
ആയന്മാരെല്ലാർക്കും നായകനായ് നിന്നാൽ
പേയില്ലയെന്നുമേയെന്നു തോന്നും.
പാൽ വെണ്ണയുണ്ടു സുഖിച്ചുകൊള്ളാമല്ലോ
പാർക്കുന്നേരമി[1]തെന്നേ നല്ലൂ
എൻ വായിലായുള്ള കന്നുകിടാക്കളെ
കൊല്ലാതെകൊണ്ടാകിൽ നന്നായിതും.
എന്നതിന്നേതുമുപായമില്ലോർക്കുമ്പോൾ
കന്നുകളിന്നും മററുണ്ടല്ലോ താൻ
ഇന്നിവൻതന്നെ ഞാൻ തിന്നാതെയിങ്ങനെ
കൊന്നുകൊണ്ടെന്നുടെ നാഥന്മുമ്പിൽ
പ്രാഭൃതമായിട്ടു വച്ചു കൊടുക്കിലെൻ
പ്രാഭവമേററവുമുണ്ടായിതും.
കൂടെപ്പിറന്നൊരു പൂതനതന്നെയും
കൂടെപ്പിറന്ന ബകന്തന്നെയും
കൊന്നതിന്നോർക്കുമ്പോഴിന്നി[1] തന്നെ ഞാൻ
തിന്നു മുടിക്കിലേ കോപം തീരൂ.'
ഇങ്ങനെ ചിന്തിച്ചു തന്നിലങ്ങേററവും
പൊങ്ങുന്ന കോപത്തെപ്പൂണ്ടു ചെമ്മെ
വായങ്ങു നേരേ മുറുക്കിത്തുടങ്ങുമ്പോൾ
ആയർകുമാരകൻ മെല്ലെ മെല്ലെ
കണ്ടങ്ങിരിക്കവേ പൊങ്ങിത്തുടങ്ങിനാൻ
പണ്ടു താൻ വാമനനെന്നപോലെ.
എന്നതു കണ്ടൊരു ദാനവനന്നേരം
നന്ദതനൂജനോടൊന്നു ചൊന്നാൻ:
''മായ നീയിങ്ങനെയാവോളം കാട്ടിനാൽ
പോയിടാമെന്നു നിനയ്ക്കു വേണ്ടാ.
മായകൊണ്ടീയെന്നെ വെല്ലുവോരില്ലാരും
പേയെല്ലാമേതുമേ കാട്ട വേണ്ടാ.
എന്നുടെ ജീവനമിങ്ങനെയുള്ള നാൾ
എന്നുമേ നിന്നെയയയ്ക്കയില്ലേ.
മുന്നന്നീയെങ്ങളെക്കൊന്നു നശിപ്പിച്ച—
തിന്നു നിനക്കമേകപ്പെട്ടതേ.
എൻ വായിൽനിന്നു നീ ചാകയെന്നുള്ളൊരു
[2]നിൻ പാപമോർക്കിലിന്നാക്കെഴിക്കാം.''

1. ഇതൊന്നേ നല്ലൂ 2. കർമ്മം നിനക്കെന്നു വന്നതെന്നാൽ

പാപനായുള്ളൊരു ദാനവനീങ്ങനെ
കോപനനായിപ്പറഞ്ഞ നേരം
ശ്വാസങ്ങളെല്ലാമടങ്ങിത്തുടങ്ങിതേ
കാസങ്ങളും പോന്നു വന്നുതപ്പോൾ
വാകൊണ്ടു മീണ്ടുവാൻ വല്ലാതെയായപ്പോൾ
വാൽകൊണ്ടു തല്ലിനാൻ ഭൂതലത്തിൽ.
കണ്ണനിലായിതു കോപിച്ച മാനസം
കണ്ണിണ പാരം വിരിഞ്ഞു നിന്നു;
ആർത്തങ്ങളായിട്ടു പ്രാണങ്ങൾ വീങ്ങുമ്പോൾ
മൂർദ്ധാവു പെട്ടെന്നു പൊട്ടിച്ചെമ്മെ
കണ്ടൊരു വാതിൽ പുറപ്പെട്ടു ജീവനും
മണ്ടിനടന്നു പുറത്തങ്ങായി.
ആകാശംതന്നിലേ കാണായിതന്നേരം
നാകികൾക്കെല്ലാർക്കും ദീപംപോലെ.
കണ്ണൻതാനന്നേരം പീയൂഷമാണ്ടൊരു
കണ്ണിണകൊണ്ടു കളിക്ക നോക്കി.
ആലസ്യം തീർത്ത തൻ ബാലകന്മാരുമ-
ക്കാലികിടാക്കളുമായിച്ചെമ്മെ
വ്യാളത്തിൻ വായിൽനിന്നോടിപ്പുറപ്പെട്ടു
മേളത്തിൽ നിന്നു വിളങ്ങിക്കൊണ്ടാൻ
ആകാശംതന്നിലേ കാണായിനിന്നൊരു
നീകാശമന്നേരം താണുവന്നു
കണ്ണനോടൊന്നിച്ചു നന്നായി വന്നുതേ
വിണ്ണവരെല്ലാരും കണ്ടിരിക്കെ
എന്നതു കണ്ടൊരു വിണ്ണവരെല്ലാരും
നന്ദനംതന്നിലേപ്പൂക്കളെല്ലാം
നാരായണൻമെയ്യിൽ പാരാതെ തൂകിനാർ,
പാരം മുഴങ്ങിച്ചാർ ഭേരികളും.
ആസ്ഥയമേറ്റിച്ചു നിന്നൊരു നാന്മുഖൻ
മേന്മേലെ ഭേരിയെക്കേട്ടനേരം
എന്തെന്നു ചിന്തിച്ചു തന്നിലേ നണ്ണിനാൻ
നന്ദതനൂജൻറെ ലീലയെന്നേ.
ഓത്തു മുടിഞ്ഞതു പാർക്കരുതാഞ്ഞുത-
ന്നാസ്ഥാനംതന്നിൽനിന്നോടി വന്നാൻ;
വാനവരെല്ലാരും ചൊന്നതു കേട്ടപ്പോൾ
ആനന്ദലീലനായ് നിന്നു ചൊന്നാൻ:
''ഇന്നിതു കണ്ടിട്ടു വിസ്മയിച്ചീടേണ്ട
വൃന്ദാരകന്മാരേ കേൾപ്പിൻ നിങ്ങൾ
നന്ദകുമാരനായ് നിന്നോരിവന്തൻറെ
നല്ലൊരു പൂമേനിയെന്നപോലെ—

ശോഭനമായങ്ങു ശോഭിച്ചു നിന്നുള്ളോ—
രാഭരണങ്ങളെനിക്കുണ്ടല്ലോ
നാടങ്ങു വേണമെനിക്കെന്നു ചൊല്ലിനാൽ
നാശമേയുള്ളതേ നാളിൽ നാളിൽ.
ആയന്മാരെല്ലാർക്കും നായകനായ്‌ നിന്നാൽ
പേയില്ലയെന്നുമേയെന്നു തോന്നും.
പാൽ വെണ്ണയുണ്ടു സുഖിച്ചുകൊള്ളാമല്ലോ
പാർക്കുന്നനേര[1]മിതെന്നേ നല്ലു
എൻ വായിലായുള്ള കന്നുകിടാക്കളെ
കൊല്ലാതെകൊണ്ടാകിൽ നന്നായിതും.
എന്നതിന്നേതുമുപായമില്ലോർക്കുമ്പോൾ
കന്നുകളിന്നും മററുണ്ടല്ലോ താൻ
ഇന്നിവൻതന്നെ ഞാൻ തിന്നാതെയിങ്ങനെ
കൊന്നുകൊണ്ടെന്നുടെ നാഥന്മുമ്പിൽ
പ്രാഭൃതമായിട്ടു വച്ചു കൊടുക്കിലെൻ
പ്രാഭവമേററവുമുണ്ടായിതും.
കൂടെപ്പിറന്നൊരു പൂതനതന്നെയും
കൂടെപ്പിറന്ന ബകന്തന്നെയും
കൊന്നതിന്നോർക്കുമ്പോഴിന്നി ı ന്തന്നെ ഞാൻ
തിന്നു മുടിക്കിലേ കോപം തീരൂ.'
ഇങ്ങനെ ചിന്തിച്ചു തന്നിലങ്ങേററവും
പൊങ്ങുന്ന കോപത്തെപ്പൂണ്ടു ചെമ്മെ
വായങ്ങു നേരേ മുറുക്കിത്തുടങ്ങുമ്പോൾ
ആയർകുമാരകൻ മെല്ലെ മെല്ലെ
കണ്ടങ്ങിരിക്കവേ പൊങ്ങിത്തുടങ്ങിനാൻ
പണ്ടു താൻ വാമനനെന്നപോലെ.
എന്നതു കണ്ടൊരു ദാനവനന്നേരം
നന്ദതനൂജനോടൊന്നു ചൊന്നാൻ:
''മായ നീയിങ്ങനെയാവോളം കാട്ടിനാൽ
പോയിടാമെന്നു നിനക്കു വേണ്ടാ.
മായകൊണ്ടീയെന്നെ വെല്ലുവോരില്ലാരും
പേയെല്ലാമേതുമേ കാട്ടു വേണ്ടാ.
എന്നുടെ ജീവനമിങ്ങനെയുള്ള നാം
എന്നുമേ നിന്നെയയയ്ക്കയില്ലേ.
മുന്നന്നീയെങ്ങളെക്കൊന്നു നശിപ്പിച്ചു—
തിന്നു നിനക്കമേകപ്പെട്ടതേ.
എൻ വായിൽനിന്നു നീ ചാകയെന്നുള്ളൊരു
[2]നിൻ പാപമോർക്കിലിന്നാക്കൊഴികാം.''

1. ഇതൊന്നേ നല്ലു 2. കർമ്മം നിനക്കെന്നു വന്നതെന്നാൽ

പാപനായുള്ളൊരു ദാനവനിങ്ങനെ
കോപനനായിപ്പറഞ്ഞ നേരം
ശ്വാസങ്ങളെല്ലാമടങ്ങിത്തുടങ്ങിതേ
കാസങ്ങളും പോന്നു വന്നുതപ്പോൾ
വാകൊണ്ടു മീണ്ടുവാൻ വല്ലാതെയായപ്പോൾ
വാൽകൊണ്ടു തല്ലിനാൻ ഭൂതലത്തിൽ.
കണ്ണനിലായിതു കോപിച്ച മാനസം
കണ്ണിണ പാരം വിരിഞ്ഞു നിന്നു;
ആർത്തങ്ങളായിട്ടു പ്രാണങ്ങൾ വീങ്ങുമ്പോൾ
മൂർദ്ധാവു പെട്ടെന്നു പൊട്ടിച്ചെമ്മെ
കണ്ടൊരു വാതിൽ പുറപ്പെട്ടു ജീവനും
മണ്ടിനടന്നു പുറത്തങ്ങായി.
ആകാശംതന്നിലേ കാണായിതന്നേരം
നാകികൾക്കെല്ലാർക്കും ദീപംപോലെ.
കണ്ണൻതാനന്നേരം പീയൂഷമാണ്ടൊരു
കണ്ണിണകൊണ്ടു കളിക്ക നോക്കി.
ആലസ്യം തീർത്ത തൻ ബാലകന്മാരുമ-
ക്കാലിക്കിടാക്കളുമായിച്ചെമ്മെ
വ്യാളത്തിൻ വായിൽനിന്നോടിപ്പുറപ്പെട്ടു
മേളത്തിൽ നിന്നു വിളങ്ങിക്കൊണ്ടാൻ
ആകാശംതന്നിലേ കാണായിനിന്നൊരു
നീകാശമന്നേരം താണുവന്നു
കണ്ണനോടൊന്നിച്ചു നന്നായി വന്നതേ
വിണ്ണവരെല്ലാരും കണ്ടിരിക്കെ
എന്നതു കണ്ടൊരു വിണ്ണവരെല്ലാരും
നന്ദനംതന്നിലേപ്പൂക്കളെല്ലാം
നാരായണൻമെയ്യിൽ പാരാതെ തൂകിനാർ,
പാരം മുഴങ്ങിച്ചാർ ഭേരികളും.
ആമ്നായമോതിച്ചു നിന്നൊരു നാന്മുഖൻ
മേന്മേലെ ഭേരിയെക്കേട്ടനേരം
എന്തെന്നു ചിന്തിച്ചു തന്നിലേ നണ്ണിനാൻ
നന്ദതനൂജന്റെ ലീലയെന്നേ.
ഓത്തു മുടിഞ്ഞതു പാർക്കരുതാഞ്ഞുത-
ന്നാസ്ഥാനംതന്നിൽനിന്നോടി വന്നാൻ;
വാനവരെല്ലാരും ചൊന്നതു കേട്ടപ്പോൾ
ആനന്ദലീലനായ് നിന്നു ചൊന്നാൻ:
''ഇന്നിതു കണ്ടിട്ടു വിസ്മയിച്ചീടേണ്ട
വൃന്ദാരകന്മാരേ കേൾപ്പിൻ നിങ്ങൾ
നന്ദകുമാരനായ് നിന്നോരിവന്തന്റെ
നല്ലൊരു പൂമേനിയെന്നപോലെ—

പൊന്നുകൊണ്ടാകിലും മണ്ണുകൊണ്ടാകിലും
നന്നായി നിർമ്മിച്ച മെയ്യുണ്ടല്ലോ
എന്നതുതന്നെയുമുള്ളിലേ നണ്ണിനാ—
ലന്നേ വരുത്താമേ മുക്തിതന്നെ.
ഇന്നിവൻതാനല്ലോ ദാനവനുള്ളിലേ
നിന്നു വിളങ്ങിനതെന്നു പിന്നെ.''
വാരിജസംഭവനിങ്ങനെ ചൊന്നതു
വാനവരെല്ലാരും കേൾക്കുന്നേരം
വാരിജലോചനൻ കാളിന്ദിതന്നുടെ
തീരത്തു ചെന്നുടൻ ചൊന്നാനപ്പോൾ:
''ചങ്ങാതിമാരേയെൻ ചാരത്തു പോരുവിൻ
ചന്തത്തിലുണ്ണേണം നാമെല്ലാരും
ഇന്നിലം കൈവിട്ടുപോകിലിന്നാമെല്ലാം
നന്നായിട്ടെങ്ങുമേ വന്നുകൂടാ.
നല്ലോരു പുല്ലുള്ള ഭൂതലംതന്നിലേ
നന്നായി മേയ്ക്കട്ടെ കന്നുകളും.''
എന്നതു കേട്ടോരു ചങ്ങാതിമാരെല്ലാം
കന്നെല്ലാമൊന്നിച്ചുകൂട്ടിച്ചെമ്മേ
തണ്ണീരും നല്കി നൽപ്പുല്ലുള്ള ഭൂതലം—
തന്നിലങ്ങാക്കിനാർ മേച്ചൽപൂവാൻ.
വാരെഴും തങ്ങളും നാരായണൻചൂഴും
പാരാതെ ചെന്നങ്ങിരുന്നാർ പിന്നെ
വാരിജംതന്നുടെ കർണ്ണികതൻ ചൂഴും
നേരേ വിളങ്ങും ദളങ്ങൾപോലെ.
പാച്ചോറുതന്നെയുമെല്ലാരുമോരോരോ
പാത്രങ്ങൾതന്നിലുമാക്കിപ്പിന്നെ
തന്നുടെ തന്നുടെ കാര്യനിയോഗരോന്നേ
മുന്നിലെടുത്തങ്ങു വച്ചുകൊണ്ടാർ
കാർമുകിൽവർണ്ണനും ഭോജനംപെണ്ണുവാൻ
കാമിച്ചുനിന്നു മുതിർന്നാനപ്പോൾ.
നാഭിക്കലൊമ്മാറു കോലക്കുഴൽതന്നെ
ചൂരക്കോൽക്കൊമ്പെല്ലാം കൈയുടെ കീഴ്;
പാച്ചോറുതന്നെയുരുട്ടിച്ചമച്ചുതൻ
പാണിതലംതന്നിലാക്കിക്കൊണ്ടു
ഉണ്ണിവിരൽകൾതന്നുള്ളിലങ്ങാക്കിനാ—
നുണ്ണുന്നു വേണുന്ന കാര്യമെല്ലാം
ബാലകന്മാരുടെ ലീലകളോരോന്നേ
ചാലപ്പറഞ്ഞു ചിരിച്ചു തമ്മിൽ
ചോറങ്ങു വായിലിടുന്നോരുനേരത്തു
പാരം ചിരിപ്പിച്ചു പൈതങ്ങളെ

കാർമുകിൽവർണ്ണൻതാനാമോദംപൂണ്ടു നൽ
[1]കാനനന്തന്നിൽനിന്നുണ്ണുന്നേരം
ആകാശംതന്നിലേ വാനവരെല്ലാരും
ആമോദംപൂണ്ടങ്ങു നോക്കിനിന്നാർ,
വൃന്ദാരകന്മാർക്കു സുന്ദരമായൊരു
വൃന്ദാവനന്തന്നിൽ വന്നുനിന്നു്
നന്ദകുമാരൻെറ ലീലകൾ കാൺകയാൽ
നന്ദനലീലയും വേണ്ടീലപ്പോൾ.
നാളീകജന്മാവു നാരായണൻതൻെറ
കേളികൾ പിന്നെയും കാണ്മതിന്നായ്
കുത്സിതമായൊന്നു വഞ്ചനമെങ്കിലും
വത്സങ്ങളെല്ലാമൊളിച്ചുവച്ചാൻ
ബാലകന്മാരെല്ലാമുണ്ണുന്ന നേരത്തു
കാലിക്കിടാങ്ങളെക്കാണാഞ്ഞപ്പോൾ
പേടിപൂണ്ടെല്ലാരും തേടുവാനായിട്ടു—
ങ്ങോടിത്തുടങ്ങുവാനോങ്ങുന്നേരം,
നീടററ ബാലകന്മാരോടു ചൊല്ലിനാൻ
കേടററ കേശവൻ പേടിപോവാൻ:
[2]''ഊണിന്നു വൈകല്യമേതുമേയാകൊല്ല
വേണുന്നതിന്നിന്നു ഞാനുണ്ടല്ലൊ
കാട്ടിലകംപുക്ക കന്നുകിടാക്കളെ
ക്കൂട്ടമേ ഞാനേ മടക്കിക്കൊള്ളാംവൻ.''
കൊണ്ടൽനേർവർണ്ണൻതാനിങ്ങനെ ചൊന്നുടൻ
പിണ്ടവും കൈയിൽ പിടിച്ചുകൊണ്ടു്
മണ്ടിനാൻ കാനനമണ്ഡലംതന്നിലേ
തെണ്ടുവാൻ കന്നെല്ലാമിണ്ടൽ നീക്കി.
ഭദ്രനായുള്ളോരു നാന്മുഖനന്നേരം
ഛിദ്രമിയന്നുടൻ പോന്നുവന്നാൻ
ആയർകുമാരകന്മാരെയും തന്നുടെ
മായയെക്കൊണ്ടു മറച്ചുവച്ചാൻ.
നീലവലാഹകനേർനിറമാണ്ടുള്ളോൻ
നീളെ നടന്നാനക്കാടുതോറും.
കന്നുകളൊന്നുമേ കാണാഞ്ഞു പിന്നെയും
വന്നുടൻ നോക്കുമ്പൊഴിണ്ടുതന്നെ
ബാലകന്മാരെയും കണ്ടുതേ്യില്ലല്ലൊ
'കാലിക്കിടാക്കളെ കാണാഞ്ഞിട്ടു്

1 കാട്ടുള്ളം ഭേദിച്ചിട്ടുണ്ണുന്നേരം
2. ഊണിന്നു വൈകല്യമേതുമേ വരാതെ
പാരാതെ നിങ്ങളിരിക്കയിവിടെ

ആരാഞ്ഞുപോയാരേ'യെന്നങ്ങു നണ്ണീട്ടു
പാരം വിളിച്ചു നടന്നാനെങ്ങും.
എന്നിട്ടുമെങ്ങുമേ കാണാഞ്ഞു തന്നിലേ
എന്തിതെന്നിങ്ങനെ ചിന്തിച്ചുടൻ
ഉള്ളിലെക്കൺകൊണ്ടു നോക്കിനാനന്നേരം
ഉള്ളോരുവണ്ണമേ കാണായപ്പോൾ
പുഞ്ചിരി തൂകിനാൻ നന്മുഖന്തന്നുടെ
വഞ്ചനലീലയെക്കണ്ടു പിന്നെ.
'വഞ്ചിതമായതു വഞ്ചനം ചെയ്കിലോ
വഞ്ചകനാമല്ലൊ ഞാനുമെന്നെ'
നെഞ്ചകംതന്നിലേയിങ്ങനെ നണ്ണിനി-
ന്നഞ്ചനവർണ്ണൻതാനെന്നനേരം
അമ്മമാർക്കെല്ലാർക്കും മക്കളെക്കണ്ടിട്ടു
സമ്മോദമുള്ളിലങ്ങുണ്ടാവാനായ്
കാലിക്കിടാങ്ങളെ താനങ്ങു നിർമ്മിച്ചാൻ;
ബാലകന്മാരെയുമവ്വണ്ണമേ.
[1]കാലിക്കിടാങ്ങളും പാലകന്മാരായ
ബാലകന്മാരുമായ് കാലത്തേതാൻ
അമ്പാടിതന്നിലകത്തങ്ങു പൂകുമ്പോരം
അമ്മമാരെല്ലാരും തന്മക്കളേ
മാനിച്ചെടുത്തുതൻ നന്മുല നല്കിനാർ;
ധേനുക്കളും പിന്നെയവ്വണ്ണമേ.
സംശയമുണ്ടായീലാർക്കുമേ പാർക്കുമ്പോരം—
കൗശലമുള്ളവനല്ലോയിവൻ
വത്സങ്ങളായുള്ള തന്നെയുമിങ്ങനെ
വത്സന്മാരായുള്ള തന്നെക്കൊണ്ടേ
പാലിച്ചുനിന്നു വനത്തിലുമങ്ങുമായ്
കാലമങ്ങോരാണ്ടു ചെന്നതായി.
ആണ്ടതിരണ്ടോരു നാലുമഞ്ചന്നേരം
കാണ്മാനായ് വന്നാനക്കാനനത്തിൽ.
കാലിക്കിടാക്കളും ബാലകന്മാരുമായ്
[2]ചാല വിളങ്ങുന്നോൻ മുന്നെപ്പോലേ
തന്നുടെ മായയാൽ വഞ്ചിതരായോരേ
അന്നിലംതന്നിലും നിന്നു കണ്ടാൻ -
പട്ടാങ്ങായുള്ളവരേവരെന്നിങ്ങനെ
ഒട്ടുപോൽ ചിന്തിച്ചു വട്ടം പോന്നാൻ.

---

1. കാലിക്കിടാക്കളും ബാലകന്മാരുമായ്
കാലത്തെ ചെന്നങ്ങു മെല്ലെ മെല്ലെ
2. ചാലക്കളിക്കുന്നോൻ മുന്നെപ്പോലെ

ആയർകുലത്തിന്നു നായകനായോൻതൻ
മായയെ നോക്കിനിന്നന്നേരം
വില്ലിനെ വെല്ലുന്ന നല്ലൊരു ചില്ലിതൻ
തെല്ലൊന്നു മെല്ലെയിളക്കിനാൻ താൻ
എന്നതു കണ്ടൊരു മായതാനെന്നപ്പോൾ
തന്നുടെ ലീലയെക്കാട്ടുന്നേരം
ബാലകന്മാരുമക്കാലികിടാങ്ങളും
നീലത്തെ വെന്ന നിറം ധരിച്ചു.
എന്തിതെന്നിങ്ങനെ ചിന്തിച്ചു നാന്മുഖൻ
അന്ധതപൂണ്ടങ്ങു നോക്കുന്നേരം
നന്നാലു ബാഹുക്കളായിട്ടു കാണായി
നിന്നൊരു ബാലകന്മാരെയെല്ലാം.
ശംഖു തുടങ്ങിയുള്ളായുധമോരോന്നേ
തങ്കരംതോറും ധരിച്ചു നന്നായ്
ശ്രീഭൂമിമാരായി മേവുന്ന ദേവിമാർ
ശോഭകലർന്നുണ്ടു രണ്ടുപാടും
മഞ്ഞൾ പിഴിഞ്ഞൊരു കൂറ ധരിച്ചുണ്ടു;
ശിഞ്ജിതമായുള്ള നൂപുരവും
അംഗദം കങ്കണം കാഞ്ചി തുടങ്ങിന
മംഗലഭൂഷണമുണ്ടു മെയ്യിൽ;
കന്നുകിടാക്കളുമവ്വണ്ണമേയായി-
ത്തൊന്നൊന്നേ നാന്മുഖൻ നോക്കുന്നേരം.
കാനനംതന്നിലെ ദാരുക്കളോരോന്നേ
കാണായിതന്നേരമവ്വണ്ണമേ.
കണ്ണനായ് നിന്നതങ്ങാരെന്നു ചിന്തിച്ചു
തിണ്ണമുഴന്നങ്ങു നോക്കുന്നേരം.
വിണ്ണവരെല്ലാരും നിന്നതു കാണായി
കണ്ണന്റെ കീർത്തിയെപ്പാടിപ്പാടി.
ആഴികളേഴുമേ കാണായിതന്നേരം
ഏഴുരണ്ടായുള്ള ലോകങ്ങളും
പുണ്യങ്ങൾ ചെയ്തുള്ള ധന്യരെക്കാണായി
വിണ്ണിലേ നിന്നു കളിക്കുന്നതും
പാപങ്ങൾ ചെയ്തോരെത്താപത്തിൽ കാണായി
പാഥോജസംഭവനെന്നനേരം.
ധന്യമായുള്ളൊരു തന്നുടെ ലോകവും
തന്നെയും കാണായി മുന്നെപ്പോലെ
കണ്ടൊരുനേരത്തു തങ്ങളിലിങ്ങനെ
മിണ്ടുവാനേതുമേ വല്ലീലപ്പോൾ.
സത്യമായുള്ളൊരു ജ്ഞാനായതേവനെ-
ന്നിത്തരം ചിന്തിച്ചുനിന്നുഴന്നാൻ.

ക്ഷീരാംബുരാശിയിൽ നേരേ വിളങ്ങുന്ന
നാരായണൻതന്നെക്കാണായപ്പോഠം.
അന്നവൻതന്നുടെ നാഭീസരോജത്തിൽ
നിന്നൊരു തന്നെയും കണ്ടാൻ പിന്നെ.
''നീയാരെ''ന്നിങ്ങനെ ചോദിച്ചാനന്നേരം
''മായവ''നായുള്ള നാന്മുഖൻതാൻ
''സ്രഷ്ടാവു ഞാനെ''ന്നു ചൊല്ലിനാനന്നേരം
പട്ടാങ്ങായ് നിന്നുള്ള നാന്മുഖനും.
സ്രഷ്ടാവെന്നിങ്ങനെ ചൊന്നതു കേട്ടപ്പോഠം
*സ്പഷ്ടനായ് നിന്നവൻ ചൊന്നാൻ പിന്നെ:
'സ്രഷ്ടാവായ് നിന്നതു ഞാനല്ലോ നീയല്ല
പൊട്ടാ നീ 'ഞാനെ'ന്നു ചൊന്നതെന്തേ?'
ത്രങ്ങളിലിങ്ങനെ പേശുന്നനേരത്തു
തിങ്ങിന കോപമിയന്നു മുന്നിൽ.
കൈടഭൻ വന്നു കയർത്തു കാണായി
പേടിപൂണ്ടെന്നപ്പോളോടിനാൻ താൻ
കൈയും തിരുമ്മിത്തിരുമ്മി വിറച്ചുനി–
''ന്നയ്യോ!'' എന്നിങ്ങനെ ചൊല്ലിച്ചൊല്ലി.
കൈടഭൻതാനുമന്നാന്മുഖൻപിന്നാലെ
ഓടിത്തുടങ്ങിനാൻ പിന്നെപ്പിന്നെ.
കൂരിരുട്ടായൊരു മന്ദിരംതന്നിലായ്
ആരുമൊരുത്തരും കൂടാതെതാൻ
വാതിലും കാണാതെ പാരമുഴന്നൊരു
ബാലകൻ ചെയ്യുന്ന വേലയെല്ലാം
കാട്ടിനാൻ നിന്നൊരു നാന്മുഖനന്നേരം
ഗോഷ്ഠിയെന്നെല്ലാരും ചൊല്ലുന്നതും.
നാന്മുഖൻതന്നുടെ ദീനത്തെക്കണ്ടപ്പോഠം
ആമ്നായമന്ദിരനായവൻതാൻ
മാനമെഴുന്നതു പോയിതായെന്നിട്ടു
മായയേ മെല്ലെ മറച്ചുവച്ചാൻ.
ദുസ്ഥനായുള്ളൊരു നാന്മുഖനെന്നപ്പോഠം
സ്വസ്ഥനായ് നിന്നുടനൊന്നു വീർത്താൻ
ഗർത്തിൽനിന്നു പുറത്തു പുറപ്പെട്ടോ–
രർഭകൻതാൻ നിന്നു വീക്കുംപോലെ.
ഭീതി തഴച്ചുനിന്നാശകളോരോന്നേ
ആതുരനായിട്ടു നോക്കുന്നേരം
സുന്ദരനായൊരു നന്ദകുമാരനെ
വൃന്ദാവനംതന്നിൽനിന്നു കണ്ടാൻ

* ധൃഷ്ടനായ് നിന്നവൻ

മേഘങ്ങൾ പോയാലങ്ങാകാശംതന്നിലേ
മേവുന്ന തിങ്കളേയെന്നപോലെ.
ചെമ്മേയണഞ്ഞുതുടങ്ങിനാനന്നേരം
അമ്മയെക്കണ്ടുള്ള മക്കൾപോലെ.
[1]കൈകളെക്കൂമ്പിച്ചു ഭൂതലംതന്നിലേ
കൈതവം കൈവിട്ടു വീണാൻ പിന്നെ.
മൂർദ്ധാവു നാലുമപ്പാദങ്ങൾ രണ്ടിലും
ചേർത്തുനിന്നീടിനാനൊട്ടുനേരം
പാംസുക്കളേററിട്ടു ധൂസരമായുള്ള
പാദങ്ങൾ രണ്ടുമങ്ങാദരവായ്
ആനന്ദലോചനവാരികൊണ്ടന്നേരം
ക്ഷാളനം ചെയ്താനെ മെല്ലെ മെല്ലെ
മെല്ലെന്നെഴുന്നീററു കണ്ണും തിരുമ്മീട്ടു
വല്ലവീവല്ലഭൻ മുന്നിൽതന്നെ
കോൾമയിർക്കൊണ്ടുടനാനന്ദംതന്നുടെ
കോമരമായിട്ടു നിന്നു പിന്നെ.
ഗൽഗദയായൊരു ഗീരുകൊണ്ടന്നേരം
ചിൽഘനനായോനെ വാഴ്ത്തിനിന്നാൻ:
"കാർമുകിൽനേരൊത്ത കാന്തിയുമായ് നിന്നു
തൂമിന്നൽ നേരൊത്ത കൂറയുമായ്
പീലികൾകൊണ്ടും നന്മാലകളെക്കൊണ്ടും
ചാല നിറന്നോനെ കൈ തൊഴുന്നേൻ.
ഇക്കണ്ട രൂപത്തിൻ വൈഭവം വാഴ്ത്തുവാൻ
ഇക്കണ്ടോരാരുമില്ലെന്നു ചൊല്ലാം.
നിർഗ്ഗുണനായിട്ടു നിത്യനായ് നിന്ന നിൻ
ചിദ്രൂപം പാർക്കിലിന്നാർക്കറിയാം.
ആദ്യന്തശൂന്യങ്ങളായുള്ള വേദങ്ങൾ
ആരാഞ്ഞുപോയെങ്ങും കണ്ടതില്ലെ
മൂഢനായ് നിന്നൊരു ഞാനിന്നു തെണ്ടെണ്ട
ഗൂഢനായ് നിന്നൊരു നിന്നെക്കാണ്മാൻ.
നിന്മായമോർക്കിലിന്നാർക്കറിവാനാവു
[2]ചിന്മയനായ് നിന്ന തമ്പുരാനേ.
പാരെല്ലാമീരേഴും നിങ്കലെഴുന്നതും
[3]പാരാതെ നിങ്കലമർന്നതും
പാവകജ്ജ്വാലകൾ പാരമെഴുന്നിട്ടു
പാവകന്തങ്കലടങ്ങുമ്പോലെ

1. കൈകളെക്കൂപ്പീട്ടു ഭൂതലംതന്നിലേ
കൈതവം കൈവിട്ടു വീണു കേണാൻ.
2. നിർമ്മായൻ 3. പാരെല്ലാം

സൃഷ്ടിക്കു ഞാനിന്നു കർത്താവെന്നുള്ളതും
പൊട്ടരായുള്ളവർ ചൊല്ലുന്നതും
ഏറ്റു ഞാനിന്നിതിൻ കാരണമായ് നില്പാൻ
അന്ധനായ് നിന്നുള്ളോനങ്ങെങ്ങാനും.
ശാസ്ത്രങ്ങളെല്ലാം ഞാനോർത്തുടൻ മെല്ലെ നി–
നോർത്തെല്ലാം ചിന്തിച്ചു പാർത്തു കണ്ടേൻ,
നീയായതിങ്ങനെയെന്നുള്ളതെങ്ങുമേ
മായം കളഞ്ഞു ഞാൻ കണ്ടതില്ലേ.
ഇങ്ങനെയല്ലപോലങ്ങനെയല്ലപോൽ
എങ്ങുമേയെന്നത്രേ കണ്ടു ഞാനോ
ഇങ്ങനെ നിന്നൊരു നിന്നെ ഞാൻ വെല്ലുവാൻ
ഇന്നു മതിൻ തുനിഞ്ഞു ചെമ്മേ
ഉദ്യോതംകൊണ്ടു നൽ പ്രദ്യോതനന്തന്നെ
ഖദ്യോതം വെല്ലുവാനെന്നപോലെ
നീയായി നിന്നൊരു പീയൂഷവാരിയിൽ
നീളവേ മുങ്ങിനോരെങ്ങളാരും
വല്ലുന്നതില്ലൊരു തുള്ളിയെ വാങ്ങുവാൻ
വല്ലാതതല്ലെനിക്കത്ഭുതംതാൻ—
ദാഹത്തെപ്പോക്കുവാൻ താപത്തെത്തൂകുന്ന
മോഹമാം വാരിയിൽ ചാടുന്നതും
അങ്ങനെ പോകത്തു നിന്നുടെ വൈഭവ—
മെങ്ങുമേ കാണാവതല്ലെന്നേ വേണ്ടു
നാഥനായ് നിന്നതും താതനായ് നിന്നതും
മാതാവായ് നിന്നതും നീയല്ലോതാൻ.
എങ്ങളിലുള്ളൊരു വമ്പിഴയെല്ലാം നീ
ഇങ്ങനെ നിന്നു പൊറുക്കയെയുള്ളൂ;
ഗർഭസ്ഥനായുള്ള ബാലൻ ചവിട്ടിയാൽ
നിർഭർത്സിക്കുന്നതോ മാതാക്കന്മാർ.
ദിശങ്ങളെല്ലാമേ നിന്നുടെയുള്ളിലു
നിശ്ശങ്കമായ് നിന്നു ചൊല്ലാമിപ്പോൾ
വിശ്വത്തിൽ ഞാനുമൊന്നെന്നത്രേ നിർണ്ണയം
നിശ്ചയമെൻ പിഴ നീ പൊറുപ്പൻ.
നാന്മുഖനായ് നിന്നു നാടുകളേഴിലും
മേന്മയെനിക്കേതും വേണ്ടീതില്ലേ.
ഉല്ലാസം പൂണ്ടൊരു വൃന്ദാവനംതന്നിൽ
പുല്ലായി മേവണമെല്ലാനാളും
പല്ലവംപോലെ പത്തുള്ള നിമ്പാദം
മെല്ലവേനിന്നു ധരിക്കാമല്ലോ.''
ഇത്തരമോരോന്നേ ചൊല്ലിപ്പുകണ്ണിട്ടു
സത്വരം കുമ്പിട്ടു കൂപ്പിനിന്നാൻ.

ശങ്കിതനായൊരു പങ്കജജന്മാവു
തങ്കഴൽപ്പങ്കജം കൂപ്പുന്നേരം
നാലു മുഖങ്ങളുമന്‍പോടു നോക്കീട്ടു
നീലക്കാർവർണ്ണൻ ചിരിച്ചു ചൊന്നാൻ:
''വൃദ്ധന്മാരായോർ കളിച്ചുതുടങ്ങിനാൽ
മുഗ്ദ്ധരാം ഞങ്ങളിന്നെന്തുവേണ്ടു?
ഇങ്ങനെ നിങ്ങളും കളിച്ചുതുടങ്ങിനാൽ
എങ്ങൾക്കു സങ്കടമായിവരും
നാട്ടാരെ വീട്ടിലെപ്പൈതങ്ങളെക്കൊണ്ടു—
ക്കാട്ടികൊടുപ്പു ചെ ല്ലേങ്ങനെ ഞാൻ?
കന്നുകളാലൊന്നുകണ്ടതില്ലെങ്കിലോ
അന്നാടേയുണ്ടല്ലൊ തല്ലെനിക്കോ;
തൽകൊണ്ടു ഞാൻ നിന്നു കേണുതു കാണാമെ—
ന്നല്ലല്ലീ ചിന്തിച്ചു വന്നതിപ്പോൾ.
[1]ഈശ്വരനോടു പിഴച്ചതില്ലേതും ഞാൻ
ആശ്രയമായതു മറ്റൊന്നല്ലേ.''
[2]ആസ്ഥനായുള്ള വിരിഞ്ചനോടിങ്ങനെ
ഹാസ്യങ്ങളായുള്ള വാക്യങ്ങളേ
ചാലപ്പറഞ്ഞവൻ മോദത്തെയുണ്ടാക്കി—
ക്കാലത്തെ പോകെന്നു ചൊന്നാൻ പിന്നെ.
മേധാവിയായൊരു ധാതാവുതാനപ്പോൾ
മാധവന്തന്നുടെ പാദങ്ങളേ
മാനസംതന്നിലുറപ്പിച്ചുനിന്നുടൻ
ആനന്ദം പൂണ്ടു നടന്നാൻ പിന്നെ.
വാരിജജന്മാവു പോയൊരുനേരത്തു
വാരിജലോചനൻ കന്നുകളേ
ചാലെത്തെളിച്ചു നൽ കാളിന്ദീതീരത്തു
ബാലകന്മാരുടെ മുന്നിൽ ചെന്നാൻ.
മായയിൽ മുങ്ങിന ബാലന്മാരാരുമ—
ക്കാലം കഴിഞ്ഞതറിഞ്ഞതില്ലേ.
''ദൂരത്തുപോയുള്ള കന്നും തെളിച്ചിങ്ങു
വേഗത്തിൽ വന്നതു നന്നെടോ നീ
നീയിങ്ങു കന്നുമായ് വന്നതു പാർത്തിട്ടു
പൈയും പൊറുത്തിതാ നിന്നു ഞങ്ങൾ.''
ഇങ്ങനെ ചൊന്നുള്ള ബാലകന്മാരുമായ്
ഭംഗിയിൽനിന്നുടനുണ്ടു പിന്നെ
കന്നും തെളിച്ചു തൻ ചങ്ങാതിമാരുമായ്
മന്ദിരംതന്നിലേ ചെന്നു പുക്കാൻ.

1. ഈശ്വരനോടു പിഴച്ചിട്ടില്ലേതുമേ  2. ശാസ്യൻ

# കാളിയമർദ്ദനം

ബാലകന്മാരുമായ് കന്നുമേച്ചീടുമാറെ
നാലഞ്ചുമാസം കഴിഞ്ഞകാലം
ഗോവിന്ദരാമന്മാർ ഗോക്കളെ മേച്ചങ്ങു
മേവിത്തുടങ്ങിനാർ മെല്ലെ മെല്ലെ.
ഭൂമിക്കു ഭൂഷണമായി വിളങ്ങുന്നൊ-
രോമനച്ചേവടി രണ്ടുകൊണ്ടും
കാനനംതന്നിലെ*ക്കല്ലിനും പുല്ലിനും
ആനന്ദമേററം വളർത്തിനിന്നാർ.
ബാലകന്മാരുടെ യാചനംതന്നാലെ
താലവനന്തന്നിൽ ചെന്നു പിന്നെ
രാസഭനായ് വന്ന ധേനുകനായൊരു
വാസവവൈരിയെക്കൊന്നുടനെ
താലഫലങ്ങളെബ്ബാലകന്മാർക്കുമ-
ന്നാലോകരെല്ലാർക്കുമൊന്നൊട്ടത്താർ.
കാലി തെളിക്കുന്ന ബാലകന്മാരുമായ്
ആലയംതന്നിലകത്തു പുക്കു
വല്ലവിമാരുടെ കണ്ണിനുമുള്ളിനും
ഉല്ലാസം നല്കിനാരല്ലൽ നീക്കി.
കാലികൾ മേപ്പാനക്കാനനം പൂകിന
ബാലകന്മാരെല്ലാമന്നൊരു നാൾ
ആതപമേററുള്ള താപംകൊണ്ടേററവും
ദാഹിച്ചു ചെന്നു നൽ കാളിന്ദിയിൽ
കാളിയനായൊരു കാളഭുജംഗത്തിൻ-
ക്ഷ്വേളമിയന്നൊരു വെള്ളംതന്നെ
കോരിക്കുടിച്ചു, തദ്ദാഹത്തെത്തീർത്തുടൻ
തീരത്തു ചെന്നങ്ങു നിന്നനേരം
ക്ഷ്വേളത്തിൻ വേഗത്താൽ വീണുതുടങ്ങിനാർ
കാലികളും പിന്നെയവ്വണ്ണമേ
കാർമുകിൽവർണ്ണൻതാൻ കാലിതെളിച്ചു നൽ-
കാനനകാന്തിയെക്കണ്ടു കണ്ട്
മെല്ലവേ വന്നിങ്ങു നിന്നൊരു നേരത്തു
വല്ലവബാലകന്മാരെക്കണ്ടാൻ,
ജീവനും കൂടാതെ കേവലം ഭൂമിയിൽ-
പാവകൾ വീണു കിടക്കുംപോലെ.
കണ്ടൊരു നേരത്തു കൊണ്ടൽനേർവർണ്ണൻതാൻ
ഇണ്ടലായ് നിന്നു നുറുങ്ങു നേരം

* കല്ലിനും മുള്ളിനും

വാമമായുള്ളൊരു ലോചനംകൊണ്ടു തൻ
ബാലകന്മാരെക്കളൊക്ക നോക്കി
പീയൂഷംകൊണ്ടു തളിച്ചു തളിച്ചു നി—
ന്നായാസം പോക്കിനാൻ മെല്ലെ മെല്ലെ.
ബാലകന്മാരുമക്കാലികളെങ്ങളും
ആലസ്യം നീക്കിയെഴുന്നനേരം
കാർമുകിൽവർണ്ണൻതാനുള്ളിലേ ചിന്തിച്ചാൻ:
'കാളിയന്തന്നെ ഞാനിന്നുതന്നെ
കാളിന്ദിതന്നിൽനിന്നാട്ടിക്കളയാഞ്ഞിൽ
നാളെയുമിങ്ങനെ വന്നുകൂടും.'
എന്നങ്ങു നണ്ണിനിന്നന്നേരംതന്നെയ—
ന്നിന്നൊരു നീലക്കടമ്പുതന്മേൽ
പാഞ്ഞുകരേറിനാൻ പാവനമായുള്ള
പാദങ്ങൾകൊണ്ടു ചവിട്ടിച്ചെമ്മെ,
പാരിച്ചു ചാടിനാൻ ചാരത്തെ വാരിയിൽ
വേരററ മേരുക്കുന്നെന്നപോലെ.
കാമിനിമാരോടുകൂടിക്കളിക്കുന്ന
കാളിയൻതാനും തൻ പൈതങ്ങളും
പെട്ടെന്നു ഞെട്ടിനാരെന്തെന്നു ചിന്തിച്ചു
വട്ടത്തിൽനിന്നങ്ങെഴുന്നാർ പിന്നെ.
ഘോരനായുള്ളൊരു കാളിയനന്നേരം
പാരിച്ച കോപത്തെപ്പൂണ്ടു ചൊന്നാൻ:
''ആരിന്നു വന്നതെന്നാലയംതന്നിലേ
ധീരനായ് കേവലം ചാവതിന്നായ്''
ഇങ്ങനെ ചൊല്ലിത്തൻ മസ്തകമെല്ലാമേ
പൊങ്ങിച്ചുനിന്നങ്ങുയന്നനേരം
ശ്വാസങ്ങളേററു തീകന്നു തുടങ്ങിതേ
ചാരത്തുനിന്നുള്ള വെള്ളമെല്ലാം
വാരിതൻ മീതേ നീകന്നവൻ നോക്കുമ്പോൾ
ദൂരവേ കണ്ണായി കണ്ണന്തന്നെ.
മേളമെഴുന്നോരു മേചകവാരിയിൽ
നീളവേ നീന്തുന്നതെ,ന്നനേരം
തിങ്കളെക്കണ്ടൊരു രാഹുവെപ്പോലെ താൻ
ശങ്ക കളഞ്ഞങ്ങടുത്തു പിന്നെ
അല്ലിത്താർമാത്തുതൻ മല്ലക്കരംകൊണ്ടു
മെല്ലെത്തലോടുന്ന പാദങ്ങളിൽ
പാരിച്ചു ദംശിച്ചാൻ—അങ്ങനെയല്ലൊ താൻ
പാപികളായോക്ക തോന്നീ ഞായം.
എന്നതിന്നേതുമേ പീഡയെക്കാണാഞ്ഞു
മുന്നേതിലേററം കതിത്തു പിന്നെ

മർമ്മങ്ങൾതോറും കടിച്ചുതുടങ്ങിനാൻ
നിർമ്മലനായൊരു പൈതൽതന്നെ.
ഉത്തരമോരോരോ യുദ്ധങ്ങൾ ചെയ്തിട്ടു
മസ്തകംകൊണ്ടങ്ങടിച്ചു ചെമ്മേ.
വററാത കാന്തി കലർന്നൊരു കണ്ണനെ
തെറെറന്നു ചുററിനാൻ ചുററ മുറെറ.

കാളിയൻതന്നോടു നേരിട്ടു കാർവ്വർണ്ണൻ
കാളിന്ദിതന്നിൽ കളിക്കുന്നേരം
നിശ്ചലം ചൊല്ലുന്നനേരത്തു ചെല്ലാഞ്ഞി-
ട്ടുച്ചുനമ്മമ്മയുമോർത്തുനിന്നാർ:
"എൻമകനെന്തുപോൽ വാരാഞ്ഞു തോഴീ! ചൊൽ
ഇന്ന ലയിന്നേരം വന്നാനല്ലോ.
കാലികൾ കാണാഞ്ഞു കാട്ടിൽ നടക്കുമ്പോൾ
കാൽതന്നിൽ മുള്ളു തറച്ചില്ലല്ലീ.
*കായ്കളെക്കൊള്ളുവാൻ പാഴ്മരമേറീട്ടു
കാനനംതന്നിലേ വീണാനോതാൻ.
ചാലത്തടുത്തു തെളിക്കുന്ന നേരത്തു,
കാലികൾ കുത്തിക്കതിന്നില്ലല്ലീ,
കാനനംതന്നിലേ നൽവഴി കാണാഞ്ഞു
ദീനനായ് നിന്നുഴന്നാനോ താൻ.
സഞ്ചരിച്ചീടുമ്പോൾ വൻപുലിതന്നാലേ
വഞ്ചിതനായാനോ ചൊല്ലു തോഴീ!
പിള്ളരുമായിപ്പിടിച്ചു കളിക്കുമ്പോൾ
അല്ലലായ് വീണു കിടന്നാനോ താൻ.
ചോറെല്ലാമററിച്ചമഞ്ഞുതുടങ്ങുന്നു
നീറുന്നുതുള്ളവും പിന്നെപ്പിന്നെ
മക്കളെപ്പെററുള്ളോരമ്മമാരാകമേ
ഉൾക്കാമ്പിൽ വേദനയൊന്നിയില്ലേ.
പോരായിപ്പണ്ടു കഴിഞ്ഞൊരു ജന്മത്തിൽ
വൈരംകലർന്നുള്ള ലോകരെല്ലാം
മക്കളായ് വന്നു പിറന്നു ചമഞ്ഞിട്ടു
ദുഃഖമിയററുന്നതെന്നു തോന്നും;
വാച്ചോടു നിന്നൊരു കണ്ണനെ നണ്ണി ഞാൻ
രാപ്പകൽ വേകമാററായിതല്ലോ.
കാലിക്കഴുത്തിലെ നന്മണിയൊച്ചയും
ചാരത്തു കേൾക്കായിതില്ലെയൊന്നും.
പൂതനതന്നുടെ തോഴിമാരാരേലും
ചേതന പോക്കിക്കളഞ്ഞാരോ താൻ.

* കായ്കനി കാമിച്ചു പാഴ്മരമേറുമ്പോൾ

കാളിന്ദിതന്നിൽ കളിക്കുന്ന നേരത്തു
കാളിയൻ ചെന്നു കടിച്ചാനോതാൻ''
എന്നങ്ങു ചൊല്ലുമ്പോഴംബരംതന്നിൽനി–
''ന്നങ്ങനെ''യെന്നൊരു വാക്കുണ്ടായി.
എന്നതു കേട്ടവരെല്ലാരും നോക്കുമ്പോൾ
ദുർന്നിമിത്തങ്ങളും കാണായ്‌വന്നു.
അച്ഛനുമമ്മയും മററുള്ള ലോകരും
തെറ്റെന്നു ചാടിനാർ കാട്ടുനോക്കി
കാർവർണ്ണന്തന്നുടെ കാൽച്ചുവടാരാഞ്ഞു
കാനനംതന്നൂടെ പാഞ്ഞു പാഞ്ഞു
കാളിന്ദിതന്നുടെ തീരത്തു ചെല്ലുന്നേരം
കാണായി കേഴുന്ന ബാലന്മാരെ.
''എന്മകനെങ്ങോനെ''ന്നിങ്ങനെ ചോദിച്ചാൾ
അമ്മതാൻ പൈതങ്ങളെല്ലാരോടും
എന്നതുകേട്ടുള്ള ബാലന്മാരാരുമേ
ഏതുമേ മിണ്ടുവാൻ വല്ലീലപ്പോൾ.
കേവലം കേണുതുടങ്ങിനാർ പിന്നെയും
ആവതോ മറെറതുമില്ലയ്ല്ലോ
നീളെ വിളിക്കുന്നോരച്ഛനുമമ്മയും
കാളിന്ദിതന്നിലേ നോക്കുന്നേരം
കാളിയൻതന്നാലെ കെട്ടുപെട്ടുള്ളോരു
കാർവർണ്ണന്തന്നെയും കാണായപ്പോൾ.
മണ്ടിനാരന്നേരം വെള്ളത്തിൽ തുള്ളുവാൻ
ഇണ്ടൽകൊണ്ടുള്ളിലേ മൂടുകയാൽ
പേടിയേ വേറിട്ട രോഹിണീനന്ദനൻ
ഓടിച്ചെന്നങ്ങു തടുത്താനപ്പോൾ
കേടററുള്ളിന്നൊരു നന്മൊഴികൊണ്ടവർ
പേടിയുമൊട്ടു തളത്തുനിന്നാൻ
കാളിയന്തന്നോടുകൂടിക്കളിക്കുന്ന
കാർവർണ്ണൻ തിണ്ണമെഴുന്നുപിന്നെ
മസ്തകംതന്നിൽ ചവിട്ടിനിന്നന്നേരം
നൃത്തംതുടങ്ങിനാൻ മെല്ലെ മെല്ലെ.
വാനവരെല്ലാരും മാനിപ്പാനായിട്ടു
മാനത്തു വന്നു നിറഞ്ഞാരപ്പോൾ.
വാദ്യങ്ങളെല്ലാമങ്ങൊക്ക മുഴങ്ങിച്ചി–
ട്ടാദ്യനായുള്ളോനെ വാഴ്ത്തിനിന്നാർ.
കാർവർണ്ണൻതന്നുടെ കോമളപാദങ്ങൾ
കാളിയന്മേനിയിലേല്ക്കുന്നേരം
വമ്പററുനിന്നൊരു വങ്കുന്നു വന്നിട്ടു
തങ്കലേ വീഴുന്നുതെന്നു തോന്നി.

വീരനായുള്ളോരു കാളിയൻവായീന്നു
ചോര ചൊരിഞ്ഞുതുടങ്ങീതപ്പോൾ.
ക്ഷീണനായ് നിന്നങ്ങു കേണു തുടങ്ങിനാൻ
പ്രാണങ്ങൾ പോവോളമായിക്കൂടി.
വേദങ്ങളുള്ളിലെക്കാതലായ് നിന്നുള്ള
പാദങ്ങൾ തങ്കലങ്ങേല്ക്കയാലെ
ദുർമ്മദം പോയങ്ങു നിർമ്മലനായ് വന്നാൻ
കല്മഷം നീങ്ങിനാലെന്നു ഞായം.
ആരിതെന്നിങ്ങനെ പാരാതെ ചിന്തിച്ചു
നാരായണൻതാനെന്നുള്ളിൽ നണ്ണി
*പാദങ്ങൾ കുമ്പിട്ടു ''പാലിച്ചുകൊള്ളേണം
വേദത്തിൻ കാതലേ!'' എന്നു ചൊന്നാൻ
കാളിയൻതന്നുടെ കാമിനിമാരെല്ലാം
ബാലകന്മാരെയും കൊണ്ടുവന്നു
കേശവൻതന്നുടെ പാദങ്ങൾ കുമ്പിട്ടു
കേണുതുടങ്ങിനാർ വീണു ചെമ്മേ.
എന്നതു കണ്ടൊരു കാർവർണ്ണൻ ചൊല്ലിനാൻ:
''ഇന്നിലം കൈവിട്ടു പോകണം നീ.''
കാളിയന്താനുമക്കാർവർണ്ണൻതന്നോടു
ലാളിച്ചുചൊല്ലിനാനെന്നനേരം:
''എങ്ങളെക്കാണുമ്പോൾ കൊന്നുടനന്നേരം
തിന്നുമുടിക്കുമേ വൈനതേയൻ
എന്നുള്ള പേടികൊണ്ടിന്നിലംതന്നിലേ
എങ്ങൾവസിക്കുന്നു തമ്പുരാനേ.
സൗരഭിയായൊരു മാമുനിതന്നുടെ
ശാപംകൊണ്ടിങ്ങവൻ വാരായിന്നും.''
കാളിയനിങ്ങനെ ചൊന്നതു കേട്ടൊരു
കാർമുകിൽവർണ്ണനും ചൊന്നാനപ്പോൾ:
''എന്നുടെ പാദംകൊണ്ടങ്കിതനാം നിന്നെ
വന്നിനിത്തീണ്ടുമോ വൈനതേയൻ?
വൈരിയായുള്ളൊരു വൈനതേയന്തന്നെ
വൈകാതെ ചെന്നിന്നു കണ്ടാലും നീ.''
എന്നതു കേട്ടൊരു പന്നഗവീരന്താൻ
നന്ദകുമാരനെക്കുമ്പിട്ടുടൻ
ഉത്തമമായുള്ള രത്നങ്ങളെക്കൊണ്ടും
മുത്തുകളെക്കൊണ്ടും പൂജിച്ചപ്പോൾ,
മുഗ്ദ്ധവിലോചനൻതന്നെയും തന്നുടെ
മസ്തകംതന്നിലെടുത്തു മെല്ലെ

* പാദങ്ങൾ കുമ്പിട്ടു വേദങ്ങൾ കൈവിട്ടു
പാലിച്ചുകൊള്ളേണമെന്നു ചൊന്നാൻ

ദൂരത്തുനിന്നൊരു തീരത്തു ചേർത്തിട്ടു
നേരത്തേ പോയാനക്കാളിയന്താൻ.
കണ്ണുനീർ വീഴ്ത്തിനോരച്ഛനുമമ്മയും
കണ്ണനേ വന്നതു കണ്ടനേരം
കണ്ണുനീർ പിന്നെയും തൂകിത്തുടങ്ങിനാർ
കണ്ണനെക്കണ്ടുള്ള സന്തോഷത്താൽ.
ഓടിയണഞ്ഞവൻ പൂമേനി തന്നുടെ
കേടററ മേനിയിൽ ചേർത്തു ചെമ്മേ
പൂണ്ടുതുടങ്ങിനാർ പിന്നെയും പിന്നെയും
നീണ്ടുള്ള വീപ്പുകളാണ്ടു മേന്മേൽ.
പല്ലവംപോലെ പതുത്തൊരു പൂമേനി
വല്ലവിമാരെല്ലാം പൂണ്ടുപിന്നെ
അല്ലലേ നീക്കിനാർ തിങ്കളെപ്പൂണ്ടുപൂ-
ണ്ടല്ലിനെ രാത്രികൾ നീക്കുമ്പോലെ.
ഒക്കവേ ചെന്നു തൻ ചങ്ങാതിമാരെല്ലാം
തിക്കി തുടങ്ങിനാർ പൂണ്ടുപൂണ്ടു.
കന്നംകിടാക്കളും നന്ദതനൂജനെ
ചുംബിച്ചുനിന്നു തുടങ്ങീതെല്ലാം.
വാരിയിൽനിന്നങ്ങു വന്നോരു കാർവർണ്ണൻ
തീരത്തുനിന്നു വിളങ്ങുന്നേരം
വാരുററുനിന്നൊരു സാഗരവാരിയിൽ
നേരേ പോയ് ചാടിനാൻ സൂര്യനപ്പോൾ
കാളിന്ദിതന്നുടെ നീരെല്ലാം പൊങ്ങീട്ടു
നീളപ്പരന്നു ചമഞ്ഞപോലെ
പാരിച്ചുനിന്നൊരു കൂരിരുട്ടന്നേരം
പാരിടമെങ്ങും പരന്നുകൂടി.
പക്ഷികൾ കൂട്ടിലടങ്ങിതായന്നേരം
ദുഷ്ടമൃഗങ്ങൾ നടത്തംകൊണ്ടു,
ഗോകുലനാരിമാർ കേഴാതെനിന്നപ്പോൾ
കോകങ്ങൾ കേണുതുടങ്ങി ചെമ്മെ.
കുമ്പിത്തുടങ്ങീതു ലോകർക്കു കണ്ണെല്ലാം
ആമ്പലുമെങ്ങും വിരിഞ്ഞുകൂടി.
നാരിമാർ നന്മുഖം നന്നായ് വിരിഞ്ഞപ്പോൾ
വാരിജം കൂമ്പിത്തുടങ്ങീതെങ്ങും.
മുത്തുകൾ പൂണ്ടോരു കാർവർണ്ണൻമെയ്യന്നോ-
ടൊത്തങ്ങു നില്പാനായെന്നപോലെ
താരങ്ങളായൊരു ഹാരങ്ങൾ പൂണ്ടിട്ടു
പാരം വിളങ്ങി വിയത്തുമപ്പോൾ.

രാത്രിയെക്കണ്ടൊരു ഗോപാലന്മാരെല്ലാം
*യാത്രയ്ക്കു കാലമല്ലെന്നു ചൊല്ലി
കാളിന്ദിതന്നുടെ ചാരത്തുനിന്നൊരു
കാനനന്തന്നിലിരുന്നെല്ലാരും
പാഥോജലോചനന്താനുമായോരോരോ
ഗാഥകളോതിനിന്നൊട്ടുനേരം.
ഭദ്രന്മാരായുള്ള ഗോപന്മാരെല്ലാരും
നിദ്രയെപ്പൂണ്ടു കിടന്നനേരം
മുറ്റെപ്പിടിച്ചൊരു കാട്ടുതീ കാണായി
ചുറ്റെ വരുന്നതു പറ്റിപ്പറ്റി.
ബോധത്തെപ്പൂണ്ടുള്ള ഗോപന്മാരെല്ലാരും
ഭീതന്മാരായ് നിന്നു ചൊന്നാരപ്പോൾ:
''കണ്ണാ! നീ കാണുന്നോ! കാട്ടുതീ വന്നതു
വെണ്ണീറായല്ലോയിതു നാമെല്ലാരും.''
ഇച്ചൊന്ന വാക്കിനെക്കേട്ടൊരു നേരത്തു
വിശ്വങ്ങളുള്ളിൽ ധരിച്ചവൻതാൻ
ചാരത്തു വന്നൊരു പാവകന്തന്നെയും
നേരേ മിഴുങ്ങിനാൻ വെണ്ണപോലെ;
''ആച്ചിമാരന്നന്നു കാഴ്ചയായ് നല്കുന്ന
കാച്ചിയ പാൽ വെണ്ണ പചിപ്പിപ്പാനായ്
ജാഠരനായുള്ള പാവകനെത്രമേ
പാടവം പോരാ തനിക്കതെന്നെ
ഇന്നിവൻ കൂടിത്തുണച്ചു കൊടുക്കേണം.''
എന്നങ്ങു നണ്ണിനാനെന്നപോലെ
ആപത്തു പോയുള്ള ഗോപന്മാരെല്ലാരും
ആബദ്ധമോദന്മാരായിപ്പിന്നെ
കാലം പുലർന്നുതുടങ്ങുന്നനേരത്തു
കാർവർണ്ണനോടു കലർന്നു ചെമ്മേ
ലീലകളോരോന്നേ ചാലപ്പറഞ്ഞുത—
ന്നാലയം പൂകിനാർ കാലിയുമായ്.

## ഗ്രീഷ്മവർണ്ണനം

വല്ലവിമാരുടെ മാനസമായുള്ള
വല്ലീകം ചേർന്നു പടർന്നു മേന്മേൽ
ചാലത്തഴച്ചൊരു പാദപമായ് നിന്നു
നീലക്കാർവർണ്ണൻ കളിക്കുംകാലം.

* ''യാത്രയ്ക്കു കാലേ'' എന്നങ്ങു ചൊല്ലി

ഊഷ്മതകൊണ്ടു വറട്ടിച്ചമച്ചുണ്ടു
ഗ്രീഷ്മമായുള്ളൊരു കാലം വന്നു.
താപംകൊണ്ടെല്ലാരും വേവുററു കാവിലും
വാപികാതീരത്തുമായ് തുടങ്ങീ.
നാരിമാരെല്ലാരും കാമുകന്മാരുമായ്
വാരിയിലായിതേ ലീലകളും.
ആലവട്ടങ്ങൾക്ക ചാലച്ചുഴന്നു നി-
ന്നാലസ്യമായ് വന്നു നാളിൽ നാളിൽ.
വാതായനങ്ങൾക്കും പ്രാഭവമുണ്ടായി
സേവകൾ മേന്മേലേ ചെയ്കയാലേ.
മാലേയച്ചാറെല്ലാം ബാലികമാരുടെ
ബാലപ്പോർകൊങ്കയിൽ ചേർച്ചു പൂക്ക
പാനീയശാലകൾ മാനിച്ചു നിന്നിതേ,
ദീനങ്ങളായ് വന്നു ചാതകങ്ങൾ.
ഉന്മേഷം പൂണ്ടൊരു നെന്മേനിപ്പൂവിലെ
നന്മണമെങ്ങും പരത്തി മേന്മേൽ.
മന്ദിരംതോറും നടന്നുതുടങ്ങിനാൻ
മന്ദസമീരണനന്തിനേരം
''ഗാഢമായ് പൂണ്ടാലും കാന്തനെ നീയിപ്പോൾ
ചൂടെല്ലാം പോക്കുവാൻ ഞാനുണ്ടല്ലോ''
എന്നങ്ങു ചെന്നുടൻ സുന്ദരിമാരോടു
വെവ്വേറെ ചൊല്ലുവാനെന്നപോലെ.
ഇച്ഛതിരണ്ടുള്ള മച്ചകമെല്ലാമേ
കച്ചതുടങ്ങീതു പിന്നെപ്പിന്നെ.
പച്ചോടമെന്നു പറഞ്ഞുതുടങ്ങുന്നോൾ
ഉൾച്ചൂടു താനെയെഴുന്നുകൂടും.
ഇന്ദുതൻ നന്മണികൊണ്ടു പടുത്തപോൽ
സുന്ദരമായുള്ള ഭൂതലത്തിൽ
ചന്ദ്രികയേററു കിടന്നുതുടങ്ങിനാർ
സുന്ദരിമാരും തൻ കാന്തന്മാരും
ആഹാരമാനതികാലത്തിനോക്കുന്നോൾ
നീഹാരമെന്നങ്ങു വന്നുകൂടും
നീഹാരമിന്നിന്നു കാണുന്നതിപ്പോഴുമേ
ആഹാരം കൂടാതെയാരുമില്ല.
ശീതമായുള്ളൊരു മാനിനിമ കേസരി-
പ്പോതമായ് മേവുമക്കാലംതന്നെ
മാധവൻതന്നോടു കൂടിയല്ലെന്നോർക്ക
മാധവമാസമേയെന്നു തോന്നി.
കോലക്കുഴലുമായ് ലീലകൾ കോലുന്ന
ബാലകന്മാരുമാസ്ഥാലനീലവേ

കാനനംതന്നിൽ കളിച്ചുതുടങ്ങിനാൻ
കാന്തികലർന്നൊരു കാർവർണ്ണൻതാൻ
ദ്രോഹിപ്പാനായ് വന്നു നില്ക്കും പ്രലംബനെ
രോഹിണീനന്ദനൻ കൊന്നു പിന്നെ
ആപത്തെപ്പോക്കിനാൻ ബാലകന്മാർക്കെല്ലാം,
മോദത്തെ നല്കിനാൻ ദേവകൾക്കും.
കാലികൾ കാണാഞ്ഞു ബാലകന്മാർ പിന്നെ-
ക്കാനനംതന്നിൽ നടക്കുന്നേരം
ഘോരമായുള്ളൊരു കാട്ടുതീ കാണായി
പാരം ചുഴന്നു വരുന്നതപ്പോൾ
പേടിച്ചുനിന്നുള്ള ബാലകന്മാരെല്ലാം
ഓടിത്തുടങ്ങിനാർ നാലുപാടും.
പോക്കില്ലയാതെ ചമഞ്ഞോരു നേരത്ത-
ങ്ങൂക്കനായ്നിന്നവനോടു ചൊന്നാർ:
''താവകന്മാരായ ഞങ്ങളെയെല്ലാമേ
പാവകൻ വന്നു വിഴുങ്ങുന്നോനേ.''
എന്നതു കേട്ടൊരു നന്ദകുമാരൻതാൻ
ഏതുമേ പേടിയായ്കെന്നു ചൊല്ലി.
കണ്ണടച്ചീടുവിനെന്നങ്ങു ചൊന്നപ്പോൾ
കണ്ണടച്ചെല്ലാരും നിന്നനേരം
കത്തിവരുന്നൊരു തീയെ വിഴുങ്ങിനാൻ
മുഗ്ദ്ധവിലോചനൻ മുന്നെപ്പോലെ.
അന്തിയണഞ്ഞൊരു കാലം വരുന്നേരം
ചന്തമായോടിക്കളിച്ചു പിന്നെ
ബാലകന്മാരുമായാലയം പൂകിനാൻ,
വാരിജകാമുകൻ വാരിയിലും.

## പ്രാവൃഡ്വർണ്ണനം

പാൽക്കടൽമാനിനിതന്നുടെ കണ്ണിന്നു
പാൽക്കുഴമ്പായുള്ളൊരായർപൈതൽ
പാർക്കൊരു ഭൂഷണമായി വിളങ്ങുന്നോരാ
ക്കാലം പോന്നിങ്ങു വന്നതായി.
മേചകകാന്തി കലർന്നു തുടങ്ങീതേ
മേഘങ്ങളെല്ലാമേ മെല്ലെ മെല്ലെ
വല്ലവീവല്ലഭൻതന്നുടെ കാന്തിയെ
വെല്ലേണമിന്നു നാമെന്നപോലെ

ഡംബരമാണ്ടു മുഴങ്ങിത്തുടങ്ങീത—
ങ്ങംബരംതന്നിലേ മെല്ലെ മെല്ലെ.
അംബുദജാലങ്ങളംബുധിതന്നിലും
അംബരംതന്നിലും പാകിനിന്നു.
ഹംസങ്ങൾ മെല്ലവേ പാഞ്ഞുതുടങ്ങിതേ
കംസന്തൻ ജീവിതമെന്നപോലെ.
പാരിച്ചു നിന്നൊരു പേമഴ തൂകീട്ടു
പാരിടമെങ്ങുമേ മുങ്ങിക്കൂടീ.
വർഷത്തെക്കണ്ടുള്ള കർഷകന്മാരെല്ലാം
ഹർഷത്തെപ്പൂണ്ടുതുടങ്ങീതെങ്ങും.
കാന്തപിരിഞ്ഞോർക്ക് [1]ശാന്തിയെ നല്കുവാൻ
കാന്തളമെങ്ങും നിറഞ്ഞുതായി.
കച്ചുകിടക്കുന്ന മച്ചകമോരോന്നിൽ
ഇച്ഛ തുടങ്ങീ പലർക്കുമപ്പോൾ,
പച്ചോടമില്ലാഞ്ഞിട്ടംചൂടുമുണ്ടായി
പിച്ചയായുള്ളോന്നിക്കാലലീല
ചീർത്തുള്ള [2]മേഘത്തിൻചാർത്തു പരന്നപ്പോൾ
മാർത്താണ്ഡബിംബം മറഞ്ഞുപോയി
മായയാൽ മൂടിന മാനസംതന്നിലേ
ജ്ഞാനം മറഞ്ഞങ്ങു പോകുമ്പോലെ.
നീപങ്ങൾ പൂത്തതു കണ്ടൊരു വണ്ടുകൾ
നീളവേ പാഞ്ഞുതുടങ്ങി തന്നിൽ
നന്മകുറഞ്ഞോരു നെന്മേനി വേണ്ടീല
കല്മഷമാണ്ടുള്ളോർക്കെന്നേയുള്ളു
[3]വാരികലർന്നൊരു വാതം വരുന്നേരം
വാതിലടച്ചുതുടങ്ങീതെങ്ങും—
ജാഡ്യമാണ്ടിങ്ങനെ പോരുന്നോരെങ്ങുമേ
മാന്യരായെന്നുമേ വന്നുകൂടാ.
ശോഷിച്ചുപോയുള്ള തോയങ്ങളെല്ലാമേ
പോഷിച്ചുനിന്നതായെങ്ങുമപ്പോൾ
കാർമുകിൽനേരായ പൈതൽതാൻ ചെന്നപ്പോൾ
ആനായദേശത്താനെന്നപോലെ.
ചാതകമെല്ലാമേ ജാതസുഖങ്ങളായ്
വീതവിഷാദങ്ങളായിനിന്നു.
കേതകിപ്പൂവിലേ നന്മണംകൊണ്ടെങ്ങും
[4]കേഴിച്ചു പാന്ഥരേ മേവുംകാലം

---

1 കാന്തിയെ നല്കുവാൻകാന്തളമെങ്ങും നിറന്നുകൂടീ
2. മേഘത്തിൻപാർത്തു വരുന്നപ്പോൾ
3. വാരി കവർന്നൊരു വാതം
4. ഘോഷിച്ചു പാന്ഥരേ വെല്ലുംകാലം

കാർമുകിലായൊരു നീലപ്പടംകൊണ്ടു
ഭൂമകലന്നു വിതാനിച്ചെങ്ങും
ആകാശമീയന്ന വലാഹകളാകിയ
പൂക്കുല മേളത്തിൽ തൂക്കിച്ചെമ്മേ
ശോഭകലർന്നൊരു മിന്നലായുള്ള
ദീപങ്ങളെങ്ങും കൊളുത്തി മേന്മേൽ
പാഴിടിയായൊരു ഭേരിയുമെങ്ങുമേ
പാരം മുഴങ്ങിച്ചു നിന്നു പിന്നെ
ഭൂതലമായൊരു തട്ടിലങ്ങിട്ടിട്ടു
ബാലശിലീന്ധ്രമാം വെള്ളരിയും
കീർത്തിപൂണ്ടങ്ങമേ കേകികളായുള്ള
വാർത്തികരം വന്നങ്ങിരുന്നുതന്നിൽ
ലജ്ജ വെടിഞ്ഞു നിന്നുച്ചമെഴുന്നുള്ളും
ഷഡ്ജമായുള്ളൊരു പാട്ടുതന്നെ
പാടിത്തുടങ്ങിനാർ; മന്മഥനൊല്ലാരും
ആടിത്തുടങ്ങിനാരന്നനേരം
കാമിനിമാരുടെ പോർകുലവേറായ
കാമുകരെല്ലാരും കോമരമായ്.
കാക്കോളവർണ്ണന്റെ കാന്തിയെക്കണ്ടിട്ടു
ചീർക്കുന്ന മോദത്തെപ്പൂണ്ടു കണ്ണൻ
ഗോക്കളെ മേച്ചു നൽ കാനനംതന്നിലെ
വാഴുന്ന ലീലകളാണ്ടു നിന്നാൻ.
ജീവനമാകയാൽ പീയൂഷമായിട്ടു
മേവുന്ന തോയത്തെത്തൂകിപ്പിന്നെ
ലോകങ്ങൾക്കേറ്റീടുന്ന താപങ്ങൾ തീർത്തു നൽ—
മേഘങ്ങളെല്ലാം തളർന്നു നിന്നു.

## ശരദ്വർണ്ണനം

കാർമുകിൽമാലകൾ പോയൊരു നേരത്തു
ഭൂമകലന്നു ശരത്തു വന്നു,
"കണ്ണന്റെ കാന്തിയെ കൈതുടർന്നു നിങ്ങൾ
എന്നുടെ കാന്തിനോ വേണ്ടയല്ലോ"
രോഹിണീനന്ദനനിങ്ങനെ ചൊല്ലീട്ടു
രോഷിതനാകൊല്ലായെന്നപോലെ.
നീലിമപൂണ്ടുള്ള മേഘങ്ങളെല്ലാമേ
ചാരു വെളുത്തു ചമഞ്ഞിതപ്പോൾ

ആതപം മേന്മേലേ ചൂടേറ്റുതുടങ്ങിതേ
ആതുരർമാനസമെന്നപോലെ
വാരിയിൽനിന്നുള്ള മീനങ്ങളെല്ലാമേ
വാരി കുറഞ്ഞതറിഞ്ഞുതില്ലേ
മായയിൽനിന്നുള്ള മന്ദന്മാരെല്ലാരും
ആയുസ്സു പോകുന്നതെന്നപോലെ.
കാലുഷ്യംപൂണ്ടുള്ള വാരികളെല്ലാമ-
ക്കാലത്തു ചാലത്തെളിഞ്ഞു നിന്നു
ഗോവിന്ദൻതന്നുടെ സേവനം പൂണ്ടിട്ടു
മേവുന്ന മാനസമെന്നപോലെ
വാരിയിൽനിന്നുള്ള വാരിജമെല്ലാമേ
പാരം വിളങ്ങിത്തുടങ്ങീതെങ്ങും
വേണുന്ന കാന്തനെ കാണുന്നനേരത്തു
നാരിമാർനന്മുഖമെന്നപോലെ.
മുന്നമേ പോയുള്ളോരന്നങ്ങളെല്ലാമേ
പിന്നെയും പോന്നിങ്ങു വന്നുകൂടി
വീടരെപ്പേടിച്ചുപോയുള്ള ജാരന്മാർ
വീണ്ടിങ്ങു പിന്നെയും വന്നപോലെ
വേഗത്തിൽ പായുന്ന തോയങ്ങളെല്ലാമേ
വേഗം കുറഞ്ഞു ചമഞ്ഞുതപ്പോൾ
പ്രേമം കുറഞ്ഞുള്ള കാമുകന്മാരെല്ലാം
കാമിനിമാർവീട്ടിൽ പോകുമ്പോലെ.
താരങ്ങൾ ചൂഴന്ന തിങ്കൾ വിളങ്ങിനാൻ
പാരമങ്ങാകാശംതന്നിലപ്പോൾ
ആനായപ്പിള്ളരാൽ ചൂഴററ കാർവർണ്ണൻ
കാനനംതന്നിൽ വിളങ്ങുംപോലെ.
വെണ്ണിലാവാണ്ടുള്ള വെണ്മാടമോരോന്നിൽ
പെണ്ണുങ്ങളോടു കലർന്നുനിന്നു
ചൂതു തുടങ്ങിന ലീലകളോരോന്നിൽ
കൈതുടർന്നീടിനാർ കാമുകന്മാർ.
വണ്ടുകളെല്ലാമെ മണ്ടിത്തുടങ്ങീത-
ങ്ങിണ്ടലും കൈവിട്ടു പൊയ്കതോറും
കണ്ണൻ വിളങ്ങിന കാനനംതന്നിലേ
വിണ്ണവരെല്ലാരും മണ്ടുംപോലെ
അംബുജകാമുകൻതന്നുടെ കാന്തികൊ-
ണ്ടംബരമെങ്ങും വിളങ്ങിനിന്നു
കൗസ്തുഭകാന്തി കലർന്നു വിളങ്ങിന
കൈടഭവൈരിതൻ മാറുപോലെ.
തിങ്കളെക്കണ്ടു തൻ വെണ്ണിലാവുണ്ടുണ്ടു
തിണ്ണം തെളിഞ്ഞു ചകോരങ്ങളും

കാർമുകിൽവർണ്ണന്തന്നാനനകാന്തിക-
ണ്ടോനായനാരിമാരെന്നപോലെ.
പൂരിച്ചുനിന്നൊരു ശീതത്തെ വേറിട്ടു
പൂമണംതന്നിൽ കലർന്നു നന്നായ്
പൂങ്കാവിൽനിന്നു വരുന്നൊരു തെന്നലെ-
പ്പൂണ്ടു തുടങ്ങിനാരെല്ലാരുമെ.
മേളമെഴുന്ന ശരത്തിനെക്കണ്ടിട്ടു
നാളീകലോചനൻ ബാലരുമായ്
വേണുസ്വനംകൊണ്ടു മാനിനിമാരുടെ
മാനസമേറ്റം മയക്കിനിന്നാൻ.
മന്മഥന്തന്നുടെ ബാണങ്ങളേല്ക്കയാൽ
തന്മനമെല്ലാം മറന്നുനിന്നു
വേണുതൻ ഗാനത്തെ മാനിച്ചു പാടിനാർ
ആനായമാനിനിമാരെന്നപ്പോൾ.

## ഹേമന്തവർണ്ണനം

ചൊല്ലേറുണ്ടു നിന്നൊരു നൽക്കാലമായുള്ളോ-
രക്കാലമങ്ങനെ പോയിതായി,
ശീതം തഴച്ചോരു ഹേമന്തകാലവും
ആമന്ദം പോന്നിങ്ങു വന്നതപ്പോൾ.
പാലാഴിത്തൂവെള്ളം തൂകുന്നപോലെ നൽ-
പ്രാലേയം തൂകിത്തുടങ്ങീതെങ്ങും.
ചണ്ഡനായുള്ളോരു പങ്കജനാഥന്തൻ
മണ്ഡലം മങ്ങിച്ചു മഞ്ഞുകൂടീ;—
കെല്പില്ലയാതോക്കമൊപ്പുണ്ടായ് മേവുകിൽ
കെല്പേറെ വെന്നിടാമെന്നേയുള്ളൂ.
വാരുറ്റ കാന്തി കലർന്നൊരു വാരിജ-
മോരോന്നേ മങ്ങിമയങ്ങീതപ്പോൾ;—
കാന്തന്റെ കാന്തി കുറഞ്ഞതു കാണുമ്പോൾ
കാന്തമാർകാന്തിയും മങ്ങുമല്ലോ.
ചീർത്തുനിന്നുള്ളൊരു ശീതത്തെപ്പൂണ്ടു നി-
ന്നാർത്തന്മാരായിച്ചമഞ്ഞെല്ലാരും
കൈത്തലംകൊണ്ടു തന്മാറത്തു നന്നായി
സ്വസ്തികാബന്ധം തുടങ്ങിനാരേ
വാള്ളാന്റെ നിന്നുള്ള കാർപ്പാസംകൊണ്ടോരോ
കൂർപ്പാസം മേനിയിൽ ചേർച്ചു പുക്കു.

ആദിത്യസേവയും പാവകസേവയു-
മായിത്തുടങ്ങീ പലൎക്കുമപ്പോൾ.
ഉദ്യാനംതന്നിൽ കളിപ്പതിന്നാൎക്കുമേ-
ന്നുദ്യോഗമേതുമെഴുന്നീലപ്പോൾ,
വാതായനങ്ങളും വീതങ്ങളായിതേ
വാരിവിഹാരവുമവ്വണ്ണമേ.
ചന്ദനലേപവും മന്ദമായ്‌വന്നുതേ,
ചന്ദ്രികാസേവയോ പിന്നെയല്ലോ.
സുന്ദരമായുള്ള ചന്ദ്രശിലാതലം
ഒന്നുമേ വേണ്ടീതില്ലാൎക്കുമപ്പോൾ
സങ്കടമാണ്ടൊരു വൈധവ്യമാണ്ടുള്ള
മങ്കമാർ കൊങ്കകളെന്നപോലെ.
മാലേയം നീക്കി നൽ കുങ്കുമമാക്കിനാർ
ബാലികമാരെല്ലാം വാർമുലയിൽ;—
നാരിമാരാൎക്കുമേ വെണ്മ കണക്കല്ലേ
രാഗമുള്ളോരിലേ രാഗം ചെല്ലൂ.
മേതിൽ നിറഞ്ഞങ്ങു മീതേ വഴിഞ്ഞൊരു
ശീതം പൊറുക്കരുതാഞ്ഞപോലെ
ആശകളെല്ലാമേ നീഹാരമായൊരു
നീശാരംപൂണ്ടങ്ങു നിന്നുതെങ്ങും.
കോകങ്ങളെല്ലാം പുലൎന്നുതുടങ്ങിനാൻ
മാഴ്കുന്നു പിന്നെയുമൊട്ടുനേരം.
ഊരകം പൂകിന സൂകരമൊന്നുമേ
പോകുന്നതില്ല പുലൎന്നെന്നാൽ,
മാരഭയാലഭിസാരികമാരായ
നാരിമാരെല്ലാം പുലൎന്നതാനാൽ
ദീനതക്കൂടാതെ പോയിത്തുടങ്ങിനാർ,
ജാരതപൂണ്ടോരുമവ്വണ്ണമേ.
ശീതത്തെത്തൂകുന്ന ഹേമന്തകാലമാം
ഭൂതത്തിൻ കോമരമെന്നപോലെ.
ഭൂതലംതന്നിലേ മാലോകരെല്ലാരും
ചാലെ വിറച്ചുതുടങ്ങീതപ്പോൾ.
ദന്തങ്ങളെക്കൊണ്ടു താളംപിടിച്ചിട്ടു
സന്ധ്യയെ വന്ദിച്ചിതന്തണരും.
ബാലപ്പോർകൊങ്കകൾ വേറായിപ്പോകിലി-
ക്കാലം പുലൎന്നീടായെന്നു നണ്ണി
കാററിന്നു ചെല്ലുവാൻ പാഴേതും കൂടാതെ
ചേൎത്തുതൻ മെയ്യോടു മെയ്യുമപ്പോൾ
കാമുകന്മാരെല്ലാം കാമിനിമാരുടെ
വാർമുലതന്നിലങ്ങായിക്കൂടി.

മാനിനിമാരുടെ പോർമുല വേറായി
ദീനന്മാരായുള്ള മാനവന്മാർ
മാനസം വെന്തുവെന്താനനം താഴ്ത്തു തൻ–
ജാനുവും പൂണ്ടു കിടന്നാർ ചെമ്മെ
വേണ്ടാതെ നിന്നുള്ള കാമുകന്മാരെയും
പൂണ്ടുതുടങ്ങിനാർ കാമിനിമാർ.
വെള്ളമെന്നിങ്ങനെ ചൊല്ലിത്തുടങ്ങുമ്പോൾ
തുള്ളിത്തുടങ്ങീ വിറച്ചെല്ലാരും.
തീക്കം തന്നുള്ളിലേ തോന്നിത്തുടങ്ങീതേ
തീക്കായവേണമെനിക്കുമെന്നു്.
തള്ളിയെഴുന്നൊരു ശീതത്തെയേതുമേ
എള്ളോളം കൊള്ളാതെയുള്ളിലെങ്ങും.
വെള്ളത്തിൽനിന്നു ജപിച്ചുതുടങ്ങിനാ–
രുള്ളം തെളിഞ്ഞുള്ള മാമുനിമാർ.

## ഹേമന്തലീല

ഇങ്ങനെയുള്ളൊരു ഹേമന്തകാലത്തു
മുമ്പിലെ മാസത്തിലമ്പിനോടെ
മായം കളഞ്ഞുനിന്നാര്യയെസ്സേവിച്ചാ–
രായർകുമാരികമാരെല്ലാരും.
കാലം പുലർന്നുതുടങ്ങുന്ന നേരത്തു
കാളിന്ദിതന്നിൽ കുളിച്ചു പിന്നെ
*നന്മണൽകൊണ്ടു പടുത്തങ്ങു ദേവിതൻ
നിർമ്മലമായൊരു ദേഹം തന്നെ
തീർത്തു ഭജിച്ചാരങ്ങ് ''ആർത്തിതീർത്തങ്ങളെ–
ക്കാത്തുകൊള്ളുവാനിതാ കൈതൊഴുന്നോൻ.
കണ്ണനെ ഞങ്ങൾക്കു കാന്തനായ് നല്കേണം
വിണ്ണവർനായികേ മായികേ! നീ.''
ഇങ്ങനെ യാചിച്ചു പൂജിച്ചു കുമ്പിട്ടാർ
മംഗലമാരായ കന്യകമാർ.
നിത്യമായിങ്ങനെ സേവിച്ചുപോരുന്ന
മുഗ്ദ്ധമാരെല്ലാരുമന്നൊരുനാൾ

---

* നന്മണൽകൊണ്ടു പടുത്തൊരു ദേവിതൻ
നിർമ്മലമായൊരു മേനിതന്നെ
''കാത്ത്യായനി നിന്നെ കൈകൂപ്പിത്തൊഴുന്നു ഞങ്ങൾ
ആർത്തിതീർത്തങ്ങളെക്കാത്തുകൊള്ളുവാൻ.''

ദേവിയെപ്പൂജിച്ചു സേവയെപ്പൂരിച്ചു
പോവതിന്നായിത്തുടങ്ങും നേരം
ശീതംകൊണ്ടെല്ലാരുമാതുരമാരായി-
ട്ടാതപമേററു മണൽത്തിട്ടമേൽ.
നിന്നു വിളങ്ങിനാർ ധന്യമാരായുള്ള
കന്യകമാരെല്ലാം കാന്തിപൂണ്ടു്
പേശലമായൊരു കേശമഴിച്ചനി-
ന്നേശുന്ന ശോഭ കലർന്നു നന്നായ്
മംഗല്യമാണ്ടൊരു ശൃംഗാരവല്ലിതൻ
മഞ്ഞാതപോതങ്ങളെന്നപോലെ.
പുണ്യമിയന്നൊരു നാറുകൊണ്ടെല്ലാരും
കണ്ണൻെറ ലീലയെപ്പാടിപ്പാടി
ആതപമേററങ്ങു ശീത, തോഞ്ഞീടുന്നൊ-
രാതങ്കം വേറായ നേരത്തപ്പോൾ
ഏന്തുന്ന വീചികളുണ്ടൊരു വാരിയിൽ
നീന്തേണം നാമിപ്പോഴെന്നു നണ്ണി.
പൂഞ്ചായലെല്ലാം മുറുക്കി മണൽമേൽത്താൻ
പൂഞ്ചേലയെല്ലാമഴിച്ചുവച്ചു്
പൂന്തേനൊ വെന്നുള്ള നന്മൊഴിമാരെല്ലാം
നീന്തിത്തുടങ്ങിനാർ മെല്ലെ മെല്ലെ.
കാനനം പൂകിന കാർവ്വർണ്ണനന്നേരം
കാളിന്ദീതീരത്തു ചെന്നു മെല്ലെ
ചോരനായ് നിന്നു നൽക്കൂറകളെല്ലാമേ
വാരിക്കൊണ്ടോടിനാൻ തീരമേതാൻ
നീടററു നിന്നൊരു നീപത്തിന്മീതേറി-
പ്പാടിത്തുടങ്ങിനാൻ പാരം പിന്നെ.
കാന്തി കലർന്നുള്ള കന്യകമാരെല്ലാം
നീന്തിത്തളർന്നങ്ങു നിന്നനേരം
കാർമുകിൽവർണ്ണനേ വന്നതു കാണായി;
കാമിച്ചു നാണിച്ചാർ കണ്ടനേരം.
കൂറകൾചാരത്തു ചെന്നതു കണ്ടപ്പോൾ
കൂശിത്തുടങ്ങിനാർ മെല്ലെ മെല്ലെ.
വാരുന്ന നേരത്തു വാ പിളർന്നീടിനാർ
വാരിയിൽനിന്നുള്ള ബാലികമാർ
ഓടുന്ന നേരത്തു മാനസംതന്നെയു-
മോടിച്ചാർ കൂടെത്തുടർന്നു പിമ്പേ
മാനസംതാൻ ചെന്നു, കൂറയുംകൊണ്ടു നീ
പോകൊല്ലായെന്നു ചെറുക്കാൻപോലെ
നീളുന്നിരണ്ടൊരു നീപത്തിന്മേലേറി
നീലക്കാർവ്വർണ്ണൻതാൻ നിന്നനേരം

ചാപലം കാട്ടിനാർ കോപവും കാട്ടിനാർ
വേർപാകിനിന്നൊരു വേഷ്ടയേയും;
ക്ഷീണവും നാണവും കാമവും പ്രേമവും
ദീനവും മാനവും കാട്ടിനിന്നാർ.
എന്തു നാം നല്ലതെന്നിങ്ങനെ തങ്ങളിൽ
ചിന്തിച്ചുനിന്നു നുറങ്ങുനേരം
കാളിന്ദിതന്നിലെ നീരായി നിന്നൊരു
നീലമാം ചേലയുംപൂണ്ടു ചൊന്നാർ:
''പെണ്ണുങ്ങൾ വീഴ്ത്തുള്ള വീഴ്പുകൾ വാരുവാൻ,
കണ്ണാ! നിനക്കെന്തു തോന്നീതിപ്പോൾ
ആരേലും വന്നിങ്ങു കാണുന്നതാകിലോ
ആചാരമല്ലെന്നു വന്നുകൂടും.
രേഖകൾ കാണുമ്പോൾ വീഴ്പുകൾ വാരുവാൻ
ഏതുകലിലുമേതുമിക്കൈകൾകൊന്നാൽ
ആകുലമാരായ ഞങ്ങൾക്ക പാരാതെ
ശോകലവായക! ക്കൂറ താ നീ.''
നാരിമാരിങ്ങനെ ചൊന്നൊരു നേരത്തു
ധീരനായ് നിന്നിങ്ങു ചൊന്നാൻ കണ്ണൻ:
''വീഴ്പുകൾ വാരുവതാചാരമല്ലല്ലൊ
വാശ്ശോട്ടു നല്ല ചൊല്ലിങ്ങനെ ഞാൻ?
ക്കൂറകൾ വേണ്ടുകിൽ നീരിൽനിന്നെല്ലാരും
പാരാതെ വന്നിങ്ങു വാങ്ങിക്കൊൾവിൻ''
മണ്ടുന്ന മാങ്കലംവന്നടികമ്പിട്ടും
മല്ലവിലോചനമാരെല്ലാരും
ഇണ്ടൽപൂണ്ടിങ്ങനെ പിന്നെയും ചൊല്ലിനാർ
കൊണ്ടൽനേർവർണ്ണനാം കണ്ണനോട്:
''മാലോകരെല്ലാരും വന്നു കാണെയ്യോ!
ലീലയ്ക്കു കാലമിതല്ല ചൊല്ലാം;
ചാലച്ചതിയാതെയെങ്ങളെയിങ്ങനെ
നീലക്കാർവർണ്ണരേ! ക്കൂറ താ നീ.
മങ്കമാരായോരെ *വഞ്ചിച്ചുപോരുന്ന
നിങ്കളവെങ്ങളറിഞ്ഞീലല്ലൊ.
സങ്കടമെങ്ങൾക്ക വന്നതു കാണെയ്യോ!
പങ്കജലോചന! ക്കൂറ താ നീ.
'ഭ്രാന്തുണ്ടിവൾക്കെന്നു' ചൊല്ലുവർ ഞങ്ങളെ—
പ്പാന്ഥന്മാരാരാനും കാണ്കിലിപ്പോൾ
നീന്തിത്തളർന്നു നാശംകെടുന്നുതയ്യോ
കാന്താരിലോചനാ, ക്കൂറ താ നീ.

* നന്ദിച്ചുപോകുന്ന

വെണ്മകേടിങ്ങനെ കാട്ടിനാലെല്ലാരും
സമ്മതിയല്ലെന്നു ചൊൽവർ നിന്നെ,
തണ്മ നിനക്കിന്നും വന്നതിന്മുമ്പിലെ
കണ്മായമുള്ളോനേ! കൂറ താ നീ.
നിഞ്ചതികണ്ടെങ്ങൾ നെഞ്ചകമെല്ലാമേ
ചഞ്ചലമാകുന്നു മാഴ്കി മാഴ്കി.
പുഞ്ചിരികൊണ്ടിനി വഞ്ചന ചെയ്യാതെ
അഞ്ചനവർണ്ണരേ! കൂറ താ നീ.
കുററമേ ചൊല്ലുവരെല്ലാരും കേൾക്കുമ്പോൾ
പററം നിനക്കിതു പാർത്തു കണ്ടാൽ.
*വററാതൊരമ്പു പുലമ്പിനിന്നെങ്ങൾക്കു
ചുററത്തിൽ വന്നിങ്ങു കൂറ താ നീ.''
ധന്യമാരായുള്ള കന്യമാരിങ്ങനെ
ഖിന്നമാരായ് നിന്നു ചൊന്നനേരം
പിന്നെയും ചൊല്ലിനാൻ നന്ദകുമാരകൻ
മുന്നലെക്കന്യമാരെല്ലാരോടും:
''പററായെന്നിങ്ങനെ പത്തുടെ ചൊല്ലിലും
കുററച്ചിടയോന്തൻ പാദത്താണ
നിങ്ങളിങ്ങെല്ലാരും വന്നെന്നിയെന്നുമേ
അഞ്ചു വന്നെന്നും ഞാൻ കൂറ നല്ലേൻ,
പേശിനിന്നിങ്ങനെ കാലം കളയാതെ
വാശി കളഞ്ഞു നൽക്കൂറ കൊൾവിൻ.''
ഇങ്ങനെ ചൊല്ലി നൽ പുഞ്ചിരി തൂകിനാൻ
അംഗനമാർമുഖം നോക്കി നോക്കി.
എന്നതു കേട്ടുള്ള കന്യകമാരെല്ലാം
ഏററിന നാണത്തെപ്പൂണ്ടു നിന്നാർ.
''കണ്ണന്തൻ മുമ്പിലേ ചെല്ലു നാമെല്ലാരും''
എന്നങ്ങു തങ്ങളിൽ ചൊന്നു പിന്നെ
''നീ മുമ്പിൽ'' ''നീ മുമ്പിൽ'' എന്നങ്ങു തങ്ങളിൽ
പേശിത്തുടങ്ങിനാരൊട്ടുനേരം.
നാഭിക്കു കീഴായ വാരിയിലാകുമ്പോൾ
നാണിച്ചു പിന്നെയും വാരിയിലേ
ചാടിത്തുടങ്ങിനാർ നീടുററ കണ്ണന്തൻ
കേടററ കണ്ബന്ന കാൺകയാലേ.
കണ്ണന്റെ കണ്ണിന്നു വൈരിയായ് വന്നിത-
പ്പെണ്ണുങ്ങൾ പൂണുന്ന നാണമപ്പോൾ.
കാളിന്ദിതന്നുടെ വൈമല്യമന്നപ്പോൾ
കാർവ്വർണ്ണൻകണ്ണിന്നു ബന്ധുവായി.

* പററാതൊരമ്പു കലർന്നുള്ളോരങ്ങൾക്കു

നാണിച്ചു പിന്നെയും നാരിമാർ നിന്നപ്പോൾ
[1]നാഭിക്കു മേലുള്ള വെള്ളംതന്നിൽ.
ആനായനായകൻ കണ്ടു നയനനേരം
മീനങ്ങളായിതോയെന്നു തോന്നും
ഒട്ടുപോതിങ്ങനെ വട്ടംപോന്നെല്ലാരും
തിട്ടതിപൂണ്ടങ്ങു നിന്നു പിന്നെ
പാണിതലങ്ങളെക്കൂറകളാക്കീട്ടു
നാണിച്ചുനിന്നു കരേറി മെല്ലെ
വാരിന കൂറകൾ വാങ്ങുവതിന്നായി
വാരിജലോചനനോടു ചൊന്നാർ:
''ഇങ്ങു വരേണമേയെന്നങ്ങു ചൊന്നപ്പോ—
ളെങ്ങളതിന്നു മടിച്ചില്ലല്ലോ.
എങ്ങൾക്കു വന്നൊരു സങ്കടം കണ്ടിനി
മംഗലനായോനേ! കൂറ താ നീ.
വാവിട്ടു യാചിച്ചുനിന്നുള്ളോരെങ്ങളെ—
ക്കേവലമിങ്ങനെയാക്കമോറോ?
[2]വാമ്പൂഷ്ടംകൊണ്ടെങ്ങൾ സങ്കടം പൊയ്ക്കൂടാ
വാരിജലോചന! കൂറ താ നീ.
ഇങ്ങനെ വന്നു നീ സങ്കടമാക്കിനാൽ
എങ്ങനെ ഞങ്ങൾ പുലർന്നുകൊൾവൂ?
നാളയുമിങ്ങനെ സങ്കടമാക്കൊല്ലാ
നാളീകലോചന! കൂറ താ നീ.
ഇങ്ങനെയെങ്ങളെക്കാണുന്നനേരത്തു—
മെങ്ങുമൊരമ്പു പുലമ്പാതോതാൻ,
അമ്മമാർ പോന്നു വരുന്നതിൻ മുമ്പിലേ
കണ്ടായമുള്ളോനേ! കൂറ താ നീ.
അംഗജവൈരിതന്നംഘ്രികൾതന്നാണെ
[3]സങ്കടമാക്കാതെ കൂറ താ നീ.''
നാരിമാരിങ്ങനെ പാരാതെ ചെന്നിട്ടു
കൂറകൾ താവെന്നു ചൊന്നനേരം
പൂരിച്ചുകൂടാഞ്ഞു തന്നുടെ വാഞ്ഛിതം
വാരിജലോചനനൊന്നു ചൊന്നാൻ:
''നീങ്ങൾ തുടങ്ങിന മംഗലകർമ്മത്തിൻ
ഭംഗമോ വന്നുതേ മങ്കമാരേ!
കൂറകൾ കൂടാതെ പാവനമായൊരു -
നീരിലിറങ്ങിക്കളിക്കയാലേ
നിഷ്കൃതിയായിട്ടു ചൊല്ലുന്നേനൊന്നു ഞാൻ
ദുഷ്കൃതി പോവാനായ് നീങ്ങൾക്കിപ്പോൾ.

1. നാഭിക്കു കീഴുള്ള 2. രാഗിഷ്ടം 3. മംഗലനായോനേ!

ഈശനെക്കൈക്കൂപ്പി നില്പിനങ്ങെല്ലാരും
കൂശാതെ കൂറയും വാങ്ങിനാലും''
ഒട്ടുപോൽ ചിന്തിച്ചു മട്ടോലുംവാണിമാർ
പട്ടാങ്ങെന്നിങ്ങനെ നണ്ണിപ്പിന്നെ
കൈകളാലൊന്നിനെക്കൂറയായ് വച്ചിട്ടു
വൈകാതെ വായ്യോടു കൂപ്പിനിന്നാർ.
എന്നതു കണ്ടൊരു നന്ദകുമാരകൻ
തൻ നിനവേതുമേ വാരാഞ്ഞപ്പോൾ
മൂക്കിന്മേൽ കൈവച്ചു ചൊല്ലിനിന്നീടിനാൻ:
''മൂർക്ഖമാരായോരേ! കേൾപ്പിൻ നീങ്ങൾ
ഒററക്കൈതന്നേക്കൊണ്ടീശനെ വന്ദിച്ചാൽ
മറേറക്കൈ ഛേദിപ്പതെന്നു ഞായം
എന്നതിനിന്നിനിട്ടണ്ടമായ് നണ്ണിനി-
ന്നൊന്നേറെക്കൂപ്പുവിൻ ധന്യമാരേ!''
വാരിജലോചനനിങ്ങനെ ചൊന്നപ്പോൾ
നാരിമാരെല്ലാരും മെല്ലെ മെല്ലെ
ആശയംതന്നിലണ്ടെഴുന്നോരാശയാൽ
പേശാതെയാശകൾ കൂറയാക്കി
നാണം വിലക്കവേ കണ്ണുമടച്ചുടൻ
പാണികൾ രണ്ടുമായ് കൂപ്പിനിന്നാർ.
വാത്സാരിൽബാണന്താൻ ചീർത്തൊരു മോദംപൂ-
ണ്ടാത്തുതുടങ്ങിനാനെന്നനേരം.
ബാണങ്ങളെയ്തുമമ്മാനിനിമാരുടെ
നാണത്തെപ്പോക്കുവാനായില്ലപ്പോൾ.
നാണിച്ചുനിന്നവർ കൂറയുംകൂടാതെ
ദീനമാരാകൊല്ലായെന്നപോലെ
രോമാഞ്ചമായൊരു കഞ്ചുകംകൊണ്ടവർ-
പൂമേനിയെല്ലാം മറച്ചുവച്ചു.
കാർവർണ്ണൻകണ്ണായ കാർമുകിൽതാനപ്പോൾ
കാരുണ്യവാരിയെപ്പെയ്തുപോലെ
പൂവൽമെയ്തന്നിലക്കന്യമാരെല്ലാർക്കും
തൂവിയർപ്പെങ്ങുമേ പൊങ്ങിനിന്നു.
[1]കോപിച്ചുനിന്നൊരു വൈനതേയന്തന്നെ-
പ്പേടിച്ചുനിന്ന പാമ്പെന്നപോലെ
[2]വമ്പുതാൻ കമ്പിടും വാണിമാരെല്ലാർക്കും
കമ്പവുമുണ്ടായി മെയ്യിലപ്പോൾ

---

1 കോപിച്ചുനിന്നൊരു വൻ വിനായന്താന്ന-
പ്പേടിപ്പിച്ചീടവനെന്നപോലെ

2 വൻപുതാൻ കമ്പിടും പാണിമാരെല്ലാർക്കും

നാണവും പ്രേമവും കൂടിക്കലൎന്നൊരു
നാരിമാർ കണ്ണിണയെന്നനേരം
സൂരനും തിങ്കളും ചാരത്തുനിന്നൊരു
വാരിജവേലയെപ്പൂണ്ടുനിന്നു
പാതി വിരിഞ്ഞൊരു പൂക്കളിൽ തേനുണ്ടു
പാരം വിളങ്ങുന്ന വണ്ടുതന്റെ
ലീലയെപ്പൂണ്ടു പുളച്ചുതുടങ്ങീതൊ—
ന്നീലക്കാർവർണ്ണന്തൻ കണ്ണു രണ്ടും
നാരിമാർപാണികൾ നാഭിക്കൽ ചെല്ലുമ്പോൾ
''കൂറകൾ വാങ്ങുവി''നെന്നു ചൊന്നാൻ.
''പാണികൾ കാട്ടാതെ നിങ്ങളിങ്ങാരുമേ
കൂറകൾ നല്ല ചൊല്ലെങ്ങനെ ഞാൻ?''
കൈകളെക്കാട്ടിന ബാലികമാരെല്ലാം
''വൈകൊല്ല''യെന്നപ്പോളൊന്നു ചൊന്നാൻ.
''ദാരുതൻ കൊമ്പിന്മേൽ കെട്ടിന കൂറകൾ
പാരം വലിച്ചങ്ങു കീറാമോതാൻ?
കൂറകളോരോന്നേ നേരേ തെരിഞ്ഞു ഞാൻ
പാരാതെ നല്കിനാൽ വാങ്ങിക്കൊൾവിൻ
ഒക്കവേ വന്നിങ്ങു തിക്കിത്തുടങ്ങിനാൽ
എക്കയ്യിൽ മുമ്പിൽ ഞാൻ കൂറ നല്കൂ?
വെവ്വേറെ വന്നുനിന്നെന്നുടെ ചാരത്തു
ചൊവ്വോടെ ചേലകൾ വാങ്ങിക്കൊൾവിൻ,
എന്നുടെ കൂറ പകൎന്നുകളഞ്ഞായെ—
ന്നെന്നോടു പിന്നെ വഴക്കാകൊല്ലാ.
നിന്നുടെ കൂറയിതെന്നു നിനക്കുള്ളിൽ
നിൎണ്ണയമുണ്ടെങ്കിൽ വാങ്ങിക്കൊൾ നീ''
എന്നങ്ങു ചൊല്ലീട്ടു മറ്റൊരു കൂറയ—
ന്നന്യകതന്മുന്നിൽ കാട്ടിനിന്നാൻ.
ഓരോരോ പാണികൾ കാട്ടീട്ടു പിന്നെയ—
ന്നാരിമാർ നിന്നതു കണ്ടു ചൊന്നാൻ:
''ഓരോരോ കൈകളെക്കാട്ടിനാലെങ്ങനെ
നേരേ ഞാൻ കൈയിലേ കൂറ നല്കൂ?
*കൈകളു രണ്ടുമുയൎത്തീട്ടു കാട്ടിനാൽ
വൈകല്യമില്ലല്ലൊ ഒന്നിനുംതാൻ
നേരേ നമുക്കങ്ങു കൂറ തരുവാനും
പാരാതെ നിങ്ങൾക്കു വാങ്ങുവാനും.
ഈരണ്ടു കൈകളുമൊക്കെയുയൎത്തീട്ടു
നേരേ നൽ കൂറകൾ വാങ്ങിക്കൊൾവിൻ.

* കൈകളീരണ്ടും.

നീടററ ചേല നിലത്തങ്ങു ചാട്ടീട്ടു
പൂഴി പുരട്ടുവാൻ കൂട്ടല്ല ഞാൻ''
മംഗലമാരായ മങ്കമാരോടവൻ
ഭംഗികളിങ്ങനെ ചൊന്ന പിന്നെ
വാരിന കൂറകൾ പാരാതെ നല്കിനാൻ
വാരിജനേർമുഖിമാർകയ്യിലേ.
ചാഞ്ചല്യമാണ്ടുള്ള പൂഞ്ചായലാരെല്ലാം
പൂഞ്ചേലപൂണ്ടങ്ങു നിന്നനേരം
വെണ്ണിലാവുണ്ണുമ്പോൾ തിണ്ണമാക്കാർമുകിൽ
വെൺതിങ്കൾതന്നെ മറച്ചാലെ
അണ്ണാന്നുനിന്ന ചകോരത്തിൻവേലയെ-
ക്കണ്ണന്റെ കണ്ണിണ പൂണ്ടുനിന്നു.
തേഞ്ഞൊഴിഞ്ഞീടിന തൂമൊഴികൊണ്ടവർ—
വാഞ്ഛിതമെല്ലാമേ നല്കിപ്പിന്നെ
''പാരാതെ പോകെങ്കി''ലെന്നങ്ങു ചൊല്ലിനാൻ
വാരാളും ചായലാരെല്ലാരോടും
നന്മൊഴികൊണ്ടവൻ നല്കിന വാഞ്ഛിതം
നന്നായി വാങ്ങിപ്പാനെന്നപോലെ.
മാനസമന്നേരം കണ്ണനിലാക്കീട്ടു
മാനിനിമാരെല്ലാം മെല്ലെ മെല്ലേ
മാനംകൊണ്ടുണ്ടായ ദീനങ്ങളോരോന്നേ
മാനിച്ചു തങ്ങളിലോതിയോതി
*പൊന്തിത്തുടങ്ങിന പന്തേലും കൊങ്കയും
ചന്തത്തിലാണ്ടു തൻ വീടുതന്നിൽ
ചെന്നങ്ങു പൂകിനാരിന്ദിരതന്നുടെ
മന്ദിരമായുള്ള സുന്ദരിമാർ.

## വിപ്രപത്ന്യനുഗ്രഹലീല

ആയർകുമാരിമാർ പോയൊരു നേരത്തു
മായം കലർന്നവൻ ബാലരുമായ്
വാരുററുനിന്നൊരു കാവുതന്നുടെ പോയ്
ദാരുക്കളോരോന്നേ വാഴ്ത്തിവാഴ്ത്തി
കാലം പകല്ലൊരു പാതിയായ് മേവുമ്പോൾ
കാളിന്ദീതീരത്തു ചെന്നനേരം

---

* പന്തി തുടങ്ങിന—ചിന്തിത്തുടങ്ങിന

വെയിൽകൊണ്ടുനിന്നുള്ള ബാലകന്മാരെല്ലാം
പൈകൊണ്ടു മാഴ്കിത്തളർന്നു ചൊന്നാർ:
''പൈകൊണ്ടു പാരം തളർന്നു ചമഞ്ഞുതേ
പൈതങ്ങളായുള്ള ഞങ്ങളെല്ലാം
അമ്പാടിതന്നോളം ചെന്നെത്തിക്കൊള്ളുവാൻ
വമ്പെന്നേ തോന്നുന്നു പിന്നെപ്പിന്നെ.''
പൈതങ്ങളിങ്ങനെ ചൊന്നോരു നേരത്തു
കൈതവംകൂടാതെ ചൊന്നാൻ കണ്ണൻ:
''അജ്ഞന്മാരല്ലാതെ വിപ്രന്മാരുണ്ടിങ്ങു
യജ്ഞത്തെദ്ദീക്ഷിച്ചു നില്ക്കുന്നിപ്പോൾ:
ദീനന്മാരായുള്ള നിങ്ങളെക്കാണുമ്പോൾ
മാനിച്ചു നല്കുവർ ചോറു ചെമ്മേ.''
എന്നതു കേട്ടുള്ള ബാലകന്മാരെല്ലാം
ചെന്നങ്ങു നിന്നിട്ടു ചൊന്നാരപ്പോൾ:
''കാളിന്ദീതീരത്തു കാലികൾ മേയ്ക്കുന്ന
കാർവർണ്ണൻചൊല്ലാലെ വന്നു ഞങ്ങൾ
ഖിന്നന്മാരായ് വന്നു മുന്നമേ പൈകൊണ്ടി-
ങ്ങന്നത്തെ നല്കേണം ധന്യന്മാരേ!''
എന്നതു കേട്ടുള്ള ഭൂദേവന്മാരെല്ലാം
ഏതുമേ മിണ്ടാതെ നിന്നമൂലം
ദീനന്മാരായുള്ള ബാലകന്മാരെല്ലാം
ആനനം താഴ്ത്തിനിന്നൊട്ടുനേരം;
കണ്ണന്റെ ചാരത്തു പാരാതെ വന്നിട്ടു
കണ്ണുനീരോലോലെച്ചൊന്നാരെല്ലാം.
അഞ്ജനവർണ്ണൻതാനെന്നതു കേട്ടപ്പോൾ
പുഞ്ചിരി പൂണ്ടുടൻ ചൊന്നാൻ പിന്നെ:
''പത്നിമാർ മേവുന്ന ശാലയിലെല്ലാരും
പാരാതെ ചെല്ലുവിൻ പൈതങ്ങളേ!''
കണ്ണൻതാനിങ്ങനെ ചൊല്ലിത്തുടങ്ങുമ്പോൾ
തിണ്ണം നടന്നുടൻ ബാലകന്മാർ
പത്നിമാർ മേവുന്ന ശാലയിൽ ചെന്നിട്ടു
മുഗ്ദ്ധരായ് ചൊല്ലിനാർ മുന്നെപ്പോലെ.
കണ്ണനെന്നിങ്ങനെ ചൊന്നതു കേട്ടപ്പോ-
ളെണ്ണമില്ലാതോളം സന്തോഷത്താൽ
ഭക്തിയെപ്പൂണ്ടുള്ള പത്നിമാരെല്ലാരും
ഒത്തങ്ങു കൂടികലർന്നുടനെ
നൽച്ചോറുതന്നെയും നൽക്കറിതന്നെയും
വച്ചുകൊണ്ടോരോരോ ഭാജനത്തിൽ
പാഞ്ഞുതുടങ്ങിനാർ പാപങ്ങൾ വേരററു
പാവനമാരായിപ്പാരമപ്പോൾ;

കാളിന്ദീതീരത്തു ചെന്നോരു നേരത്തു
കാർവർണ്ണൻതന്നെയും കാണായ്‌വന്നു
കാർമുകിൽമാലകൾ കാമിച്ചുനിന്നൊരു
കോമളകാന്തി കലർന്നുനിന്നോൻ,
കാഞ്ചനംകൊണ്ടുള്ള കാഞ്ചികൊണ്ടീടെഴും
പൂഞ്ചേലമീതേ മുറുക്കി നന്നായ്
അത്ഭുതമായുള്ള പുഷ്പങ്ങളെക്കൊണ്ടു
ചൊല്ലേററ കാന്തിയെക്കൈത്തെടന്നു
പീലികൾ കോലിന മൗലിയുമാണ്ടുള്ളോൻ
പീതമായുള്ളൊരു കൂറയുമായ്,
പാണികളാലൊന്നു ബാലകന്തന്നുടെ
ചേണുറെറഴുന്ന കഴുത്തിൽ വച്ചു്
മംഗല്യമാണ്ടൊരു മററതിലങ്ങനെ
മഞ്ഞാതപ്പങ്കജം പൂണ്ടുനിന്നോൻ.
ഭദ്രനായുള്ളൊരു കണ്ണനെയിങ്ങനെ
പത്നിമാരെല്ലാരും കണ്ടനേരം
ചാരത്തു ചെന്നവർ പാദങ്ങൾതൻ മുന്നൽ
ചാലപ്പോയ് വീണുകിടന്നു പിന്നെ
നൽച്ചോറുതന്നെയുമച്യുതന്തൻ മുന്നൽ
വച്ചങ്ങു കൂപ്പിനാർ വാഴ്ത്തിനോടെ.
അച്യുതന്താനപ്പോളിച്ഛയിൽ വച്ചൊരു
നൽച്ചോറുതന്നെയും വാങ്ങിപ്പിന്നെ
കാരുണ്യംപൂണ്ടൊരു കൺകൊണ്ടു നോക്കീട്ടു
പാരം കുളുർപ്പിച്ചാൻ മേനിയെല്ലാം
ദീനത പോക്കുന്ന നന്മൊഴികൊണ്ടവർ
മാനസംതന്നെയുമവ്വണ്ണമേ.
മുക്തിയെക്കാമിച്ച പത്നിമാരെന്നപ്പോൾ
മുഗ്ദ്ധവിലോചനനോടു ചൊന്നാർ:
''കാലൻവന്നെങ്ങളെ കോപിച്ചുനിന്നങ്ങു
ചാലപ്പിടിച്ചു വലിക്കുന്നേരം
ആലംബമില്ല നിൻ പാദങ്ങളെന്നിയേ
*പാലിച്ചുകൊള്ളുവാൻ തമ്പുരാനേ!
അന്നന്നേയിങ്ങനെയമ്മമാരുള്ളിലേ
നിന്നു പിറന്നും മരിച്ചും പിന്നെ
തിട്ടതി പൂണ്ടന്നുതൊട്ടുനാളുണ്ടെങ്ങൾ
ഒട്ടേറിപ്പോകുന്നതില്ലയോ ചൊൽ?
വൃക്ഷങ്ങളാകിലും പക്ഷികളാകിലും
മക്ഷികളാകിലും ഞങ്ങളെല്ലാം

* പാലിച്ചുകൊള്ളേണം

നിമ്പാദമുള്ളിലേ സന്തതം തോന്നുവാൻ
നീങ്കനിവേകണം തമ്പുരാനേ!''
ഭക്തമാരായുള്ള പത്നിമാരിങ്ങനെ
തത്ത്വമറിഞ്ഞു പറഞ്ഞനേരം
മുക്തിദനായുള്ള മുഗ്ദ്ധവിലോചനൻ
പത്നിമാരോടു പറഞ്ഞാനപ്പോൾ:
''എന്നിലിന്നിങ്ങൾക്കു ഭക്തിയുണ്ടെന്നതു
മുന്നമേതന്നെയറിഞ്ഞുള്ള ഞാൻ.
മൽഭക്തിപൂണ്ടുള്ള മർത്ത്യന്മാരാരുമേ
ഗർഭത്തിൽ നൂഴുന്നോരല്ലയെന്നും
ഭക്തിയെപ്പൂണ്ടിട്ടു ശുദ്ധമായുള്ളൊരു
ചിത്തത്തിലെന്നെ നിനച്ചുകൊൾവിൻ.
നിർമ്മലമായുള്ളൊരുണ്മയെക്കാണുമ്പോൾ
ബ്രഹ്മമാമെന്നോടു കൂടും നിങ്ങൾ.''
ഇങ്ങനെ ചൊന്നവരുള്ളത്തിലെങ്ങുമേ
പൊങ്ങിന വേദന പൊങ്ങിപ്പിന്നെ
''വൈതാനകർമ്മത്തിൻ വൈകല്യം വാരാതെ
വൈകാതെ പോകെങ്കി''ലെന്നു ചൊന്നാൻ.
പത്നിമാരെല്ലാരുമെന്നതു കേട്ടപ്പോൾ
പത്മവിലോചനൻപാദങ്ങളെ
ദൃഷ്ടമ്മം വേരററൊരുൾക്കാമ്പിലൂന്നി നി–
ന്നൊക്കവേ പോയങ്ങു ശാല പുക്കാർ.
പത്നിമാർ വന്നു കണ്ടൊരു നേരത്തു
വിപ്രന്മാരെല്ലാരുമപ്പൊഴുതേ
കണ്ണൻെറ യാചനം കൈക്കൊണ്ടതില്ലെന്നു,
ഖിന്നന്മാരായ്നിന്നു പിന്നെപ്പിന്നെ,
കാണ്മതിന്നാരുമേ കംസനെപ്പേടിച്ചു
ചാൺപദംപോലും നടന്നതില്ലേ.
കാർമുകിൽവർണ്ണൻതാൻ ബാലകന്മാരുമായ്
ഉമകലന്നങ്ങിരുന്നു പിന്നെ
സ്വാദുവായ്നിന്നുള്ളോരോദനംതന്നെയും
ആദരപൂർവ്വമായുണ്ടു ചെമ്മെ
കേടററു ചാടുന്ന ധേനുക്കൾപിന്നാലെ
ചാടികഴഞ്ഞുതൻ വീടു പുക്കാൻ.

# ഗോവർദ്ധനോദ്ധരണം

കാർമുകിൽനേരൊത്ത കാന്തികലർന്നൊരു
കാരുണ്യപൂരമക്കാനനത്തിൽ
ബാലകന്മാരുമായ് കാലിയുംമേച്ചങ്ങു
ലീലകളാണ്ടു നടന്നകാലം
വിണ്ണവർനായകനന്നുടെ പൂജയ്ക്കു
തിണ്ണം മുതിർന്നുള്ള ഗോപന്മാരേ
കണ്ടൊരുനേരത്തു കാർമുകിൽവർണ്ണൻതാൻ
മണ്ടിയടുത്തങ്ങു ചെന്നുപിന്നെ
ചോദിച്ചു നിന്നാനത്താതനോടെല്ലാംതാൻ
ഏതുമറിഞ്ഞീലയെന്നപോലെ:
''ആരുടെ പൂജയ്ക്കു സാധനമിങ്ങനെ—
യാരാഞ്ഞുകൊണ്ടന്നു താതനിപ്പോൾ?
എന്തിതുകൊണ്ടുള്ള കാരിയമെന്നതും
എന്നോടു ചൊല്ലേണമുള്ളവണ്ണം.''
നന്ദനനിങ്ങനെ ചൊന്നൊരു നേരത്തു
നിന്നൊരു നന്ദൻതാൻ ചൊന്നാനപ്പോൾ:
''ഉത്സവംകൊള്ളേണം വിണ്ണവർനാഥന്നു
വത്സരംതോറുമെന്നുണ്ടു ഞായം.
വാനവർനായകൻതന്നുടെ ചൊല്ലാലേ
വാരിയെപ്പെയ്യുന്നു വാരിദങ്ങൾ
കാലത്തു വേണുന്ന വാരിയെപ്പെയ്യിച്ചു
പാലിച്ചുകൊള്ളുവാൻ പൂജിക്കുന്നു''
താതൻതാനിങ്ങനെ ചൊന്നൊരു നേരത്തു
[1]താതനുമെല്ലാരും കേൾക്കെച്ചൊന്നാൻ:
''അച്ഛനെന്തിങ്ങനെയാരേലും ചൊന്നതു
നിശ്ചയംകൂടാതെ [2]ചെയ്യുന്നിപ്പോൾ?
വർഷത്തിൻ കാരണം വാസവനെന്നുണ്ടോ
വർഷത്തിന്നുള്ളത്തിൽ തോന്നീതിപ്പോൾ?
നന്ദനംതന്നിലെ സുന്ദരിമാരുമായ്
മന്ദനായുള്ളോൻപോലങ്ങെങ്ങാനും;
ഇഷ്ടമായുള്ളൊരു വൃഷ്ടിയെ പെയ്യിച്ചു
പുഷ്ടിക്കു കാരണമിന്ദ്രനല്ലേ;
ഭൂലോകവാസികൾ ചെയ്യുന്ന കർമ്മങ്ങ—
ളാലംബമെന്നതേ വന്നുകൂടൂ.
ഉണ്മയെ ചൊല്ലീലോ തന്നുടെ തന്നുടെ
കർമ്മത്തെപ്പൂജിപ്പുവെന്നേ വേണ്ടൂ.

---

1. താതനുമങ്ങെല്ലാരും 2. ചൊല്ലുന്നിപ്പോൾ

ഗോവർദ്ധനത്തിന്റെ താഴ്വരമേൽനിന്നു
ഗോരക്ഷ നമ്മുടെ കർമ്മമിപ്പോൾ,
ഗോവർദ്ധനത്തെയും ഗോക്കളെത്തന്നെയും
പൂജിപ്പു നാമിപ്പൊളെന്നേ വേണ്ടു.
എന്മതം ചൊല്ലിനേനെല്ലാരും ചിന്തിച്ചു
സമ്മതിയായതു ചെയ്‌വിൻ നിങ്ങൾ''
മായം കലർന്നൊരു ബാലകനിങ്ങനെ
പേയില്ലയാതെ പറഞ്ഞനേരം
ആയന്മാരെല്ലാരുമങ്ങനെതന്നെയെ—
ന്നാദരവോടു മുതിർന്നാരപ്പോൾ.
വാസവൻതന്നുടെ പൂജയ്ക്കു കൊണ്ടന്ന
സാധനമെല്ലാമേ വല്ലവന്മാർ
ഗോവർദ്ധനംതന്നെപ്പൂജിപ്പാനാക്കിനാർ
ഗോവിന്ദൻതന്നുടെ ചൊല്ലിനാലെ.
ഭേരിതൻ നാദംകൊണ്ടാ*ശാഗജങ്ങൾക്കു
പേടിയെപ്പൊങ്ങിച്ചാരങ്ങു പിന്നെ.
നൽക്കൊടി തോരണമെന്നുള്ളതെല്ലാമ—
ങ്ങൊക്കവേ നന്നായ് നിവർത്തിതെങ്ങും.
ഗോക്കളെക്കൊണ്ടന്നു ചാലെക്കുളിപ്പിച്ചു
പൂക്കളുംചൂടിച്ചുമച്ചു പിന്നെ
തുംഗമായുള്ളൊരു മംഗലശൈലംത—
ന്നംഗത്തിലാക്കിനാർ ഭംഗിയോടെ.
ബ്രാഹ്മണരെല്ലാരും കാണ്മതിന്നായിട്ടു
മേന്മേലെ വന്നുതുടങ്ങീതപ്പോൾ.
ക്ഷീരം തുടങ്ങിന ഗോരസമോരോന്നേ
പൂരിച്ചു കാണായിതോരോ ദിക്കിൽ
കാമദന്മാരായ ഭൂദേവന്മാരെല്ലാം
ഹോമം തുടങ്ങിനാരങ്ങുമിങ്ങും.
പായസം മേന്മേലെ നിർമ്മിച്ചാരെന്നപ്പോ—
ളായാസം പോയുള്ള ഗോപാലന്മാർ
ധൂമങ്ങൾ ദീപങ്ങളെന്നുതുടങ്ങിന
സാധനമോരോന്നേ വന്നുകൂടീ.
മാലേയച്ചാറെല്ലാം പൂരിച്ചു മേന്മേലേ;
മാലകൾ ചാലെത്തൊടുത്താർ പിന്നെ.
ബന്ധുരമായൊരു സാധനം കണ്ടിട്ടു
സന്തുഷ്ടന്മാരായി പിന്നെപ്പിന്നെ
പൂതന്മാരായുള്ള ഭൂസുരന്മാരെല്ലാം
പൂജയെപ്പൂരിച്ചു നില്ക്കുന്നേരം

* ആശാഗജങ്ങൾക്കും

കാൎവ്വൎണ്ണൻതാനപ്പോൾ കാണുന്നോരെല്ലാൎക്കും
കാരിയമേയെന്നു തോന്നുംവണ്ണം
വണ്ണംതിരണ്ടൊരു രൂപത്തെപ്പൂണ്ടിട്ടു
വന്നങ്ങു 'ശൈലം ഞാനെ'ന്നു ചൊന്നാൻ.
കാദളമോദകപായസജാലത്തെ
ഖാദനംചെയ്തങ്ങു നിന്നാൻ പിന്നെ.
എന്നതു കണ്ടിട്ടു വിസ്മയിച്ചെല്ലാരും
ചെന്നങ്ങു കുമ്പിട്ടു കൂപ്പിനിന്നാർ.
പേശലമാരായ ഗോപികമാരെല്ലാം
കേശവന്തന്നുടെ ചൊല്ലിനാലെ
മേളത്തിൽ വന്നങ്ങു ശൈലത്തിന്മേലേറി
നീളെക്കളിച്ചങ്ങു പാടിനിന്നാർ.
കള്ളംകളഞ്ഞുള്ള വല്ലവന്മാരെല്ലാം
ഉള്ളംതെളിഞ്ഞങ്ങു നിന്നു പിന്നെ;
മായംകളഞ്ഞുള്ള ഭൂദേവന്മാരെല്ലാം
പായസംതുകിനാരായവണ്ണം.
തൃപ്തമായെല്ലാരും ഭോജനം പെണ്ണീട്ടു
തുഷ്ടന്മാരായങ്ങു നിന്നു പിന്നെ.
*അക്ഷണം വന്നുള്ള ഭൂദേവന്മാൎക്കെല്ലാം
ദക്ഷിണ നല്കീട്ടു നിന്നനേരം
ഭൂദേവന്മാരെല്ലാമാശിയും ചൊല്ലീട്ടു
മോദിതന്മാരായിപ്പോയാരപ്പോൾ.
ആരണരെല്ലാരും പോയയൊരുനേരത്തു
നാരദനാമവൻ നന്മുനിതാൻ
തിണ്ണം നടന്നുടൻ വിണ്ണിലേ ചെന്നിട്ടു
വിണ്ണവർനാഥനെക്കണ്ടു ചൊന്നാൻ:
''കാണ്മതിന്നായിക്കൊതിച്ചിട്ടു വന്നു ഞാൻ
ആണ്മ കളഞ്ഞൊരു നിന്നെയിപ്പോൾ
നാളെയുമിങ്ങനെ വന്നിങ്ങു നില്ക്കുമ്പോൾ
കാണുമോന്നുള്ളതറിഞ്ഞില്ലല്ലോ.
എങ്ങിനിപ്പോകുന്നു വിണ്ണിനെക്കൈവിട്ടി—
ട്ടെന്നുള്ളതോൎക്ക നീയെന്നേ വേണ്ടു.
ആപത്തും സമ്പത്തും കൂടിക്കലൎന്നുള്ളൂ—
താപത്തായുള്ളതു കാലമിപ്പോൾ
ദാനവരാരേലുമിങ്ങനെ ചെയ്തെങ്കിൽ
ദീനതയെന്നുള്ളിൽ വാരാഞ്ഞിതും;
ദുൎബ്ബലന്മാരായ മാനവന്മാരല്ലോ

* അക്ഷീണയായൊരു ദക്ഷിണ നല്കി പ്ര—
ദക്ഷിണംവച്ചിട്ടു കൂപ്പിനിന്നാർ.

ധിക്കരിക്കുന്നതിന്നിന്നെയിപ്പോൾ.
തങ്കനിവുള്ളോർക്കു ഭംഗംവരുന്നേരം
സങ്കടമെന്നുള്ളതുണ്ടു ചെമ്മേ.
കൈലാസംതന്നിലേ പോകണമെന്നപ്പോൾ
കാലെഴുന്നീലല്ലോ കാണെനിക്കോ''
എന്നതു കേട്ടോരു വിണ്ണവർനായകൻ
''എന്തെ''ന്നു കേട്ടതു കേട്ടു ചൊന്നാൻ:
''ഒന്നൊത്തുകൂടിന ഗോപന്മാരെല്ലാരും
നിന്നെപ്പിഴക്കിനാരിന്നു ചെമ്മേ;
ഗോവർദ്ധനന്തന്നെ വാസവനാക്കിനാർ
ആബദ്ധഗർവ്വന്മാരായിപ്പിന്നെ.
നിന്നുടെ പൂജക്കു കൊണ്ടന്ന സാധനം
എന്നുടെ മുമ്പിലേ വമ്പിനാലേ
പർവ്വതപൂജക്കു സർവ്വവുമാക്കിനാർ
ഉർവ്വിയിൽനിന്നുള്ള വല്ലവന്മാർ.''
എന്നതു കേട്ടോരു വിണ്ണവർനാഥന്തൻ
കണ്ണു ചുവന്നുതുടങ്ങീതപ്പോൾ.
പെട്ടെന്നെഴുന്നേറ്റു ഭൂതലംതന്നിലേ
കട്ടിച്ചു നിന്നാനങ്ങൊട്ടുനേരം;
[1]വജ്രമായ് നിന്നുള്ളൊരായുധംതന്നെയും
ഉച്ചത്തിലാമ്മാറുയർത്തിച്ചൊന്നാൻ:
''കാട്ടിൽ കിടന്നിട്ടു കാലിയും മേച്ചുള്ള
കാട്ടാളർ കാട്ടിന കോട്ടിക്കു ഞാൻ
കണ്ടു കതിർത്തവർ കണ്ഠങ്ങൾ കണ്ടിച്ചു
ഖണ്ഡിച്ചുനിന്നുടനിണ്ടലാക്കി
ഘേലാർമാമെൻ വാൾക്കു നല്കുന്നതുണ്ടു നൽ
[2]ചോരകൊണ്ടുള്ളൊരു പാരണത്തെ.
മാനുഷനായൊരു കണ്ണനെക്കണ്ടല്ലൊ
വാനവർ നിന്ദയെച്ചെയ്തതിപ്പോൾ.
പണ്ടില്ലയാതൊരു വേലയെച്ചെയ്യുമ്പോൾ
കൊണ്ടൽനേർവ്വർണ്ണനുമോർക്കവേണം.
എന്നതിനിന്നിനി വന്നൊരു ദീനത്തെ
നിന്നവന്താനും പൊറുത്തുകൊള്ളും.''
ഇങ്ങനെ ചൊന്നുടൻ ചിന്തിച്ചുനിന്നിട്ടു
പിന്നെയും ചൊല്ലിനാൻ വിണ്ണവർകോൻ:
''മാരിയെപ്പെയ്യിച്ചു ഗോകുലമെല്ലാമേ
വാരിധിതന്നിലങ്ങാക്കി നേരേ

1. വജ്രമായ് നിന്നൊരു ദിവ്യായുധത്തെയും
2. ചോരകൊണ്ടുള്ള വിരുന്നുതന്നെ

ക്ഷുത്തു പൂണ്ടീടുന്ന മത്സ്യങ്ങളാംകെല്ലാമ—
ങ്ങുത്സവമാക്കുന്നതുണ്ടു ചെമ്മേ.
പൂജിച്ചുവച്ചൊരു പൎവ്വതംതാൻ വേണം
പാലിച്ചുകൊള്ളുവാനിന്നിവരെ.''
ഇങ്ങനെ ചൊല്ലിനിന്നംബുദജാലത്തെ
അംബരംതന്നിലഴിച്ചുവിട്ടാൻ.
താനങ്ങു തന്നുടെ വാരണന്തന്മീതെ
മാനമേ പോവതിന്നായ്ക്കുനിഞ്ഞാൻ.
ശൈലത്തെപ്പൂജിച്ചു ഗോപന്മാരെല്ലാരും
ആലയംതന്നിലേ പുക്കന്നേരം
മുപ്പാരിതെപ്പേരും മുക്കുവാൻ കെല്പാന്ന
കല്പാന്തമേഘങ്ങളാം പോന്നുവന്നു.
''കാലമല്ലാതൊരു കലുഷം കണ്ടാലും.
നീലവലാഹകരം വന്നതിപ്പോരം.
എന്തിതെ''ന്നിങ്ങനെ കണ്ടുള്ളോരെല്ലാരും
ചിന്തിച്ചു തങ്ങളിൽ നിന്നനേരം
പാരിച്ചുനിന്നൊരു പാഴിടിനാദത്താൽ
പാരിടമെങ്ങും കലുങ്ങിച്ചുടൻ
വിണ്ണവർവാരണന്തന്നുടെ കൈയോളം
വണ്ണമെഴുന്നുള്ള തുള്ളികളും
തൂകിത്തുടങ്ങീതങ്ങാകാശംതന്നിലേ
പാകിനിന്നീടിന മേഘമെല്ലാം.
പാഴിടി കേട്ടിട്ടു പൈതങ്ങളെല്ലാമേ
പാരം കരഞ്ഞുതുടങ്ങീതപ്പോരം.
ഒന്നിനോടൊന്നു കലൎന്നങ്ങു നിന്നൊരു
കന്നുകിടാക്കളുമവ്വണ്ണമേ.
വൻകാററു വന്നങ്ങു വീതു തുടങ്ങീട്ടു
വൻകുന്നുകളുടെക്കലുങ്ങിച്ചെമ്മെ
കാലികളെല്ലാമേ ചാല വിറച്ചങ്ങു
നീലക്കാർവ്വൎണ്ണനെ നോക്കിനിന്നു.
ആനായനാരിമാർ തന്മുഖമെല്ലാമേ
ദീനങ്ങളായ്വന്നു പിന്നെപ്പിന്നെ.
നന്ദത്തുടങ്ങിന വൃദ്ധന്മാരെല്ലാരും
നിന്നുപൊറുക്കരുതാഞ്ഞു ചെമ്മേ.
മെയ്യും വിറച്ചു തങ്ങൈയും തിരുമ്മിനി—
''ന്നയ്യോ!''യെന്നിങ്ങനെ ചൊന്നുഴന്നാർ.
''പാലിച്ചുകൊള്ളേണം കണ്ണാ!'' എന്നിങ്ങനെ
വാവിട്ടു ചൊല്ലിനാരെല്ലാരുമേ,
വിണ്ണവർനാഥന്തങ്കോപത്തെക്കണ്ടിട്ടു
തിണ്ണം ചിരിച്ചുള്ള കണ്ണനപ്പോരം

തന്നെയവനുള്ളോരെല്ലാരുമിങ്ങനെ
ഖിന്നന്മാരായതു കണ്ടനേരം.
കോരിച്ചൊരിഞ്ഞോരു മാരിയെക്കണ്ടിട്ടു
കോഴപ്പെടായ്‌വിനിന്നെന്നു ചൊന്നാൻ.
''ഗോവർദ്ധനത്തോടു യാചിച്ചുനില്പിന-
ങ്ങാപത്തു പോക്കുവാൻ നീങ്ങളെല്ലാം
വാനവർനായകന്തന്നുടെ പൂജയേ
മാനിച്ചുകൊണ്ടതിവന്താനല്ലൊ
ഇണ്ടലെപ്പോക്കീട്ടു പാലിച്ചുകൊള്ളും താൻ
കണ്ണത്തേയാണവൻ പിന്നെത്തിന്നും.''
എന്നങ്ങു ചൊന്നുള്ള നന്ദകുമാരന-
ക്കുന്നോടു ചെന്നങ്ങണഞ്ഞു പിന്നെ.
പെട്ടെന്നു ചെന്നവൻ മുഷ്ടി ചുരുട്ടീട്ടു
മുട്ടിനാൻ കുന്നിനെയൊന്നു മെല്ലെ.
കട്ടക്കിടാവുതൻ കൈത്തലംകൊണ്ടുള്ള
മുഷ്ടിയെത്തന്മെയ്യിലേററനേരം
ഞെട്ടിനിന്നുള്ളോരു കുന്നുതാനെന്നപ്പോൾ
വട്ടംതിരിഞ്ഞുതുടങ്ങി ചെമ്മേ.
വൃക്ഷങ്ങളെല്ലാം ഞെരിഞ്ഞുതുടങ്ങീത-
പ്പക്ഷികളെല്ലാം പറന്നുതെങ്ങും.
ശാഖികൾ ചേർന്നുള്ള വാനരയൂഥങ്ങൾ
ചാടിത്തുടങ്ങീതു [1]കാട്ടുതോറും.
തിട്ടതിപൂണ്ടുള്ളോരെട്ടടിമാനെല്ലാം
വട്ടത്തിൽനിന്നങ്ങുഴന്നുതെങ്ങും.
കന്ദരംതന്നിലേ മന്ദിരമായുള്ള
കിന്നരരെല്ലാരും ഖിന്നരായി.
ഒന്നിച്ചുനിന്നുള്ള പന്നികളെല്ലാമ-
ക്കുന്നിലേ പാടിക്കുറുട്ടിനിന്നു.
കമ്പത്തെപ്പൂണ്ടുള്ള വമ്പുലിക്കൂട്ടങ്ങൾ
സംഭ്രമിച്ചോടീതേയങ്ങുമിങ്ങും.
വേട്ടയ്ക്കു വന്നുള്ള കാട്ടാളരെല്ലാരു-
മാട്ടിത്തുടങ്ങിനാരെന്നു നണ്ണി
കാട്ടുപോത്തെല്ലാമേ ചാട്ടംതുടങ്ങീത-
[2]മ്മോട്ടിന്നു മുട്ടിലേ കാട്ടികളും.
കാട്ടാനക്കൂട്ടങ്ങൾ കൂട്ടംപിരിഞ്ഞുനി-
ന്നോട്ടം തുടങ്ങീതക്കാട്ടിലപ്പോൾ
ചേണേററുനിന്നുള്ളോരേണക്കിടാക്കളും
ദീനങ്ങളായങ്ങു പാഞ്ഞുചെന്നു്

1. നാവുപാടും 2. കാട്ടിന്നു മുട്ടിലേ

ശാർദ്ദൂലംതന്നോടു ചേർച്ചു തുടങ്ങീതു
ശാർദ്ദൂലപോതങ്ങളേണത്തോടും.
മുഷ്ടിയേററുള്ളൊരു നോവുകൊണ്ടന്നേരം
*നിർഝരമായൊരു കണ്ണുനീരും
പാരം ചൊരിഞ്ഞിട്ടു സിംഹങ്ങൾതന്നുടെ
ഘോരമായുള്ളൊരു നാദത്തിന്റെ
മാറെറാലികൊണ്ടൊരു കന്ദരവാകൊണ്ട—
ങ്ങേററം കരഞ്ഞാനക്കുന്നമപ്പോൾ.
ഇങ്ങനെ കണ്ടൊരു നന്ദകുമാരകൻ
പൊങ്ങിച്ചുനിന്നാനക്കുന്നു മെല്ലെ.
വാമമായുള്ളൊരു പാണിതലംകൊണ്ടു
വാരുററുനിന്നങ്ങുയർത്തിച്ചൊന്നാൻ:
''എങ്കൈയിലുള്ളൊരു വൻകുന്നിൻകീഴിലേ
വന്നിങ്ങു നൂഴുവിൻ നിങ്ങളെല്ലാം.''
വല്ലവന്മാരെല്ലാമെന്നതു കേട്ടപ്പോൾ
വല്ലവിമാരോടും കൂടിച്ചെമ്മേ
ബാലകന്മാരെയും പൂണ്ടുകൊണ്ടങ്ങനെ
ചാലെ നടന്നതിൻകീഴിൽപ്പുക്കാർ.
കന്നുകിടാക്കളും കാലിയും മറെറല്ലാം
കുന്നിന്നു കീഴിലങ്ങായനേരം
താനങ്ങു തന്നുടെ പൊൽക്കുഴലൂതിനി—
ന്നാനന്ദഗാനം തുടങ്ങിനാനേ.
മാനിനിമാരെല്ലാം ഗാനത്തെക്കേട്ടപ്പോൾ
ആനന്ദലീനമാരായി നിന്നാർ;
ഉററവരായിട്ടു ചുററും വിളങ്ങിന
മററുള്ളോരെല്ലാരുമവ്വണ്ണമേ.
പൈകൊണ്ടു മേവുന്ന ദീനത്തെയന്നേരം
പൈതങ്ങൾപോലുമറിഞ്ഞതില്ലേ.
''വൻകുന്നു ചൂടീട്ടു വന്മഴ പെയ്യുമ്പോൾ
തൻകുലം കാക്കുന്ന തമ്പുരാനേ!
നിങ്കനിവേകിനിന്നെങ്കൽ നീയെന്നുമേ
സങ്കടം പോക്കുവാൻ കുമ്പിടുന്നേൻ.
മാരി വരുന്നേരം നൽകുട ചൂടുവാൻ
ആരുമൊരുത്തരും താരാഞ്ഞാരോ?
കുന്നു ചുമന്നിട്ടു വെണ്ണ; ചുമന്നുള്ളോ—
രുണ്ണിക്കൈ നോകുന്നതില്ലയോ ചൊൽ?
കുന്നു ചുമക്കേണമെന്നങ്ങു ചിന്തിച്ചോ
വെണ്ണ ചുമന്നിട്ടു ശീലിച്ചു നീ?

* നിർഝരവാരിയാം കണ്ണുനീരും

വെണ്ണയെന്നോർത്തിട്ടു കുന്നിനെത്തന്നെയും
മെല്ലവേ വായിലങ്ങാക്കൊല്ലാതെ.
പൈതലായുള്ളൊരു കണ്ണന്റെ ചൊൽ കേട്ടു
പൈതങ്ങളോടു കലർന്നെല്ലാരും
കുന്നിന്നു കീഴിലേ നൂണൊരു നിങ്ങളി-
ക്കുന്നുതാൻ വീഴുമെന്നോർക്കണ്ടാതേ''
തുംബുരുനാരദൻ മുമ്പായോരെല്ലാരും
വന്നുടനിങ്ങനെ വാഴ്ത്തിനിന്നാർ.
വാനവർനായകൻ വല്ലവന്മാരുടെ
ദീനത കാണ്മാനായ് വന്നാനപ്പോൾ.
മാധവൻതന്നെയും വല്ലവന്മാരെയും
ബാധകൾ കൂടാതെ കാൺകയാലേ
തള്ളിയെഴുന്നൊരു കോപമടങ്ങിനി-
ന്നുള്ളം തെളിഞ്ഞുടൻ നിന്നനേരം
'മാരിയെപ്പെയ്യിച്ച മാധവനോടല്ലോ
നേരിട്ടു നിന്നു ഞാൻ' എന്നു നണ്ണി,
ദീനതപൂണ്ടു തന്മാനസംതന്നിലേ
നാണവും പൂണ്ടങ്ങു നിന്നു പിന്നെ,
മേഘങ്ങളെല്ലാമേ പോകെന്നു ചൊല്ലിനാൻ
നാകികൾനായകനാകുലനായ്.
മന്നിലങ്ങൂന്നിന പാദങ്ങളൊന്നുമേ
പിന്നെ മറിച്ചു *ചലിപ്പിയാതെ
ഏഴുനാളിങ്ങനെ പേമഴ പെയ്യുമ്പോൾ
കോഴകൾ കൂടാതെ നിന്നാൻ കണ്ണൻ.
മേഘങ്ങൾ വേറായി മേളം കലർന്നുള്ളൊ-
രാകാശം കണ്ടുടൻ കണ്ണൻ ചൊന്നാൻ:
''നിർഗ്ഗമിച്ചാലുമിന്നിങ്ങളിന്നെല്ലാരും
വ്യഗ്രമായുള്ളതു പോയിതായി.''
കുന്നിന്നു കീഴായോരെല്ലാരുമെന്നപ്പോൾ
കന്നുകിടാക്കളും കാലിയുമായ്
ഒക്കവേ നിന്നു പുറത്തു പുറപ്പെട്ടു
ദിക്കുകളെല്ലാമേ നോക്കിനിന്നാർ.
നന്ദകുമാരനും കുന്നിനെയന്നേരം
മന്ദമിറക്കിത്തൻ കൈയിൽനിന്നു്
ഭൂതലംതന്നിലേ മെല്ലവേയാക്കിനാൻ
ഭൂതങ്ങളെല്ലാമേ കണ്ടിരിക്കെ.
എന്നതു കണ്ടൊരു ഗോപന്മാരെല്ലാരും
എന്തിതെന്നിങ്ങനെ ചിന്തിച്ചപ്പോൾ

* ഗമിപ്പിയാതെ

ആനായർകോനായ കാർമുകിൽവർണ്ണനെ
മാനുഷനല്ലെന്നു സംശയിച്ചാർ
വാനവർകോനായ വാസവനെന്നപ്പോൾ
ദീനനായ് നിന്നു നറുങ്ങുനേരം
കാർമുകിൽവർണ്ണൻതൻകോമളമായൊരു
കാലിണതങ്കലേ വീണു പിന്നെ
ലജ്ജയായുള്ളൊരു വാരിതൻ പൂരത്തിൽ
മജ്ജനംചെയ്തങ്ങു നിന്നു ചൊന്നാൻ:
''വന്മദമായൊരു കല്മഷംപൂണ്ടുനി–
ന്നെന്മനമെങ്ങുമേ മങ്ങുകയാൽ
നിൻ പാദമെങ്ങുമേ കാണാഞ്ഞു നിന്നിട്ടു
വമ്പു തുടങ്ങിനേനമ്പുരാനേ!
ഉന്മത്തരായവർ പേ പറഞ്ഞാരെന്നു
സമ്മതരായവരുണ്ടോ ചൊൽവൂ?
എൻ പിഴ നീയുമിന്നിങ്ങനെ നണ്ണിനി–
ന്നമ്പിനേ നല്ലേണം തമ്പുരാനേ!
'എന്നുടെ ദാസനായുള്ളോരു ദാരകൻ
എന്നോടു നേരിട്ടാനെന്നുചേതം'
എന്നതു വേണമേ സന്തതം തോന്നുവാൻ
നന്ദതനൂജനാം തമ്പുരാനേ!
നന്നല്ലയിന്നിവനെന്നോടു ചെയ്യുന്ന–
തെന്നാവു തോന്നുന്നതെങ്കിലയ്യോ
നീ വളർത്തീടുന്ന പൈതങ്ങളാലൊന്നു
കേവലമില്ലെന്നേ വന്നുകൂടൂ''
വാസവനിങ്ങനെ വാഴ്ത്തിനനേരത്തു
വാരുററു ചൊല്ലിനാൻ വാസുദേവൻ:
''വന്മദം പൂണ്ടു നീ സന്മതി വേറായി
നമ്മെ മറക്കൊല്ലായെന്നു നണ്ണി
നിന്നുടെ പൂജയ്ക്കു ഭംഗത്തെച്ചെയ്തു ഞാൻ
എന്നുള്ളതുള്ളത്തിൽ തേറിനാലും.
ഐശ്വര്യംകൊണ്ടു തിമിർത്തുതുടങ്ങിനാൽ
■'ഈശ്വര'നെന്നു നിനയ്ക്കയില്ലേ;
ഈശ്വരചിന്തയെ കൈവെടിഞ്ഞീടിനാൽ
ശാശ്വതമായത്തും വന്നുകൂടാ.
ദുസ്തുതി കൂടുകിൽ മൽസ്തുതിതന്നിലേ
വിസ്മൃതി വന്നങ്ങു കൂടുമെന്നാൽ
ദുസ്തുതിയെല്ലാമേ വച്ചുകളഞ്ഞിട്ടു
മൽസ്തുതി വേണം നീ കൈക്കൊള്ളുവാൻ.''

■ ഈശ്വരനാമെന്നോർക്കയില്ലേ

പുണ്യമിയന്നൊരു വിണ്ണവർകോനോടു
കണ്ണന്താനിങ്ങനെ ചൊന്നനേരം
ഗോമാതാവായൊരു ദേവിതാൻ വന്നപ്പോഴം
പൂമാതിൻകാന്തനെക്കണ്ടു ചൊന്നാൾ:
''നാന്മുഖൻചൊല്ലാലെ വന്നു ഞാനിങ്ങനെ
നാഥനായുള്ളൊരു നിന്നെക്കാണ്മാൻ.''
എന്നങ്ങു ചൊല്ലിന ദേവിതാനെന്നപ്പോഴം
തന്നുടെ പാൽകൊണ്ടു മെല്ലെമെല്ലെ
കാർവ്വർണ്ണന്തന്നഭിഷേകത്തെച്ചെയ്തിട്ടു
ഗോവിന്ദനെന്നൊരു പേരും ചൊന്നാൾ.
ദേവകളെല്ലാരും പാരാതെ വന്നിട്ടു
പൂവുകൾ തൂകിനാരെന്നനേരം
ഭേരിതൻ നാദംകൊണ്ടാശകളെല്ലാമേ
പൂരിച്ചു വാഴ്ത്തിനാർ വന്ദികളും.
മാമുനിമാരുമങ്ങാനന്ദംപൂണ്ടിട്ടു
മാനിച്ചു മേന്മേലേ വാഴ്ത്തിനിന്നാർ
വല്ലവീവല്ലഭൻചൊല്ലാലെയെല്ലാരും
അല്ലലെക്കൈവിട്ടു പോയനേരം
വിണ്ണവർനാഥനും കണ്ണന്തൻ ചൊല്ലാലെ
തിണ്ണം തെളിഞ്ഞുടൻ വിണ്ണിൽ പുക്കാൻ.
ജംഭാരിതന്നെയും സംഭാവിച്ചീടിനോ-
രംഭോജലോചനന്താനും പിന്നെ
അൻപുകലർന്നുള്ളോരെല്ലാരുമായിത്ത-
ന്നമ്പാടിതന്നിൽ വിളങ്ങിനിന്നാൻ.

## നന്ദമോക്ഷം

*നോററു*കിടന്നൊരു നന്ദന്താന്മെല്ലെമെ-
ല്ലാററിലേ മുങ്ങുവാൻ പോയനേരം
കാലം പുലർന്നുതുടങ്ങുന്നതിൻമുമ്പേ
ചാലപ്പോയ് ചെന്നങ്ങു കണ്ടുകൊണ്ടു്
പാശിതൻ ഭൃത്യനായുള്ളൊരു ദാനവൻ
പാരാതെ ബന്ധിച്ചു കൊണ്ടുപോയാൻ
നന്ദനെക്കാണാഞ്ഞു നിന്നൊരു ഗോപന്മാർ
നന്ദനനാകിയ കണ്ണനോടു്
ചെന്നങ്ങു ചൊല്ലിനാർ 'മുങ്ങിന നേരത്തു
നന്ദനെക്കണ്ടീല്ല'യെന്നിങ്ങനെ

അച്യുതന്താനും തന്നച്ഛനെക്കാണ്മാനാ—
യിച്ഛപൂണ്ടന്നേരം കാളിന്ദിയിൽ
വേഗത്തിൽ ചെന്നങ്ങു തേടിത്തുടങ്ങിനാൻ
[1]വേദത്തെപ്പണ്ടുതാനെന്നപോലെ
വാരിയിലെങ്ങുമേ കാണാഞ്ഞനേരത്തു
വാരിധിപാലകനുള്ളിടത്തും
നേരേ പോയ് ചെന്നു തുടങ്ങിനാൻ മെല്ലവേ
കാരുണ്യവാരിധിയായവന്താൻ
വാരിജലോചനൻ വന്നതു കണ്ടപ്പോൾ
വാരിധിപാലകൻ പാരാതെതാൻ
മുമ്പിലെ നല്കിനാൻ നന്ദനെത്തന്നെയും
കുമ്പിട്ടുകൂപ്പിനിന്നൻപിൽ ചൊന്നാൻ:
''നിന്നുടെ ചേവടി ചാരത്തു കാണ്മാനായ്
നന്ദനെ ഞാനിങ്ങു കൊണ്ടുപോന്നു
അച്ഛനെക്കൊണ്ടുപോന്നതിൽപിണച്ചായെ—
ന്നിച്ഛ പിഴയ്യൊല്ലാ തമ്പുരാനേ!''
ഇങ്ങനെ ചൊല്ലി നന്മുത്തുകളെക്കൊണ്ടും
പൊങ്ങിന രത്നങ്ങൾകൊണ്ടും പിന്നെ
പൂജിച്ചുനിന്നവനുള്ളിലേ മോദത്തെ—
പ്പൂരിച്ചാൻ പാശിയുമായവണ്ണം.
പൂജിതനായൊരു ദേവകീനന്ദനൻ
പോവതിനായിത്തുനിഞ്ഞു പിന്നെ.
അച്ഛനും താനുമായാദരവോടുടൻ
ഇച്ഛയിൽ പോന്നിങ്ങു വന്നനേരം
ഗോപന്മാരെല്ലാരുമത്ഭുതമായ് നന്ദ—
ഗോപരെച്ചെന്നങ്ങു കണ്ടാരപ്പോൾ.
ദീനയായുള്ള യശോദയുമന്നേരം
മാനിച്ചു നോക്കിനാൾ നന്ദന്തന്നെ
തോയത്തിൽ കണ്ടുള്ളവസ്ഥകളോരോന്നേ
[2]തോയേശന്തന്റെ സമൃദ്ധിയേയും
വല്ലവനാഥനാം നന്ദന്താൻ നന്നായി
ചൊല്ലിനാന്മെല്ലമെല്ലെല്ലാരോടും
വിഘ്നമകന്നുള്ള ഗോപന്മാരെല്ലാരും
വിസ്മയമാണ്ടുനിന്നൊട്ടുനേരം
കാർവർണ്ണന്തന്നോടു കൂടികലർന്നുതൻ
കാരിയമോരോന്നിൽ കൈതുടർന്നാർ.

1 ഖേദത്തെപ്പൂണ്ടു 2 തോയവൻ

# വേണുഗാനം

നന്ദനം വെന്നൊരു വൃന്ദാവനംതന്നിൽ
നന്ദസുതൻ പണ്ടു നിന്നകാലം
അന്നൊരുനാളങ്ങു പങ്കജവല്ലഭൻ
മന്ദം മറഞ്ഞങ്ങു പോകുന്നേരം
മണ്ഡലംതാനങ്ങു മന്ഥരമായൊരു
മണ്ഡനമായി വിളങ്ങീതപ്പോൾ
പശ്ചിമദിങ്ങ്നാരി കച്ചണികൊങ്കയിൽ
ഇച്ഛയിലിട്ടൊരു താലിപോലെ.
അന്തണരെല്ലാരുമാദരവോടങ്ങു
സന്ധ്യയെ വന്ദിച്ചു നിന്നാരപ്പോൾ.
പാന്ഥന്മാരോരോരോ പൂരിലകംപൂവാൻ
പാരം നടന്നു തുടങ്ങീതെങ്ങും.
ധേനുക്കൾ തങ്ങളെപ്പാലിക്കുന്നോരുമാ-
യാലയ്ക്കലാമ്മാറു ചെന്നു പുക്കു.
പ്രേമംതഴച്ചുള്ള കാമുകന്മാരുമ-
ങ്ങാമോദംപൂണ്ടു തെളിഞ്ഞുനിന്നാർ.
ജാരന്മാരെല്ലാരും നാരിമാർവീട്ടിന്നു-
ചാരത്തെക്കൂടെകം തേടിനാരെ.
ദൂതിമാരങ്ങുടൻ ദൂതന്മാരിങ്ങുടൻ
ദൂരെ നടന്നു തുടങ്ങീതെങ്ങും.
മാലകളോരോന്നേ ചേടിമാരെല്ലാരും
ചാലത്തൊടുത്തു തുടങ്ങീതപ്പോൾ.
പക്ഷികൾ തങ്ങളിൽ കൂകിവിളിച്ചോരോ
വൃക്ഷവരങ്ങളിൽ ചെന്നു പുക്കു
കോകങ്ങളെല്ലാമേ ഗോപതിമണ്ഡലം
കോപിച്ചു നോക്കിയിരുന്നുടനെ
ഭൂമ തിരണ്ടൊരു പേടമുഖംതന്നെ
പ്രേമമിയന്നങ്ങു നോക്കും ചെമ്മേ
താമരനൂലങ്ങു കൊത്തിവലിച്ചു തൻ-
കാമിനിക്കായി കൊടുക്കും മെല്ലെ.
നീലിമകോലിന വേലയെക്കണ്ടിട്ടു
നീളെ നെടുതായി വീർക്കും പിന്നെ
വാപികതന്മറുതീരത്തെ നോക്കീട്ടു
മാഴ്കീത്തളർന്നൊന്നു കൂകും മെല്ലെ.
പക്ഷതികൊണ്ടു തൻ പക്ഷിണിതന്നെയും
അക്ഷമനായിത്തഴുകി നിന്നു്
നെഞ്ചകംതന്നിലേ പഞ്ചശരം നട്ടു
ചഞ്ചുപുടംതന്നെ വായ്ക്കൊണ്ടുടൻ

''പോകുന്നേനെങ്കിൽ ഞാ''നെന്നങ്ങു ചൊല്ലീട്ടു
തൂകിത്തുടങ്ങീതു കണ്ണുനീരും.
കസ്തൂരികൊണ്ടുള്ള പത്തിക്കീററമ്പോടു
പുത്തന്മുലതന്നിൽ ചേർത്തു ചെമ്മേ
കാന്തൻ വരുംവഴി നോക്കിത്തുടങ്ങിനാർ
പൂന്തേന്മൊഴികളും മെല്ലെ മെല്ലെ.
അസ്താചലന്തന്നിൽ മെത്തിയിരുന്നൊരു
പുത്തന്നിറമാണ്ട ചെമ്പരുത്തി
ഒക്കെ വിരിഞ്ഞു ചമഞ്ഞുകണക്കെയെ—
ട്ടിക്ക ചുവന്നുചമഞ്ഞുതപ്പോൾ,
തിണ്ണം നടന്നടനക്കന്തൻ തേരുമായ്
അർണ്ണവംതന്നിൽ പതിക്കുന്നേരം
ബാഡവനാകിന പാവകന്തന്നിലെ
വേഗത്തിൽ പോയ് ചെന്നു വീഴ്കയാലെ
ജ്വാലകൾ മേലെയാളുത്തിയെഴുന്നിട്ടു
ചാലവെ വന്നുതോയെന്നു തോന്നും.
ചാലപ്പതിതനാം മാർത്താണ്ഡൻതന്നോട—
ക്കാലത്തു സംഗമമെത്തുകയാൽ
താരങ്ങളാകിന മുദ്ധരിച്ചിട്ടു
പോകത്തുടങ്ങിനാൾ സന്ധ്യ മെല്ലെ.
സന്ധ്യയായുള്ളൊരു ബന്ധുരഗാത്രിതാൻ
ചന്തമായ് പോയി മറഞ്ഞനേരം
രാത്രിയായുള്ളൊരു താർത്തേന്മൊഴി വന്നു
ചീർത്തൊരു കേശമഴിച്ചു ചെമ്മെ
നീളെ വിരിച്ചുതായെന്നകണക്കെയെ—
ക്കാളിമകൊണ്ടു നിറഞ്ഞുതെങ്ങും.
മന്മഥന്താൻ പല ബന്ധുക്കളെണ്ടാവാൻ
അംബരമായ കഴനിതന്നിൽ
അന്തിച്ചുവപ്പായ പൊന്നിങ്കരുവികൊ—
ണ്ടുന്തിയുഴുതു ചമച്ചു ചെമ്മെ
സുന്ദരമായുള്ളൊരിന്ദുവിത്തമ്പോടു
മന്ദം വിതച്ചു ചമച്ചപോലെ
കോരകമായൊരു താരകപൂരകം
നേരേ വിയത്തിൽ വിളങ്ങീതപ്പോൾ.
ചന്തമെഴുന്നൊരു സന്ധ്യയെക്കണ്ടിട്ടു
ചെന്താമരക്കണ്ണനോർത്തുനിന്നു:
'ഇന്നു ഞാനെന്നുടെ വല്ലവിമാരുമായ്
നന്നായ് രമിക്കേണ'മെന്നുറച്ചാൻ.
തന്മനമായി വിളങ്ങിനോരിന്ദുതാൻ
അന്നിനവെല്ലാമറിഞ്ഞു ചെമ്മെ

സ്വാമിയായ്മേവിന കാമനെച്ചെന്നങ്ങു
കോമളമായ് നിന്നു കൈതൊഴുതു
''ഗോവിന്ദന്തന്നുടെ ഗോപികമാരുമായ്
മേവിക്കളിക്കുന്നോനെന്നു തോന്നും.
വൃന്ദാവനംതന്നിലിന്നെഴുന്നള്ളേണം''
എന്നൊരു വാർത്തയുണർത്തിനിന്നാൻ.
നിന്നങ്ങു ചൊന്നതു കേട്ടൊരു നേരത്തു
സുന്ദരനാകിന മന്മഥന്താൻ
മേനിയിൽ മേവിന മാനിനിതന്നെയും
മാനിച്ചു നീക്കിയെഴുന്നേറ്റപ്പോൾ
ചാലത്തിരണ്ടൊരു ഭക്തി തഴച്ചുടൻ
വേലപ്പെൺകാന്തനെക്കൈതൊഴുതാൻ.
''എന്നപോലെന്നുടെ സേവ തഴപ്പിപ്പാൻ
ചെമ്മുള്ള കാലമകപ്പെട്ടുന്നു
എന്നതേ സന്തതം ചിന്തിച്ചുനിന്നുള്ളോ—
രെന്നുള്ളമിന്നു കുളുർത്തുതായി''
എന്നങ്ങു ചൊന്നുള്ള മന്മഥന്താനുടൻ
മന്ദം മറിഞ്ഞൊന്നു നോക്കി മെല്ലെ
കല്യനായുള്ളൊരു നല്ല വ[illegible]ന്തത്തെ
മെല്ലെ വിളിച്ചങ്ങടുത്തുകൊണ്ട്
''ഇന്നു നമുക്കൊരു [illegible]ംഗലയാത്രയു—
ണ്ടെന്നാലതിന്നുമതിക്ക''യെന്നാൻ
സമ്മതയായുള്ളു വല്ലഭതന്നെയും
കണ്മുനകൊണ്ടു തളച്ചു മെല്ലെ
ചാല വലിച്ചു തൻ ചാരത്തുകൊണ്ടിട്ടു
ദൂരത്തു നീക്കിനാനല്ലലെല്ലാം.
*കാർകൊണ്ടിരുണ്ടൊരു വാർകൊണ്ടൽനേർകൊണ്ട
വാർകുന്തൽതന്നെയും ചീന്തിച്ചീന്തി
കന്ദനിര വന്നു കമ്പിട്ടു നില്ക്കുന്ന
മന്ദസ്മിതംതന്നിൽ മുങ്ങിനിന്നു
ചട്ടറ്റ കൈകൊണ്ടു മെല്ലെത്തലോടീട്ടു
വട്ടൊത്ത കൊങ്കകൾ രണ്ടും പിന്നെ
''ഗോകുലനായകൻ മേവും വനംതന്നിൽ
പോകയോ നാമെങ്കി''ലെന്നു ചൊന്നാൻ.
അംഗജനിങ്ങനെ ചൊന്നൊരു നേരത്തു
മംഗലയാകിയ മാനിനിതാൻ

* കാർകൊണ്ടിരുണ്ടൊരു വാർകുന്തൽതന്നെയും
കൈകൊണ്ടു മെല്ലവേ ചീന്തിച്ചീന്തി
കന്ദനിര ചൊന്നു കമ്പിട്ടു നില്ക്കുന്ന
മന്ദസ്മിതംതന്നെ തൂകി നിന്നാൾ.

യാത്രയ്ക്കു വേണുന്ന കോപ്പെല്ലാം തന്നുടെ
ഗാത്രത്തിൽ ചേർത്തു മുന്നിൽ നിന്നാൻ.
കുന്തളമാകിന്ന വണ്ടിൻനിരതന്നെ—
ച്ചന്തത്തിൽ ഞാണായി മീതേ ചേർത്തു
ചില്ലിക്കൊടിയായ വില്ലോടു ചേർത്തങ്ങു
മല്ലക്കൺകോണമായമ്പുമമ്പും
മേളമെഴുന്നൊരു വേണിയായ് മേവുന്ന
നീലത്തഴയും പിടിച്ചു ചെമ്മെ
താലിയായുള്ളോരു താലത്തിൽ വച്ചങ്ങു
ബാലസ്മിതമായ വെള്ളരിയും
അൽക്കിടമാകിന്ന തേർത്തടംതന്നെയും
നല്കി നൽക്കാലത്തെപ്പാർത്തു നിന്നാൻ.
ഉള്ളംതെളിഞ്ഞുള്ളോരംഗജന്താനപ്പോൾ
തള്ളിയെഴുന്നുള്ളോരമ്പു പൂണ്ടു്
മാനിനിതന്മുഖം മാനിച്ചു നോക്കിക്കൊ—
*ണ്ടാനന്ദനായിനിന്നൊട്ടുനേരം
കൊങ്കകൾ രണ്ടും തന്മാറിലണച്ചങ്ങു
സങ്കടം പോക്കിനാൻ മെല്ലെ മെല്ലെ.
തിങ്കൾതാനങ്ങതു കണ്ടു മയങ്ങിനാൻ
തങ്കലെഴുന്നൊരു കോഴപൂണ്ടു
രോഹിണിതന്മുല ചാലപ്പുണർന്നിട്ടു
മോഹംപുലമ്പി നുറുങ്ങിനിന്നാൻ
അംഗജന്തന്നുടെ മംഗലയാനത്തി—
ന്നംഗമായ് വന്നുടൻ ഭംഗിപൂണ്ടു്
വണ്ടിണ്ടയെന്നുമകമ്പടി ചന്തത്തിൽ
മണ്ടിനടന്നുതുടങ്ങീതപ്പോൾ.
ഹസ്തതലംതന്നിലത്ഭുതമായൊരു
പുത്തൻകരിമ്പുവിൽ ചേർത്തു ചെമ്മേ,
കെല്പുകലർന്നിന്നിപ്പാരടക്കുന്ന
പുഷ്പശരങ്ങളുമപ്പരിചെ.
ആസ്ഥ തിരണ്ടൊരു താർത്തേനലാകിന്ന
തേർത്തടംതന്നിൽ കരേറിച്ചെമ്മേ
കോകിലനാദമാം കാളം വിളിപ്പിച്ചു
പോകത്തുടങ്ങിനാനംഗജന്താൻ.
ബന്ധുവായ് മേവിന നല്ല വസന്തവും
ചന്തമായ് പിമ്പേ നടന്നാനപ്പോൾ.
വെണ്മതിരണ്ടങ്ങു മറ്റുള്ളൃതുക്കളും
തന്മരം തന്മരം പൂപ്പിച്ചുടൻ

* ആനന്ദമായ് നിന്നാനൊട്ടുനേരം

ദേവകീനന്ദനൻ മേവും വനംതന്നിൽ
സേവിപ്പാനായങ്ങു ചെന്നുപുക്കു.
മാധവമാസവും മന്മഥൻപിന്നാലെ
മാധവനുള്ളിടം ചെന്നണഞ്ഞു.
ഇന്ദുതാനംബരംതന്നിലേ പോയങ്ങു
മന്ദം നടന്നു കിഴക്കു പുക്കാൻ.
ഇന്ദ്രദിഗംഗന ചന്ദ്രനെഗ്ഗ്രഹിച്ചു
നിന്നതു ചൊല്ലീതങ്ങെല്ലാരോടും
ചാലെ വിളർത്തുചമഞ്ഞൊരു തന്മുഖം
ചാരുസ്മിതമാണ്ടു നിന്നപോലെ
എൻ വരവിന്നങ്ങു കാലമിതായിതോ
എന്നങ്ങറിവാനായെന്നപോലെ
നല്ലൊരുദയഗിരിതൻ മുകളേറി
മെല്ലവേ നോക്കിനിന്നെല്ലാടവും.
രാഗവാനായുള്ള രോഹിണീവല്ലഭൻ
വേഗവാനായി വെളിച്ചപ്പെട്ടാൻ.
തിങ്ങിയിരുന്നോരിരുട്ടിൻനിരയെല്ലാം
മങ്ങിമയങ്ങിച്ചമഞ്ഞുടനേ
ആയാസംപൂണ്ടങ്ങു പാതാളലോകത്തു
പോയങ്ങു മിക്കതും പുക്കതായി.
അംബുധിപോലെയങ്ങംബുജലോചനൻ
തന്മനമൊന്നങ്ങു പൊങ്ങീതപ്പോൾ.
അംഗജൻതാനും തൻ ബന്ധുക്കളുമായി
വൃന്ദാവനത്തിലകത്തു പുക്കു
മാകന്ദംതന്മധുവുണ്ടങ്ങു നിന്നിട്ടു
കൂകത്തുടങ്ങീതേ കോകിലവും.
ചെമ്പകം തൻ പൂവും ചാലെപ്പൊഴിപ്പിച്ചു
കമ്പംവരുത്തീതു കണ്ടോർക്കെല്ലാം.
നാരികൾപാദത്തിൻ താഡനംകൂടാതെ
നന്നായിപ്പൂത്തിതശോകങ്ങളും.
ബാലവസന്തശ്രീതന്നുടെ കോമള-
നീലമിഴിമുനയെന്നപോലെ
മത്തങ്ങളായുള്ള ഭൃംഗങ്ങൾ ചെന്നപ്പോൾ
പുത്തൻതിലകങ്ങൾ പൂത്തു നിന്നു.
വല്ലികൾ ചെന്നങ്ങു നല്ല മരങ്ങളെ
മെല്ലെത്തഴുകി മയക്കിച്ചെമ്മെ
തൊത്തായ കൊങ്കയും പുത്തൻതളിരായി-
മെത്തുന്ന ചോരിവാ നല്കിനിന്നു.
ഉന്മാദമാണ്ടു വരുന്നൊരു ഗോപികൾ
നന്മേനിപോലെ പകുത്തു ചെമ്മെ

നെന്മേനിയാകിന വന്മരം പൂത്തുടൻ
ചെമ്മേ വിരിഞ്ഞുതുടങ്ങീതപ്പോൾ
കേതകീവാടികൾ നീളെ വിരിഞ്ഞങ്ങു
പോതകമായ കടമ്പുകളും
ചൂതവാർകൊങ്കകൾ വേറായി നിന്നോക്ക
ജാതകത്തിന്നന്തമാക്കിനിന്നു
കന്ദനിരയെല്ലാം നന്നായ് വിരിഞ്ഞിട്ടു
നന്ദസുതന്മുന്നൽ കാണായപ്പോൾ
അഞ്ചാതെ നിന്നിട്ടു വെണ്മ പയററുവാൻ
പുഞ്ചിരിതന്നോടങ്ങെന്നപോലെ
പൂത്തുമിരഞ്ഞിമലർതന്മധുതന്നിൽ
നീന്തിനടന്നു നൽ തെന്നലെല്ലാം.
ലോദ്ധ്രങ്ങളായ മരങ്ങളും പൂത്തുടൻ
ആർദ്രങ്ങളായി നൽ *തേൻ ചൊരിഞ്ഞു
വല്ലമോരുടൽതന്നെപ്പിരിഞ്ഞുള്ളോ–
ക്കല്ലലിയററുവാനുള്ളിലെങ്ങും
മല്ലികയും നല്ല മുല്ലനിരകളും
മെല്ലെ വിരിഞ്ഞുതുടങ്ങീതപ്പോൾ.
ജ്യോൽസ്നയായുള്ളൊരു സുന്ദരി ചെന്നുടൻ
ആസ്ഥയായ് നിന്നു തഴുകുന്നേരം
നീളെക്കരുക്കത്തിമുല്ലകൾ മെല്ലവേ
മേളത്തിൽ പൂത്തു തുടങ്ങീതെങ്ങും.
ഇച്ഛ തിരണ്ടൊരു പിച്ചകംതൻ പൂവും
അച്യുതൻ കാഴ്ചയായ് വന്നുനിന്നു
കാമന്തനികളുള്ളിൽ പ്രേമം തഴപ്പിക്കും
ചേമന്തിക്കൂട്ടവും പൂത്തുനിന്നു.
തിങ്കൾതാനുണ്ടല്ലോ നന്മുഖംതന്നോട–
ങ്ങങ്കംതൊടുത്തിപ്പോളെന്നു നണ്ണി
ഗോകുലനാരികൾ ചാലെ വരുന്നേരം
വാർകൊങ്കതന്നോടങ്ങൊത്തുനില്പാൻ
തേൻപാതെ നിന്നുള്ള താമരപ്പൂവെല്ലാം
കുമ്പിച്ചുമണ്ടുതുടങ്ങീതപ്പോൾ.
ഉത്തമയാകിയ രോഹിണിതന്നുല–
ക്കസ്തൂരി മെയ്യിൽപ്പിരണ്ടപോലെ
നീലിമപൂണ്ടു വിളങ്ങിന തിങ്കളും
ചാലേ മുളച്ചങ്ങുയർന്നതപ്പോൾ.
അംബരമായ വിതാനത്തിൽ തൂക്കിന
നിർമ്മലമുല്ലതൻ മാലപോലെ

* തേൻ ചുരന്നു

രശ്മികളാം താണം നിലത്തു പരന്നുടൻ
കശ്മലമായതു പോക്കിനിന്നു.
മുഷ്ടതുടന്നൊരു പത്മിനീകാന്തൻ ചെ–
ന്നൊക്കവേ മുപ്പിച്ചുനില്ക്കയാലേ
ഊമ്പലുറഞ്ഞങ്ങു കൂമ്പിമയങ്ങിനോ–
രാമ്പൽനിരകളും മെല്ലെ മെല്ലെ
തങ്കരംകൊണ്ടുടനമ്പിൽ തലോടീട്ടു
സങ്കടമായതു പോക്കിനിന്നാൻ
കാന്തൻകരംകൊണ്ടു തന്നെത്തൊടുന്നേരം
താന്തയായ് നിന്ന കുമുദതിതാൻ
ഏന്തിയെഴുന്നുള്ളൊരാമോദംപൂണ്ടുടൻ
പൂന്തേനാം കണ്ണുനീർ വാർത്തുനിന്നാൾ.
ഈവണ്ണമുള്ളോരവസ്ഥയെക്കണ്ടിട്ടു
കേവലനാകിലും ഗോവിന്ദന്താൻ
തായായി ലോകർക്കു നിന്നൊരു മായയിൽ
പോയങ്ങു പുക്കുടൻ മേവിനാനേ.
ബാലത പോയിട്ടു യൗവനം വന്നപ്പോൾ
ചാലെത്തൻ മേനിയിൽ മേവിതായി.
ഇങ്ങനെയുള്ളതു വിസ്മയമല്ലതാൻ
അങ്ങനെയുള്ളതൻ മായാബലം:
ആയർകുലത്തിൽ തഴപ്പിച്ചുവച്ചുത–
മ്മായതാനല്ലയോ പണ്ടിവനേ?
യൗവനമിന്നെങ്കിൽ മുമ്പിലേ നല്കീട്ടു
വൈഭവംകാട്ടിനാനെന്നുചേതം
ഓർക്കിലൊരുപക്ഷം മായതൻ വൈഭവം
ആർക്കുമറിയാവോന്നല്ല ചൊല്ലാം.
അങ്ങനെ പോകതന്നന്ദതനൂജന്താ–
നിങ്ങനെ നിന്നൊരവസ്ഥതന്നിൽ
മംഗലമായൊരു ശൃംഗാരംതാനങ്ങു
ഭംഗിപൊഴിഞ്ഞൊരു മേനിയുമായ്
വന്നുനിറന്നതോ എന്നകണക്കെ താൻ
നിന്നുവിളങ്ങിനാൻ സുന്ദരനായ്.
ചാല നിറന്നുള്ളൊരാലിൻമുരടങ്ങു
കോലക്കുഴലുമായ് ചെന്നുടനേ
മേളത്തിൽ പാടിനാൻ കോലക്കുഴൽതന്നെ–
ത്താളത്തിൽ ചേർത്തു വിളിച്ചാൻ പിന്നെ.
രാഗങ്ങളോരോന്നേ ഗോകുലനായകൻ
മേളം കലർന്നങ്ങു പാടുന്നേരം
വൃന്ദാവനംതന്നിലുള്ളൊരു ജീവങ്ങൾ
നന്ദിച്ചുനിന്നുതേ മന്ദം മന്ദം.

ഷാംപ്പദമാലകളത്ഭുതമായൊരു
പുഷ്പരസത്തെ വെടിഞ്ഞുടനെ
ഗാനമായ് മേവിന തേനേക്കടിപ്പാനായ്
[1]ആനനംതങ്കലേ ചെന്നു പുക്കു.
കോകിലജാലങ്ങൾ കോലക്കുഴൽ കേട്ടു
മൂകങ്ങളായങ്ങു നിന്നുപോയി
ചേണററ വേണുതൻ തേനററ നാദത്തെ—
ത്തന്നുററനാദത്തിന്മീതേ കേട്ട്
വേലപ്പെടാതെതാൻ മാനിച്ചു നിന്നിട്ടു
ചാലപ്പുറിപ്പാനായെന്നപോലെ.
കേകിനിരകളും വേഗത്തിൽച്ചെന്നിട്ടു
കൂകി, കുഴഞ്ഞൊരു കണ്ഠവുമായ്;
നീലത്തഴയായ പീലിപ്പുറംതന്നെ—
ച്ചാലപ്പരത്തി വിരിച്ചു ചെമ്മെ
പാടിത്തുടങ്ങുമ്പോൾ നീടററ താളത്തിൽ
ആടിത്തുടങ്ങീതു മെല്ലെ മെല്ലെ.
പുണ്യതമങ്ങളായുള്ള മരങ്ങളും
കണ്ണൻകുഴൽവിളി കേട്ടനേരം
തേനററു വീഴുന്ന പൂക്കൾ ചൊരിഞ്ഞുടൻ
മാനിച്ചു കൊമ്പെല്ലാം താഴ്ത്തി നിന്നു.
കഞ്ചന്തൻ നെഞ്ചിനോടൊത്ത കരിങ്കല്ലും
അഞ്ചിതമായൊരു പാട്ടു കേട്ടു
ഉദ്ധവർമാനസമെന്നകണക്കെ നി—
ന്നത്ഭുതമായിച്ചമഞ്ഞുതപ്പോൾ.
വേഗത്തിൽ പോകുന്ന കാളിന്ദിതാനങ്ങു
രാഗത്തെക്കേട്ടൊരു നേരത്തപ്പോൾ
ഏററിന വീചികജാലമകന്നുട—
നേതുമനങ്ങാതെ നിന്നുപോയി.
ആനായർകോന്തന്റെ ഗാനത്തെക്കേട്ടപ്പൊ—
ളാനന്ദംപൂണ്ടങ്ങു മീനങ്ങളും
മെല്ലെക്കരയേറി നല്ലൊരു വാൽ മിന്നി—
ച്ചെല്ലത്തുടങ്ങീതന്നേരമപ്പോൾ.
[2]മാണ്ടെഴുന്ന ചില മാമ്പേടകളെല്ലാം
ചാമ്പീമയങ്ങിന കണ്മിഴിയും
ഒട്ടൊട്ടു ചിമ്മിക്കൊണ്ടിഷ്ടത്തിലമ്പോടു
വട്ടത്തിൽ മേവിതേ പെട്ടെന്നപ്പോൾ
മന്ഥരമായൊരു കന്ധരംതന്നെയും
മന്ദം നറുങ്ങു തിരിച്ചുയർത്തി

1. ആനനൻതന്നിലേ 2. മാൺപാർന്ന ശ്രീലമാം

ചില്ലികളാലൊന്നു മെല്ലെന്നുയർത്തീട്ടു
വല്ലവീവല്ലഭൻതന്നെ നോക്കി.
കണ്ണുങ്ങളാലൊന്നു തിണ്ണം കലമ്പിച്ചു
കണ്ണും കഴല്ക്കു കൊടുത്തു ചെമ്മെ.
വായ്ക്കൊണ്ട പുല്ലെല്ലാം പാതി ചവച്ചങ്ങു
[1]വായ്ക്കുന്ന മെയ്യിലൊഴുക്കിനിന്നു്
കൈതവമററുതാൻ കൈത്തുടർന്നു ചിലർ
പൈതങ്ങളേയും മറന്നു ചെമ്മെ.
ചിത്രത്തിൽ ചേർത്തു ചമച്ചകണക്കെയ—
ന്നിശ്ചലമായൊരു മെയ്യുമായി
[2]തേനററ ഗാനത്തെക്കേട്ടുതുടങ്ങീത—
ങ്ങാനന്ദബാഷ്പമൊഴുക്കി മെല്ലെ.
മുല്ലതുടങ്ങിന വല്ലികളോരോന്നെ
വല്ലവീവല്ലഭൻ പാടുന്നേരം
മെല്ലെന്നിറങ്ങി മരങ്ങളിൽനിന്നങ്ങു
പല്ലവമാണ്ടു തന്മുന്നൽച്ചെന്നു.
കോകങ്ങളെല്ലാമേ മാഴ്കീത്തളന്നങ്ങു
ശോകമ്പോയം പാട്ടിനെക്കേട്ടമൂലം.
[3]പേട പിരിഞ്ഞുള്ള വേദന വേറായി
നീടെഴുമാനന്ദംപൂണ്ടുനിന്നു.
സിംഹത്താൻ കോപിച്ചങ്ങാനതൻ മസ്തകം
ആഹനിച്ചങ്ങു പൊളിപ്പതിന്നായ്
കയ്യൊന്നുയർത്തുമ്പോഴം പാട്ടിനെക്കേൾക്കയാൽ
അവ്വണ്ണമേതന്നെ നിന്നുപോയി.
മൂഷികമ്പിന്നാലെ പാഞ്ഞൊരു പാമ്പുതാൻ
മൂഷികന്തന്നെത്തൊടുന്നനേരം
ദോഷമകന്നൊരു ഗാനത്തെക്കേൾക്കയാൽ
ഊഷരനായങ്ങനെ നിന്നുപോയി.
ഹംസംതാൻ താമരനൂലങ്ങു കൊത്തീട്ടു
ഹംസീമുഖത്തു കൊടുക്കുന്നേരം
പേശലഗാനംകേട്ടങ്ങനെ നില്ക്കയാൽ
പേശിവലിക്കുന്നായെന്നു തോന്നും
വ്യാഘ്രവരന്താനങ്ങേണക്കിടാവിനെ
ശീഘ്രതരം ചെന്നു വായ്ക്കൊണ്ടപ്പോഴം
പാട്ടങ്ങു കേൾക്കയാൽ തന്റെപൈതലെപ്പോലെ
വാട്ടംവരുത്താതെ ചേർത്തുനിന്നാൻ.
വാർമെത്തും ഗാനമപ്പങ്കജയോനിക്കു
സാമത്തിൻഗാനമായ്ച്ചേവിനിന്നു.

---

1 വാഞ്ഛവും   2. തേനററ നാദത്തെ   3. പേടി തീരണ്ടുള്ള

മുക്തന്മാരായോർക്കു നിത്യമായ് നിന്നൊരു
തത്ത്വമെന്നിങ്ങനെ തോന്നീതപ്പോൾ,
ഭക്തന്മാരായോർക്കു ചിത്തം മത്തുപ്പിക്കും
നൽത്തേൻകുഴമ്പായി മേവിനിന്നു.
ദോഹളമായിത്തു പൂമരങ്ങൾക്കെല്ലാം
കാഹളമായിത്തു കാമന്നപ്പോൾ.
വാഹനമായിതങ്ങത്ഭുതങ്ങൾക്കെല്ലാം
മോഹനമായിതേ ലോകങ്ങൾക്കും.
നാരിമാരെല്ലാർക്കും മാരൻ ജപിക്കുന്ന
മാരണമന്ത്രമായ് നേരേ വന്നു.
ആക്കമിയന്നവൻ പാട്ടിനേ വാഴ്ത്തുവാ-
നോർക്കിലൊരുവർക്കാവൊന്നല്ലേ.
ആയിരമാനനമാളുമനന്തനും
പേയായ്വരുമത്രേ വാഴ്ത്തുന്നേരം;
മുറ്റുമിതിന്നു കൊതിക്കയൊഴിച്ചിന്നു
മറ്റൊന്നു വേണ്ടതില്ലെങ്ങളിപ്പോൾ.

## ഗോപികാദുഃഖം

അമ്പാടിതന്നിലേ വമ്പോലും വാണിമാർ
സംഭ്രമിച്ചോരോരോ വീട്ടുതോറും
ഇമ്പമിയന്നുള്ളോരന്തിമയക്കില-
ങ്ങമ്പിനോരോരോ വേലകളിൽ
കണ്ണനിലുള്ളൊരു കാമം തഴയ്ക്കയാൽ
തിണ്ണം തളർന്നൊരു മെയ്യുമായി.
പാൽക്കുഴതന്നെയെടുത്തങ്ങു ചെന്നിട്ടു
ഗോക്കളെ നിന്നു കറന്നാരപ്പോൾ.
ആക്കമിയന്നുള്ള ചേൽക്കണ്ണിമാർ ചിലർ
പാൽക്കലമൊക്കവേ തീക്കൽവച്ച്
ബാലകന്തന്നുടെ ലീലകൾ പാടീട്ടു
പാലു തികത്തിനാർ മെല്ലെ മെല്ലെ
തന്മകന്തന്നെയെടുത്തങ്ങു ലാളിച്ചു
നന്മുല നല്കിനാളങ്ങൊരുത്തി
ഭ്രാതൃജനങ്ങളിരുന്നവർമുന്നല-
ങ്ങോദനംതന്നെയുമാദരമായ്
ഭോജനഭാജനംതന്നിൽ പകർത്തങ്ങു
യോജനംചെയ്താളേ മറ്റൊരുത്തി.

വേണുന്ന കാമുകന്താനുമായമ്പിനോ—
ട്ടൂണു തുടങ്ങിനാളങ്ങൊരുത്തി.
മോഹനമന്ദിരംതന്നിലകംപുക്ക
മോദമിയന്നങ്ങു നിന്നു പിന്നെ
ശില്പമെഴുന്നൊരു തല്പം വിരിച്ചിട്ടു
നല്പരിചാക്കിനാരം മറെറാരുത്തി.
ഉറേറാരുമായിട്ടു കട്ടിൽകരേറീട്ടു
വെററില തിന്നുതുടങ്ങി ചിലർ.
അംഗജനുള്ളൊരു ശൃംഗാരപൂജത—
ന്നംഗങ്ങളായുള്ള സാധനങ്ങാം
ഇച്ഛ തിരണ്ടൊരു മച്ചകംതന്നിലേ
*പച്ചപ്പെട്ടമ്മാറു വച്ചു ചെമ്മെ:
പുഷ്പങ്ങളും മററു ചന്ദനം കുങ്കുമം
തല്പസമീപത്തിൽ വച്ചുടനെ
മല്ലികാമാലയും മുല്ലതൻ മാലയും
നല്ല വിതാനത്തിൽ തൂക്കി മെല്ലെ.
കസ്തൂരിതന്നെപ്പനിനീരിൽ ചാലിച്ചു
കട്ടിൽക്കാലൊക്കെത്തളിച്ചു ചെമ്മെ;
ദീപിച്ചു നിന്നൊരു ദീപവും വച്ചുടൻ
ധൂപിച്ചാളങ്ങകംതന്നിലെങ്ങും.
പാക്കും പഴക്കയുമാപാദിച്ചമ്പോടു
പാർത്തിട്ടു നിന്നാളെ മറെറാരുത്തി.
ഉറ്റേരും കാമുകന്താനുമായമ്പോടു
മച്ചകംതന്നിലടച്ചുകൊണ്ടു്,
കച്ചണികൊങ്കയും നല്കി മയങ്ങി നി—
ന്നിച്ഛയിൽ മേവിനാളങ്ങൊരുത്തി.
ചാന്തേലും കൊങ്കയിൽ കാന്തനെച്ചേർത്തങ്ങു
താന്തമാരായിക്കിടന്നു ചിലർ.
ഏററമുവന്നൊരു കാന്തനും താനുമായ്
ചീററംതിരണ്ടേററം നില്ക്കയാലേ
വേഗത്തിൽ പോയങ്ങു വേറേ കിടന്നിട്ടു
വേദന കാട്ടിനാരം മറെറാരുത്തി.
പഞ്ചശരങ്ങളം തൻനെഞ്ചകം പൂകയാൽ
കിഞ്ചിലഴിഞ്ഞൊരു നീവിയുമായ്
അഞ്ചാതെ ചെന്നു തൻകാമുകൻമെയ്ചേൻ്റു
കൊഞ്ചിത്തുടങ്ങിനാളങ്ങൊരുത്തി.
കണ്ണൻമെയ്തന്നെ നിനച്ചു കിടക്കയാൽ
തിണ്ണമഴലുള്ളിൽ പൊങ്ങിപ്പൊങ്ങി

* പച്ചപ്പെട്ടാതെ ചമച്ചു ചെമ്മെ

എണ്ണിയില്ലാതൊരു പഞ്ചശരം നട്ട
കണ്ണുനീർ വീഴ്ത്തിനാൾ മറ്റൊരുത്തി.
കണ്ണൻനിറമാണ്ട കായാവിൻപൂവിനേ
പുണ്യമിയന്നൊരു കണ്ണുകൊണ്ട്
നോക്കിനിന്നന്നേരാട്ട ദീർഘമായങ്ങനെ
വീർത്തുതുടങ്ങിനാളങ്ങൊരുത്തി.
കണ്ണുമടച്ചുറങ്ങുന്ന നേരത്തു
കണ്ണന്മെയ് തന്മെയ്യിൽ ചേർത്തുകണ്ടു
കണ്ണനെന്നോർത്തു തങ്കാമുകൻതന്നെയും
തിണ്ണം തഴുകിനാൾ മറ്റൊരുത്തി.
സംഗമിയന്നൊരു കാമുകൻ മേനിചേ-
ർന്നംഗജനാടകമാടുന്നേരം
പുണ്യമിയന്നൊരു കണ്ണന്മെയ് ചിന്തിച്ചു
തിണ്ണം മയങ്ങിനാളങ്ങൊരുത്തി.
തുമ്മുത്തുലാവിന കൊങ്കയിൽ ചേർത്തു തൻ
പ്രേമത്തെ തൂകുന്ന കാന്തനേയും
വാർമെത്തും കാമക്കളത്താടുമ്പോൾ കണ്ണന്തൻ
നാമത്തെച്ചൊല്ലി വിളിച്ചുടനെ
നാവുംകടിച്ചുകൊണ്ടൊട്ടുമനങ്ങാതെ
നാണിച്ചുനിന്നാളേ മറ്റൊരുത്തി
അത്തൽ പൊറാഞ്ഞുടൻ ചിത്രമെഴുതീട്ടു
ഭിത്തിമേലങ്ങവൻമേനിതന്റെ
അംബുജംവെന്നൊരു കമ്രമുഖംതന്നിൽ
ചുംബിച്ചുനിന്നാളേയങ്ങൊരുത്തി.
കണ്ണിന്നു നല്ലൊരു തേങ്കുഴമ്പായൊരു
കണ്ണന്മെയ്തന്നിലെ പിന്നെപ്പിന്നെ
സംഗമിയന്നവൾ ചെയ്യുന്ന വേലകൾ
ഇങ്ങനെയെന്നു ചൊല്ലവല്ലേൻ.
ഗോകുലനാരികൾ ഓരോരോ വേലയിൽ
ആകുലമാരായി നില്ക്കുന്നേരം
ഉച്ചമെഴുന്നൊരു ഗാനംപോയ് ചെന്നവർ
നൽച്ചെവിതന്നിലകത്തു പുക്ക്
*ഊനമകന്നൊരു മാനസംതന്നെയ-
ങ്ങാനന്ദിപ്പിച്ചു നറുങ്ങുനിന്ന്
'പോരിങ്ങു നീ' എന്നു ചൊല്ലി വലിച്ചിട്ടു
നേരേ നടത്തിത്തുടങ്ങീതപ്പോൾ.
കാമന്താനന്നേരം ഗാനംതൻ പിന്നാലെ
കാമിനിമാരുള്ളിൽ ചെന്നു പുക്ക്

* ഊനമിയന്നൊരു മാനസംതന്നിൽ

വേണുന്ന കാമുകന്താനുമായമ്പിനോ—
ട്ടൂണു തുടങ്ങിനാളങ്ങൊരുത്തി.
മോഹനമന്ദിരംതന്നിലകംപുക്ക
മോദമിയന്നങ്ങു നിന്നു പിന്നെ
ശില്പമെഴുന്നൊരു തല്പം വിരിച്ചിട്ടു
നല്പരിചാക്കിനാൾ മറെറാരുത്തി.
ഉറേറാരുമായിട്ടു കട്ടിൽകരേറീട്ടു
വെററില തിന്നുതുടങ്ങി ചിലർ.
അംഗജനുള്ളൊരു ശൃംഗാരപൂജത—
ന്നംഗങ്ങളായുള്ള സാധനങ്ങൾ
ഇച്ഛ തിരണ്ടൊരു മച്ചകംതന്നിലേ
*പച്ചപ്പെട്ടമ്മാറു വച്ചു ചെമ്മെ:
പുഷ്പങ്ങളും മററു ചന്ദനം കുങ്കുമം
തല്പസമീപത്തിൽ വച്ചുടനെ
മല്ലികാമാലയും മുല്ലതൻ മാലയും
നല്ല വിതാനത്തിൽ തൂക്കി മെല്ലെ.
കസ്തൂരിതന്നെപ്പനിനീരിൽ ചാലിച്ചു
കട്ടിൽക്കാലൊക്കെത്തളിച്ചു ചെമ്മെ;
ദീപിച്ചു നിന്നൊരു ദീപവും വച്ചുടൻ
ധൂപിച്ചാളങ്ങകംതന്നിലെങ്ങും.
പാക്കും പഴുക്കയുമാപാദിച്ചമ്പോടു
പാർത്തിട്ടു നിന്നാളെ മറെറാരുത്തി.
ഉൾച്ചേരും കാമുകന്താനുമായമ്പോടു
മച്ചകംതന്നിലടച്ചുകൊണ്ടു്,
കച്ചണിക്കൊങ്കയും നല്കി മയങ്ങി നി—
ന്നിച്ഛയിൽ മേവിനാളങ്ങൊരുത്തി.
ചാന്തേലും കൊങ്കയിൽ കാന്തനെച്ചേർത്തങ്ങു
താന്തമാരായിക്കിടന്നു ചിലർ.
ഏററമുവന്നൊരു കാന്തനും താനുമായ്
ചീററംതിരണ്ടേററം നില്ക്കയാലേ
വേഗത്തിൽ പോയങ്ങു വേറേ കിടന്നിട്ടു
വേദന കാട്ടിനാൾ മറെറാരുത്തി.
പഞ്ചശരങ്ങൾ തൻനെഞ്ചകം പൂകയാൽ
കിഞ്ചിലഴിഞ്ഞൊരു നീവിയുമായ്
അഞ്ചാതെ ചെന്നു തൻകാമുകൻമെയ് ചേർന്നു
കൊഞ്ചിത്തുടങ്ങിനാളങ്ങൊരുത്തി.
കണ്ണൻമെയ്തന്നെ നിനച്ചു കിടക്കയാൽ
തിണ്ണമഴലുള്ളിൽ പൊങ്ങിപ്പൊങ്ങി

* പച്ചപ്പെടാതെ ചമച്ചു ചെമ്മെ

എണ്ണിയില്ലാതൊരു പഞ്ചശരം നട്ടു
കണ്ണുനീർ വീഴ്ത്തിനാൾ മറെറാരുത്തി.
കണ്ണൻനിറമാണ്ട കായാവിൻപൂവിനേ
പുണ്യമിയന്നൊരു കണ്ണുകൊണ്ടു്
നോക്കിനിന്നവളോടു ദീർഘമായങ്ങനെ
വീർത്തുതുടങ്ങിനാളന്നൊരുത്തി.
കണ്ണുമടച്ചുറങ്ങുന്ന നേരത്തു
കണ്ണന്മെയ്യ് തന്മെയ്യിൽ ചേർത്തുകണ്ടു
കണ്ണനെന്നോർത്തു തങ്കാമുകൻതന്നെയും
തിണ്ണം തഴുകിനാൾ മറെറാരുത്തി.
സംഗമിയന്നൊരു കാമുകൻ മേനിചേ-
ർന്നംഗജനാടകമാടുന്നേരം
പുണ്യമിയന്നൊരു കണ്ണന്മെയ്യ് ചിന്തിച്ചു
തിണ്ണം മയങ്ങിനാളങ്ങൊരുത്തി.
കുമ്മളംവിന കൊങ്കയിൽ ചേർത്തു തൻ
പ്രേമത്തെ തൂകുന്ന കാന്തനേയും
വാർമെത്തും കാമക്കൂത്താടുമ്പോൾ കണ്ണൻതൻ
നാമത്തെച്ചൊല്ലി വിളിച്ചുടനെ
നാവുംകടിച്ചുകൊണ്ടേറ്റുമനങ്ങാതെ
നാണിച്ചുനിന്നാളേ മറെറാരുത്തി
അത്തൽ പൊറാഞ്ഞുടൻ ചിത്രമെഴുതീട്ടു
ഭിത്തിമേലങ്ങവൻമേനിതൻെറ
അംബുജംവെന്നൊരു കമ്രമുഖംതന്നിൽ
ചുംബിച്ചുനിന്നാളേയങ്ങൊരുത്തി.
കണ്ണിന്നു നല്ലൊരു തേങ്കുഴമ്പായൊരു
കണ്ണന്മെയ്യ്തന്നിലെ പിന്നെപ്പിന്നെ
സംഗമിയന്നവർ ചെയ്യുന്ന വേലകൾ
ഇങ്ങനെയെന്നു ചൊല്ലുവല്ലേൻ.
ഗോകുലനാരികൾ ഓരോരോ വേലയിൽ
ആകുലമാരായി നില്ക്കുന്നേരം
ഉച്ചമെഴുന്നൊരു ഗാനംപോയ് ചെന്നവർ
നൽച്ചെവിതന്നിലകത്തു പുക്കു്
*ഊനമകന്നൊരു മാനസംതന്നെയ-
ങ്ങാനന്ദിപ്പിച്ചു നറുങ്ങുനിന്നു്
'പോരിങ്ങു നീ' എന്നു ചൊല്ലി വലിച്ചിട്ടു
നേരേ നടത്തിത്തുടങ്ങീതപ്പോൾ.
കാമന്താനന്നേരം ഗാനംതൻ പിന്നാലെ
കാമിനിമാരുള്ളിൽ ചെന്നു പുക്കു്

* ഊനമിയന്നൊരു മാനസംതന്നിൽ

കോമളനായ്‌നിന്നകാമിനിമാരെത്തൻ
കോമരമാക്കിനാനൃക്കിനാലേ.
ഊന്മേൽ മുളച്ച കരുപോലെ സങ്കടം
മേന്മേലേ പൊങ്ങിന തേന്മൊഴിമാർ
കൈയും മറന്നാരെ മെയ്യും മറന്നാരെ
പയ്യും മറന്നാരങ്ങപ്പൊഴുതേ.
താന്താനെടുക്കന്ന വേലയും കൈവിട്ടു
മാന്താർശരഭ്രാന്തിൽ നീന്തിച്ചെമ്മെ
കാന്തനായുള്ളൊരു കണ്ണൻ മരുവിന
കാന്താരം നോക്കിയങ്ങോടിനാരേ.
ലോചനമൊന്നങ്ങു ലോലമെഴുതീട്ടു
കാചന മറേറതെഴുതുംമുമ്പെ
ചാരു മഷിക്കോലും ചാരെപ്പിടിച്ചിട്ടു
ചാടിത്തുടങ്ങിനാളങ്ങു നോക്കി.
കണ്ണങ്ങളാലൊന്നിൽ കണ്ഡലം ചേക്കുമ്പോൾ
കണ്ണന്റെ പാട്ടിനെക്കേട്ടൊരുത്തി
മറേറതു ചേക്കും [1]നിലമങ്ങറിയാതെ
തപ്പിത്തുടങ്ങിനാൾ മെയ്യിലെങ്ങും.
ഗാത്രികതന്നെയും ചാത്തിയരത്തന്നിൽ
ചേത്തു തൻകൊങ്കയിൽ കൂറതന്നെ
ചീത്തൊരു കൊങ്ക പൊറുത്തു വിയത്തങ്ങു
വീത്തുകൊണ്ടോടിനാളങ്ങൊരുത്തി.
മുമുത്തുമാലകൾ കാൽച്ചിലമ്പാക്കിനി-
ന്നോമൽച്ചിലമ്പിനെത്തോൾവളയായ്
മെയ്യിലണിഞ്ഞു ചമഞ്ഞുതുടങ്ങിനാൾ
പയ്യവേ പോവാനായ് മറെറാരുത്തി.
സമ്മതനാകിന കാന്തനും താനുമായി
മന്മഥക്കളത്തിനണഞ്ഞു ചെമ്മെ
ചാലേ മുലക്കച്ച കാചിലഴിക്കുമ്പോൾ
കോലക്കുഴൽവിളി കേട്ടു പാഞ്ഞാൾ
വീടികാ കൈക്കൊണ്ടു വീടമുഖംതന്നെ-
ത്തേടിക്കൊട്ടപ്പാന്തുടങ്ങും നേരം
ചാടിക്കളഞ്ഞുടൻ ചാലപ്പുറപ്പെട്ട-
ങ്ങോടിത്തുടങ്ങിനാൾ മറെറാരുത്തി.
അംഗജന്തന്നുടെ സംഗരം തങ്ങൾക്കു
സംഗമിച്ചങ്ങുടൻ നിന്നനേരം
ഭംഗികലർന്നൊരു പാട്ടിനെക്കേട്ടവൾ
[2]അങ്ങനെ മണ്ടിനാളങ്ങു നോക്കി.

1. നിനവങ്ങറിയാതെ 2. [illegible]

കാന്തന്മാരാക്കമെകാന്തമാരുള്ളിലെ—
ബ്ഭ്രാന്തിന്മരുന്നേതും തോന്നീതില്ലേ.
മാതൃജനങ്ങളും ഭ്രാതൃജനങ്ങളും
ഓതിനാർ പോകൊല്ലായെന്നുതന്നെ.
ബന്ധുക്കളായുള്ള മററുള്ള ലോകരും
എന്തിത്തുടങ്ങുന്നതെന്നു ചൊല്ലി
ചാരത്തു ചെന്നിട്ടിന്നാരിമാർപോക്കിനെ
നേരേ തടുത്തങ്ങു നിന്നാരപ്പോൾ.
ആക്കമൊരുവക്കും പോക തടപ്പാനാ—
യുക്ക പുലമ്പീലയെന്നേ വേണ്ടു—
പോക തടുക്കുന്ന ബന്ധുക്കളെക്കാള—
ങ്ങു കനല്ലോ അങ്ങു നിന്നവൻതാൻ.
വാട്ടമകന്നൊരു കാട്ടുമരങ്ങള—
പ്പാട്ടിനെക്കേൾക്കയാലങ്ങു നോക്കി
ചാഞ്ഞു ചെരിഞ്ഞൊരു നൽവഴിയൂടെ പോയ്
പാഞ്ഞുതുടങ്ങിനാർ പാൽമൊഴിമാർ
പ്രേമം തഴയ്ക്കയാൽ മെയ്യിലെഴുന്നൊരു
രോമാഞ്ചകഞ്ചുകമാണ്ടു ചെമ്മെ
തേത്തുള്ളിജാലങ്ങളേന്തിവിളങ്ങിന
സാന്ദ്രസരോരുഹമെന്നപോലെ
സ്വേദമിയന്നുള്ളോരോമൽമുഖംതന്നിൽ
ത്തൂമ കലർന്നൊരു കാന്തിയുമായ്.
ചെന്തളിർപോലെ ചുവന്നു പതുത്തെങ്ങും
ചന്തമിയന്നുള്ള പാദങ്ങളും
'ഞാന്മുമ്പിൽ, ഞാന്മുമ്പി' ലെന്നങ്ങു തങ്ങളി—
ലാണ്മ തിരണ്ടങ്ങു പേശുകയാൽ
മുറ്റു ചമഞ്ഞുള്ള കല്ലിലും മുള്ളിലും
ചേർത്തങ്ങു മണ്ടിനാരാർത്തവേഗം.
മാരന്തൻ വീട്ടിന്നു പൊൽക്കമ്പമായ് നിന്നു
ചാരുക്കളായുള്ളോരൂരുക്കളും
ചാലത്തളർന്നങ്ങതേതുമറിയാതെ
നീലക്കാർവേണിമാരോടിയോടി
കണ്ണന്മരുവിന കാന്താരംതന്നിലേ
ചെല്ലത്തുടങ്ങിനാരല്ലലോടെ.
ത്തൂമകലർന്നുള്ള പൂമരമോരോന്നേ
കാമിനിമാരങ്ങു ചെല്ലുംനേരം
മേനിയിൽ മേവിന പൂവുകളാം പൂണ്ടിട്ട—
ങ്ങാനായമാതർതന്മുന്നിൽനിന്നു്

* ഭ്രാന്തിമാരെന്നതും തോന്നീലപ്പോരാം

കൂകുന്ന കോകിലനന്മൊഴികൊണ്ടപ്പോൾ
സ്വാഗതമെന്നങ്ങു ചൊല്ലിപ്പിന്നെ
പൂമലരായുള്ള ജാലങ്ങൾതന്നെയും
കാമിനിമാർമെയ്യിൽ തൂകിത്തൂകി
പൂന്തേനായ് മേവുന്നൊരർഘ്യജലംകൊണ്ടു
കാന്തമാർക്കാന്തിയെപ്പോക്കിനിന്നു.
നാരിമാരന്നേരം നാഥനായുള്ളവൻ—
ചാരത്തു ചെന്നുടൻ നിന്നു മെല്ലെ
ലോചനദീധിതിജാലമതാകിന
മാലകൾ ചാർത്തിനാർ മെയ്യിലെങ്ങും.
കാർവർണ്ണൻതന്നുടെ കൺമുനയന്നേരം
കാമിനിമാർമുഖംതന്നിൽ ചെന്നു
മേളമിയന്നുള്ള താമരപ്പൂക്കളിൽ
നീളെ നടക്കുന്ന വണ്ടുപോലെ,
നന്മൊഴിയാകിന തേനുള്ളികൊണ്ടവർ
കർണ്ണങ്ങളെല്ലാം നിറച്ചാൻ പിന്നെ.
''ചാരത്തു പോരികെൻ നാരിമാരെല്ലാരും
ദൂരത്തു നില്ക്കുന്നതെന്തിങ്ങനെ?
ഇന്നല്ലോയെൻ കണ്ണു ചാലക്കളിക്കുന്നു—
തിന്നല്ലോയെന്നുള്ളം വീർത്തുനിന്നു.
നിങ്ങളിക്കാനനംതന്നിലേ വന്നതു
മംഗലമായ്‌വന്നിതെങ്ങൾക്കിപ്പോൾ.
നിങ്ങളെയിങ്ങനെ ചാരത്തു കാണ്മാനായ്
എങ്ങൾക്കോ വങ്കൊതിയുണ്ടല്ലോതാൻ.
നിങ്ങൾക്കുമെങ്ങനെയുണ്ടാകിലേയല്ലോ—
യെങ്ങൾ കൊതിക്കുന്നതുണ്മയാവൂ.''
ഇങ്ങനെ ചൊന്നവർ വന്നതിൻമൂലംതാ—
നേതുമറിഞ്ഞീലയെന്നപോലെ
പിന്നെയും ചൊല്ലിനാൻ വല്ലവിമാരോടു
ഖിന്നതയുള്ളത്തിൽ ചേർക്കുംവണ്ണം:
''അമ്പാടിതന്നിലിന്നാരുമൊരുവർക്കും
തൺപെടുമാറേതും വന്നില്ലല്ലീ?
ഘോരമായുള്ളൊരു രാവെന്തു നിങ്ങളി—
പ്പോരുവാനിങ്ങനെ നാരിമാരേ!
കാട്ടി, കടുവാ,യും കാട്ടാനക്കൂട്ടവും
കാട്ടിൽ നിറഞ്ഞെങ്ങുമുണ്ടല്ലോതാൻ;
വീട്ടിന്നുതന്നെയും പേടിക്കും നിങ്ങളി—
ക്കാട്ടിലേ പോന്നിങ്ങു വന്നതെന്തേ?
കാന്തമായുള്ളൊരു കാന്താരംതന്നുടെ
കാന്തിയെക്കാണ്മാനായെന്നിരിക്കാം.

എങ്കിലോ കണ്ടാലും പൂമരമോരോന്നേ
തങ്കൽ പൊഴിഞ്ഞുള്ള പൂക്കളുമായ്.
ഇമ്പം വളൎക്കുന്ന ചെമ്പകംതന്നുടെ
കൊമ്പെല്ലാം കണ്ടാലും പൂത്തതെങ്ങും.
തേന്മാവു പൂത്തതും മേന്മേലേ കണ്ടാലും
[1]ചാൺമേൽ നീടുതായ കണ്ണുകൊണ്ടേ
വല്ലരിജാലങ്ങൾ നല്ല മരങ്ങളെ
മെല്ലെപ്പിടിച്ചങ്ങു പുണരുന്നതും
കോമളനായൊരു രോഹിണീവല്ലഭൻ
ത്തുമകലന്നു വിളങ്ങുകയാൽ
ജ്യോത്സ്നയായുള്ളൊരു പാൽക്കുളികൊണ്ടുട—
നാർദ്രമായുള്ളൊരു ഭൂതലവും.
കോകിലം പാടുന്ന പാട്ടെല്ലാം കേട്ടാലും
കോകങ്ങൾ തങ്ങളിൽ കൂകുന്നതും.
വേണുന്നതെല്ലാമേ വെവ്വേറെ കണ്ടങ്ങു
വേഗത്തിൽ പോകണമല്ലോ താനും.
ബന്ധുക്കളെല്ലാരും നിങ്ങളെക്കാണാഞ്ഞി—
ട്ടെന്തോന്നോ ചെയ്യുന്നോരെന്നേ വേണ്ടു.
ഗോപന്മാരെല്ലാരും കാണുന്ന നേരത്തു
കോപിച്ചു ചെയ്യുന്ന വേലയെന്തോ?
വൈകല്യമൊന്നിന്നും വാരാതെ കണ്ടങ്ങു
വൈകാതെ പോകണം നിങ്ങളെല്ലാം.''
കണ്ണൻതാനിങ്ങനെ ചൊന്നൊരു നേരത്തു
പെണ്ണുങ്ങളെല്ലാരും കണ്ണുനീരാൽ
കൊങ്കകൾ രണ്ടിലും തങ്കിയിരുന്നൊരു
കുങ്കുമച്ചാറെല്ലാം പോക്കിനിന്നു
ദീനതപൂണ്ടുള്ളൊരാനനംതന്നെയും
ദീർഘമായ് വീർത്തങ്ങു വീക്ഷിപ്പിന്നെ
കാൽനഖംകൊണ്ടു നിലത്തു വരച്ചങ്ങു
കാർവ്വർണ്ണൻതന്നോടു മെല്ലെച്ചൊന്നാർ:
''കണ്ടാലുമിന്നിപ്പോഴുണ്ടായൊരത്ഭുതം
പണ്ടെങ്ങളിങ്ങനെ കണ്ടീലെങ്ങും
തേന്മാവുതാനിങ്ങു കാണുമിരക്കയ്യുള്ളെ
മേന്മേലേ കാച്ചതു കണ്ടിരിക്കെ
മാനസംതന്നെ നീ മാനിച്ചുവച്ചല്ലൊ
ദീനത ചേർക്കുന്നതെങ്ങൾക്കിപ്പോൾ.
പോവതിന്നോർക്കുമ്പോൾ. [2]പേവല്ലൊ മേവുന്നു—
താവതോ കേവലമില്ലയല്ലൊ.''

1. ചാമ്പി നെടുതായ 2. ചൊല്ലെല്ലാം വേവുന്നു

കേണുതുടങ്ങിനാർ കേശവൻമുന്നലേ
വീണുടനിങ്ങനെ വല്ലവിമാർ.
കണ്ണന്തൻമാനസം പെണ്ണുങ്ങൾകണ്ണിലെ—
*ക്കണ്ണുനീർ കണ്ടപ്പോൾ ഖിന്നമായി.
ഓടിച്ചെന്നങ്ങവർ കണ്ണുനീർ പോക്കിനാൻ
നീടുററ കൈകളെക്കൊണ്ടു ചെമ്മെ.
''ഞാനിന്നു ലീലയായ് ചാലപ്പറഞ്ഞതി—
ന്നൂനപ്പെട്ടിങ്ങനെ കേഴാമോ താൻ?
കോമളമായുള്ളോരോമൽമുഖമെല്ലാം
ഓമ കെട്ടുമാറങ്ങാക്കൊല്ലായേ.
എന്നുന്നൽ വന്നുള്ള നിങ്ങളെപ്പോക്കുവാ—
നെന്നുണ്ടോ നിങ്ങൾക്കു തോന്നീതിപ്പോൾ!
നിങ്ങൾക്കെന്നിലുള്ളമ്പിനെക്കാണ്മാനായ്
ഇങ്ങനെ ചൊല്ലീ ഞാൻ നിങ്ങളാണെ.
ചാരത്തു പോന്നുവരുന്നോരു നിങ്ങളെ—
പ്പോരൊല്ലായെന്മോളം ധീരനോ ഞാൻ?
ഏണാങ്കൻതന്നോടു നേരൊത്തു നിന്നുള്ളോ—
രാനനംതന്നെയിന്നിങ്ങളുടെ
കാണാഞ്ഞുനിന്നുള്ളിൽ വേദനപൊങ്ങി ഞാൻ
കേണതോ നിങ്ങളറിഞ്ഞില്ലല്ലോ.''
ഓമ തിരണ്ടുനിന്നിങ്ങനെ ചൊല്ലീട്ടു
കോമളക്കണ്ണന്നാരിമാരെ
കേവലം പാടിനിന്നാടിച്ചുപോരുന്ന
പാവകളാക്കിനാൻ വാക്കുകൊണ്ടു്.
കാമിനിമാരെല്ലാം കാർവർണ്ണന്തന്നുടെ
കോമളവാക്കുകൾ കേട്ടനേരം
നീറുമാറുള്ളത്തിലേറിന വേദന
വേർവിട്ടു മേവിനാർ തെറെറന്നപ്പോൾ.
പിന്നെയും ചൊല്ലിനാൻ നല്ലോരു തേനിലേ
മുന്നമേ മുങ്ങിന വാക്കുകൊണ്ടു്:
''കണ്ണുനീർ വീണു നറുങ്ങു മയങ്ങീതി—
ന്നിങ്ങൾ മുഖമെന്നു തോന്നുംനേരം
ഓമ കലർന്നൊരു രോഹിണീവല്ലഭൻ
കോമളനായങ്ങു നിങ്ങളുടെ
ആനനംതന്നോടു നേരൊത്തുനില്പാനായ്
മാനിച്ചു വന്നതു കാണണമേ.
ആനനംതന്നോടും ലോചനംതന്നോടും
മാനിച്ചുനിന്നൊരു താനും മാനും.

* തണ്ണീനീർ

ഏറെയൊരു നേരത്തു തോററങ്ങു തങ്ങളിൽ
ചേർച്ചു തുടർന്നു ചേരുവോന്നെ.
പിന്നെയും പോന്നിങ്ങുവന്നതങ്ങോർക്കുമ്പോൾ,
എന്നുള്ളിലൊന്നുണ്ടു തോന്നുന്നതേ—
നേരിട്ടു നിന്നിങ്ങു പോരു തുടങ്ങിനാൽ
നേരൊത്തു നില്പാമെന്നോർക്കവേണ്ട
ചുററത്തിലിങ്ങനെ ചേർച്ചു തുടങ്ങിനാൽ
മററുണ്ടിവന്നൊരു തക്കമിപ്പോൾ.
കാനനംതന്നിലുന്നിങ്ങളിന്നെല്ലാരും
കാലമിവൻതനിക്കുള്ളതത്രെ
ആനന്ദ കാന്തി കവർന്നുകൊള്ളുവാൻ
ആരുമറിയാതെയല്ലയല്ലീ?- -
[1]കൌടില്യമുണ്ടിവനെന്നുള്ളതെങ്ങുമേ
മൂഢന്മാരായോർക്കും പാഠമല്ലോ.''
ഇങ്ങനെ ചൊന്നവരുള്ളത്തിൽ കൌതുകം
പൊങ്ങിച്ചു പിന്നെയും ചൊല്ലിനാൻതാൻ:
''കാലമോ പോകുന്നു യൌവനമിങ്ങനെ
നാളെയുമില്ലെന്നതോർക്കേണമേ.
മററുള്ളതെല്ലാമേ വച്ചുകളഞ്ഞിപ്പോൾ
ചുററത്തിൽ ചേർന്നു കളിക്കണം നാം.
കാനനംതന്നുടെ കാന്തിയെക്കണ്ടിട്ടു
മാനിച്ചു നില്പതും വേണമല്ലൊ.''
ഇത്തരമിങ്ങനെ മററും പറഞ്ഞ[2]വർ—
ചിത്തം കലച്ചു മയക്കുംനേരം
പെണ്ണുങ്ങളെല്ലാരും കള്ളം കളഞ്ഞുടൻ
കണ്ണനോടുള്ളമിണങ്ങിച്ചെമ്മെ
കൈയോടു കൈയുമമ്മെയ്യോടു മെയ്യെയും
പയ്യവേ ചേർത്തു കളിച്ചുനിന്നാർ.
രാത്രിയായുള്ളൊരു നാരിതൻ നെററിമേൽ
ചേർത്ത തൊടുകുറിയെന്നപോലെ
നിർമ്മലനായൊരു വെണ്മതിതന്നുടെ
തണ്മ തിരണ്ട നിലാവു കണ്ടു്
ഒക്കെ മദിച്ചു പുളച്ചുതുടങ്ങിനാർ
ദുഃഖമകന്നുള്ള മൈക്കണ്ണിമാർ.
നീടററ പൂവെല്ലാം നീളെപ്പറിച്ചുടൻ
ചൂടിത്തുടങ്ങിനാരെല്ലാരുമേ.
കേടററ രാഗങ്ങൾ പാടിത്തുടങ്ങിനാർ:
ആടിത്തുടങ്ങിനാരാദരവിൽ

1. കൌശല്യം 2. അവൻചിത്തം കലങ്ങി മയങ്ങുന്നേരം

ഓടിത്തുടങ്ങിനാർ ചാടിത്തുടങ്ങിനാർ
വാടിത്തുടങ്ങിനാരങ്ങുടനെ.
നന്ദതനൂജനും നാരിമാരെല്ലാരും
ഒന്നൊത്തുകൂടിക്കലർന്ന ചെമ്മെ
[1]വൃന്ദാവനംതൻെറ വെണ്മയെക്കാണ്മാനായ്
മന്ദമായെങ്ങും നടന്നാരപ്പോൾ
മുല്ല തുടങ്ങിന വല്ലരീജാലത്തെ
മെല്ലവെ ചേർത്തു തന്മെയ്യിലെങ്ങും
ശാഖികളാകിന പാണികളെക്കൊണ്ടു
ചാലെപ്പിടിച്ചു തഴകുന്നേരം
മെയ്യിലെഴുന്ന വിയർപ്പുകളെപ്പോലെ
പയ്യവേ തേൻതുള്ളി തൂകിത്തൂകി.
ചാരുക്കളായങ്ങു ചാല നിറന്നുള്ള
ഭാരുക്കളോരോന്നേ കണ്ടുകണ്ടു്,
[2]പൂമണം തങ്ങിന തെന്നൽക്കിടാവിനേ
ത്തൂമകലർന്നുള്ളിൽ കൊണ്ടുകൊണ്ടു്,
കോകപ്പിടകളും കേകിനിരകളും
കൂകുന്നതെങ്ങുമേ കേട്ടുകേട്ടു്,
വണ്ടിണ്ട തങ്ങളിൽ കൂടിക്കലർന്നുടൻ
മണ്ടുന്നതെങ്ങുമേ നോക്കി നോക്കി
കൂകുന്ന കോകിലംതന്നോടു നേരിട്ടു
ഗീതങ്ങൾ നീതിയിൽ പാടിപ്പാടി
തേനുററ പൂവുകൾ മെല്ലെപ്പറിച്ചുടൻ
മാനിച്ചു വേണിയിൽ ചൂടിച്ചൂടി,
നെഞ്ചിൽ നിറഞ്ഞൊരു കൗതുകംതന്നാലെ
പുഞ്ചിരി സന്തതം തൂകിത്തൂകി,
[3]അന്നത്തിൻപേടയ്ക്കു മെല്ലെ നടത്തംകൊ-
ണ്ടല്ലലേയുള്ളത്തിൽ നല്കി നല്കി,
മാരന്തൻ വങ്കണ മാറിൽ തറച്ചങ്ങു
പാരം നൊന്തുള്ളത്തിൽ വീർത്തു വീർത്തു്,
മത്തേഭമസ്തകമൊത്ത മുല കന-
ത്തതിൽ മുഴുത്തുള്ളിൽ ചീർത്തു ചീർത്തു്,
മാധവന്തന്നുടെ മാറു തങ്കൊങ്കയിൽ
മാനിച്ചു നിന്നുടൻ ചേർത്തു ചേർത്തു്,
കന്തളം കണ്ടു തൻ കൂട്ടരെന്നോർത്തിട്ടു
മണ്ടിവരുന്നൊരു [4]വണ്ടിനത്തേ

1. വൃന്ദാവനത്തിൻെറ തീണ്ട 2. പൂമരംതന്നാലെ
3. അന്നത്തിൻപേടയ്ക്കു മെല്ലെ നടക്കകൊണ്ടു് 4. വണ്ടിനെത്താൻ

ലീലയാ തങ്കൈയിൽ ചേർത്തൊരു താമര—
പ്പൂവുകൊണ്ടങ്ങുടൻ പോക്കിപ്പോക്കി,
ഹാരമായുള്ളൊരു നിർഝരവാരിതൻ
പൂരമിയന്നുള്ള കൊങ്കകളേ
കുന്നെന്നു നണ്ണീട്ടു ചെന്നങ്ങു ചാരത്തു
നിന്നുടൻ നോക്കുന്ന മാൻകുലംതാൻ
കൺമുന കണ്ടുതൻ ചങ്ങാതിയെന്നോർത്തു
ചെമ്മേ കളിച്ചുതുടങ്ങുംനേരം
[1]ചേണററ വമ്പുല്ലു ചാലപ്പറിച്ചു തൻ
പാണിതലംകൊണ്ടു നല്കി നല്കി
കാർമുകിൽവർണ്ണനോടൊത്തങ്ങു കൂടിനാർ
കാർവേണിമാരെല്ലാം മെല്ലെ മെല്ലെ.
ഇങ്ങനെ പോയങ്ങു ഭംഗികളെങ്ങുമേ
തങ്ങിന പൂങ്കാവിൽ പൂകുന്നേരം
മെല്ലവേ ചൊല്ലിനാൻ വല്ലവീനായക—
നല്ലേലും ചായലാരെല്ലാരോടും:
''പൂമണമായൊരു കാഴ്ചയും കൈക്കൊണ്ടു
തൂമകലന്നൊരു തെന്നലിവൻ
സേവിപ്പാനായിങ്ങു വന്നതു കണ്ടാലും
മേവുമിപ്പൂങ്കാവുതന്നിലൂടെ.
[2]സേവയ്ക്കിവന്നിപ്പോൾ കാലം കൊടുക്കേണം
നാമിപ്പൊളെല്ലാരും നാരിമാരേ!''
എന്നങ്ങു ചൊന്നതു കേട്ടൊരു നേരത്തു
മന്ദം നടന്നുടൻ മാനിനിമാർ
മേന്മകലന്നൊരു തേന്മാവിൻകൂട്ടത്തിൽ
മേളത്തിൽ ചെന്നുടൻ നിന്നെല്ലാരും.
വിദ്രുമംകൊണ്ടു പടുത്തു ചമച്ചൊരു
പുത്തന്തറതന്മേൽ പുക്കു ചെമ്മെ,
ആയർകുമാരകന്തന്നുടെ ചുഴവും
ആദരമോടങ്ങിരുന്നനേരം
ചാല വിളങ്ങിനാരോലക്കമാണ്ടുള്ള
നീലക്കാർവേണിമാരെല്ലാരുമേ
കാർമുകിൽതന്നുടെ ചുഴം വിളങ്ങിനോ—
രോമനത്തൂമിന്നലെന്നപോലെ.
മന്ദമായ് വന്നൊരു തെന്നലെയെല്ലാരും
നന്ദിച്ചുനിന്നുടനേല്ക്കുംനേരം
നന്മമായുള്ളൊരു നന്മൊഴി ചൊല്ലിനാൻ
നന്ദസുതൻ നല്ലാരെല്ലാരോടും:

1. ചേണററ പൈമ്പുല്ലു്—ചെമ്പുല്ലു്
2. സേവയ്ക്കു വന്നപ്പോൾ

''ജാരനായ് നിന്നുടനാരുമറിയാതെ
പോരുമിത്തെന്നലേ ഞാനറിഞ്ഞേൻ.
ചന്ദനക്കുന്നിന്മേൽ ചാലേ മറിഞ്ഞിട്ടു
ചന്തമായ് നിന്നാനങ്ങന്തിയോളം,
മാലാമയക്കായ കാലം വരുന്നേരം
മാലേയംതന്മണം മെയ്യിൽ പൂശി
മെല്ലെന്നിറങ്ങിനാൻ ചന്ദനക്കുന്നിൽനി–
*ന്നല്ലെല്ലാം പോന്നു പരന്നനേരം.
പൊയ്കയിൽ പോയ് ചെന്നങ്ങാമ്പൽതൻ പൂമ്പൊടി
വൈകാതവണ്ണമങ്ങെടുത്തു പിന്നെ
വട്ടംതിരിഞ്ഞുടനർപ്പിച്ചുനിന്നാന–
ങ്ങിഷ്ടമായുള്ളൊരു നന്മണത്തെ.
കാട്ടിലകംപുക്കു മെല്ലവെ നുണ്ടടൻ
വാട്ടമകന്ന നടത്തവുമായ്,
ഉള്ളിൽ നിറഞ്ഞുള്ളോരാമോദംതന്നിലെ
കൊള്ളാഞ്ഞു മേന്മേലെ തൂകിത്തൂകി.
വൃക്ഷങ്ങളേറിന സർപ്പങ്ങൾക്കിന്നു ഞാൻ
ഭക്ഷണമാകൊല്ലായെന്നപോലെ
ഭൃംഗമായുള്ളൊരു കണ്മിഴികൊണ്ടെങ്ങും
ഭംഗികലർന്നുടൻ നോക്കി നോക്കി,
ദൂരത്തുനിന്നങ്ങു നിങ്ങളെക്കണ്ടിട്ടു
ചാരത്തു പോന്നിങ്ങു വന്നുടനെ
കുന്തലഴിച്ചു മയക്കിച്ചമച്ചിട്ടു
ചീന്തിത്തുടങ്ങിനാന്മെല്ലെ മെല്ലെ
മുത്തരി പൊങ്ങിന മുഗ്ദ്ധമുഖംതന്നിൽ
അത്തൽകളഞ്ഞങ്ങെടുത്തു പിന്നെ
ചോരിവാതന്നെയും നേരേ പരുകിനാൻ
ചോരനായ് വന്നിവൻ മെല്ലെ മെല്ലെ.
കാന്തികലർന്ന കഴുത്തോടു ചേർന്നിവൻ
കാന്തന്മാരാരെയും പേടിയാതെ
പന്തൊത്ത കൊങ്കയും പുൽകിത്തുടങ്ങിനാൻ
ചന്തത്തിൽ നിന്നുടനെന്നനേരം
ധൂർത്തതന്നെയിത്താത്തെന്നലോളമി–
ന്നോർത്തോളം മറ്റൊന്നും കണ്ടതില്ലേ.
ചാരത്തു നിന്നൊരു നമ്മെയുമേതുമേ
ശങ്കിക്കുന്നോനല്ല മങ്കമാരേ!
നീവിയുള്ളേടം തലോടിത്തുടങ്ങിനാൻ
നീതിയിൽനിന്നുടൻ മെല്ലെ മെല്ലെ.

---

* എല്ലാരും പോന്നുവരുന്നനേരം

മാനിച്ചു നിങ്ങൾതന്മാനസംതന്നില—
ങ്ങാനന്ദമേററവും നല്കിനാനേ.
കോമളമായൊരു മേനിയിൽ നിങ്ങൾക്കു
കോൾമയിർക്കൊണ്ടിതാ കാണാകുന്നു.
വാർത്തകൊണ്ടുള്ളത്തിലാസ്ഥ തഴപ്പിച്ചു
താർത്തെന്നലേററററു നിന്നനേരം
വണ്ടിണ്ട കണ്ടങ്ങു കൊണ്ടാടിനിന്നാനെ
കൊണ്ടൽനിറമാണ്ട കോമളന്താൻ
കണ്ടാലും വണ്ടിണ്ട കണ്ടൊരു പൂക്കളിൽ
മണ്ടിനടക്കുന്നതങ്ങുമിങ്ങും.
താർത്തേൻ നുകർന്നൊരു വണ്ടിൻകുലംതന്നെ
വാഴ്ത്തുവാനോക്കിലിന്നാക്കിതാവൂ?
അന്തരിയാദിയായുള്ളൊരു രാഗങ്ങൾ
ചന്തമായ് നിന്നങ്ങു പാടിപ്പാടി;
കോമളമാരായ കാമിനിമാരുമായ്
ത്തൂമ കലർന്നു കളിച്ചു ചെമ്മെ,
പുത്തനായ്മേവിന പുഷ്പങ്ങൾതന്നിലേ
നൽത്തേനൊഴിഞ്ഞേതുമുണ്കയില്ലേ.
തേനററ പൂക്കളെക്കാമിച്ചു പിന്നെയും
കീഴററു ചെല്കയില്ലെന്നുമേ താൻ.
തേനററ പൂക്കളെച്ചാരത്തു കാണ്കിലോ
നാണിച്ചുനില്ക്കയുമില്ലയേതും.
വാരററ പൂക്കൾതൻ ചാരത്തു ചെന്നിട്ടു
യാചിച്ചുനില്ക്കയുമില്ലയെന്നും.
തേനുണ്ണുന്നേരത്തു പീഡിച്ചു പൂക്കളിൽ
ദീനത ചേർക്കയില്ലേതുമേതാൻ
മാനിച്ചു നിന്നങ്ങു തേനുണ്ടു പോരുമ്പോൾ
തേനററപൂക്കൾതന്നുള്ളിലെങ്ങും.
നാളെയുമിങ്ങനെ വന്നു കളിച്ചിവൻ
മേളത്തിൽ മേവേണമെന്നേ തോന്നൂ
വീരനായുള്ളൊരു മാരനു നേരായി—
പ്പാരിടം വെല്ലുന്ന വില്ലിനുടെ
ചേണെഴുമ്മാറുള്ള ഞാണായി നിന്നിട്ടു
മാനം വളക്കുന്നതിന്നിതല്ലൊ.
വാരററ നാരിമാർ കുന്തളംതന്നോടു
നേരിട്ടു നില്പാനും മറെറാന്നല്ലേ.
പാഴററ രോമാളിതന്നെയും കേഴിച്ചു
കോഴകൊള്ളുന്നതും മറെറാന്നല്ലേ.
താമരപ്പൂവിലത്താർമങ്കതന്നോടു
കൂടിയിരിപ്പതും മറെറാന്നല്ലേ.

ഇച്ഛയിൽ നിന്നതു തേൻ നുകന്നപ്പൊഴും
എച്ചിലായുള്ളൊരു പുഷ്പമല്ലൊ
ദേവകൾപൂജയ്ക്കു സാധനമായങ്ങു
മേവിയിരുന്നതും പണ്ടുപണ്ടേ.''
*കല്മഷവൈരിയാം കണ്ണന്താനിങ്ങനെ
നമ്മങ്ങളോരോന്നേ ചൊന്നനേരം
മാരശരങ്ങൾ നട്ടെങ്ങളിലിന്നിവൻ
പാരം വശംകെട്ടാനെന്നു നണ്ണി
മാനിനിമാർക്കെല്ലാം മാനസംതന്നിലേ
മാനം വളർന്നു തുടങ്ങീതപ്പോൾ.
'എങ്ങളോടൊപ്പുള്ള മാതരിപ്പാരിൽ മ—
റ്റെങ്ങുമൊരേടത്തുമില്ല'യെന്നേ
ഉള്ളിൽ നിറഞ്ഞു വഴിഞ്ഞുതുടങ്ങിതേ
തള്ളിയെഴുന്ന തിമിർപ്പിനാലേ.
'പൂമാതിനും പണ്ടു നാരായണൻതന്റെ
ത്തുമാറിടമൊന്നേ നേരേ കിട്ടി
പാർവ്വതീദേവിക്ക പാരാതെ തൻകാന്തൻ
പാതിയേ മേനിയിൽ പണ്ടു നല്കി
ഇന്നിവൻ തന്നുടലൊക്കവേ നല്കിനാൻ
എങ്ങളിലുള്ളൊരു മോഹംകൊണ്ടേ'
ഇങ്ങനെ ചിന്തിച്ചു ചിന്തിച്ചന്നാരിമാർ
പൊങ്ങും മദംകൊണ്ടു മൂടുകയാൽ
തങ്ങളേയുംകൂടി നന്നായ്മറന്നുടൻ
അങ്ങനെയായിച്ചമഞ്ഞുതപ്പോൾ.
എന്നതുകൊണ്ടൊരു നന്ദതനൂജനും
ചിന്തിച്ചാനിങ്ങനെ തന്നിൽ മെല്ലെ:
'ഉണ്മയെപ്പാർക്കിൽ നുറുങ്ങേറിപ്പോയിവ—
ർക്കെന്മൂലമുണ്ടായ വന്മദംതാൻ
ഏറെ മദിച്ചു തുടങ്ങിനാലിങ്ങനെ
വേറൊന്നേയാകുമീക്കാരിയമേ.
ആപത്തിൻമൂലമഹങ്കാര മന്നുള്ള—
താരുമറിയാതിന്നാരിമാരോ;
ദീനത പോന്നിവർക്കെത്തുന്നതിന്മുമ്പേ
ഞാനിമ്മദംതന്നെ പോക്കവേണം.
കാരുണ്യമിന്നിവർമൂലമെനിക്കേതും
പോരുന്നതില്ലെന്നേ തോന്നുന്നിപ്പോൾ.
എന്നതിന്നിന്നിമ്മദത്തെയടക്കിനാൽ
നന്നായ്വരും മേലിൽ' എന്നു നണ്ണി

* നമ്മങ്ങളിങ്ങനെ ചൊന്നവരുള്ളത്തിൽ
ഉന്മേഷം പൊങ്ങിച്ചു നിന്നനേരം

ധന്യമാരായുള്ള തന്വിമാരോടൊത്തു
മുന്നേതിലേററം കളിപ്പതിന്നായ്
കൊണ്ടൽനേർവർണ്ണൻ മറഞ്ഞങ്ങുകൊണ്ടാനേ
വണ്ടേലുംചായലാർ കണ്ടിരിക്കെ.
മുമ്പിലിരുന്നൊരു മംഗലദീപംതാൻ
വമ്പുററ കാറ്റേററു പോയപോലെ
കാർമുകിൽവർണ്ണൻ മറഞ്ഞൊരുനേരത്തു
കൈറോട്ട വേറാമ്മണികംപോലെ
വല്ലവിമാരെല്ലാം തങ്ങളിൽ നോക്കീട്ടു
വല്ലാതെ നിന്നാരങ്ങൊട്ടുനേരം.
'നിന്നുടെ പിന്നിലോ'യെന്നങ്ങു തങ്ങളിൽ
അന്യോന്യം നോക്കിത്തുടങ്ങിനാരെ.
കണ്ണനായുള്ളൊരു നൽവിളക്കങ്ങനെ
തിണ്ണം മറഞ്ഞങ്ങു പോയനേരം
ദുഃഖമായുള്ളോരിരുട്ടു വന്നുള്ളത്തിൽ
ഒക്കവേയങ്ങു പരന്നുതായി.
പ്രേമമിയന്നൊരു കോപവുമുള്ളില-
ക്കാമിനിമാർക്കു നുറുങ്ങുണ്ടായി.
ചാരത്തു നിന്നൊരു കാർമുകിൽവർണ്ണനെ
ദൂരത്തുമെങ്ങുമേ കാണാഞ്ഞപ്പോഴം
ധീരത കൈവിട്ടു തങ്ങളിലിങ്ങനെ
ദീനതപൂണ്ടു പറഞ്ഞുനിന്നാർ:
''അയ്യോയെന്തോഴീ! ചൊല്ലേന്തിമ്മറിമായം
പൊയ്യല്ലയെന്നതോ കണ്ടതല്ലോ.
എന്തൊന്നു ചൊൽവു ഞാനയ്യോ പണ്ടിങ്ങനെ
കണ്ടതില്ലെന്നുമേ തോഴിമാരേ!
മാനിച്ചു നമ്മെയറുകൊല കുത്തീട്ടു
മാപാപിയെങ്ങാനും പോയാനത്രെ.
നമ്മെയിക്കാട്ടിലെറിഞ്ഞുകളഞ്ഞിട്ടു
ചെമ്മേ നടപ്പോളം ധീരനോ താൻ.
പെററു വളർത്തുള്ളൊരമ്മയെത്തന്നെയും
മുററച്ചതിക്കും ചതിയനിവൻ
നമ്മെക്കൊണ്ടെന്തൊരു കാരിയമിന്നിവ-
ന്നുണ്ടപറകിലെൻ തോഴിമാരേ!
വണ്ടിണ്ടതന്നെയപ്പൂമലർതാഞ്ചെന്നു
തെണ്ടിനടക്കമാറുണ്ടോ കണ്ടു
ചങ്ങാതമില്ലാതെ നമ്മെയിന്നിങ്ങനെ
ചാലച്ചതിപ്പോളം ചഞ്ചലനോ?
ചങ്ങാതമുണ്ടെന്നു കണ്ടതിൽ പിന്നവ-
നെങ്ങാനുമിങ്ങനെ പൊയ്യൊണ്ടുതാൻ

കാട്ടിലെ വമ്പുലിക്കൂട്ടവും പന്നിയും
കാട്ടിയുമുണ്ടല്ലോ ചണ്ഡാതമായ്.
നാമിപ്പോഴും തമ്മിൽ പറഞ്ഞിങ്ങു നില്ലാതെ
നാരായണന്തന്നെയാരായേണം.
പൂപ്പറിപ്പാൻ മെല്ലെ നമ്മോടു ചൊല്ലാതെ
തോപ്പിലകംപുക്കാനെന്നിരിക്കാം.
പ്രാണങ്ങളായതോ പോയല്ലോ നമ്മുടെ
നാണംകെട്ടെങ്ങനെ നാം നടപ്പൂ?''
''ഒല്ലാതതിങ്ങനെ ചൊല്ലാതെ തോഴീ നീ
നില്ല നുറുങ്ങു പൊറുത്തു മെല്ലെ.
കാടകമെങ്ങുമേ തേടിനടക്കുമ്പോൾ
കാണാമിക്കണ്ണനെയെങ്ങാനുമേ''
എന്നതു കേട്ടൊരു നന്മൊഴിമാരെല്ലാം
ഏററമുഴറേറാടെഴുന്നേററപ്പോൾ
കണ്ണാ! കണ്ണാ! എന്നു തിണ്ണംവിളിച്ചുടൻ
കണ്ണുനീർകൊണ്ടു കളിച്ചു ചെമ്മെ.
ചാരുത്വമാണ്ടുള്ള ദാരുക്കളോടും തൻ
ചാരത്തു ചേർന്നൊരു വല്ലിയോടും
കോകങ്ങളോടും നൽകോകിലംതന്നോടും
കൂകുന്ന കേകികളോടും പിന്നെ
ചോദിച്ചു ചോദിച്ചു നീളെ നടന്നാരേ
ചൊല്ലൊള്ളമേണങ്ങളും തങ്ങളോടും.
''മാകന്ദമേ! ചൊല്ലു മാധവന്തന്നെ നീ
പോകുന്നതെങ്ങാനും കണ്ടില്ലല്ലീ?
മാരന്നു ഞങ്ങളെത്തീനിട്ടു മെല്ലവേ
നേരെതാനെങ്ങാനും പൊയ്ക്കൊണ്ടാനേ
പൂന്തേനായുള്ളൊരു കണ്ണുനീർവാർത്തിട്ടു
'കാന്തനെ ഞാനെങ്ങും കണ്ടതില്ലേ'
കാററുകൊണ്ടാടും തലകൊണ്ടു നീയിപ്പോൾ
പോററികളെങ്ങളോടെന്നോ ചൊൽവൂ?
കോകിലമേ! ചൊൽ നീ ഗോകുലനാഥനെ
പോകുന്നതീവഴി കണ്ടില്ലല്ലീ?
ഓലക്കമാണ്ടവൻ കോലക്കുഴലോടു
ചാലപ്പഠിച്ചായ് നീയെന്നു തോന്നും
ചെമ്പകമേ! നീ ചൊല്ലംബുജലോചനൻ
ചന്തത്തിൽ പോകുന്നതുണ്ടോ കണ്ടു?
കാമിച്ചു പായുന്നോരെങ്ങളെയിങ്ങനെ
കാട്ടിലെറിഞ്ഞേച്ചു പൊയ്ക്കൊണ്ടാനേ
പിച്ചകമേ! നീ ചൊല്ലച്യുതൻ വന്നനി—
ന്നിച്ഛയിൽ നിന്നെത്തഴുകിനാനോ?

മൊട്ടുകളാകിന കോരംമയിക്കൊണ്ടിതാ
വട്ടത്തിൽ നിൻമെയ്യിൽ കാണാകുന്നു
മല്ലികയേ! നീയമ്മല്ലവിലോചനൻ
മെല്ലെ വരുന്നതു കണ്ടില്ലല്ലീ?
അഞ്ചിതമായ നിൻ പൂക്കളിലിന്നവൻ
പുഞ്ചിരിതൂകിനാനെന്നു തോന്നും.
മുല്ലേ! ഞാൻ നിന്നോടു മെല്ലെപ്പറഞ്ഞാലെ-
ന്നല്ലൽ കെടുമ്മാറു ചൊല്ലണം നീ
വല്ലവനായകനെങ്ങളെയിങ്ങനെ
കൊല്ലാതെ കൊന്നുടനല്ലലാക്കി
മെല്ലെ മറഞ്ഞുകൊണ്ടെങ്ങാനും പോയാനേ
വല്ലായ്മയെങ്ങളിലില്ല ചൊല്ലാം.
നിന്നുടെ ചാരത്തു വന്നാനെന്നുള്ളതു
നിർണ്ണയമെങ്ങൾക്ക പാർത്തു കണ്ടാൽ
വാക്കിൻ മണവും നന്മാധുര്യവും നിന്റെ
വാഴ്ക്കുന്ന പൂക്കളിലാക്കിനാൻതാൻ.
കണ്ടില്ലയാഞ്ഞല്ലീ മിണ്ടാതെനിന്നു നീ?
[1]ഇണ്ടൽ മുഴക്കുന്നുതെങ്ങളുള്ളിൽ
ഭൃംഗങ്ങളേ! ഞങ്ങൾ സംഗിച്ചുപോരുന്ന
മംഗലകാന്തനെക്കണ്ടീലയോ.
ഭംഗിയിൽ നിന്നു കുഴലുംവിളിച്ചുകൊ-
ണ്ടിങ്ങെങ്ങും വന്നതു കണ്ടില്ലല്ലീ?
മന്ദാരമേ! നീ ചൊൽ ചെന്താമരക്കണ്ണൻ
ചന്തമാസ്ലോകനത്തുണ്ടോ കണ്ടു?
അഞ്ചാറു നാഴിക നേരമുണ്ടെങ്ങളെ
വഞ്ചിച്ചുപോയിതാനങ്ങെങ്ങാനും
കാഞ്ചാവേ! നീയെങ്ങൾ കാന്തനെക്കണ്ടായോ?
മായംകളഞ്ഞിപ്പോൾ ചൊല്ലേണമേ,
തൻപൂമെയ്കാന്തികൾ ചങ്ങാതമാകയാൽ
നിൻ പൂവിലിന്നവനൻപുണ്ടല്ലൊ.
കോലക്കുഴൽവിളികൊണ്ടവനെങ്ങളെ-
ക്കോഴപ്പെടുത്തുടൻ മുന്നൽകൊണ്ടാൻ.
[2]ആടിക്കളിച്ചുപുളച്ചങ്ങിരിക്കവേ
ഓടിക്കളഞ്ഞാനങ്ങെങ്ങാനുംതാൻ.
നീളെ വിരിഞ്ഞു നിരന്നുള്ള പൂവുകൾ
ആളുമിരഞ്ഞീ! വിരഞ്ഞിന്നിപ്പോൾ
നാളീകലോചനനങ്ങേടമെങ്ങൾക്ക
നാളെയെന്നെണ്ണാതെ ചൊല്ലണം നീ.

1. ഇണ്ടൽ പൊഴിക്കുന്നിതെങ്ങളുള്ളിൽ
2. പാടിക്കളിച്ചു—ഈടിക്കളിച്ചു

അശ്വത്ഥമേ! നീയങ്ങച്യുതനെപ്പൊഴും
വിശ്വസ്തനായല്ലൊ പണ്ടേയുള്ളു.
വല്ലവിമാരെ നീയല്ലൽപെടുക്കുന്ന—
തൊല്ലായെന്നിങ്ങനെ ചൊല്ലേണമെ.
വൃക്ഷമായുള്ളൊരു വൃക്ഷമേ! കേളെങ്ങൾ
പക്ഷമിയന്നൊരു കണ്ണന്തന്നെ
വൃക്ഷങ്ങളോടെങ്ങൾ ചോദിച്ചപോരുന്നു
പക്ഷേ നീ മുമ്പിലേ ചൊല്ലേണമേ.
അത്തിയേ! കേളെങ്ങൾ ചിത്തം മയക്കുന്നോ—
രത്തീരനെങ്ങളെക്കൈവെടിഞ്ഞാൻ
അത്തിയേ! സന്തതം കത്തിയെഴുന്നിട്ടു—
ങ്ങത്തീയേയായിതു മേനിയെല്ലാം.
പേരാലേ! നീയിപ്പോൾ പാരാതെ ചൊല്ലേണം
നാരായണന്തന്നെക്കണ്ടുതാകിൽ.
പോരായ്കു വാരാ നിനക്കിന്നു ചൊല്ലിനാൽ
നാരിമാരല്ലോയിഞ്ഞങ്ങളെന്നാൽ
ആരാമമെല്ലാമെയാരാഞ്ഞുപോയെങ്ങ—
ളാരുമൊരുത്തരും കണ്ടതില്ലേ.
കന്ദമേ! നീയെന്തു കമ്പിട്ടു നില്ക്കുന്നു
നന്ദസുതൻ നിന്നെ നിന്ദിച്ചാനോ?
പുഞ്ചിരിതന്നോടു തോററതൊഴിച്ചു നിൻ
നെഞ്ചിൽ വെ പ്പമററില്ലയല്ലീ?
കാനകനാറീ! നീ മാനമിയന്നുള്ളൊ—
രാനായർകോൻതന്നെയുണ്ടോ കണ്ടു?
കാനനംതന്നിലിഞ്ഞങ്ങളിരിക്കവേ
താനങ്ങു മെല്ലെ മറഞ്ഞുകൊണ്ടാൻ.
എങ്ങളെ ഇങ്ങനെ ചാലച്ചതിക്കമോ—
റെങ്ങുമൊരുനാളുമോർത്തില്ലെങ്ങൾ.
[1]എണ്ണങ്ങളേയെന്തു നാണങ്ങു പായുന്ന
ബാണങ്ങളല്ലയിഞ്ഞങ്ങൾ ചൊല്ലാം.
ക്ഷീണങ്ങളെങ്ങൾക്കു വന്നിതു ചൊല്ലുവാൻ
[2]കേണെങ്ങളിങ്ങനെ പായുന്നിപ്പോൾ
[3]പ്രാണങ്ങളായൊരു കണ്ണൻ വെടികയാൽ
ആണങ്ങൾ കൂടാതെയായി ഞങ്ങൾ
കാണങ്ങൾ വീണങ്ങു പോയോരെപ്പോലെയായ്
കാണെങ്ങൾ പായുന്നതങ്ങുമിങ്ങും.

1. എണ്ണങ്ങളെന്തെങ്ങു നാണങ്ങുപോകുന്നു
2. കാണങ്ങൾ—എണ്ണങ്ങൾ
3. പ്രാണങ്ങളായൊരു കാന്തൻ വിടുകയാൽ

നാണങ്ങളം കൈവിട്ടു നീളെ വിളിച്ചെങ്ങും
[1]വീണെങ്ങളം ചാകുമാറായിതയ്യോ!
വേണുതൻ ഗാനത്തെക്കേൾപ്പാനായിങ്ങനെ
വേഗത്തിൽ പോകുന്നതെങ്കിൽ നിങ്ങൾ
വേദനപൂണ്ടെങ്ങളം വേകുന്നതിങ്ങനെ
വേറേ പറയണം പോകുന്നേരം,
കേകികളേ! നിങ്ങൾ ഞങ്ങളെ വന്നൊരു
കേശവൻതന്നെയിന്നുണ്ടോ കണ്ടു?
പീലികൾ കോലുവാൻ ചാലക്കളിച്ചവൻ
ബാലകന്മാരുമായ് വന്നില്ലല്ലീ?
എങ്ങാനുമിങ്ങനെ കണ്ടാകിലിന്നിങ്ങൾ
എങ്ങളോടന്‌പോടു ചൊല്ലേണമേ.
ഇണ്ടൽ തിരണ്ടെങ്ങൾ തെണ്ടിച്ചുകൊണ്ടെങ്ങും
തെണ്ടിനടന്നതോ കണ്ടുതല്ലോ.
ഗോകുലനായകൻ പോകുന്നതിങ്ങെങ്ങും
കോകങ്ങളേ! നിങ്ങൾ കണ്ടില്ലല്ലീ?
ഖേദിച്ചുപോയുടൻ നീളേ നടന്നെങ്ങൾ
ചോദിച്ചിതെങ്ങുമേ കണ്ടതില്ലേ;
കോഴപൂണ്ടിങ്ങനെ കേഴുന്നതെന്തിന്നു
കേവലം കണ്ടില്ലയെന്നേ വേണ്ടു.
അന്നമേ! നീയെന്തു സന്തതം കേഴുന്നു
നന്ദസുതൻതന്നെക്കാണാഞ്ഞല്ലീ?
[2]എന്തങ്ങു ചെയ്യുന്നോനെന്നതറിയാതെ
ചിന്തപൂണ്ടെങ്ങളുമുണ്ടിങ്ങനെ.
ചേമന്തികേ! നല്ല പൂമരങ്ങൾക്കിന്നു
സീമന്തമായതു നീയല്ലോതാൻ;
ഹേമന്തകാലത്തെ വാരിജംപോലെയായ്
നാമന്തികേ വന്നു നിന്നതും കാൺ.
പ്രേമം തഴച്ചുള്ളൊരെങ്ങളെ വന്നവൻ
കാമം തഴപ്പിച്ചു നിന്നു പിന്നെ
ആമന്ദം വന്നെങ്ങൾ മാനസം വേരോടെ
ത്തുമന്ദഹാസം [3]പെയ്തങ്ങു കൊണ്ടാൻ.
ദീനത ചേർത്തങ്ങു താൻ പിന്നെ മെല്ലവേ
കാനനംതന്നിൽ മറഞ്ഞുകൊണ്ടാൻ.
എന്തിനി നല്ലതെന്നേതുമറിയാതെ
വെന്തുവെന്തിങ്ങനെയായി ഞങ്ങൾ.

---

1. വീണെങ്ങളം കേഴുമാററായിതയ്യോ
2. എന്തൊന്നു ചെയ്യുന്നതെന്നങ്ങറിയാതെ
3. ചെയ്തിങ്ങു വന്നാൻ

പേരാലവൻ കണ്ണൻ വേറുപാടാകാതെ
നേരേയൊരുത്തിയുണ്ടങ്ങു കൂടെ
അട്ടിക്കേ പോവാനായെങ്ങൾ തുടങ്ങുന്നു—
തെട്ടിക്കേ പോയവനെന്നു ചൊൽ നീ.
താഴാതെ കാന്തി കലന്നൊരു കണ്ണനേ
ഞാഴലേ! നീയെങ്ങും കണ്ടില്ലല്ലീ?
കോഴപൂണ്ടിങ്ങനെ നീളെ നടന്നെങ്ങും
കേഴമാറാക്കിനാനെങ്ങളെയോ.
കൈതേ! ഞാൻ നിന്നോടു മെല്ലെന്നു ചോദിച്ചാൽ
കൈതവം കൈവിട്ടു ചൊല്ലണം നീ.
എങ്ങളെ വന്നുള്ളോരോമനക്കാന്തനേ
ഇങ്ങു വരുന്നതു കണ്ടില്ലല്ലീ?
കാർമുകിൽപോലെയവന്നു നിറംതന്നെ
കാർകുഴലൊട്ടുണ്ടു കെട്ടിച്ചെമ്മേ
കൈയിൽ കുഴലുണ്ടു കാലിൽ ചിലമ്പുണ്ടു
മെയ്യിലമ്മാൺപുററ പൂൺപുമുണ്ടേ.
മഞ്ഞൾനിറന്തോഞ്ഞ കൂറയുടുത്തുണ്ടു്
മഞ്ജുളമായ മൊഴിയുമുണ്ടേ.
നെററിമേൽ താണ കുരുൾനിരയുമുണ്ടു
നേരില്ലയാതൊരു കാന്തിയുണ്ടേ.
കുങ്കുമംകൊണ്ടു തൊടുകുറിയിട്ടുണ്ടു്
കങ്കണമുണ്ടു കരങ്ങളിലും.
പെണ്ണുങ്ങൾനെഞ്ചകംതന്നെപ്പിളക്കുന്ന
പുഞ്ചിരിയുണ്ടുടൻ കൂടക്കൂടെ.
'ഉള്ളിലിണങ്ങിനേൻ' എന്നങ്ങു നോക്കുന്ന
കള്ളനോക്കുണ്ടയ്യോ മെല്ലെ മെല്ലെ.
കണ്ടതില്ലെങ്കിലും കണ്ടതില്ലെന്നതു
മിണ്ടൊല്ലാ ഞങ്ങളോടിങ്ങനെ നീ
ഇണ്ടൽപൂണ്ടെങ്ങൾക്കു നെഞ്ചിൽ വരുന്നല്ലൽ
കണ്ടാൽ നിനക്കു പൊറുക്കരുതേ.''
ഇങ്ങനെയോരോരോ ദാരുക്കളോടെല്ലാം
അംഗജവേദന പൊങ്ങുകയാൽ
ചോദിച്ചു നീളെ നടന്നുതുടങ്ങിനാർ
ഖേദിച്ചുനിന്നുള്ള നല്ലാരെല്ലാം.
ദാരുക്കളോടവർ ചോദിച്ചതിങ്ങനെ
*ചേരുമെന്നെങ്ങൾക്കുണ്ടു പാർത്താൽ;
ദാരുക്കളുള്ളിലും ജീവനായ് നിന്നതി—
ക്കാർമുകിൽനേർവ്വർണ്ണൻതാനല്ലയോ?

* ചേരുവോന്നെങ്ങൾക്കിന്നുണ്ടു പാർത്താൽ

പെണ്ണുങ്ങളുള്ളിലേ മാനമടക്കുവാൻ
കണ്ണൻ മറഞ്ഞങ്ങു പോകുന്നേരം
നീളയായുള്ളൊരു നാരിയെക്കൈക്കൊണ്ടു
നീള നടന്നാനക്കാട്ടുതോറും.
നർമ്മങ്ങളായുള്ള നൽ വചനങ്ങളെ—
ച്ചെമ്മെ പറഞ്ഞു പറഞ്ഞുടനേ,
പൂക്കൾ പറിച്ചവൾ ചൂഡയിൽ ചൂടിനാൻ
വായ്ക്കുന്ന കൊങ്കകൾ പുല്കിപ്പുല്കി.
കാട്ടിൽ നിരന്നുള്ള പൂമരമോരോന്നേ
കാട്ടിനിന്നന്പോടു ചൊല്ലിനാൻ താൻ:
''ചൂതങ്ങൾ പൂത്തങ്ങു നീളെ വിരിഞ്ഞതും
കേതകീവാടിയും കണ്ടയോ നീ?
മാരനിപ്പാരിടം നേരേ ജയിക്കുന്ന
ബാണങ്ങളല്ലോയിക്കാണായതേ.
നിർമ്മലമായുള്ളൊരുമ്മത്തം തന്നുടെ
വെണ്മ തിരണ്ടെഴും പൂവിതല്ലൊ
നാളീകബാണന്റെ വെള്ളികൊണ്ടീടെഴും
കാളം ചമച്ചങ്ങു വച്ചപോലെ.
പാടലംതന്നുടെ പാടലമായുള്ള
നീടുററ പൂവുകൾ കാണണമേ
*കാമന്റെ വെണ്മയിൽ പൊന്മയമായുള്ള
കാളാഞ്ചി നീളപ്പിടിച്ചപോലെ.
തേന്തുള്ളി കണ്ടാലും താംബൂലംതന്നുടെ
തേമ്പാതെയുള്ള രസംകണക്കെ.''
ഇങ്ങനെയോരോരോ ഭംഗി പറഞ്ഞവൾ—
ക്കംഗജമാലങ്ങു പൊങ്ങിച്ചുള്ളിൽ
ചെമ്മുള്ള ശോകത്തിൻപൂക്കൾ പറിച്ചവൾ
ധമ്മില്ലംതന്നിലേ ചേർത്തു മെല്ലെ
കാന്തികലർന്നുനിന്നിങ്ങനെ ചൊല്ലിനാൻ:
''കാന്തന്മാരുള്ളിനെച്ചീന്തുന്നേരം
ശോണിതം തോഞ്ഞുള്ള ബാണങ്ങളുണ്ടൊരു
തൂണീരമായിതു മാരന്നിപ്പോൾ.''
കണ്ണനോടിങ്ങനെ കൂടിക്കലർന്നവൾ
തിണ്ണം തെളിഞ്ഞു കളിക്കുന്നേരം
മാനസംതന്നിലെഴുന്നു തുടങ്ങിതേ
മാനമില്ലാതൊരു മാനമപ്പോൾ.
''മററുള്ള നാരിമാരെല്ലാരിലുംവച്ചു
മുററുമിവനെന്നെ വേണ്ടീതിപ്പോൾ.

* കാമന്റെ വെണ്മയിൽ മേന്മയുള്ള ചില

നാരിമാരായൊരു വാരിധിതോയത്തെ
നേരേ കടഞ്ഞു കടഞ്ഞു ചെമ്മെ
ആനമെടുത്തൊരു പീയൂഷമായതേ
ഞാനിന്നിവനിപ്പൊഴെന്നു വന്നു.
എന്നോടുകൂടിക്കളിപ്പതിന്നായല്ലൊ
തന്നെയും വന്നോരെക്കൈവെടിഞ്ഞു.
എന്നിലെഴുന്നൊരു മന്മഥമാൽകൊണ്ടു
തന്നെയുംകൂടെ മറന്നാനിവൻ
എഞ്ചൊല്ലൊഴിഞ്ഞേതും കേൾക്കയില്ലിന്നിവൻ
നെഞ്ചകമെങ്കലേ തഞ്ചുകയാൽ.''
ഇങ്ങനെ തന്നിലേ ചിന്തിച്ചുനിന്നവൾ
പൊങ്ങുന്ന മാനം മികത്തു ചൊന്നാൾ:
''കല്ലിൽ നടന്നിട്ടു കാലെല്ലാം നോകുന്നു
മെല്ലെ നീയെന്നെയെടുക്കവേണം;
വേഗത്തിലിങ്ങനെ നീള നടപ്പതി–
നാകുന്നതില്ലെന്നു തേറിനാലും.
കൈലാസവാസിയും കാമിനിതന്നെത്തൻ
മൗലിയിലല്ലയോ വച്ചുകൊൾവൂ?''
നീളതാനിങ്ങനെ ചൊന്നൊരു നേരത്തു
നീലക്കാർവർണ്ണന്താനോർത്താനപ്പോൾ:
''എങ്ങുമേയുള്ളൊന്നിമ്മങ്കമാർക്കിങ്ങനെ
തങ്ങളെയാണേലാനേ മേൽമണ്ടേണം.
കീഴറ്റു ചൂഴറ്റു നാമങ്ങു ചെന്നോളം
കോഴപ്പെടുപ്പരേ നാളിൽ നാളിൽ.
താഴത്തു വയ്യാനായ്‌ നാമിത്തുടങ്ങുകിൽ
കേഴത്തുടങ്ങുവരൊന്നും വല്ലോർ.''
ഇങ്ങനെ നണ്ണിയന്നാരീമുഖം നോക്കി–
ത്തന്നിലെ മെല്ലെച്ചിരിച്ചു ചൊന്നാൻ:
''എങ്കഴുത്തിങ്ങനെ നില്ക്കുന്നു നിന്നുടെ
സങ്കടം പോക്കുവാനല്ലയോ താൻ.''
ഇങ്ങനെ ചൊല്ലി നിലത്തു വണങ്ങീട്ടു
നിന്നാനേ മെല്ലെക്കഴുത്തുയർത്തി.
എന്നങ്ങു ചൊന്നതു കേട്ടൊരു നീളതാൻ
മുന്നേതിലേററം ഞെളിഞ്ഞാളപ്പോൾ.
*ചേലയുടുത്തതു ചാലച്ചുരുക്കീട്ടു
കാലും കവച്ചങ്ങു നിന്നു മെല്ലെ
മേളമിയന്ന കഴുത്തിൽ കരേറുവാൻ
തോളങ്ങു തപ്പീട്ടു കാണാഞ്ഞപ്പോൾ

* ഞൊറിയുടുത്തു

തിണ്ണം മറിഞ്ഞങ്ങു നോക്കുന്നനേരത്തു
കണ്ണനെയെങ്ങുമേ കണ്ടതില്ലേ.
''എന്നുടെ കണ്ണ! നീയെന്തീത്തുടങ്ങുന്ന-
തെന്നെയുംകൂടെച്ചതിക്കുന്നായോ?
നിന്നുടെ പിന്നാലെ നീളെ നടക്കാമേ
നിന്നെയുംകൂടെയെടുത്തുകൊള്ളാം
'ഏറെ ഞെളിഞ്ഞൊരു നീളയെക്കൊണ്ടുപോയ്
വേറേ ചതിച്ചാനേ വേണ്ടുവോളം'
മററുള്ള മങ്കമാരെന്നെക്കൊണ്ടിങ്ങനെ
മുറെറച്ചിരിക്കുമാറാക്കൊല്ലാതെ.
കാട്ടിലെറിഞ്ഞേച്ചു പോകാതെ നീയെന്നെ—
ക്കാർവർണ്ണ! കണ്ണ! വെളിച്ചത്തു വാ.''
നീളതാനിങ്ങനെ നീള വിളിച്ചങ്ങും
നീളെ നടന്നോരു നേരത്തപ്പോറം
കണ്ണനെച്ചോദിച്ചു തിണ്ണം നടക്കുന്ന
പെണ്ണുങ്ങളങ്ങതു കേട്ടു ചൊന്നാർ:
''നീളതൻ തൂമൊഴിയെന്നകണക്കിനെ
മേളത്തിലങ്ങിതാ കേറംക്കാകുന്നു.
ചാരത്തു മേവിന കണ്ണനുമായിട്ടു
ചാലപ്പുളച്ചുന്നോളെന്നിരിക്കാം.
എന്തൊരു മാനിനി ചെയ്തൊരു പുണ്യത്തി—
ന്നന്തമില്ലെന്നതോ നിർണ്ണയമേ
താനേ പോയെങ്ങാനും ദാമോദരൻമെയ്തൻ
മേനിയിൽ ചേർത്തല്ലൊ മേവുന്നിപ്പോറം
എന്തു ചിന്തിച്ചു സന്തതമിങ്ങനെ?
വെന്തു വെന്തുള്ളമോ നീറുന്നുതേ
നന്നിതു നാമിപ്പിറന്നോരു രാശി ചൊ—
ല്ലൊന്നായി വന്നവാറെങ്ങനെതാൻ?''
തങ്ങളിലിങ്ങനെ കൂടിപ്പറഞ്ഞവർ
അങ്ങനെ പോയങ്ങു ചെല്ലുന്നേരം
നീതിയിൽ നിന്നൊരു നീളയെക്കാണായി
നീളെ നിടുതായി വീർത്തുകൊണ്ടു.
എന്നതു കണ്ടോരു നന്മൊഴിമാരെല്ലാം
ഏററമുഴറേറാടടുക്കുംനേരം
നീളതാൻ ചെന്നു തഴകിനിന്നന്നേരമ്പോടു
നീലക്കാർവർണ്ണന്തൻ വാർത്ത ചൊന്നാറം:
''എന്നെയുവന്നതു മുന്നേതിലേറുമേ
നിന്നെയുംകൂടിച്ചതിച്ചാനോതാൻ
തേൻകൊണ്ട പൂവിലക്കാർവ്വണ്ടു പിന്നെയും
താൻ ചെന്നു പൂവിലെന്നുണ്ടുതാനും.

എങ്കിലുമിന്നവൻ തങ്കലഴിഞ്ഞ നിൻ
കൊങ്കകം വേറിട്ടു പോകല്ലാഞ്ഞു.
മററുള്ള താരകജാലങ്ങളെച്ചെമ്മെ
മുററെ വെടിഞ്ഞങ്ങു പോകിലുംതാൻ
രോഹിണിതന്നുടെ പോർമുല വേർവിട്ടു
പോകയില്ലേതുമത്തിങ്കളെന്നും.''
എന്നതു കേട്ടൊരു നീളതാൻ ചൊല്ലിനാൾ:
''എന്തതുകൊണ്ടു പറഞ്ഞിനി നാം
വെന്തു വെന്തുള്ളമോ നീറുന്നുതയ്യോ കാ–
ണെന്തിനി നല്ല നാം തോഴിമാരേ!
കാളിന്ദിതന്നുടെ തീരത്തു പോകയോ
കാലം കളയാതെ നാമെല്ലാരും.
[1]നീർമ്മേലേ മേന്മേലുളളൂർമ്മികളിൽപ്പൂർണ്ണു
നേർമ്മയിൽ വന്നൊരു തെന്നലേററാൽ
തള്ളിയെഴുന്നോരു ചൂടങ്ങു പോക്കാമെ–
ന്നുള്ളിലെനിക്കണ്ടു തോന്നുന്നിപ്പോൾ.''
എന്നങ്ങു ചൊന്നതു കേട്ടോരു നേരത്തു
നിന്നൊരു നാരിമാരെല്ലാരുമേ
കാളിന്ദിതന്നുടെ ചാരത്തു നിന്നൊരു
കാവിലകംപുക്കു കാന്തിയോടെ
മുല്ല തുടങ്ങിന വല്ലികളെക്കൊണ്ടു
നല്ലൊരു പന്തലായ് നിന്നു മീതെ
ഉല്ലസിച്ചുള്ളൊരു ഭൂതലംതന്നിലെ
മെല്ലവെ ചെന്നങ്ങു നിന്നു പിന്നെ;
വട്ടത്തിലെല്ലാരുമൊക്കെയിരുന്നിട്ടു
വട്ടക്കൺ വിട്ടു തുടങ്ങിനാരേ.
കണ്ണനും തങ്ങളും കൂടികലെന്നിട്ടു
[2]തിണ്ണം തെളിഞ്ഞു കളിച്ചതെല്ലാം
വീർത്തുനിന്നോരത്തോരത്തു മുന്നേതിലേററവും
ചീർത്തുതുടങ്ങിതങ്ങാർത്തി മേന്മേൽ.
വീരനായുള്ളോരു മാരനന്നേരത്തു
നാരിമാർ ചാരത്തു ചെന്നു പുക്കാൻ.
മന്മഥന്നുടെ മന്ത്രികളാകിന
മന്ദസമീരണനാദിയായി
ചെമ്മുള്ള വീരന്മാരെല്ലാരുമൊന്നൊത്തു
ചേണററ കാവിലേ ചെന്നു പുക്കാർ.

1. നിർമ്മലം മേന്മേലുളളൂർമ്മികളിൽ പാഞ്ഞു
നേർമ്മയിൽ വന്നൊരു തെന്നലിപ്പോൾ
തള്ളിയെഴുന്നൊരു ചൂടങ്ങു പോക്കും
2. [illegible] തെളിഞ്ഞു

സ്വാമിയിമ്മാതരിൽ പോരുന്നു തുടങ്ങുമ്പോൾ
നാമൊത്തു നില്ക്കേണമെന്നപോലെ
നീടുററ ചൂതങ്ങൾതോറുമിരുന്നു തൻ
പേടകളോടു കലർന്നു ചെമ്മെ
അഞ്ചിതമായൊരു പഞ്ചമരാഗത്തെ—
ക്കൊഞ്ചിത്തുടങ്ങീതു കോകിലങ്ങൾ.
[1]കൂകുന്ന കേകികൾ കേകകളെക്കൊണ്ടു
കൂകിത്തുടങ്ങീതക്കാവിലെങ്ങും
പാരാവതങ്ങൾ തൻ പേടകളോടൊത്തു
നേരേ കളിച്ചു തുടങ്ങീതപ്പോൾ
വട്ടം തിരിഞ്ഞു തിരിഞ്ഞു മയങ്ങീട്ടു
പെട്ടെന്നു കാന്തതൻ മുന്നിൽച്ചെന്നു്
അഞ്ചിതമായൊരു ചഞ്ചുപുടംതന്നെ
അഞ്ചാതെ മെല്ലവേ വായ്ക്കൊണ്ടുടൻ
ആനനം താഴ്ത്തുമുയർത്തിയുമമ്പോടു
ദീനത കൈവിട്ടു കൂകിക്കൂകി.
ഏണങ്ങൾ തങ്ങളിൽക്കൂടിക്കലർന്നു തൻ
പ്രാണങ്ങളാകിന കാന്തതന്നെ
കൊമ്പുകൊണ്ടമ്പിൽ കഴുത്തിലുരുമ്മീട്ടു
ചുംബിച്ചുനിന്നു തുടങ്ങീതെങ്ങും.
വണ്ടിണ്ട തങ്ങളിൽക്കൂടിക്കലർന്നുടൻ
മണ്ടിനടന്നോരോ പൂവുതോറും
കാന്തയും താനുമായൊന്നൊത്തു നിന്നിട്ടു
പൂന്തേൻ നുകർന്നു തുടങ്ങീതെങ്ങും.
പക്ഷങ്ങളാലൊന്നു ചാലപ്പരത്തി തൻ—
[2]പക്ഷിയെ മെല്ലെത്തഴുകിനിന്നു്
നന്മധു വായ്ക്കൊണ്ടു മെല്ലവേ നിന്നവൻ
നന്മുഖംതന്നിലേ നല്കി നല്കി
കാന്തൻ കൊടുത്തതു താനും നുകർന്നിട്ടു
കാന്തി കലർന്നു കളിച്ചു പിന്നെ
മത്തങ്ങളായ് നിന്നു പാടിത്തുടങ്ങീതേ
ചിത്തമഴിഞ്ഞു കുഴഞ്ഞു ചെമ്മേ.
കേതകിതന്നുടെ പൂമ്പൊടികൊണ്ടെങ്ങും
മീതേ വിതാനം ചമച്ചുനിന്നു്

1. കൂകുന്ന കേകികൾ കേകകളുംകൊണ്ടു കൂകി
2. പത്നിയെ മെല്ലെത്തഴുകിനിന്നു
നന്മധുവായ്ക്കൊണ്ടു മെല്ലവേ നിന്നവൾ
തന്മുഖം തന്നിലേ നല്കി നിന്നു്
കാന്ത കൊടുത്തതു താനും നുകർന്നിട്ടു

നൂതനമായൊരു വാതവും വന്നപ്പോൾ
വീതു തുടങ്ങീതെ മെല്ലെ മെല്ലെ.
ഉൽക്കണ്ഠയാകിനോരിന്ധനംകൊണ്ടെങ്ങും
ഒക്കെപ്പൊതിഞ്ഞു പുകഞ്ഞു ചെമ്മേ
ഉള്ളിലിരുന്നൊരു മന്മഥപാവകൻ
തള്ളിയെഴുന്നു തുടങ്ങീതപ്പോൾ.
അംഗജവേദന പൊങ്ങിന ഗോപികൾ
തങ്ങളിൽക്കൂടിക്കലർന്നു പിന്നെ
പുണ്യമിയന്നൊരു കണ്ണനെയ്‌ തന്നുടെ
വർണ്ണനംചെയ്തു തുടങ്ങിനാരേ:
''കാർവർണ്ണൻതന്നുടെ കാന്തി കലർന്നൊരു
കാർകുഴൽ തോന്നുന്നതെന്നുള്ളിലേ.''
അന്യയായുള്ളവൾ ചൊല്ലിനാളെന്നപ്പോൾ
തന്നിലേ ചിന്തിച്ചു നിന്നു നന്നായ്‌:
''ലോകങ്ങൾക്കായുള്ള ചാതകങ്ങൾക്കെല്ലാം
താപങ്ങൾ പോക്കുവാനാകുമൊണ്ട്‌
ഉമകലന്നൊരു കാർമുകിൽമാലതൻ
കോമളമേനിയെത്തോന്നുന്നതെ.''
കന്ദർപ്പനെന്നപ്പോൾ തന്ദർപ്പമുള്ളിലേ
സന്ദർപ്പിച്ചാനങ്ങു മെല്ലെ മെല്ലെ.
''സന്തതമെന്നുള്ളിൽ ചന്തമെഴുന്നവൻ
കുന്തളകാന്തിയെത്തോന്നുന്നതേ.''
''നാരികൾ മാനസമായി വിളങ്ങുന്ന
വാരണന്തന്നെത്തളപ്പതിന്നായ്‌.
മംഗലവാസവനീലംകൊണ്ടുള്ളൊരു
ചങ്ങലതന്നെയായ്‌ത്തോന്നുന്നുതേ.''
ചാരത്തു നിന്നൊരു മാരനന്നേരത്തു
*മുരിനിവന്നു തുടങ്ങിനാനേ.
വാരുററവൻതന്റെ തൂനെററിതന്നെയെൻ
മാനസം തന്നിലേ തോന്നുന്നതേ.''
''കാർകുഴലായൊരു കൂരിരുട്ടാകിയ
വൈരിയെക്കണ്ടു നടുങ്ങുകയാൽ
അംബരംതന്നിലേ പോകുന്നതാഞ്ഞൊരു
തിങ്കൾതന്മൈതലെത്തോന്നുന്നതേ.''
അല്ലിത്താർബാണനന്നല്ല വസന്തത്തെ
മെല്ലവേ നോക്കിച്ചിരിച്ചാനപ്പോൾ.
''വല്ലവനായകന്തന്നുടെ നല്ലൊരു
ചില്ലികൾ തോന്നുന്നതെന്നുള്ളിലേ.''

---

* മുരി വിരിഞ്ഞു

കാന്തയായുള്ളോരു കാളിന്ദിതന്നിലേ
നീ ന്ന വീചികൾ തോന്നുന്നതേ.''
മുപ്പാരിതെപ്പേരുമെപ്പോഴും വെല്ലുവാൻ
കെല്പേറും വില്ലു കലച്ചാൻ മാരൻ.
''കണ്ണങ്ങളോടങ്ങിണങ്ങിക്കളിക്കുന്ന
കണ്ണിണ തോന്നുന്നതെന്നുള്ളിലേ.''
''ഈരേഴുലോകങ്ങളെങ്ങും വിളങ്ങുന്ന
മാരന്തൻ ബാണങ്ങൾ തോന്നുന്നതേ.''
ചേണാ വീരന്തൻ ബാണത്തിൻ ചൊവ്വെല്ലാം
മാനിച്ചുനോക്കിനാൻ മാൺപിനോടെ.
''ഇച്ഛയിൽ മേവിനോരച്യുതന്നുടെ
നൽച്ചെവി തോന്നുന്നതെന്നുള്ളിലേ.''
''ഓടിയണഞ്ഞൊരു കാലനെക്കണ്ടിട്ടു
പേടി തഴച്ചുള്ള ലോകരുടെ
'പാഹി'യെന്നുള്ളോരു ഭാരതിതാഞ്ചെന്നു
പൂകുന്ന ഗേഹമായ്ത്തോന്നുന്നതേ.''
മല്ലികാബാണന്താനെന്നതു കേട്ടപ്പോൾ
മെല്ലെത്തലയും കലുക്കി നിന്നാൻ.
''നാഥനായുള്ളോരു നാരായണന്തന്റെ
നാസിക തോന്നുന്നതെന്നുള്ളിലേ;
കണ്ണിണയാകുന്ന മീനങ്ങളെക്കണ്ടു
തിണ്ണമണഞ്ഞു പിടിപ്പതിന്നായ്
നെറ്റിയായുള്ളൊരു കുന്നിന്മേൽനിന്നങ്ങു
പറ്റിയിഴിഞ്ഞിങ്ങു പാഞ്ഞനേരം
ചില്ലികളാകിന വല്ലികളുടെ പോയ്
തള്ളി നിലമേറെച്ചെല്ലുകയാൽ
മീനങ്ങളെങ്ങുമേ കാണാഞ്ഞുമൂലം ത-
ന്നാനനംതന്നെയുയർത്തുനിന്ന്
തുമ്പിത്തുമയ്ക്കുന്ന പാമ്പല്ലീ തോഴി കേൾ
എന്മനംതന്നിലേ തോന്നുന്നതേ.''
പുഷ്കരബാണനു ദക്ഷിണമാകുന്നോ-
രക്ഷിയുമാടിത്തുടങ്ങീതപ്പോൾ.
''പുത്തൻനിറംതന്നെ മെത്തുമവൻതൻ ക-
വിൾത്തടം തോന്നുന്നതെന്നുള്ളിലേ.
ഉല്ലലംകൊണ്ടു ചമച്ചങ്ങു വച്ചൊരു
ദർപ്പണംതന്നെയായ്ത്തോന്നുന്നതേ.''
മാൺപേറും മാരന്തൻ മാന്തളിർനേരൊത്ത
പൂഞ്ചുകിൽ നന്നായ് മുറുക്കി നിന്നാൻ.
''നേരററ കാന്തി കലർന്നൊരു കണ്ണന്തൻ
ചോരിവാ തോന്നുന്നതെന്നുള്ളിലേ.''

''ചന്തത്തിൽ നല്ല പവിഴത്താൽ നിർമ്മിച്ച
ചെന്തളിർകൊണ്ടു പൊതിഞ്ഞു ചെമ്മെ
നല്ലൊരു പീയൂഷമെപ്പോഴം വീഴ്ത്തുവാൻ
ഉള്ളൊരു ഭാജനം തോന്നുന്നതേ.''
അഞ്ചലരമ്പൻതന്മാനിനിതന്മുഖം
വഞ്ചിച്ചു നോക്കിനാനൊന്നു മെല്ലെ
''അഞ്ചിതമായുള്ളൊരഞ്ജനവർണ്ണന്തൻ
പുഞ്ചിരി നെഞ്ചിലേ തോന്നുന്നതേ.''
''വാണിയായുള്ളൊരു മാലതിതന്നുടെ
ചേണുററ പൂവെല്ലാം തോന്നുന്നതേ.''
കാന്തനമ്മാരന്തൻ കാന്തമായുള്ളൊരു
കുന്തൽ മുടിഞ്ഞു മുറുക്കിനിന്നു.
''നിർമ്മലന യൊരു നന്ദജന്തന്നുടെ
നന്മുഖം തോന്നുന്നതെന്നുള്ളിലേ.''
''പുഞ്ചിരിയാംകിന ഗംഗതന്തോയത്തിൽ
കഞ്ചം വിരിഞ്ഞതു തോന്നുന്നതേ.''
നാളീകബാണന്തൻ ചേണുറെറഴുന്നൊരു
തൂണീരം മേനിയിൽ ചേർത്താനപ്പോഴം
തങ്ങളിലിങ്ങനെ നിന്നു പറഞ്ഞവർ
തിങ്ങിന വേദന പൊങ്ങുകയാൽ
കണ്ണുമുഖംതന്നിലുള്ളമുറപ്പിച്ചു
നിന്നു വിളങ്ങിനാരെല്ലാരുമേ.
ഉന്നിദ്രനായൊരു മന്മഥന്താനപ്പോഴം
സന്നദ്ധനായ്നിന്നാൻ പോർക്കു ചെമ്മെ.
എന്നുടെ മാനിനിതന്നുടെ കാന്തിയെ
വെന്നങ്ങു നിന്നാരിമ്മാതരെല്ലാം
എന്നൊരു കോപംകൊണ്ടെന്നമ്മടവാരേ
നന്നായടക്കുവാനെന്നപോലെ.
കൈച്ചുരടും തൻ വിരൽച്ചുരടും പിന്നെ-
യിച്ഛയിൽ നിന്നു മുറുക്കി നന്നായ്
കണ്ണന്റെ കണ്ണിണതന്നുടെ കാന്തിയെ-
ത്തിണ്ണം തെളിഞ്ഞുടൻ കൈവണങ്ങി
ഉല്പലമാകുന്നൊരത്ഭുതബാണത്തേ
കെല്പു കലന്നു തൊടുത്തുവിട്ടാൻ.
മാനിനിമാരുള്ളിൽ ചെന്നു തറച്ചപ്പോഴം
മാധവന്തന്നുടെയാണെചൊന്നാർ.
വാരുററവന്തന്റെ ചോരിവാതന്നുടെ
നേരററ കാന്തിയെക്കൈവണങ്ങി
കങ്കേളിതന്നുടെ പൂവായ ബാണത്തെ-
ശ്ശങ്കകളഞ്ഞു തൊടുത്തു പിന്നെ

മാറത്തുതന്നെ ചുഴിച്ചു കൊടുത്താനേ
മാപാപിയാകിന മാരൻ നേരേ
പുഞ്ചിരിതന്നുടെ വെണ്മയെത്തന്നെ തൻ—
നെഞ്ചകംതന്നിലേ നണ്ണി നണ്ണി
മുല്ലതൻ പൂവായ നല്ലൊരു ബാണത്തെ
മെല്ലെന്നെടുത്തു തൊടുത്തു പിന്നെ.
വല്ലവിമാരുള്ളിൽതന്നേ തറപ്പിച്ചു—
ന്നല്ലൽ പൊഴിച്ചാനേയായവണ്ണം.
കാർമുകിൽവർണ്ണന്തന്നാനനംതന്നുടെ
കോമളകാന്തിയെക്കൈവണങ്ങി
അംബുജമാകിയ ചെമ്മുള്ള ബാണത്തെ
വമ്പുകലന്നു വലിച്ചുവിട്ടാൻ.
*മാനിനിമാരുള്ളിൽ ക്ഷീണത ചേർപ്പാനായ്
ബാണങ്ങൾ നാലുമിയററിപ്പിന്നെ
മാകന്ദംതന്നുടെ പൂവായ ബാണത്തെ
മാനിച്ചെടുപ്പാൻ തുടങ്ങുംനേരം
മാനിനിമാരപ്പോൾ നേരേ വിലക്കിയാർ
''മാപാപീ! കൊല്ലൊല്ലാ'' എന്നുതന്നെ.
ചീർത്തു തഴച്ചുള്ളൊരാർത്തി പിണഞ്ഞുള്ള
താർത്തേന്മൊഴികളങ്ങുള്ളിലെങ്ങും
മൂർത്തുള്ള ബാണങ്ങളേററുടനന്നേരം
മൂർച്ഛനപൂണ്ടു തുടങ്ങിനാരേ.
കാർവർണ്ണന്തന്നുടെ കാമിനിമാരെല്ലാം
കാമശരം നട്ടു വീണനേരം
കാനനംതന്നിലേ ദേവതമാരെല്ലാം
ദീനതപൂണ്ടു വെളിച്ചപ്പെട്ടാർ.
ഓടിയണഞ്ഞവർ നീടുററ മെയ്യ്തന്നിൽ
കേടററ കൈകളെക്കൊണ്ടു ചെമ്മെ
ചാലത്തണുത്ത പനിനീരിൽ തോച്ചു നീ—
രോലത്തലോടിനാർ മെല്ലെ മെല്ലെ.
ചെന്തളിർതന്നെപ്പറിച്ചങ്ങു കൊണ്ടന്നു
ചന്തത്തിൽ നീളെ വിരിച്ചതിന്മേൽ
അല്ലൽ പിണഞ്ഞുള്ള വല്ലവിമാരെയും
മെല്ലെന്നെടുത്തു കിടത്തി നന്നായ്
മാലേയവും നല്ല കർപ്പൂരംതന്നെയും
പ്രാലേയതോയത്തിലാക്കിച്ചെമ്മേ
മാഴ്കിത്തളന്നു മുഖങ്ങളിലെങ്ങുമേ
മാനിച്ചു നിന്നു തളിച്ചാർ പിന്നെ.

* വാണിനീമാരുള്ളിൽ

മുത്തുകരംകൊണ്ടന്നു പുത്തൻ മുലകരംതൻ
മദ്ധ്യത്തിലാക്കിനാരത്തൽ പോവാൻ.
പുത്തൻ മൃണാളങ്ങൾ കൊണ്ടന്നമ്മാറിലെ
പൂരിച്ചുനിന്നാരെ മെല്ലെ മെല്ലെ.
താമരതന്നില കൊണ്ടന്നു മെല്ലവേ
ശ്ലമ കലർന്നങ്ങു വീതു ീതെ
''ആശ്വസിപ്പിൻ നിങ്ങൾ'' എന്നങ്ങു ചൊല്ലിനി-
ന്നാശ്വസിപ്പിച്ചുതുടങ്ങിനാരെ.
മെത്തയായെങ്ങും വിരിച്ചുചമച്ചുള്ള
പുത്തന്തളിരെല്ലാം വാടി വാടി
പണ്ണങ്ങളായിച്ചമഞ്ഞുതുടങ്ങീത-
പ്പെണ്ണുങ്ങൾമെയ്യിലെച്ചൂടുകൊണ്ടു്
മാറിലിരുന്നൊരു താമരനൂലെല്ലാം
പാരം നരച്ചു വറണ്ടുകൂടി.
മോഹമിയന്നുള്ള മാമുനിമാരുടെ
ദേഹത്തിലുള്ളൊരു ദാഹത്താലെ
മാറിലിരുന്നൊരു മുത്തുകളെല്ലാമേ
[1]ലാജങ്ങൾപോലെ പൊരിഞ്ഞുതപ്പോൾ.
എണ്ണമില്ലാതൊരു മന്മഥമാൽകൊണ്ട-
പ്പെണ്ണുങ്ങളെല്ലാം മയങ്ങുകയാൽ
ഈശ്വരിമാരായ ദേവതമാരെല്ലാം
ആശ്വസിപ്പിച്ചുതുടങ്ങുന്നേരം
വല്ലവിമാരെല്ലാമുള്ളിലെഴുന്നുള്ളൊ-
രല്ലലെ നീക്കിയുണർന്നെഴുന്നാർ.
പണ്ടെന്നും കാണാത മാതരെക്കാണകയാൽ
മിണ്ടാതെ നിന്നു നുറുങ്ങുനേരം.
[2]ചോദിച്ചാർ നിങ്ങളാരെന്നു കേട്ടിട്ടു
നീതിയിൽ നിന്നുള്ള മാതരെല്ലാം
ഉണ്മയായുള്ളതു ചൊന്നൊരു നേരത്തു
മന്മഥമാൽകൊണ്ടു മൂടുകയാൽ
ചന്ദനച്ചാറെല്ലാം മേനിയിലേല്ക്കവേ
ചിന്തുന്ന ചൂടു പൊഴിഞ്ഞു ചൊന്നാർ:
''തീക്കനൽകൊണ്ടെങ്ങൾ മേനിയിലെന്തിനി-
ന്നാക്കുന്നു നിങ്ങളെന്നമ്മമാരേ!''
കാനനദേവതമാരതു കേട്ടപ്പോൾ
കാരുണ്യംപൂണ്ടു ചിരിച്ചു ചൊന്നാർ:

1. ലാജങ്ങൾപോലെ ചമഞ്ഞുതപ്പോൾ
2: ചോദിച്ചാർ നിങ്ങളാരെന്നെല്ലാമേ
നീതിയിൽ നിന്നുള്ള ദേവതമാർ

''മന്മഥന്തന്നുടെ ബാണങ്ങളേററുണ്ടു
തണ്മ കളഞ്ഞൊരു നിങ്ങൾമെയ്യിൽ.
ഇന്നവ വെന്തങ്ങു നീറായിപ്പോകണം.
എന്നതുകൊണ്ടെങ്ങൾ തീച്ചൊരിഞ്ഞു.''
മന്മഥനെന്നുള്ള നാമത്തെക്കേട്ടപ്പോ–
ളുന്മാദംപൂണ്ടുള്ള നന്മൊഴിമാർ
മന്മഥന്തന്നെ *വിളിച്ചങ്ങു ലാളിച്ചു
ചെമ്മേ മുതിർന്നു പറഞ്ഞാരപ്പോൾ:
''നിന്നുടെ ബാണങ്ങൾ മുന്നമേയിങ്ങനെ
തന്നയോയുള്ളൂ ചൊൽ താർശരാ! നീ.
എന്നിയേ ഞങ്ങളെക്കൊന്നു മുടിപ്പാനാ–
യിന്നിതു നിർമ്മിച്ചങ്ങുണ്ടാക്കയോ?
താരമ്പനെന്നെന്തു ചൊല്ലുന്നതെല്ലാരും
താരമ്പനല്ലൊട്ടും ക്രൂരമ്പൻ നീ.
വജ്രങ്ങളല്ല നിൻ ബാണങ്ങൾ പൂവെങ്കിൽ
നിശ്ചയമുണ്ടെങ്ങൾക്കൊന്നു ചൊല്ലാം.
മുല്ലകൾ മല്ലികയെന്നു തുടങ്ങിന
വല്ലികളൊന്നിന്റെ പൂവുമല്ലേ.
ഘോരങ്ങളായുള്ള ദാരുകളുണ്ടല്ലോ
നേരേ വിഷംതന്നെ തൂകിത്തൂകി
നൂനമിവററിന്റെ പൂവുകൾ നിൻ ബാണം
പ്രാണങ്ങൾ പോക്കുവാൻ മററൊന്നില്ലേ.
പെൺപടയായുള്ള ഞങ്ങളോടെന്തിനി–
ന്നൻപു വെടിഞ്ഞു കയർക്കുന്നു നീ?
വില്ലാളിമാരാരും പെൺകൊല ചെയ്‌വീലെ–
ന്നുള്ളതു നിന്നുള്ളിലില്ലയോതാൻ?
വീരനെന്നെല്ലാരും നിന്നെപ്പുകണ്ണതു
നേരെ മറിച്ചായിതെങ്ങൾമൂലം.
നിന്നുടെ കാന്തി പഴിച്ചു കിഴിച്ചതോ
തന്നുടെ കാന്തിയാൽ കണ്ണനല്ലൊ.
കണ്ണനോടെന്തു കയർക്കരുതേതുമേ
പെണ്ണുങ്ങളോടെ നിനക്കിന്നാവൂ.
മൂലോകനായകന്മാരായി നിന്നുള്ള
മൂർത്തികൾ മൂവരുമോർത്തുകണ്ടാൽ
നിന്നുടെ ചൊല്പിങ്കലല്ലയോ നില്ക്കുന്നു
നിന്നോടു നേരായോരാരിപ്പാരിൽ?
ഇങ്ങനെയുള്ള നിനക്കു പടയ്ക്കിന്നു
ഞങ്ങൾ മറുതലയായിതല്ലോ.

* വിളിച്ചങ്ങു മാനിച്ചു

നാരിമാരോടു പിണങ്ങുമ്പോളിങ്ങനെ
നാണമില്ലാതെവാറെങ്ങനെ! ചൊൽ.
നെററിത്തിരുക്കണ്ണിൽ തീകൊണ്ടു നിന്മേനി
കററച്ചെടയോന്താൻ ചുട്ടതല്ലോ.
അന്നെന്റു പോയിതേ താവകം ചേവകം
ഇന്നെങ്ങാറുമൂലമിക്കണ്ടതെല്ലാം.
ഞങ്ങളോടിന്നു വെന്നുകൊള്ളാമിപ്പോ–
ളങ്ങാടിത്തോലിയങ്ങമ്മയോടായ്.
എപ്പൊഴോ ഞങ്ങളെക്കൈവെടിഞ്ഞു കണ്ണൻ
അപ്പൊഴേ ഞങ്ങളോ നിന്നടിയാർ.
ഞങ്ങളെക്കൊണ്ടിനി വേണ്ടതു ചെയ്യാലും.
*ഇങ്ങനെ നിന്നു മുഷിക്കവേണ്ട.''
കോഴപൂണ്ടിങ്ങനെ കേഴുന്നനേരത്തു
കോകിലനാദത്തെക്കേട്ടു ചൊന്നാർ:
''മാകന്ദംതന്റെ തേനുണ്ടു മെല്ലവേ
മാഴ്കാതെ കൂകുന്ന കോകിലമേ!
കണ്ണനും ഞങ്ങളും കൂടിക്കലർന്നു പ–
ണ്ടുള്ളമിണങ്ങിക്കളിക്കുംനേരം
പഞ്ചമരാഗത്തെപ്പാടുന്ന നീയെന്തു
നഞ്ചു നിറയ്ക്കുന്നതെൻ ചെവിയിൽ?''
പൂക്കാം വിരിഞ്ഞവ നോക്കുന്ന നേരത്തു
നോക്കരുതാഞ്ഞിട്ടു ചൊന്നാർ പിന്നെ:
''മുല്ലപ്പൂ മല്ലികപ്പൂവെല്ലാമെന്തയ്യോ
ചൊല്ലുവിൻ തീക്കനലായതിപ്പോൾ
ധൂമകലന്നൊരു വണ്ടിനെ കണ്ടാലും
ധൂമമായ് നിന്നങ്ങെഴുന്നതിപ്പോൾ.''
ചൊല്ലിനാരെന്നതു കേട്ടൊരു നേരത്തു
മെല്ലവേ കാനനദേവതമാർ:
''പാലിക്കുമീശൻ വിരുദ്ധനായ് നില്ക്കുമ്പോൾ
പാലും വിഷംതന്നെയായിക്കൂടും.
പാരാതെ നിന്നവൻ പാലിച്ചുപോരുമ്പോൾ
പാലായി മേവുമക്കാകോളവും.
അങ്ങനെയുള്ളൊരു ദൈവത്തിൻ വൈഭവ–
മെങ്ങും തടുക്കാവൊന്നല്ല ചൊല്ലാം.''
പൂന്തെന്നലേറ്റേറ്റു താന്തമാരായുള്ള
കാന്തമാർ പിന്നെയും ചൊന്നാരപ്പോൾ:
''തെന്നലായുള്ളൊരു വാരണവീരനെ
വന്നു കണ്ടാലുമെല്ലാരുമേ.

* ഇങ്ങനെ നീന്നു മുഷിക്കവേണ്ട

ചന്ദനമീടിന കുന്നിന്മേൽനിന്നുള്ള
വന്മരമെല്ലാമേ ചേർന്നുവന്നി
നന്മണമാകുന്ന വന്മദംകൊണ്ടുള്ളിൽ
ചെമ്മേ നിറഞ്ഞുവഴിഞ്ഞു പിന്നെ
പൊയ്കകൾതോറുമിറങ്ങിക്കളിക്കയാൽ
നീർകലർന്നുള്ളൊരു മെയ്യുമായി.
മണ്ടിനിന്നൊരു വണ്ടിനം ചൂഴവും
കണ്ടാലും മാനിച്ചു പാടിപ്പാടി.
പാപനായുള്ളൊരു പൂബാണൻ ചൊല്ലാലെ
പാന്ഥന്മാരായോരെക്കൊന്നുകൊന്ന്
മന്ദമന്ദം നടന്നിങ്ങവൻ വന്നിട്ടു
മാഴ്കിത്തളർന്നുള്ളോരെങ്ങൾ മെയ്യിൽ
*വൻപിലണഞ്ഞു വരപൊരുന്നാനയ്യോ
കമ്പം വരുത്തുമാറുള്ളിലെങ്ങും.
ആരുമൊരുത്തർ ചെറുക്കുന്നോരില്ലയോ
പാരം തളർന്നു വശംകെടുന്നു.''
എന്നതു കേട്ടൊരു നേരത്തു ചൊല്ലിനാർ
വല്ലവിമാരോടു മാനിനിമാർ:
''ഈ വററ വാരണന്തന്നെയടക്കുവാൻ
ആവോരില്ലാരുമീ ഞങ്ങളല്ലോ,
ആയിരമാനകളുക്കു തിരണ്ടുള്ളോ—
രാനയുണ്ടല്ലോയക്കംസൻവീട്ടിൽ
ആരിന്നവന്റെ മദത്തെയടക്കുവാൻ
പോരുവോരുള്ളതിപ്പാരിലോർത്താൽ.
മുററുമവന്നേ ചെറുക്കാവൂതിന്നിപ്പോൾ
മററാരും വന്നു ചെറുപ്പോരില്ലേ.''
''ചൂടു തഴച്ചു പൊറുക്കരുതായുന്നു,
കേടു വരുന്നുണ്ടിന്നമ്മമാരേ!''
എന്നതു കേട്ടിട്ടു പിന്നെയും ചൊല്ലിനാർ
നിന്നൊരു കാനനദേവതമാർ:
''തിങ്കളേ നോക്കുവിൻ മങ്കമാരേ! നിങ്ങൾ
കൺ കുളുർത്തീടുമേ കണ്ടതോറും.''
എന്നതു കേട്ടുടൻ തിങ്കളേ നോക്കിനാർ
എല്ലാരും മെല്ലവേ വല്ലവിമാർ.
ശൃംഗാരംതന്നുടെ ജീവനായ്‌നിന്നൊരു
മംഗലനാകിയ തിങ്കൾതന്നെ
കണ്ടൊരു നേരത്തു കാമത്തീയുള്ളിലേ
കത്തിത്തുടങ്ങി കണക്കിലേററം.

* വമ്പിലണഞ്ഞവനേറെപ്പൊരുന്നയ്യോ

മാരമാല്യള്ളത്തിൽ ചേരുമന്നാരിമാർ
പാരം തളൎന്നു പറഞ്ഞാരപ്പോൾ:
"നട്ടുച്ചനേരത്തു പെട്ടൊരു വെയ്യിലേററു
ചുട്ടു പൊരിഞ്ഞങ്ങിരിക്കുംനേരം
ചുട്ടു തളൎത്തുവാൻ തീക്കുഴിതന്നിലേ
ചാടിനാൽ ചുട്ടു തളൎത്താമോതാൻ?
മാപാപിയാകിന തിങ്കളിന്നെങ്ങളെ—
ക്കോപിച്ചു കൊല്ലുന്നോനെന്നു വന്നു.
[1]നേരിട്ടു നിന്നവൻ വമ്പും പോക്കുവാൻ
പാരിടംതന്നിലിന്നാരുമില്ലേ
രാഘവൻ കണ്ടാമോ നാരായണൻ പണ്ടു
നേരേ തറിച്ചു കളഞ്ഞാനല്ലൊ
വാരിധി പണ്ടു കടഞ്ഞൊരു നേരത്തു
ബാന്ധവപാവകൻ തങ്കൽനിന്നു
സാരമായുള്ളൊരു പിണ്ഡമെഴുന്നിവൻ—
വാരുററ മണ്ഡലമായിപ്പിന്നെ
മറെറങ്ങുമാക്കും പൊറുക്കരുതാഞ്ഞിട്ടു
കററച്ചടയോന്താനന്നുടനെ
ക്രൂരമായുള്ളൊരു കാളക്കൂടത്തെയും
ഘോരനായുള്ളൊരു തിങ്കളെയും
മേളമെഴുന്ന കഴുത്തിലും ഗംഗതൻ—
[2]ഓളംതാൻ താവുന്ന മൗലിയിലും.
ചേണുറെറഴുന്നൊരു ഭൂഷണമായിട്ടു
ചെവ്വോടു നിന്നു ധരിച്ചുകൊണ്ടു
ദീധിതിമാലയാം ജ്വാലകളേറ്റേററു
ലോകങ്ങളെല്ലാമെ വെന്തനേരം
ശോഭിതമ പൂണ്ടൊരു ഭൂതിപോയെങ്ങുമേ
മീതെ പരന്നു ചമഞ്ഞതല്ലോ
വെണ്മ തിരണ്ടു നിലാവായി നിന്നിട്ടു
ചെമ്മേ നിറഞ്ഞെങ്ങും കണ്ടതിപ്പോൾ
നീലമായ്നിന്നവന്മേനിയിൽ കണ്ടതോ
ചാലക്കളങ്കമല്ലെന്നു ചൊല്ലാം.
ക്ഷോളമിയന്നൊരു കാളഭുജംഗത്തെ
ലാളിച്ചുവച്ചതിക്കാണായതേ.
തങ്കരംകൊണ്ടുടനെന്നതുകൊണ്ടല്ലൊ
എങ്കൽ വിഷംതന്നേ തൂകുന്നിപ്പോൾ.
തീപ്പൊരിതന്നെ വിഴുങ്ങിച്ചകോരങ്ങൾ
സാധിച്ചു നിന്നതേ പണ്ടു പണ്ടേ,

1. പാപിയായുള്ളൊരു തിങ്കളെപ്പോക്കുവാൻ
2 ഓളം തുളുമ്പുന്നമൗലിയിലും

തീക്ഷ്ണത പൂണ്ട നിലാവിനെയല്ലായ്കിൽ
വായ്ക്കൊണ്ട നില്ക്കുമാറെങ്ങനെതാൻ?
മാപാപിത്തിങ്കൾ മറയുന്നോനല്ലെന്നും
ഈപ്പാപമെന്തിനിച്ചെയ്‌വതയ്യോ!''
തങ്ങളിലിങ്ങനെ നിന്നു പറഞ്ഞവർ
തിങ്കളോടായിപ്പറഞ്ഞാർ പിന്നെ:
''രാഹു കാൺ വന്നു നിന്നെ വിഴുങ്ങുവാ—
നോടി മറഞ്ഞുകൊൾ തിങ്കളേ! നീ.
പൊയ്യല്ല ഞങ്ങളിന്നിന്നോടു ചൊന്നതു
മെയ്യെന്നുതന്നെ നീ തേറിനാലും.
മുക്കണ്ണൻമൗലിയിൽ നില്ക്കുന്ന നിന്നുടെ
മുഗ്ദ്ധനായുള്ളൊരു പൈതൽതന്നെ
സർപ്പങ്ങളാലൊന്നു ചെന്നു വിഴുങ്ങീത—
ങ്ങിപ്പോളെന്നുണ്ടൊരു വാർത്ത കേട്ടു
വേഗത്തിൽ ചെന്നു നിൻ പൈതലേ വീണ്ടുകൊൾ
നാഗത്തിൻ വായിൽനിന്നായവണ്ണം,
മൈക്കണ്ണിതന്നുടെ തൈക്കൊങ്ക പുല്കുമ്പോൾ
മുക്കണ്ണരേതുമറികയില്ലേ.
പന്നഗവായിലെപ്പൈതലേ വീണ്ടുകൊൾ
പിന്നെയുമാമല്ലൊ ഞങ്ങളോടു്.
[1]കാച്ചൽ പിണഞ്ഞുള്ളൊരെങ്ങൾമേലിങ്ങനെ
തീച്ചൊരിഞ്ഞാലുമിന്നായവണ്ണം.
പിന്നെയും ഞങ്ങളെക്കൊൽകെന്നിയില്ലേതും
തിന്നുന്നതുണ്ടോ ചൊൽ തിങ്കളേ! നീ''
പേടി പറഞ്ഞാരൊട്ടിങ്ങനെ തിങ്കളെ,
പേ പറഞ്ഞാർ പിന്നെയായവണ്ണം.
സങ്കടമാണ്ടുള്ള മങ്കമാരിങ്ങനെ
തിങ്കളേ നോക്കിപ്പറഞ്ഞനേരം
കാളിന്ദിനീരിൽ നിഴലിച്ചുകാണായി
മേളമെഴുന്നൊരു തിങ്കൾതന്നെ.
ആപന്നമാരായ ഗോപികമാരെല്ലാം
കോപിച്ചു നിന്നുടനെന്നനേരം
പാറകൾകൊണ്ടങ്ങെറിഞ്ഞു തുടങ്ങിനാർ
പാരമന്നീരിലെത്തിങ്കൾതന്നെ.
കണ്ണാടിതന്നിലും കാണായി തിങ്കളെ—
ക്കണ്ണാടിതന്നെയുമെന്നനേരം
കല്ലുമെടുത്തുടൻ കുത്തിത്തുടങ്ങിനാർ
പല്ലും കടിച്ചുള്ള [2]കോപത്താലേ.

1. കാച്ചൽപിണഞ്ഞുള്ള ഞങ്ങളോടിങ്ങനെ
2. നല്ലാരെല്ലാം

ഇങ്ങനെയോരോരോ വേലകൾ ചെയ്താരെ
മന്മഥമാൽകൊണ്ടു [1]മൂടുകയാൽ
"കാരുണ്യമൂർത്തി നറുങ്ങേറിപ്പോകുന്നു
[2]കാരുണ്യമുണ്ടാവാൻ കാലമയ്യോ!
കാർമുകിൽവർണ്ണനോടിങ്ങനെ ചൊല്ലീട്ടു
കാനനദേവതമാരെല്ലാരും
കാമിനിമാരെല്ലാം കാണവേ ചേണുററ
കാനനംതന്നിൽ മറഞ്ഞുകൊണ്ടാർ.
അമ്മമാരായുള്ള ദേവതമാരെല്ലാം
ചെമ്മേ മറഞ്ഞങ്ങു പോയനേരം
ദീനതപൂണ്ടുള്ളോരാനായമാതര—
ക്കാനനംതന്നിലിരുന്നെല്ലാരും
ആയർകോന്തന്നെപ്പുകണ്ണങ്ങു പാടിനാർ
മായംകളഞ്ഞപ്പെറളായവണ്ണം.
"കാർവർണ്ണ! കണ്ണാ കടൽവർണ്ണ! കാണയ്യോ
താരുണ്യമാണ്ടോനേ കാരണനേ!
എങ്ങളിലുള്ളോരു കാരുണ്യമിന്നിപ്പോൾ
എങ്ങാനും പോയിതറിഞ്ഞായോ നീ
'കാർവർണ്ണൻതന്നുടെ മാനസമിന്നിന്നു
കാരുണ്യമില്ലാതെയായിതല്ലോ'
മാലോകരെല്ലാരും നിന്നെക്കൊണ്ടിങ്ങനെ
ചാലപ്പറയുമാറാക്കൊല്ലാതെ,
അണ്ണാന്നു നിന്നുകൊണ്ടാകാശം നോക്കീട്ടു
കണ്ണുനീരോലോലെ മേലെ മേലേ
കേണുകിടക്കുന്ന വേഴാമ്പൽപോലെയായ്
വീണു മറുകുന്നതെങ്ങളയ്യോ!
നീരോടു വേറായി പാഴ്പറമ്പേറീട്ടു
നീറുന്ന മീനങ്ങളെന്നപോലെ
കണ്ടാലുമെങ്ങളുഴലുന്നതിങ്ങനെ
മണ്ടിവരേണമേ കൊണ്ടൽവർണ്ണാ!
നിന്നുടെ ദാസിമാരായുള്ള ഞങ്ങളേ
വില്ലാലെ തല്ലുന്നേൻ മല്ലബാണൻ,
പോരായ്മയിന്നതിലേതുമേയില്ലയോ
വീരനായുള്ള നിന്നുള്ളിലിപ്പോൾ?
എന്തെന്റെ കണ്ണാ! നീ പോയതിങ്കാരണം
ഏതുമേ ഞങ്ങൾക്കു തോന്നീതില്ലേ;
ഏററം തെളിഞ്ഞു കളിക്കുന്നനേരത്തു
ചീററമുണ്ടാവാനോ ഞായമില്ലേ.

1. മാനിനിമാർ
2. കാരുണ്യമുണ്ടാവാൻ കാലമായി

കോപംകൊണ്ടല്ലല്ലീ മെല്ലെ മറഞ്ഞു നീ
താപത്തെത്തൂകുന്നതെങ്ങളുള്ളിൽ?
കോപത്തിന്നേതുമേ ഞായമില്ലോർക്കുമ്പോൾ—
[1]ആപത്തിൻ കാലമിതെന്നേ വേണ്ടൂ.
രക്ഷിച്ചുപോരുന്ന നീയിന്നു ഞങ്ങളെ
ഭക്ഷിക്കുമാറല്ലോ ( ന്നുതിപ്പോൾ
പോരായ്മ ഞങ്ങളിലേതാനുമുണ്ടെങ്കിൽ
പാരാതെ വല്ലായ്മ ചൊല്ലാമല്ലോ.
[2]ഊമ തിരണ്ട നിന്നോമൽമുഖംതന്നെ—
ക്കാമിച്ചു നോക്കിയിരിക്കുന്നേരം
എന്റെ കണ്ണിമ തങ്ങളിൽ കൂടീതോ
എങ്കിൽ [3]നറുങ്ങു പൊറുത്താലും നീ.
കാലികൾപിന്നാലെ കാലം പുലരുമ്പോൾ
ബാലകന്മാരുമായ് പോകുന്നേരം
പിന്നാലെ വന്നെങ്ങൾ നിന്നുടെ പൂമേനി—
തന്നിലേ നോക്കിക്കൊതിക്കുംനേരം
കാട്ടു മറഞ്ഞങ്ങു പോമ്മുമ്പേ നിമ്പിമ്പേ
ചാടുന്ന കണ്ണു മടങ്ങീതോതാൻ.
നേരറ്റ കാന്തി കലർന്നൊരു നീ മെല്ലെ—
ച്ചാരത്തു വന്നുനിന്നെങ്ങൾ മെയ്മേൽ
കോമളക്കൈകൊണ്ടു തൊട്ടൊരു നേരത്തു
[4]കോമംമയിക്കൊള്ളാതെയുണ്ടോ കണ്ടു.
അമ്പോടു നമ്മിൽ തഴുകുന്നനേരത്തു
മുമ്പിലെൻ കൈകളയഞ്ഞുപോതാൻ
'നന്മയിൽ നമ്മിലേ ചുംബിക്കുംനേരത്തു
നിന്മുഖമിങ്ങേറെ വന്നുതോതാൻ?''
പ്രേമം നിറഞ്ഞുവഴിഞ്ഞുള്ള വാക്കുകൾ
കാമുകനോടു പറഞ്ഞിങ്ങനെ
കോപംകൊണ്ടല്ലെന്നു സാധിച്ചു നമ്മുടെ
പാപമേ കാരണം എന്നു ചൊല്ലി
കീഴിൽ കഴിഞ്ഞുള്ള പാഴമയോരോന്നേ
കീർത്തിച്ചു പാടിനാർ വേറെവേറെ:
''അമ്പാടിതന്നിൽനിന്നിന്നാളൊരുനാൾ നാം
അന്തിമയക്കിലിരുന്നു മെല്ലെ

1. ആപത്തിങ്കാരണമെന്നേയാവൂ
2. ഊമ തിരണ്ട നിന്നോമൽമുഖം തന്നിൽ
3. നറുങ്ങു പൊറുത്താലും നീ
4. നന്മത്തിൽ നമ്മളിൽ ചുംബിക്കുംനേരത്തു
എന്മുഖമിങ്ങനെ വന്നീതോ താൻ

പൂഞ്ചേല കിഞ്ചിലയച്ചു ചമച്ചു നീ
കാഞ്ചിയുള്ളേടം തലോടുംനേരം
അമ്മ വരുന്നതു കണ്ടുടൻ ചൊല്ലിനാൻ
സമ്മതിയായൊരു നന്മൊഴി നീ:
ഇല്ലത്തിന്നിവളെന്നെപ്പറയുന്നോൾ
വല്ലായ്മ ഞാനേതും ചെയ്തതില്ലേ.
'വെണ്ണ കവർന്നു നീയെന്നെന്നെച്ചൊല്ലിനോ-
ളിന്നിവൾ പോകൊല്ലാ' എന്നു ചൊല്ലി
ചേലത്തലയും മുറുക്കിപ്പിടിച്ചിട്ടു
വേലപ്പെൺകാന്തൻതന്നാണ ചൊല്ലി
കണ്ണുനീർ കാട്ടിന നിങ്ങളവോക്കുമ്പോൾ
തിണ്ണം നടുങ്ങുന്നുതുള്ളമിപ്പോൾ.
ആററിൽ കുളിക്കേണമെന്നങ്ങു നാമന്നാൾ
പോററി പറഞ്ഞാത്തു പോയനേരം
തെററെന്നു ചെല്ലാഞ്ഞു പേടിച്ചുകൊണ്ടമ്മേ
പെട്ടെന്നു പോന്നങ്ങു ന്നനേരം
ഏററമഴററോടു ചൊല്ലിനാനല്ലോ നീ
തേററം വരുംവണ്ണമമ്മയ്ക്കപ്പോൾ:
'വേദന വന്നതു കേളമ്മേ! ചെമ്മെ നീ
പൈതലായുള്ളൊരു കോൾമുതല'
പെട്ടെന്നു വന്നിവൾ മേനിയിൽ ചേർന്നിട്ടു
തിട്ടതിയാക്കി കണക്കിലേററം.
അമ്മിഞ്ഞിമേലും കഴുത്തിലും കാണമ്മേ!
പുൺപെട്ടു മാഴ്കുന്നതീയഗതി.
കണ്ണിണ കണ്ടാലും മാഴ്കിച്ചമഞ്ഞതു
തിണ്ണം തളർന്നതേ മേനിയെല്ലാം.
കോഴകൊണ്ടിന്നും നുറുങ്ങു വിറയ്ക്കുന്നു
കോൾമയിർക്കൊണ്ടതു പോയില്ലേത്തും.
നീളത്തിലുള്ളൊരു വീർപ്പിനെക്കണ്ടാലും
ആലസ്യമേതുമേ പോയതില്ലേ.
മാലോകരെല്ലാമിറങ്ങും നിലം വിട്ടു
*മാപാപിയിങ്ങെന്നെക്കൊണ്ടുപോന്നാൾ.
പേടിച്ചു ഞാനും വശംകെട്ടു മാഴ്കുന്നു
പേയായിപ്പോകുന്നു വാർത്തയെല്ലാം.
ആരാനുമിങ്ങു വരുന്നവരുണ്ടോയെ-
ന്നാരാഞ്ഞു നോക്കിയിരുന്നേൻ ഞാനോ.
നീയിങ്ങു നോക്കി വരുന്നതു കണ്ടല്ലോ
പോയങ്ങു നീങ്ങീതപ്പാഴനിപ്പോൾ.'

* മാപാപിയിങ്ങനെ കൊണ്ടുപോന്നാൻ

അയ്യോ എന്നമ്മയ്യു തോന്നുമാറുള്ളത്തിൽ
പൊയ്യായിച്ചൊന്ന മൊഴികൾകൊണ്ടേ
തേററം വരുത്തിന നിങ്കളവോക്കുമ്പോൾ
ഏററം നടുങ്ങുന്നതുള്ളമയ്യോ!
ഇങ്ങനെ നിന്നുടെ ലീലകളോക്കുമ്പോൾ
എങ്ങനെ ഞങ്ങൾ പൊറുപ്പുതിപ്പോൾ?
മേളമായന്തിക്കു കോലക്കുഴലൂതി—
ക്കാലികൾ പിന്നാലെ നീ വരുമ്പോൾ
മുട്ടെ വരുന്നതു പാക്കരുതാഞ്ഞിട്ട—
ഞ്ഞൊട്ടേടം വന്നല്ലോ ഞങ്ങൾ കാണ്മു.
ഇങ്ങനെ നിന്മുഖം കാണാതെയിന്നിപ്പോൾ
എങ്ങൾ പൊറുക്കുമെന്നോക്കുവേണ്ടു.
വല്ലികൾ നല്ലവയുണ്ടിങ്ങു ചൂഴവും
നല്ല മരങ്ങളുമുണ്ടരികെ;
അല്ലലെപ്പോക്കുവാനാരാഞ്ഞു പോകേണ്ട—
തില്ലെങ്ങൾക്കെന്നതും തേറിനാലും.
ആരെ നിനച്ചെങ്ങൾ ജീവിച്ചുകൊൾവുതെ—
ന്നാരോമൽക്കാന്താ! നീ കൈവെടിഞ്ഞാൽ?
അച്ഛനമമ്മയും കൂടിപ്പിറന്നോരും
ഇച്ഛയിൽ മേവിന കാന്തന്മാരും
മെച്ചമേ ഞങ്ങളെ കൈവെടിഞ്ഞു ഞങ്ങൾ
ഇച്ഛയല്ലാതതു ചെയ്കയാലേ.
അച്ഛനായ്നിന്നതുമമ്മയായ്നിന്നതും
നിശ്ചലനാകിന നീതാനത്രെ;
നീയിന്നു ഞങ്ങളെക്കൈവെടിഞ്ഞായാകിൽ
[1]പോരൊല്ലായെന്നുമികാലമിപ്പോൾ.
നിങ്കഴൽപങ്കജംതന്നോടു വേർപെട്ടു
സങ്കടം മേന്മേലെ പൊങ്ങുമെങ്ങൾ
നിൻകനിവില്ലായ്കിലെങ്ങനെ ജീവിപ്പു
പങ്കജലോചന! തമ്പുരാനെ!
ആപത്തു വന്നവയോരോന്നേ പോക്കീട്ടു
പാലിച്ചായല്ലോ നീ പണ്ടു നമ്മെ.
[2]പാതിരാനേരത്തിക്കാട്ടിലെറിഞ്ഞേച്ചു
നാഥാ! നീ പോകാതെ നമ്മെയിപ്പോൾ.
ചെന്തളിർപോലെ പതുത്തുള്ള നിൻപദം
ചന്തത്തിൽ മെല്ലെന്നെടുത്തു ഞങ്ങൾ

1 പ്രാണങ്ങളുമയതോ പോകുന്നിപ്പോൾ

2 പാതിരാനേരത്തു നമ്മെയെറിഞ്ഞേച്ചു
നാഥാ! നീ പോകാതെ ചെമ്മേയിപ്പോൾ

കൊങ്കയിൽ ചേക്കുമ്പോൾ വാട്ടമെന്നിങ്ങനെ
ശങ്കിച്ചു ചേക്കയില്ലെന്നുമേതാൻ
വായ്പോടു ഞങ്ങൾ മുകരുന്നനേരത്തു
വീർപ്പുകളേല്ക്കുമ്പോൾ വാട്ടമല്ലോ.
അപ്പാദംകൊണ്ടല്ലോ കല്ലിലും മുള്ളിലും
ഇപ്പോൾ നടക്കുന്നു നീളെ നീയോ.
നിങ്കാലിലല്ലേതും മുള്ളു തറയ്ക്കുന്നു
സങ്കടമാണ്ടുള്ളോരെങ്ങളുള്ളിൽ.
പങ്കജം ശംഖുകളാകിന രേഖകൾ
തങ്കൽ വിളങ്ങിന നിൻപാദങ്ങൾ
കൊങ്കകൾ രണ്ടിലും കൊണ്ടുവന്നു ചേർത്തെങ്ങൾ
സങ്കടം പോക്കണം തമ്പുരാനേ!
നന്മൊഴിയാകിന നന്മധുകൊണ്ടു നീ
ചെമ്മെ വെളിച്ചത്തു വന്നുടനെ
നോറ്റു കിടക്കുന്നോരെങ്ങൾചെവികളിൽ
പോറ്റി നിറയ്ക്കണമേറ്റമേറ്റം.
ചിത്തത്തിലെങ്ങൾക്കു ചേതംവരുംവണ്ണം
കത്തുന്ന കാമക്കൊടുന്തീതന്നെ
നേരറ്റ ചോരിവാതന്നുടെ തേൻകൊണ്ടു-
ക്കോരിച്ചൊരിഞ്ഞു തളർത്തണമേ.
എങ്ങാനും പോകുന്നോളെങ്ങളേ നോക്കീട്ടു
പുഞ്ചിരിതൂകി നീ നിന്നതെല്ലാം.
ദീർഘമായ് വീർത്തു വീർത്തോർക്കുന്നതെങ്ങളോ
മേൽക്കണ്ണുമിട്ടിപ്പോളായവണ്ണം.
അങ്ങിനിച്ചെല്ലുമ്പോളെങ്ങളേയെല്ലാരു-
മിങ്ങിനിപ്പോരൊല്ലായെന്നരല്ലോ.
ആരിനി ഞങ്ങളെപ്പാലിപ്പോരുള്ളതെൻ
[1]കാരുണ്യമൂർത്തി നീ കൈവെടിഞ്ഞാൽ?
നീയെന്നിയാരുള്ളതെങ്ങൾക്കെണ്ണോർക്കുമ്പോൾ
ആയർകോനായ് നിന്ന തമ്പുരാനേ!
എങ്ങളെക്കൊണ്ടിനിക്കേഴിക്കയൊല്ലാതെ
ചങ്ങാതമായ് മുമ്പിൽ കാണേണമേ."
ഇങ്ങനെ നിന്നുടന[2]മ്പോടു നാരിമാർ
പൊങ്ങിന വേദനപൂണ്ടു ചെമ്മേ
ഉച്ചത്തിലെല്ലാരുമൊച്ചകൊള്ളുംവണ്ണം
മെച്ചമേ കേണുതുടങ്ങിനാരേ.

---

1. ആരോമൽകാന്താ 2 പാടിന നാരിമാർ

മററിലെഴുന്നൊരു ചൂടില്ലയാഞ്ഞാകിൽ
മാററാതെ വീണൊരു കണ്ണുനീരാൽ
നീറുമന്നാരിമാർ നിന്നൊരു കാനനം
ആറായിപ്പോയിതു മെല്ലെ മെല്ലെ.

# രാസക്രീഡ

നീളയായുള്ളൊരു നാരിയെ വഞ്ചിച്ചു
മേളത്തിൽ പോയൊരു കാർവ്വണ്ണൻതാൻ
വല്ലവിമാരുടെയല്ലലെക്കണ്ടിട്ടു
മെല്ലവേ നിന്നാൻ മറഞ്ഞു ചെമ്മേ.
അത്തൽ പിണഞ്ഞുള്ളൊരാനായനാരിമാർ
ഭക്തി പൊഴിഞ്ഞങ്ങു പാടുംനേരം
ചിത്തമഴിഞ്ഞുതുടങ്ങി നറുങ്ങുടൻ
പൊൽത്താരിൽമാനിനീകാന്തനപ്പോൾ
'ഞാനങ്ങു ചെന്നു വെളിച്ചത്തു പൂകുന്ന
കാലം വരുന്നത്രേ'യെന്നു നണ്ണി
ചിത്തമുറപ്പിച്ചു പെട്ടെന്നു നിന്നാനേ
മുഗ്ദ്ധവിലോചനനെന്നനേരം.
സ്നേഹമായുള്ളൊരു ദൂതൻ പോയ് ചെന്നവർ—
മോഹത്തെക്കണ്ടു മടങ്ങിവന്നാൻ;
''വൈകൊല്ലാ വൈകൊല്ലാ ചെൽവതിനേതുമേ
ഗോകുലനായക! തമ്പുരാനേ!''
എന്നങ്ങു ചൊല്ലിയുഴററിത്തുടങ്ങിനാൻ
നന്ദകുമാരനെപ്പിന്നെപ്പിന്നെ.
ആനായമാനിനിമാരുടെ ദീനത
മാനിച്ചു പിന്നെയും കണ്ടനേരം
''എന്നും ഞാൻ നിങ്ങളെ വഞ്ചിക്കുന്നോനല്ലേ?''
എന്നങ്ങു ചൊല്ലുവാനെന്നപോലെ
കാരുണ്യതോയത്തിൽ മുങ്ങിത്തുടങ്ങീത—
ക്കാർവ്വർണ്ണമാനസം മെല്ലെ മെല്ലെ.
*'മാനസംതന്നുടെ കാഠിന്യമല്ലോയി—
മ്മാതരെ വഞ്ചിപ്പാൻ മൂലമെന്നാൽ

മാധവന്തന്നുടെ കാരുണ്യമല്ലോയി
മ്മാതരെ വഞ്ചിപ്പാൻ മൂലമിപ്പോൾ
എന്നതുതന്നെയുടച്ചുടൻ പൊയ്യേണം

ഇന്നിതുതന്നെയുടച്ചുടൻ ചെയ്യേണം'
എന്നങ്ങു നണ്ണിനാനെന്നപോലെ
താരിൽപെൺകാന്തൻെറ മാനസമന്നേരം
നീരായി വന്നിതലിഞ്ഞിട്ടപ്പോൾ
ഞാനങ്ങു ചെൽവാൻ നറുങ്ങിന്നും പാൎത്തിട്ടു
വേണമെന്നോൎത്തവൻ പാൎത്തനേരം
''എന്നുടെ കണ്ണാ! വാ''യെന്നങ്ങു കേട്ടപ്പോൾ
തന്നെ മറന്നൊന്നു മൂളിനാൻതാൻ.
പിന്നെയും മാനസംതന്നെയുറപ്പിച്ചു
നിന്നു വിളങ്ങിനാനെന്നനേരം
കാരുണ്യംതന്നുടെ കോമരമായ് നിന്നു
കാർമുകിൽവർണ്ണൻ നടന്നാനപ്പോൾ
ഇണ്ടൽപിണച്ചതിനിന്നേറെ ഞാനിപ്പോൾ
തെണ്ടപ്പെടാമല്ലൊയെന്നപോലെ.
പ്രേമമായുള്ളൊരു വാരണവീരനെ—
ത്തൂമകലൎന്നു നടത്തി മുമ്പിൽ
വല്ലവീവല്ലഭൻ ചെല്ലുന്നനേരത്തു
വല്ലവിമാൎക്കെല്ലാം മെല്ലെ മെല്ലെ
വാമമായുള്ളൊരു ലോചനവും തോളും
വാമമല്ലാതെയനങ്ങീതപ്പോൾ.
എന്തിതിൻ കാരണമെന്നെല്ലാമെല്ലാരും
ചിന്തിച്ചു നിന്നൊരു നേരത്തപ്പോൾ
ശ്യാമളമായൊരു കാന്തിയെക്കാണായി
കോമളമായ വനത്തിലെങ്ങും.
വെണ്മ തിരണ്ട നിലാവെല്ലാം തിങ്കൾതൻ
കല്മഷകാന്തി കലൎന്നപോലെ.
പിച്ചകംനേരായ പച്ചനിറം പൂണ്ടു
പിച്ചയായ് നിന്നു വിളങ്ങീതപ്പോൾ
വാരെഴും വാസവനീലംകൊണ്ടുള്ളൊരു
ഭാജനംതന്നിലെപ്പാൽകണക്കെ.
ചന്തമെഴുന്നൊരു കാന്തിയെക്കണ്ടപ്പോൾ
ശങ്കിച്ചു ചൊല്ലിനാർ വല്ലവിമാർ:
''കണ്ണൻമെയ്‌തന്നുടെ കാന്തിയെപ്പോലെ കാൺ
തിണ്ണം വിളങ്ങുന്നതെന്തിതോഴി?
അല്ലലെപ്പോക്കുവാനംബുജലോചനൻ
മെല്ലെ വരുന്നോനെന്നല്ലയല്ലീ?''
എന്നവൾ ചൊല്ലുമ്പോൾ നന്ദതനൂജന്താൻ
ഏററം വിരഞ്ഞു വെളിച്ചപ്പെട്ടാൻ;

അഞ്ചിതമായൊരു പുഞ്ചിരികൊണ്ടവർ
നെഞ്ചകംകൂടെ*ക്കുളുർപ്പിക്കുന്നോൻ
അഞ്ചനക്കുന്നിന്മേൽ നിന്നു വിളങ്ങുന്ന
കഞ്ചമനോരമനെന്നപോലെ;
ഌമ കലർന്ന കിരീടംകൊണ്ടേററവും
കോമളകാന്തിയെ കൈതുടർന്നോൻ
നീലക്കൽകൊണ്ടു പടുത്തു ചമച്ചിട്ടു—
ങ്ങോലക്കമാണ്ടൊരു ഭിത്തിതന്മേൽ
മാൺപുററ കാഞ്ചനംകൊണ്ടു ചമച്ചൊരു
ശാംഭവലിംഗം വിളങ്ങുമ്പോലെ;
ഗോരോചനംതന്നാലുള്ള കുറികൊണ്ടു
പാരം വിളങ്ങുന്നോൻ നെററിതന്നിൽ;
ആയിരം തിങ്കൾതൻകാന്തിയെ വെന്നുള്ളൊ—
രാനനംതന്നുടെ കാന്തികൊണ്ടേ
ഈരേഴെന്നെണ്ണം പെററീടുന്ന പാരെല്ലാം
പാരം മയക്കുന്നോൻ മാഷ്ടംവണ്ണം
ആനനമായൊരു താമരപ്പൂവുതൻ
നാളമായുള്ള കഴുത്തുടയോൻ;
ഗോപികാകണ്ഠത്തിൽ കോപിച്ചുള്ളന്തകൻ
പാശങ്ങളാം വീശൊല്ലായെന്നു നണ്ണി
എപ്പോഴും ചെന്നു കഴുത്തോടു ചേർന്നിട്ടു
നില്പൊരു പാശങ്ങളെന്നപോലെ
മേവുന്ന ബാഹുക്കൾ രണ്ടിലും താമര—
പ്പൂവും കുഴലും ധരിച്ചു നില്പോൻ;
വല്ലവിമാരുടെ കൺമുനയായുള്ള
ബാണങ്ങളേററു പുളയ്ക്കയാലേ
ഉള്ളിൽ നിറഞ്ഞൊരു കാരുണ്യപീയൂഷം
തള്ളിപ്പുറത്തു പുറപ്പെട്ടുതോ?
എന്നങ്ങു തോന്നുമാറുള്ളൊരു ഹാരംകൊ—
ണ്ടേററം വിളങ്ങിനോൻ മാറിലെങ്ങും.
പാല്ക്കടലെന്നെച്ചമന്നൊരു പാഴ്ക്കുടം
തീർക്കേണമിന്നു ഞാനെന്നപോലെ
നൽപ്പാൽകൊണ്ടെപ്പോഴും പൂരിച്ചു പൂരിച്ചു
കെല്പോടു നില്പോരുദരമുള്ളോൻ;
'വല്ലവിമാരുടെ പൂമേനിയായൊരു
വല്ലിയെ വെല്ലുവാനിന്നെനിക്കോ
ലാവണ്യമില്ലെന്നു നിർണ്ണയമെന്നാൽ ഞാ—
നാവോളം ചെന്നു തലപ്പെടേണ്ടു

* വെളുപ്പിക്കുന്നോൻ—പിളുപ്പിക്കുന്നോൻ

എന്നതു നല്ലതെനിക്കു നിനയ്ക്കുമ്പോൾ'
എന്നങ്ങു നണ്ണിയുറച്ചുതന്നിൽ
തൂമിന്നൽതന്നുടെ കാമുകനായൊരു
കാർമുകിൽ മെയ്പൂണ്ടു നിന്നപോലെ
പീതമായുള്ളൊരു കൂറയുടുത്തിട്ടു
നൂതനകാന്തി കലർന്നുനിന്നോൻ;
വല്ലവീവല്ലഭൻതന്തുടകൾക്കു ഞാൻ
തുല്യതയേതുമേ ചൊല്ലവല്ലേൻ;
തുമ്പിക്കൈയെന്നമ്പോൾ കമ്പം വെറുത്തീടും
രംഭയോ വർത്തംകൊണ്ടാകലം താൻ.
'ഗോപികമാനസമെന്മെയ്യിലായല്ലോ
ഗോപിച്ചുകൊള്ളേണമിന്നേറെ ഞാൻ'
എന്നങ്ങു ചിന്തിച്ചു നീലക്കൽകൊണ്ടുടൻ
നന്നായി നിർമ്മിച്ച ചെപ്പുപോലെ
നേരേ നിറന്നുള്ള ജാനുക്കളെക്കൊണ്ടു
പാരം വിളങ്ങി വിളങ്ങി നിന്നോൻ;
കണ്ണൻകണങ്കാൽതന്നുടെ കാന്തിയെ—
പ്പുണ്യമിയന്നുള്ള ലോകരെല്ലാം
മന്മഥൻതൂണിയെന്നിങ്ങനെ ചൊല്ലുന്നോർ
ചെമ്മുള്ള കൈതപ്പൂവെന്നും പിന്നെ;
കൂകിക്കഴഞ്ഞു തെളിഞ്ഞു വിളങ്ങുന്ന
കേകിക്കഴുത്തെന്നേ ഞാൻ ചൊല്ലുന്നു.
ഗോവിന്ദൻമേനിയായുള്ളൊരു മന്ദരം
ഗോപികൾ മാനസവാരിധിയിൽ
മുങ്ങിക്കിടന്നു പൊങ്ങിച്ചുകൊൾവാൻ തു—
ടങ്ങുന്ന കൂർമ്മങ്ങളെന്നപോലെ
ചാലേ നിറന്ന പുറവടിതന്നുടെ
മേളംകൊണ്ടേററം വിളങ്ങിനിന്നോൻ;
ഗോവിന്ദൻപാദത്തോടൊത്തങ്ങു നില്പൊരു
ലാവണ്യമില്ല നിനക്കെന്നുമേ
മാർദ്ദവംകൊണ്ടു ഞെളിഞ്ഞിങ്ങു പോരേണ്ട
ഓർത്തുകാണെന്നുടെ മേന്മയെല്ലാം.'
'അന്തി വരുന്നേരം നിന്നുടെ മേന്മ ഞാൻ
ആയിരം നാളല്ല കണ്ടറിഞ്ഞു'
പങ്കജം ചെന്തളിർ തങ്ങളിലിങ്ങനെ—
യങ്കംതൊടുപ്പിക്കും പാദമുള്ളോൻ.

[1]ലാവണ്യസാരമായുള്ളൊരു പീയൂഷ–
സാഗരവാരി കടഞ്ഞു ചെമ്മെ
മെല്ലെന്നെഴുന്നൊരു വല്ലവിമാരുടെ
പുണ്യമായുള്ളൊരു മേനിയുള്ളോൻ.
കണ്ണനെയ്'തന്നുടെ കാന്തിയെ വാഴ്ത്തുവാൻ
മണ്ണിലും വിണ്ണിലുമാരുമില്ലേ;
അന്ധതകൊണ്ടു ഞാനിങ്ങനെ വാഴ്ത്തിനേൻ
അന്ധനെന്നുള്ളൊരു പേർ കൊള്ളുവാൻ.
ശ്യാമളകാന്തിയെക്കണ്ടൊരുനേരത്തു
കാമിനിമാരെല്ലാമങ്ങുമിങ്ങും
അംബരംതന്നിലുമെന്തിതെന്നിങ്ങനെ
സംഭ്രമിച്ചെങ്ങുമേ നോക്കുംനേരം
കണ്ണിനിണങ്ങിയ കാന്തികലർന്നോനെ–
ക്കൺമുന്നിലാമ്മാറു കാണായപ്പോൾ.
തിട്ടതിപൂണ്ടുള്ള മട്ടോലുംവാണിമാർ
പെട്ടെന്നു കണ്ണനെക്കണ്ടനേരം
പ്രാണങ്ങൾ വന്നുള്ള ദേഹങ്ങളെപ്പോലെ
വീണ നിലത്തുന്നെഴുന്നേററപ്പോൾ
''കണ്ണനെക്കണ്ടെ''ന്ന തങ്ങളിലെല്ലാരും
തിണ്ണം പറഞ്ഞുള്ളൊരൊച്ച പൊങ്ങി.
വാരുററ നാരിമാർ കൺമുനയെല്ലാമേ
നേരററ കണ്ണനെയ്'തന്നിൽച്ചാടി
ഭംഗികലർന്നുള്ളൊരുല്പലംതന്മീതേ
ഭൃംഗങ്ങൾ മേന്മേലേ ചാടുമ്പോലെ.
[2]ചെന്തീചൊരിഞ്ഞുള്ള മന്മഥമാൽകൊണ്ടു
വെന്തങ്ങു നീറുന്ന മാതരെല്ലാം
സന്തോഷമായൊരു പീയൂഷതോയത്തിൽ
ചന്തമായെല്ലാരും മുങ്ങിനിന്നാർ.
ഓടിയണഞ്ഞുതുടങ്ങിനാർ കണ്ണനെ–
ക്കേടററ നാരിമാർ പാരം പിന്നെ
വേഗമെഴുന്നുള്ള വെള്ളങ്ങളെല്ലാമേ
സാഗരംതന്നിലേ ചെല്ലുംപോലെ.
കാവ്യ്ണ്ണുന്താനപ്പോൾ ഭ്രമകലർന്നുള്ള
കാമിനിമാരങ്ങു ചെന്നനേരം
മന്മഥപാവകധൂമങ്ങളേല്ക്കയാൽ
മങ്ങിയിരുന്നവർ മേനിയെല്ലാം.

1. ലാവണ്യപൂരമായുള്ളൊരു സാഗര–
വാരി കടഞ്ഞുകടഞ്ഞു ചെമ്മെ
മെല്ലെന്നെഴുന്നൊരു
2. ചെന്തീപ്പൊരിഞ്ഞുള്ള

കണ്ണിൽനിറഞ്ഞൊരു കാരുണ്യപീയൂഷം—
തന്നാലെ മെല്ലെക്കഴുകിനിന്നാൻ.
കാർവ്വർണ്ണന്തന്മുഖപങ്കജംതന്നിലേ
[1]താവുന്ന ലാവണ്യപീയൂഷത്തെ
കൺകൊണ്ടു കോരിക്കുടിച്ചുതുടങ്ങിനാർ
മങ്കമാരെല്ലാരും മെല്ലെ മെല്ലെ.
കോമളമാരായ കാമിനിമാർമെയ്യിൽ
കോൾമയിർക്കൊണ്ടു തുടങ്ങീതപ്പോൾ.
കാമത്തീയേററു കരിഞ്ഞു ചമഞ്ഞീടും
പ്രാണങ്ങളെല്ലാമേ മെല്ലെ മെല്ലെ
പീയൂഷംകൊണ്ടു കുളുത്തപ്പോളുയാസം
പോയി മുളയ്ക്കുന്നതെന്നപോലെ.
കാമൻെറ കാമിനിതന്നുടെയുള്ളിലും
കാമശരങ്ങൾ തറച്ചു മേന്മേൽ
കാമത്തീ തിണ്ണമെഴുന്നുതുടങ്ങീതേ
കാർവ്വർണ്ണകാന്തിയെക്കണ്ടതോറും
തന്നുടെ മാനിനിയെന്നുള്ളതേതുമേ
തന്നുള്ളിലോർത്തില്ല മാരനപ്പോൾ—
വീരന്മാരായോർക്കു തന്നുടെ കീർത്തിയെ-
പ്പാരിൽപ്പരത്തേണമെന്നേയുള്ളു.
വേണിയഴിഞ്ഞു കഴഞ്ഞു തുടങ്ങീതേ
വേറൊന്നായ് വന്നുതേ ഭാവമെല്ലാം.
സ്വേദങ്ങൾ മേനിയിൽ പൊങ്ങിത്തുടങ്ങീതേ;
ഖേദങ്ങളുള്ളിലുമവ്വണ്ണമേ.
ഇഷ്ടത്തിൽച്ചേർത്ത മുലക്കച്ച പെട്ടെന്നു
പൊട്ടിപ്പിളർന്നു [2]കഷ്ടമല്ലേ
കാഞ്ചി മുറിഞ്ഞു കണക്കറ്റു മെല്ലവേ
കാൽമേലെ താണതു[3]ഞ്ഞൊക്കമേപ്പോൾ.
കോമളരാമവർമേനിയിലിങ്ങനെ
കോഴകൾ പിന്നെയും കാണായ്‌വന്നു.
നാരികൾക്കിങ്ങനെ മാരമാൽ വന്നതോ
ചേരുവോന്നല്ലോതാനോർത്തുകണ്ടാൽ;
മാരന്നുമുള്ളത്തിൽ മാരമാലുണ്ടായി
മാധവകാന്തിയെക്കണ്ടനേരം.
'എന്നുടെ ബാണങ്ങളേററുള്ള ലോകർക്കു—
മിങ്ങനെ വേദന'യെന്നു നണ്ണി.
'മന്മഥനെന്നുള്ള [4]നാമമിന്നിപ്പൊഴു—
തുണ്മയായ് വന്നുതേ'യെന്നു ചൊന്നാൻ.

1. താവുന്ന കാരുണ്യപീയൂഷത്തെ 2. കഷ്ടമല്ലോ
3. ഒക്കമേപ്പോൾ 4. നാമമെനിക്കിപ്പൊഴുണ്മയായ്‌വന്നു

മാരന്നു വന്നതു പോരായ്മയല്ലേതും
ദാരുക്കളുള്ളിലുമവ്വണ്ണമേ
മല്ലികളാദിയായുല്ലസിച്ചുള്ളോരു
വല്ലികളുള്ളിലും മെല്ലെ മെല്ലെ
അല്ലിത്താർബാണമാൽ പൊങ്ങിത്തുടങ്ങിതേ
വല്ലവീവല്ലഭൻ വന്നനേരം—
നേരറ്റ മായതൻ വൈഭവമോർക്കുമ്പോൾ
ചേരാതെയുള്ളതിതെന്തൊന്നേതാൻ?
നാരിമാരെല്ലാരും നാരായണൻതന്റെ
ചാരത്തു നിന്നൊരു നേരത്തപ്പോൾ
ഓടിച്ചെന്നമ്പോടു നീടുറ്റവന്റെ
കേടറ്റ പാദമെടുത്തു ചെമ്മെ
മാറത്തു ചേർത്തുടൻ തന്നുടെ ചൂടെല്ലാം
ദൂരത്തു നീക്കിനാൾ നിന്നൊരുത്തി.
മാഴ്കിത്തളർന്നിട്ടു മറ്റൊരു മാനിനി
മാധവന്മുമ്പിലേ നിന്നനേരം
''ദീനത പൂണ്ടുള്ളോരെങ്ങളെയിന്നു നീ
കാനനംതന്നിൽ കളഞ്ഞാനല്ലോ
എന്നും ഞാൻ നിന്മേനി തീണ്ടുന്നേനല്ലിനി''
എന്നൊരു കോപം പൊഴിച്ചു മേന്മേൽ
ചാരത്തുനിന്നുടൻ ദൂരത്തു പോയങ്ങു
വേറിട്ടു വേഗത്തിൽ നിന്നുകൊണ്ടാൾ.
മറ്റൊരു മാനിനി മാധവൻതന്നുടെ
കുറ്റമകന്നൊരു മേനിതന്നെ
കണ്ണിണകൊണ്ടു വലിച്ചുടനുള്ളത്തിൽ
തിണ്ണമുറപ്പിച്ചു പോന്നു പിന്നെ
കണ്ണുമടച്ചുകൊണ്ടേ'നുള്ളിൽനിന്നവൻ
എന്നുമേ പോകൊല്ലാ'യെന്നു നണ്ണി
[1]ഭാവനകൊണ്ടവൾ ചെയ്തുള്ള വേലകൾ
ആവതല്ലേതുമെനിക്കു ചൊൽവാൻ.
'എങ്ങളെച്ചാലെച്ചതിച്ചു നിന്നിങ്ങനെ—
യെങ്ങു നീ പോയി മറഞ്ഞു മെല്ലേ
ഇന്നു ഞാൻ നിന്നെയും നന്നായിത്തോല്പിപ്പൻ'
എന്നങ്ങു ചൊല്ലുന്നോളെന്നപോലെ
കണ്മുന ചാലച്ചുവത്തിയൊരുത്തിയ—
ക്കണ്ണന്മുഖംതന്നെ നോക്കി നിന്നാൾ.
[2]''കോപിച്ചുനിന്നിനിക്കാലംകളയാതെ
ഗോവിന്ദനോടിനി ചേർച്ച നല്ലൂ''

1. ഭാവനംചെയ്തവൾ നിന്നുള്ള വേലകൾ
2. കോപിച്ചു നിന്നിന്നും

എന്നങ്ങു ചിന്തിച്ചു മറെറാരു മാനിനി
[1]നന്ദസുതന്മേനി പൂണ്ടുകൊണ്ടാൾ.
പിന്നെയൊരുത്തിയമ്മല്ലവിലോചനൻ—
തന്നുടെ ചാരത്തു ചെന്നു നിന്നു്
ദീനത തന്നുള്ളിൽ വന്നതങ്ങെല്ലാമേ
മാനിച്ചു ചൊല്ലേണമെന്നു നണ്ണി
''എന്നെ നീയിങ്ങനെ'' എന്നങ്ങു ചൊല്ലുമ്പോൾ
കണ്ണുനീർ തിണ്ണമെഴുത്തുടങ്ങി
ഇണ്ടൽ തിരണ്ടപ്പോൾ തൊണ്ട വിറച്ചിട്ടു
മിണ്ടരുതാതെയങ്ങായിപ്പോയി.
'എന്നെ നീ വഞ്ചിച്ചു നിന്നെയും ഞാനിപ്പോൾ
നന്നായി വഞ്ചിപ്പൻ' എന്നു നണ്ണി
ചാരുവായുള്ളോരു ദാരുതൻ ചാരത്തു
നേരേയൊരുത്തി മറഞ്ഞുകൊണ്ടാൾ.
''എന്നുടെയുള്ളത്തിലുണ്ടായ ചൂടെല്ലാം
ഇന്നിവനുള്ളിലുമുണ്ടാകേണം.''
എന്നങ്ങു ചൊല്ലിനിന്നേററമുഴറേറാടെ
നന്ദസുതന്നു മുകപ്പതിന്നായു്
മല്ലപ്പൂവെല്ലാം പറിച്ചു [2]കുടന്നയിൽ
മെല്ലവേ കാട്ടിനാൾ മറെറാരുത്തി.
ദൂരത്തുനിന്നൊരു മാനിനി മാധവൻ—
ചാരത്തു ചെന്നുടൻ നിന്നു മെല്ലെ
''എന്നുടെ മാനസംതന്നെക്കവർന്നുകൊ—
ണ്ടങ്ങാനും പോയൊരു കള്ളനിവൻ
കള്ളരായുള്ളോരെക്കാണുന്ന നേരത്തു
തള്ളിപ്പിടിച്ചങ്ങു കെട്ടവേണം.''
ഇങ്ങനെ ചൊന്നവൾ തങ്ങിന നന്മണം
എങ്ങുമേ പൊങ്ങിന മാലകൊണ്ടു്
മാധവൻതന്നുടെ പൂമേനി ബന്ധിച്ചാൾ
മാതാവു പണ്ടുതാനെന്നപോലെ—
മാതാവിനന്നു നുറുങ്ങു മുടങ്ങീതേ
മാനിനിക്കെന്നതും കണ്ടതില്ലേ.
പ്രേമം മികയ്ക്കയാലിങ്ങനെയോരോരോ
കാമിനിമാരുടെ വേലയെല്ലാം
ചിന്തിച്ചു കാണുമ്പോൾ വിസ്മയമെന്നൊഴി—
ച്ചന്ധനായുള്ള ഞാനെന്തു ചൊൽവൂ.
ബാലികമാരെല്ലാമിങ്ങനെയോരോരോ
വേലകൾ ചെയ്തങ്ങു നിന്നനേരം

1. നന്ദസുതന്മെയ്യിൽ 2. കൊടന്നയിൽ

പുഞ്ചിരി തൂകിനിന്നഞ്ജനവർണ്ണൻതാൻ
കൊഞ്ചിത്തുടങ്ങിനാൻ കോമളനായ്.
നന്മധു തൂകിന നന്മൊഴികൊണ്ടവൻ
ചെമ്മേ മയക്കിനാനെല്ലാരെയും.
കാളിന്ദിതന്നുടെ തൂമണൽത്തിട്ടമേൽ
മേളത്തിൽ പോകയോ നാമെല്ലാരും''
എന്നങ്ങു ചൊല്ലിന നന്ദതനൂജന്താൻ
ഇന്ദുമുഖിമാരോടൊത്തുകൂടി
മേളമെഴുന്നൊരു കാളിന്ദിതന്നുടെ
കാന്തി കലർന്ന മണൽത്തിട്ടമേൽ
നിന്നു വിളങ്ങിനാൻ നീതി തഴച്ചുള്ള
നീലക്കാർവേണിമാർ ചൂഴവേതാൻ.
കൊങ്കയിലേടിന കുങ്കുമംകൊണ്ടെങ്ങും
അങ്കിതമായുള്ളൊരുത്തരീയം
ചാലേ മടിഞ്ഞു ചമച്ചുടൻ നാരിമാർ
നീലക്കാർവർണ്ണന്നിരിപ്പതിന്നായ്
മെല്ലവേ വച്ചതിന്മീതേയിരുന്നിട്ടു
വല്ലവീനാഥൻ വിളങ്ങിനാൻതാൻ.
ആനായനാരിമാരുത്തരീയത്തിന്നു-
മാനന്ദന്തങ്ങിന വേഷങ്ങൾക്കും
ആനായർകോൻതന്നിരിപ്പിടമാകയാൽ
ആകന്നേനല്ല ഞാൻ ഭേദം ചൊൽവാൻ.
ഭംഗിപൊഴിഞ്ഞുള്ളോരംഗജസേനയാ-
മംഗനമാരോടുകൂടിച്ചെമ്മേ
ഇച്ഛയിൽ പാടിനാനച്യുതൻതാനപ്പോ-
ളുച്ചമെഴും വണ്ണം പിച്ചയായി.
ആയർകോൻതന്നുടെ ചൂഴവും നിന്നുള്ളോ-
രായർവിലാസിനിമാരെല്ലാരും
പെട്ടെന്നു പാടിനാരച്യുതൻപിന്നാലേ
പേയില്ലയാതൊരു നാദംകൊണ്ടു്,
*സ്ഥാനങ്ങളേഴിലുമൂന്നിപ്പിഴയാതെ-
യാനന്ദം പൊങ്ങുമാറുള്ളിലെങ്ങും
ഗ്രാമങ്ങൾകൊണ്ടും നൻ മൂർച്ഛനംകൊണ്ടുമായ്
ആനന്ദമാമ്മാറു പാടിപ്പാടി
ആനംഗനായോരു പാവകന്തന്നെയ-
ങ്ങാനായമാതരിൽ ചേർത്താൻ കണ്ണൻ
കാന്തി കലർന്നോരു കണ്ണന്മുഖത്തെയും
കാന്തനായുള്ളൊരു തിങ്കളേയും

* സ്ഥാനങ്ങളേഴിലും മൂന്നിൽ പിഴയാതെ
കാലങ്ങൾകൊണ്ടുമങ്ങായവണ്ണം

കണ്ടുകണ്ടപ്പോട്ട കണ്ണും കുളർപ്പിച്ചു
കാമിനിമാരെല്ലാം പാടിനിന്നാർ
വാരുററ നാരിമാർ നേരററ രാഗങ്ങൾ
ഓരോന്നേ പാടിക്കളിക്കുന്നേരം
മെല്ലവേ ചൊല്ലിനാൻ വല്ലവിമാരോട-
മ്മല്ലവിലോചനനെല്ലാരോടും:
''രാസമായുള്ളൊരു ലീല കളിക്കേണം
നാമിപ്പോളെല്ലാരും നാരിമാരേ!''
ഇങ്ങനെ ചൊല്ലുമ്പോൾ തന്മുമ്പിൽ കാണായി
പൊന്മയമായൊരു ശംഖുതന്നെ;—
വട്ടം തിരണ്ടു വിളങ്ങുമെഴത്തെങ്ങും
ഇഷ്ടമായുള്ളൊന്നു കണ്ടതോറും
പന്തിരണ്ടംഗുലം പൊങ്ങുമാറങ്ങു
ചന്തത്തിൽ മെല്ലെക്കുഴിച്ചു നാട്ടി
ആനായർകോനുമന്നാരിമാരെല്ലാരും
മാനിച്ചതിന്മുകളേറി നിന്നാർ.
കാന്തമായുള്ളൊരു കുന്തളും കാഞ്ചിയും
കാന്തമാരെല്ലാം മുറുക്കിപ്പിന്നെ
കൈകളെ വീതുമക്കാൽകളുമങ്ങനെ
കൗതുകമാണ്ടു തുടങ്ങിനാരേ.
ഇഷ്ടത്തിലെല്ലാരുമൊന്നൊത്തു നിന്നിട്ടു
വട്ടത്തിൽ നിന്നു വിളങ്ങുന്നേരം
പാരം വിളങ്ങും വിളക്കിന്മേൽനിന്നോരോ
ദീപം കൊളുത്തിപ്പുറത്തുംപോലെ
ആയർകോൻതന്നുടൽ ഭിന്നമായപ്പോട്ട
മായയെക്കൊണ്ടു ചമച്ചുവച്ചാൻ
മാനിനിമാരുടെ സംഖ്യയുള്ളോളവും
മാധവൻമേനിയുമുണ്ടായപ്പോൾ.
ഈരണ്ടുഭാഗത്തുമോരോരോ നാരിമാർ
നേരേ വിളങ്ങുമാറങ്ങു ചെമ്മെ
നിന്നു വിളങ്ങിനാൻ നന്ദകുമാരകൻ
ഇന്ദുനേരാനനമാർനടുവേ.
കൈയും പിടിച്ചവൻ ചാരത്തെ നാരിമാർ
മെയ്യോടുമെയ്യുമുരുമ്മുംവണ്ണം
ലീല തുടങ്ങിനാൻ ബാലികമാരുമായ്
വേലപ്പെൺ കാമിച്ച കാന്തിയുള്ളോൻ.
*താളത്തിലീടിക്കളിച്ചു തുടങ്ങിനാർ
മേളത്തിൽനിന്നുള്ള നാരിമാരും;

* താളത്തിലാടിക്കളിച്ചു

പാദങ്ങൾ താളത്തിലൊത്തിനാർ മേളത്തിൽ
ഗീതങ്ങളോരേന്നേ പാടിപ്പാടി
വല്ലിയെ വെന്നോരു പൂമേനിതന്നെയും
അല്ലൽപെടുത്തുന[illegible]യവണ്ണം
കൊങ്കകൾ ചീർത്തു തളർന്നോരു മല്ലിട
സങ്കടമാണ്ടോടിങ്ങ[illegible]ീടുംവണ്ണം
കണ്ണാടി വെന്ന കവിൾത്തടംതന്നിലേ
തിണ്ണം വിയർപ്പുകൾ പൊങ്ങുംവണ്ണം
കാലിൽ കലർന്ന ചിലമ്പൊലി പൊങ്ങവേ
കാഞ്ചി നൽക്കങ്കണംതന്നൊലിയും
സ്ഥാനം കലർന്നോരു ഗാനംകൊണ്ടുള്ളത്തിൽ
ആനന്ദം മേന്മേലെ പൊങ്ങുംവണ്ണം
ലീലകൾകൊണ്ടു തളർന്നോരു മാനിനി
നീലക്കാർവർണ്ണൻകഴുത്തുതന്നെ
കൈകളെക്കൊണ്ടു മുറുക്കിപ്പിടിച്ചുടൻ
കൈതവം കൈവിട്ടു പൂണ്ടുകൊണ്ടാൾ.
ബാലികമാർക്ക കവിൾത്തടംതന്നിലെ
ചാലെപ്പൊടിഞ്ഞ വിയർപ്പുകളെ
പല്ലവംപോലെ പതുത്തൊരു കൈകൊണ്ടു
മെല്ലെത്താലോടിക്കളഞ്ഞാൻ കണ്ണൻ.
കണ്ണൻതൻ പാട്ടിനു പിന്നാലെ പാടുവാൻ
തിണ്ണമൊരുത്തി തുനിഞ്ഞ നേരം
ചുംബനത്തിന്നുമുഖത്തെയണച്ചിട്ടു
ചെമ്മല്ലയാതയങ്ങാക്കിനാന്താൻ.
തിണ്ണം തെളിഞ്ഞോരു കണ്ണനുമുഖംതന്നെ-
പ്പെണ്ണുങ്ങൾ നോക്കി മയങ്ങുന്നേരം
താളം പിഴപ്പിച്ചു നിന്നു വിളങ്ങിതേ
താരമ്പൻ പാരം വെറുപ്പിച്ചപ്പോൾ
മാരന്തൻ വങ്കണ മാറിൽത്തറയ്ക്കയാൽ
മാധവൻമാറിൽ മയങ്ങി വീണാർ
ആയാസം പോക്കിനാർ ചോരിവാതങ്കലെ-
പ്പീയൂഷംകൊണ്ടു കുളപ്പിച്ചുള്ളം;
പിന്നെയും മെല്ലെന്നെഴുന്നേററന്നാരിമാർ
മുന്നമേപ്പോലെ കളിച്ചു നിന്നാർ
കാഞ്ചിയയഞ്ഞു കണക്കത്തു താണതു
കാഞ്ചന പൊങ്ങിപ്പാൻ നിന്ന നേരം
കൈയും മുറുക്കിപ്പിടിച്ചുടൻ കണ്ണന്താൻ
കൈതവം പൂണ്ടു കളിച്ചുകൊണ്ടാൻ.
ചിന്നി വിരിഞ്ഞോരു കാർകുഴൽ ബന്ധിപ്പാൻ
പിന്നെയൊരുത്തി തുടങ്ങുംനേരം

കൈയും വിരിഞ്ഞതങ്ങയച്ചുകളഞ്ഞവരാം
മെയ്യിലേ മെല്ലവെ നോക്കി നിന്നാൻ.

പുണ്യങ്ങളാം തേടുമപ്പെണ്ണുങ്ങളെല്ലാരും.
കണ്ണനോടീടിക്കളിക്കുംനേരം
വന്ദികളാം ചെന്നിട്ടു വാനിലകംപുകീ–
ട്ടിന്ദ്രനോടെന്നതു ചൊല്ലി നിന്നാർ.
എന്നതു കേട്ടൊരു നന്ദനനായകൻ
നന്ദിച്ചു നിന്നു നറുങ്ങുനേരം
''നന്ദതനൂജനനാരിമാരുംകൂടി
നന്നായ്ക്കളിക്കുന്നോനെന്നു കേട്ടു
വൃന്ദാവനംതന്നിലിന്നു നാം പോകണം!'
എന്നങ്ങു ചൊല്ലിനാനെല്ലാരോടും.
വാനവരെല്ലാരുമെന്നതു കേട്ടപ്പോൾ
ആനന്ദമാണ്ടു ചിരിച്ചു നിന്നാർ
ഉമ്പർകോന്തന്നുടെ യാത്രകൊണ്ടെങ്ങുമേ
സംഭ്രമഘോഷവുമുണ്ടായപ്പോൾ.
വാരുററ ലോകങ്ങൾ പൂരിച്ചു ഭേരിതൻ
പാരിച്ചു നാദവും കേൾക്കായപ്പോൾ.
ഭൈരവരൂപനായ് വാരണവീരനാം
ഐരാവതംപോന്നു വന്നാനപ്പോൾ—
ദുഷ്കരമായുള്ള ഭൂതലം കാണ്മാനായ്
പുഷ്കരംകൊണ്ടെങ്ങുമുന്നിയുന്നി,
ഗണ്ഡത്തിൽ തോയുന്ന വന്മദതോയത്താൽ
മണ്ഡിതനായി മദിച്ചു നില്പോൻ,
കർണ്ണങ്ങൾ ചെന്നു കവിൾത്തടംതന്നിലേ
തിണ്ണമടിക്കുമാറങ്ങു ചെമ്മെ
ശൃംഗങ്ങൾ നീണ്ടുമാറങ്ങനെ നിന്നുടൻ
ഭംഗിയിൽ വീയുന്നോൻ മെല്ലെ മെല്ലെ,
സ്വർണ്ണംകൊണ്ടുള്ളൊരു ചങ്ങല പൂണ്ടിട്ടു
തിണ്ണം വിളങ്ങും നടുവുടയോൻ,
ഉല്ലാസമാണ്ടൊരു വെള്ളിയാൽ നിർമ്മിച്ച
നല്ലൊരു കമ്പത്തെ വെന്നു ചെമ്മെ
അന്തകന്തന്നുടെ ദണ്ഡന്നപോലെയ–
ദ്ദന്തങ്ങൾ നാലുമങ്ങാണ്ടുനിന്നോൻ
നാസികതന്നുടെക്കൊണ്ടൊരു കാററുകൊ–
ണ്ടാസന്നന്മാരെയറിഞ്ഞുനില്പോൻ,
ദാനവന്മാരെന്ന നാമത്തെക്കേൾക്കുമ്പോൾ
നാദംകൊണ്ടാശകൾ പൂരിപ്പോൻതാൻ

ക്രുദ്ധതപൂണ്ടുള്ള യുദ്ധങ്ങളില്ലാഞ്ഞി—
ട്ടുദ്ധതനായുള്ളോൻ പിന്നെപ്പിന്നെ,
നേരററു നിന്നൊരു വാരണവീരന്താൻ
ചാരത്തു ചെന്നുടൻ നിന്നു നന്നായ്
തുമ്പികൈതന്നെയുയത്തിനിന്നപ്പോട്ട
ജംഭാരിതമ്പദം കുമ്പിട്ടാനെ.
അമ്പു പുലമ്പിന ജംഭാരിതാനപ്പോറം
കൊമ്പു പിടിച്ചുടൻ സംഭാവിച്ചാൻ.
ചെമ്പൊൽക്കരംകൊണ്ടു തുമ്പിക്കരംതന്നെ—
യമ്പിൽ തലോടിനിന്നുമ്പർകോൻതാൻ
മേളമെഴുന്ന കഴത്തിൽ കരയേറി—
ച്ചാലെത്തുനിഞ്ഞാനെ യാനത്തിന്നായ്.
[1]വീണകറം വേണകറം താളങ്ങളെന്നുള്ള
ചേണററ വാദ്യങ്ങറം കൈക്കൊണ്ടപ്പോറം
വാഴ്ത്തിത്തുടങ്ങിനാർ വന്ദികളെല്ലാരും
കീത്തികളോരോന്നേ പാടിപ്പാടി.
ആധിക്യമാണ്ടുള്ളോരാദിത്യന്മാരെല്ലാം
വാദിത്രം കേട്ടു പുറപ്പെട്ടാരേ.
തണ്മ കളഞ്ഞുള്ളോരെണ്മർ വസുക്കളും
വെണ്മ തിരണ്ടു നടന്നാരപ്പോറം.
രുദ്രന്മാരെല്ലാരും ഭദ്രവും ധൂളിച്ചു
ഭദ്രന്മാരായി നടത്തംകൊണ്ടാർ.
അച്യുതന്തന്നുടെ ലീലകറം കാണ്മാനായ്
അശ്വികളാദരംപൂണ്ടു വന്നാർ.
മററുള്ള വാനവർ കുററംകളഞ്ഞോരോ
പററിലേ ചേൎന്നു നടന്നാരപ്പോറം.
വിഖ്യാതരായുള്ള വിദ്യാധരന്മാര—
ങ്ങൊക്കവേയന്നേരമോടിവന്നാർ.
[2]അക്ഷതരായുള്ള യക്ഷന്മാരെല്ലാരും
യക്ഷികറംതന്നോടും ചേൎന്നുവന്നാർ.
അന്ധത തേടാത ഗന്ധർവന്മാരെല്ലാം
[3]ബന്ധുരവേഷന്മാരായി വന്നാർ.
[4]ബാദ്ധ്യന്മാരല്ലെന്നു ബോദ്ധ്യന്മാരായുള്ള
സാദ്ധ്യന്മാരെല്ലാരും വന്നണഞ്ഞാർ.
സിദ്ധന്മാരായുള്ള സിദ്ധന്മാരെല്ലാരും
പദ്ധതിയൂടെ നടന്നാരപ്പോറം.

1. വീണകറം താളങ്ങറം കാളങ്ങളെന്നിവ
2. അക്ഷീണരായുള്ള യക്ഷന്മാരെല്ലാരും
യക്ഷികളന്നുടൻ വന്നു നിന്നാർ
3. മന്ഥരവേഷങ്ങളായി വന്നാർ 4. വദ്ധ്യന്മാരല്ലെന്നു

ചാരണന്മാരെല്ലാം ചാടി നടന്നുടൻ
വാരണന്തന്നുടെ പിമ്പേ ചെന്നാർ.
സംഭ്രമിച്ചോരോരോ കിമ്പുരുഷന്മാരും
ജംഭാരിതന്നുടെ മുമ്പിൽ ചെന്നാർ.
ഖിന്നന്മാരല്ലാത കിന്നരന്മാരെല്ലാം
പിന്നാലെ ചെന്നങ്ങു കൂടിനാരേ,
ജംഭാരിതന്നുടെ വമ്പോലും വാണിയും
രംഭ തുടങ്ങീന നാരിമാരും
കണ്ണൻ കളിക്കുന്ന ലീലയെക്കാണ്മാനായ്
തിണ്ണം മുതിർന്നാരേ വിണ്ണിൽനിന്നു;—
ഗംഗയിൽ ചെന്നു കളിച്ചുതുടങ്ങിനാർ
ഭംഗിയിലോരോരോ മാനിനിമാർ
നേർത്തു പതുത്തു മെഴുത്തുള്ള ചേലകൾ
ചാർത്തിനാരെല്ലാരുമാർത്തി നീക്കി.
''നന്ദതനൂജനെക്കാണുന്ന നേരത്തു
നന്നായിരിക്കേണം നാമെല്ലാരും.''
എന്നങ്ങു ചൊന്നൊരു നാരിമാർ തങ്ങളിൽ
ഇങ്ങനെയുള്ളൊരു വാർത്ത പൊങ്ങി:
''എന്നുടെ ചേല ഞെറിഞ്ഞു തരേണം നീ
പിന്നെയാമല്ലോ നിനക്കു തോഴീ!''
''പട്ടുനൂൽച്ചേലയെത്തന്നെയുടുക്കിലി—
ന്നൊട്ടും പൊരുന്നാ നിനക്കു തോഴീ!''
''ഒപ്പൊരു കൈകൊണ്ടു ചാലെ മുളം വച്ചാൽ
മുപ്പത്തു വേണമെനിക്കു ചെമ്മേ.''
*''കാങ്കിയായുള്ളൊരു ചേലയെച്ചാർത്തിനാൽ
കാന്തി നിനക്കേറെയുണ്ടു തോഴീ!''
''വെള്ളയായുള്ളൊരു ചേലയുടുക്കിലേ
ഉല്ലാസമുള്ളതെനിക്കു ചൊല്ലാം.''
''കണ്ടിക്കൻചേലയുടുത്തു നടക്കിലോ
പണ്ടും പൊരുന്നാ നിനക്കു തോഴീ!''
''കയ്യെഴുത്തൻചേല പയ്യവേ കാൺകിലോ
അയ്യോയെന്നുള്ളത്തിൽ തോന്നും തോഴീ!''
''എന്നുടെ ചേലയോ ചാല വിളക്കമി—
ല്ലെന്നാലും നീയൊന്നെന്നും തന്നേ പോരു.''
''കോമപ്പട്ടാകിലോ ഞാനിന്നുടപ്പതു
കോമളമാകിലോ രണ്ടുമുണ്ടേ.''
''നീലം പിഴിഞ്ഞിട്ടു നാലുണ്ടു ചേലകൾ
നീയൊന്നുടുത്താലും വേണ്ടുന്നാകിൽ.''

* കാങ്കിപിഴിഞ്ഞുള്ള ചേലയുടുക്കിലോ
കാന്തിയെനിക്കേറയിന്നുണ്ടോ തോഴീ!

[1]"എന്നുടെ ചൊല്ലികൾ നില്ക്കുന്നതാകിലോ
പൊന്നെഴുത്തൻചേല വേണ്ടതിപ്പോൾ."
"പൊന്നെഴുത്തെന്നൊരു കുററമുണ്ടെന്തോഴീ!
മിന്നൽ നുറുങ്ങു കുറഞ്ഞുപോയി."
[2]"കസ്തൂരിക്കണ്ടങ്കി നീയിന്നു ചാർത്തിനാൽ
ഒത്തൊരു കാന്തിയുണ്ടെന്നു ചൊല്ലാം."
"മഞ്ഞൾ പിഴിഞ്ഞതോ ചേലയുടുപ്പു ഞാൻ
മാന്തളിരായതോ ചൊല്ലു തോഴീ!"
"വെൺപട്ടു കണ്ടാലും പുൺപെട്ടു നിന്നിട്ടു[3]
തൺപെട്ടുപോയതെനിക്കു തോഴീ!"
"ചെന്തുവൽക്കൻചേല ചന്തത്തിൽ ചാർത്തുവാൻ
എന്തിന്നു തോഴീ! മടിക്കുന്നു നീ?"
"മാന്തളിർനേരൊത്ത പൂഞ്ചേല ചാർത്തിനാൽ
കാന്തിയെനിക്കേറയില്ലെന്നു തോന്നും!"
"മറെറാരു ചേലയെ ഞാനിന്നുടുക്കിലോ
കുററമേ ചൊല്ലുവായു് നീയും പിന്നെ."
"മാന്തളിർചേലയെ മാനിച്ചുടുക്കിലും
കാന്തിയെനിക്കേറെയില്ലൊന്നുകൊണ്ടും."
"കല്പകശാഖിയോടിപ്പോഴേ യാചിച്ചു
മുപ്പതു വാങ്ങുവൻ നല്ലുടവ."
"നിൻകണ്ണിലഞ്ജനം കിഞ്ചിൽ പെരുതായി—
തെൻകണ്ണിലങ്ങനെ ചൊല്ലു തോഴീ!"
"താലികമീതേയിത്താവടം ചേർത്തു
ചാലപ്പൊരുന്നുന്നു പിന്നെപ്പിന്നെ."
"പാടകം ചേർത്തതയഞ്ഞുകിടക്കുന്നു
പാദത്തിന്മേൽനിന്നു വീഴൊല്ലാതെ."
"തോടകം കാതിലണിഞ്ഞുനടക്കുമ്പോൾ
വീടുററ കാന്തി നിനക്കുണ്ടേററം."
"താടങ്കമെൻകാതിൽ ചേരുന്നതില്ലെന്നി—
ട്ടാതങ്ക[4]മുള്ളിലെനിക്കുണ്ടല്ലോ."
"കാഞ്ചി നിനക്കു പൊരുന്നുന്നതേററവും
പൂഞ്ചേലതന്നോടു ചേരുകയാൽ."
"ഹാരങ്ങൾ മാറിലണിഞ്ഞതുകൊണ്ടിപ്പോൾ
പാരം വിളങ്ങിനിന്നാനനം താൻ."
"പുത്തനായുള്ളൊരു കസ്തൂരികൊണ്ടല്ലോ
പത്തിക്കീറ്റേറ്റം നിറപ്പു ചൊല്ലാം."

1. എന്നുടെ ചൊല്ലികളീഴു് നില്ക്കുന്നോരുളങ്കിലോ
പൊന്നെഴുത്തഞ്ചേല വേണമായിപ്പോൾ.
2. കസ്തൂരിക്കണ്ണികൾ—കസ്തൂരിക്കണ്ണിങ്ങി
3. വല്ലാതെ 4. ഉണ്ടെനിക്കുള്ളിലയ്യോ

''തോടംവള കൂടകിലേററം നിറന്നൊത്തും
തോടയല്ലോ കാതിൽ കണ്ടു തോഴീ!''
''പല്ലു വെളുപ്പിച്ചു പാർക്കുന്നതെന്തിന്നു
വല്ലായ്മയായ് വരും ചൊല്ലാം ചെമ്മെ.''
''മേനകേ! നീയെന്തു വൈകിച്ചുകൊള്ളുന്നു
ഞാനെങ്കിൽ മുമ്പു നടക്കുന്നുണ്ട്.''
''ഉർവ്വശിതാനിന്നും വന്നില്ലയോ തോഴീ!
ഗർവ്വിച്ചുനിന്നവൾ പോരാളെന്നും.''
''കന്ദർപ്പമാലിക തങ്കൈയിൽ കണ്ടാലും
സുന്ദരമായുള്ളോരിന്ദീവരം.''
[1]''നീന്നൊരു നന്ദിനി നന്നായി നിർമ്മിച്ചാൾ
മന്ദാരംതന്നുടെ പൂവുകൊണ്ട്
നന്ദിച്ചുനിന്നുടൻ നാല്പത്തു മാലകൾ
ഒന്നേക്കാളൊന്നതിസുന്ദരമായ്.''
''ശൃംഗാരമഞ്ജരി വന്നുതുടങ്ങിനാൾ
ഭംഗിയിൽ [2]ചേടിമാരോടുംകൂടി.''
''സുഭ്രൂവായുള്ളൊരു ബഭ്രൂവിലാസിനി
വിഭ്രമംകൊണ്ടു കളിക്കുന്നോളേ.''
[3]''മാലതിതാൻ നിന്നു മാല തൊടുക്കുന്നോൾ
ലീലാവതിക്കേതും വൈകീതില്ലേ.''
''ഹേമമണിഞ്ഞത്തു പോരുന്നതില്ലേതും
ഭൂമ കലന്നൊരു ഹേമയ്ക്കിന്നും.''
''കാഞ്ചനശാലിനി വന്നത്തു കണ്ടാലും
കാഞ്ചിയും കൈക്കൊണ്ടു താങ്ങിത്താങ്ങി.''
''പേശലവാദിനീ! നീയിങ്ങു പോരിപ്പോൾ
പേശുന്ന കാലമിതല്ല ചൊല്ലാം.''
''സാഹിത്യകേളികളിന്നാധിക്യമുണ്ടല്ലൊ
സാധിച്ചാളല്ലൊ താൻ ചൊന്നതെല്ലാം.''
''സംഗീതലീലതൻ ഭംഗികൾക്കേതുമേ
ഭംഗംവരുത്തൊല്ലാ മങ്കമാരേ!''
''ആനന്ദലീലയ്ക്കു ദീനതയെന്തുള്ളിൽ
ആനന്ദമേതും തെളിഞ്ഞതില്ലേ?''
''സീമന്തവേണിതാൻ കാമിച്ചുനിന്നതോ
ചേമന്തിപ്പൂവിനെപ്പിന്നെപ്പിന്നെ.''
''കൊങ്കകൾ രണ്ടിലും കുങ്കുമമാണ്ടു നൽ—
പങ്കജമാലിനി വന്നത്തു കാൺ

1. നീന്നൊരു മാലിനി
2. താനും തൻ ചേടിമാരും
3. മാനിനീതാനെന്നും മാലതൊടുക്കുമ്പോൾ

ബാലാതപംകൊണ്ടു ചാലച്ചുവന്നുള്ള
ശൈലങ്ങളാണ്ടൊരു വല്ലിപോലെ.''
''അംഗനമാരിലിന്നംഗജമാലിക—
യ്ക്കംഗങ്ങളാം നല്ലതേ ഭംഗി കണ്ടാൽ.''
''ഉല്ലലലീലയ്ക്കു ശില്പം കലർന്നുള്ള
ചെപ്പകമാം മുപ്പത്തുമിപ്പോഴാം വന്നു.''
''ആശ്ചര്യമേറേണ്ടികൾ മാത്സര്യമുണ്ടെന്ന—
തീശ്വരനാണെ ഞാൻ ചൊല്ലീതില്ലേ.''
''കങ്കുമം നല്ലാഞ്ഞിട്ടുള്ളിൽ വെറുപ്പുണ്ടു
പങ്കജലീലയ്ക്കു നമ്മൊടെല്ലാം.''
''പോരെന്നു ചൊല്ലാഞ്ഞു കാരുണ്യവല്ലിതാൻ
പോരുന്നോളല്ലപോലെന്നു കേട്ടു.''
''മാലേയലീലയ്ക്കു ചേലകവും പോരാഞ്ഞു
മാല്യുള്ളിലുണ്ടെന്നു കേട്ടുതിപ്പോഴാം.''
''കർപ്പൂരവാണിയും കസ്തൂരിവേണിയും
മുല്ലാടേ പോന്നാർപോലെന്നു കേട്ടു.''
''ശംഖിനിയോടു വെറുക്കേണ്ട തോഴി! നീ
തങ്കെയേയല്ലോ തനിക്കതെക്കു.''
''കസ്തൂരിമഞ്ജരിക്കാത്താരിലുണ്ടേററം
ധിക്കാരമിന്നിന്നു നമ്മെയെല്ലാം.''
''സാരസ്യകേളിക്ക സാരസ്യം തൂകി നി—
ന്നാലസ്യമാകുന്നതുണ്ടു നേരേ.''
''മാലേയകാമിനി കീലാലലീലയാം
ബാലയുമായിട്ടു വന്നതു കാൺ.''
''ചന്ദ്രികേ! നീയെന്തു മന്ദമായ് നിന്നേച്ചു
വൃന്ദാവനത്തിന്നു പോകണ്ടാതോ?''
''നന്മണം പൊങ്ങിന കസ്തൂരി, കർപ്പൂരം
നന്നായ് പൊടിച്ചുള്ള ചൂർണ്ണമെല്ലാം
പെട്ടകംതന്നിൽ നിറച്ചിട്ടു കൊണ്ടുവാ
ഒട്ടേടം ഞാൻ പിന്നെ നീയെടുപ്പൂ.''
''പുഷ്പങ്ങളൊന്നും മറക്കൊല്ലാ തോഴീ! നീ
ചെപ്പകംതന്നിൽ ഞാൻ വച്ചതെല്ലാം.''
[1]''ചാന്തുകോലെന്തു നീ ചാട്ടിക്കളഞ്ഞുതേ
ഭ്രാന്തുണ്ടോ തോഴീ! നിനക്കിന്നിപ്പോഴാം.''
''ശാരികപ്പൈതലേ! കൈവിട്ടുപോകൊല്ല
ചാരത്തു പോരിങ്ങു ദൂരത്തൊന്തോ?''
''അന്നക്കിടാവിന്നു പാൽ കൊടുക്കേണമേ
പിന്നെയാമെന്നാ[2]ലിടങ്ങേറുണ്ടാം.''

1. ചാന്തുകോലെന്തിന്നു ചാണ്ടിക്കളഞ്ഞു നീ—ചാട്ടിക്കളഞ്ഞു
2. ഇടങ്ങേടുണ്ടാം

''കോകിലപോതകം കൂകുന്നതിപ്പോഴും
കോഴയായ് നിന്നു പൈയിച്ചല്ലല്ലീ.''
''എണത്തിന്മൈതലെ ക്ഷീണമാക്കൊല്ലാതെ
വേണുന്നതെല്ലാം കൊടുത്തായല്ലീ?''
''കേകിക്കിടാവിനെക്കൂടിയെടുത്തുകൊൾ
കൂകി നിൻ പിന്നാലെ വന്നതു കാൺ.''
തങ്ങളിലിങ്ങനെ നിന്നു പറഞ്ഞോരോ
ഭംഗികലർന്നുള്ളൊരംഗനമാർ
വ്യോമത്തിലീടിന യാനത്തിന്മേലേറി-
പ്പോകത്തുടങ്ങിനാർ വേഗത്താലേ.
വാനവരെല്ലാരും വാനിലേ മാതരും
വാനവർകോൻതന്നോടൊത്തുകൂടി
ലീലകൾകൊണ്ടു കളിച്ചു പുളച്ചോരോ
മേളം കലർന്നു പോകുന്നേരം
ദൂരത്തുനിന്നു വരുന്നതു കാണായി
നാരദനാമവൻ നന്മുനിയെ.
നാരായണാ! കൃഷ്ണാ! എന്നു തുടങ്ങിന
നാമങ്ങളോരോന്നേ പാടിപ്പാടി
ചാരത്തു ചെന്നിട്ടു ചോദിച്ചനേരത്തു
നാരദൻ ചൊല്ലിനാനെല്ലാരോടും:
''വല്ലവീവല്ലഭൻ വല്ലവിമാരുമായ്
അല്ലൽ കളഞ്ഞു കളിക്കുന്നോന്താൻ.
എന്നതു നിങ്ങളോടിങ്ങനെ ചൊല്ലുവാൻ
ഏററമുഴറേറാടു വന്നതിപ്പോൾ
കൈലാസവാസിയും മാമലപ്പെണ്ണുമായ്
ലീലകലർന്നിതാ പോയിതിപ്പോൾ.
മംഗലനായൊരു പങ്കജയോനിയും
മാമുനിമാരുമായ് വന്നു കണ്ടാൻ
നാമിനിയെല്ലാരും കാലത്തെപ്പാരാതെ
നാഥനുള്ളേടത്തു പോകവേണം.'''
നാരദനിങ്ങനെ ചൊന്നതു കേട്ടുള്ള
വാനവരെല്ലാരും പോകുന്നേരം
കല്പകപ്പൂമണംതന്നെയും വെന്നുനി-
ന്നത്ഭുതമായൊരു തെന്നൽ വന്നു.
പാച്ചൽ തുടങ്ങിന വാനവരെന്നപ്പോൾ*
ആശ്ചര്യമാണ്ടുടൻ നിന്നെല്ലാരും
നാരദന്തന്നോടു പാരാതെ ചോദിച്ചാർ
വാരാളും തെന്നൽതൻ കാരണത്തെ.

* എല്ലാരുമാശ്ചര്യമാണ്ടുടൻ നിന്നാരപ്പോൾ

''ഇങ്ങനെയുള്ളൊരു തെന്നലേയെങ്ങൾ പ്ര—
ണ്ടെന്നുമൊരേടത്തു കണ്ടതില്ലേ.
നന്ദനംതന്നിൽ കളിക്കുന്ന നേരത്തു
സുന്ദരിമാരോടു കൂടിച്ചെമ്മെ
താമരപ്പൊയ്കയിൽ ചെന്നങ്ങിറങ്ങീട്ടു
താർമധു മെല്ലവേ കൊണ്ടുകൊണ്ട്
ചൊല്ലെററു നിന്നൊരു കല്പകശാഖികൾ
പുഷ്പങ്ങൾതോറും കളിച്ചു പിന്നെ
വാമവിലോചനമാരുടെ കൊങ്കയിൽ
വാർമെത്തും ചന്ദനച്ചാററിൽ നീന്തി
വാരണവീരൻകവിൾത്തടംതന്നിലേ
ചേരും മദാംഭസ്സിൽ മുങ്ങി മുങ്ങി
മന്ദമായ് വന്നൊരു തെന്നലുമിങ്ങനെ—
യെന്നുമേയെങ്ങളോ കണ്ടതില്ലേ.''
ശോഭകലർന്നൊരു നാരദൻ ചൊല്ലിനാൻ
ചോദിച്ചു വാനവരെല്ലാരോടും:
''ആനായർകോനും തൻ മാനിനിമാരുമായ്
ആനന്ദംപൂണ്ടു കളിക്കുന്നേരം
ആയർകോൻതന്നുടെ പൂവൽമെയ്തന്നിലേ
തൂവിയർപ്പുണ്ടായി മേവീതല്ലോ.
തൂവിയർപ്പീടിന പൂമേനിതന്നിലേ
താവി വരുന്നൊരു തെന്നലിവൻ.
എന്നതുകൊണ്ടല്ലോ മററുള്ള തെന്നലേ
വെന്നുള്ള വെണ്മയിവന്നുണ്ടായി.
'കാർതൊഴുംവേണിമാരോടു കലർന്നുടൻ
കാർമുകിൽവർണ്ണൻ കളിക്കുന്നോനെ'
എന്നതു നമ്മോടു ചൊല്ലുവാനായിക്കൊണ്ടു
വന്നതാനിങ്ങിവനെന്നു തോന്നും.''
നാരദനിങ്ങനെ ചൊന്നൊരു നേരത്തു
വാനവരെല്ലാരും വിസ്മയിച്ചാർ.
നേരററുനിന്നൊരു ഗാനത്തെക്കേൾക്കായി
ദൂരത്തുനിന്നുടനെന്നനേരം.
കാൽച്ചിലമ്പൊച്ചയും കേട്ടൊരു നേരത്തു
പാച്ചൽ തുടങ്ങിനാരെല്ലാരുമേ.
ആനായർനാഥൻ കളിക്കുന്നതിന്നീതെ
വാനവരെല്ലാരും ചെന്നു നിന്നാർ
വല്ലവിമാരുടെ പുണ്യമായുള്ളൊരു
വല്ലരി കാച്ചൊരു നൽഫലത്തെ
മെല്ലവേ നിന്നുടൻ ചൊല്ലേറും വാനവർ
എല്ലാരുമേ കണ്ടാർ കൺകുളുക്കെ.

ഓലക്കമാണ്ടുള്ള മാണിക്കക്കൽകളിൽ
നീലക്കൽ നിന്നു വിളങ്ങുംപോലെ
ഈരണ്ടുപാട്ടുമങ്ങോരോരോ നാരിമാർ
വാരുററു നിന്നു തൻ കൈ പിടിച്ചാർ.
മുററെ നിന്നുള്ളൊരു തൂവിയർപ്പേന്തിന
നെററിമേൽ പററവേ കുന്തളങ്ങളും
കോലക്കുഴൽതന്നെ മേളത്തിലൂതി നൽ
ത്താളത്തിൽ ചേർത്തുടൻ മെല്ലെ മെല്ലെ
കല്ലുകളെല്ലാ[1]മലിഞ്ഞു വരുംവണ്ണം
വല്ലവിമാരുമായ് പാടിപ്പാടി
നാഥനായുള്ളൊരു പൂതനവൈരിതാൻ
നൂതനലീലകൾ കോലുന്നേരം
വാനവരെല്ലാരും വാനിലെപ്പൂവെല്ലാം
മേനിയിൽ തൂകിനാർ മെല്ലെ മെല്ലെ.
വാരുററുലാവിന ഭേരികളെല്ലാമേ
പാരിച്ചുനിന്നുടനൊച്ചകൊണ്ടു
കൊമ്പുകളും കാളങ്ങളും ശംഖുകളും ചിഹ്നങ്ങളും
[2]വൻപിൽ മുഴന്നു തുടങ്ങീതപ്പോൾ.
ലാവണ്യമാണ്ടുള്ള ലാസികമാരെല്ലാം
ലാളിച്ചു ലാസ്യം തുടങ്ങിനാരേ.
ബന്ധുരന്മാരായ ഗന്ധർവന്മാരെല്ലാം
ചന്തമായ്പ്പാടിനാരാടുംനേരം
മാമുനിമാരെല്ലാം നാന്മുഖനോടൊത്തു
സാമത്തിൻ ഗാനത്തെച്ചെയ്താരപ്പോൾ
വന്ദികളെല്ലാരും വാഴ്ത്തിത്തുടങ്ങിനാർ
നന്ദതനൂജനെപ്പിന്നെപ്പിന്നെ.
സൂതന്മാർ മാഗധർ ചാരണർ കിന്നരർ
നൂതനമായിപ്പുകണ്ണുനിന്നാർ.
പൂത്തുകിന്നിന്നുള്ള വാനവരെല്ലാർക്കും
പൂർത്തിയായില്ലേതും കണ്ടുതോറും.
വിണ്ണവർനായകനിങ്ങനെ ചൊല്ലിനാൻ
കണ്ണന്റെ കാന്തിയെക്കണ്ടനേരം:
''ആയിരം കണ്ണെനിക്കുണ്ടായതോർക്കുമ്പോൾ
ആയതിയായ്‌വന്നു ചൊല്ലാമിപ്പോൾ.''
വാനവർകോൻതന്റെ കാമിനിയായൊരു
മാനിനിതാനും മററുള്ളോരെല്ലാം
മാധവൻതന്നുടെ കാന്തിയെക്കണ്ടപ്പോൾ
മാരമാലാണ്ടുടൻ മാഴ്കിനിന്നാർ.

1. അലിഞ്ഞീടുംവണ്ണമാ വല്ലവിമാരുമായ്
2. വമ്പിൽ മുഴങ്ങത്തുടങ്ങി

ഓരോരോ നാരിയെപ്പുണർന്നതെല്ലാമേ
ചാരത്തുനിന്നുടൻ കണ്ടതോറും
പാരമായ് വന്നൊരു മാരമാലുള്ളത്തിൽ
ഓരോരോ വാനവനാരിമാർക്കോ.
കാമൻെറ കോമരമായി വിളങ്ങുന്ന
വാമവിലോചനമാരെല്ലാരും
കാർവ്വർണ്ണന്തങ്കളി കാണുമ്പൊഴിങ്ങനെ
കാമം പൊഴിഞ്ഞു പറഞ്ഞുനിന്നാർ:
''വല്ലവിമാരുടെ പുണ്യവിലാസത്തെ
വല്ലീലയല്ലോ നാം പൂണ്ടുകൊൾവാൻ
ഇണ്ടൽ തിരണ്ടു നിന്നെന്നതുകൊണ്ടല്ലൊ
കണ്ടു കൊതിക്കമാറായിതിപ്പോൾ.
പങ്കജലോചനൻ തങ്കരംകൊണ്ടൊരു
മങ്കമുഖംതന്നിൽ മെല്ലെ മെല്ലെ
സ്വേദങ്ങൾ പോമ്മാറു നിന്നു തലോടീട്ടു
ഖേദങ്ങൾ തീർത്തതു കണ്ടായോ നീ?''
''കണ്ടേനേ കണ്ടേനേ കൺകുളുർക്കുംവണ്ണം
ഇണ്ടലാകുന്നതേ കണ്ടതോറും.''
''മറ്റൊരു മാനിനിതന്മുഖംതന്നിൽ തൻ—
കുററമകന്ന മുഖത്തെ വെച്ച്
പാതി മെതിഞ്ഞൊരു താംബൂലം തന്നുടെ
വാകൊണ്ടു നല്കിനാൻ കണ്ടായോ നീ?''
''കൊല്ലാതെ കൊല്ലാതെ തോഴീ നീയെങ്ങളെ—
ക്കണ്ടാലിതേതും പൊറുക്കരുതേ.''
''നൃത്തംകൊണ്ടേറ്റം തളർന്നൊരു നാരിതാൻ
പൊൽത്താരിൽമാതുതൻ കാന്തനുടെ
തോളിൽ മുഖംവച്ചു നിന്നതു കാണുമ്പോൾ
ഉളളമെടുക്കുന്നതെന്നുള്ളിലേ.''
''ചാരത്തു നിന്നൊരു മാനിനിതന്നുടെ
നേരററ കുന്തളം ചീന്തിച്ചീന്തി
വെണ്മ തിരണ്ടൊരു നന്മുഖംതന്നിലേ
ചുംബിച്ചു നിന്നതു കാൺക തോഴീ!''
''ചാലത്തളർന്നൊരു മാനിനിതന്നുടെ
ബാലപ്പോർകൊങ്ക തലോടിപ്പിന്നെ
മേളത്തിൽനിന്നൊരു രോമാളിതന്നുടെ
മൂലത്തെത്തേടുന്ന കൈ കണ്ടായോ?''
''ആലസ്യമാണ്ടൊരു മാനിനിതന്നെത്തൻ—
മാറത്തു ചേർത്തുകൊണ്ടാസ്ഥയോടെ
ചേലത്തലകൊണ്ടു മെല്ലവേ വീതുവീ—
താലസ്യം പോക്കിനതുണ്ടോ കണ്ടു?''

''കോമളനായൊരു കാർമുകിൽവർണ്ണൻതൻ
വായ്മലർതേനുണ്ടു മെല്ലെ മെല്ലെ
തന്നെ മറന്നു കിടന്നതു കണ്ടാലും
ധന്യയായുള്ളൊരു വല്ലവിതാൻ.''
''ചാരത്തു നിന്നൊരു മാനിനി മാധവൻ–
മാറു തന്മാറിലേ ചേർത്തു ചെമ്മേ
മാനിച്ചു മാനിച്ചു മാപാപി പൂണ്ടുനി–
ന്നാനന്ദയായതു കണ്ടായോ നീ?''
''മാധവൻതന്നുടെ മാറത്തു കണ്ടാലും
മാനിനിതന്മുലക്കുങ്കുമത്തേ
വല്ലവിമാർമുലമുള്ളിലേ രാഗന്താൻ
മെല്ലെപ്പുറത്തു പരന്നപോലെ.''
വാനിലെ നാരിമാർ തങ്ങളിലോരോരോ
വാർത്തകളിങ്ങനെ ചൊല്ലുന്നേരം
വാസവനന്ദനനേരൊത്ത നാഥനും
രാസമായുള്ളൊരു ലീല തന്നെ
*മാനിച്ചുനിന്നു കളിച്ചു ചിരംനേരം
മാതരുമായിത്തളർന്നുനിന്നാൻ.
ചുഴവും മാനിനിമാരുമായന്നേരം
പാഴററ ഭൂതലം ചേർന്നിരുന്നു
ചാല വിളങ്ങിന താരകജാലങ്ങളാം
ചൂഴും വിളങ്ങിന തിങ്കൾപോലെ.
കാളിന്ദിതന്നുടെ ഭൂതനായുള്ളൊരു
വാർതെന്നൽ വന്നടനെന്നനേരം
''സ്വേദങ്ങളാണ്ടൊരു നിങ്ങളെന്തിങ്ങനെ
ഖേദങ്ങളാണ്ടിങ്ങു നിന്നുകൊണ്ടു
നേരററു നിന്നൊരു കാളിന്ദിതന്നെയി–
ച്ചാരത്തു നിന്നതറിഞ്ഞില്ലയോ?''
എന്നങ്ങു ചൊല്ലുന്നോനെന്നകണക്കേതാൻ
മന്ദമായ് ചെന്നു തലോടിനിന്നാൻ
വാർതെന്നലേററൊരു നേരത്തന്നാരിമാർ
കാർവർണ്ണനോടൊത്തു മെല്ലെ മെല്ലെ
''കാളിന്ദിതന്നിലിറങ്ങിക്കളിക്കേണം
മേളംകലർന്നനാ''മെന്നു ചൊല്ലി.
പോകത്തുടങ്ങിനാർ പോർകൊങ്ക ചീർത്തിട്ടു
മാഴ്കുന്ന മല്ലിടയോടുംകൂടി.
തീരത്തു നിന്നൊരുനേരത്തു കാണായി
വാരുററ കാളിന്ദിതന്നെച്ചെമ്മേ—

* മാനിച്ചുനിന്നു കളിച്ചിരുന്നന്നേരം
മാധവൻ മാനിനിമാരുമായി

കാളിമകൊണ്ടുടൻ കൂടിപ്പിറന്നൊരു
കാലനെത്തന്നെയും വെന്നു നിന്നോരം.
നീലക്കരികിങ്കണ്ണിയായൊരു കുന്തളം
നീളെ വിരിച്ചു ചമച്ചു ചെമ്മെ.
സന്തതം പൂമധുവുണ്ടൊരു വണ്ടായ
കുന്തളംകൊണ്ടു വിളങ്ങിനിന്നോരം.
വീചികളാകിന ചില്ലികൾ തന്നുടെ
ലീലകൾ ചാലക്കലർന്നു നിന്നോരം.
ചാടുന്ന മീനങ്ങളായൊരു കണ്ണിഴി
ചാലേ മഴററിയെറിഞ്ഞു ചെമ്മെ.
ഫേനങ്ങളായൊരു പുഞ്ചിരിതന്നെക്കൊ-
ണ്ടാനന്ദമുള്ളിൽ തഴപ്പിക്കുന്നോരം.
കമ്രമായ് നിന്നങ്ങു കംബുവായുള്ളൊരു
കണ്ഠംകൊണ്ടേററം വിളങ്ങിച്ചെമ്മേ.
കോരകമാകിന കൊങ്കകളെക്കൊണ്ടു
കോമളകാന്തി കലർന്നു നിന്നോരം.
*ആവർത്തമായി വിളങ്ങിന നാഭികൊ-
ണ്ടാബദ്ധകാന്തി കലർന്നുനിന്നോരം.
ഓളമായുള്ളൊരു ചേലയെത്തന്നെയും
ഒട്ടൊട്ടു മെല്ലവേ നീക്കി നീക്കി
തന്നിലിരുന്നു നിരന്നുടൻ കൂകുന്നോ-
രന്നങ്ങളായൊരു കാഞ്ചിതന്നാൽ
അങ്കിതമായ മണൽത്തിട്ടയാകിന്നോ-
രൽക്കിടമൊട്ടൊട്ടു കാട്ടിക്കാട്ടി
സുന്ദരിയായിട്ടു നിന്നു വിളങ്ങിനാൾ
നന്ദതനൂജൻതൻ മുന്നൽച്ചെമ്മേ.
കാളിന്ദിതന്നുടെ കാന്തിയെക്കണ്ടപ്പോൾ
കാർമുകിൽവർണ്ണൻതന്നുള്ളിൽ ചെമ്മേ,
'ഇന്നിവൾ തന്നിലേ മഗ്നനായ് നിന്നു ഞാൻ
നന്നായ് രമിക്കേണ'മെന്നു തോന്നി.
ശോഭ കലർന്നുള്ള ഗോപികമാരെല്ലാം
ഗോവിന്ദൻതൻമുഖം നോക്കിപ്പിന്നെ
ഓടിച്ചെന്നെല്ലാരും കേടററ വെള്ളത്തിൽ
ചാടിത്തുടങ്ങിനാർ ചൂടു പോവാൻ.
നീന്തിത്തുടങ്ങിനാർ താന്തമാരായുള്ള
കാന്തമാരെല്ലാരും കാന്തനുമായ്.
പാരിച്ച വെള്ളത്തിൻ കീഴേ പോയെല്ലാരും
ദൂരത്തു ചെന്നു നികന്നുടനെ.

* ആവർത്തമായി വിളങ്ങിന കാഞ്ചി

തേകിത്തുടങ്ങിനാർ തങ്ങളിലെല്ലാരും
മാഷ്ഠിത്തുടങ്ങിനാർ കൈ തളർന്നു.
'എന്നെത്തൊടൊല്ലാ നീ'യെന്നങ്ങു തങ്ങളിൽ
ഒന്നൊത്തു നീന്തിനാർ നീളെ നീളെ.
ആഴമുള്ളേടമറിഞ്ഞങ്ങു മുങ്ങീട്ടു
പൂഴിയും വാരി നീകന്നു പിന്നെ.
നീടുററ നാരിമാർ കണ്ണനോടൊന്നൊത്തു
കൂടികാലെന്നു കളിക്കുന്നേരം
മാറത്തു ചാടേണമെന്നങ്ങു തങ്ങളിൽ
വീരത്വമാണ്ടു പറഞ്ഞു ചെമ്മെ.
പങ്കജത്താർമാനിനി ഗൂഢം വസിക്കുന്ന
നീടുററ മാറിലമ്മാതരെല്ലാം.
ഓടിച്ചെന്നമ്പോടു ചാടിത്തുടങ്ങിനാർ
കേടററ രാഗം തഴക്കയാലേ.
കണ്ണനു ചാടുവാൻ മാറിടം കാട്ടീട്ടു
നിന്നു വിളങ്ങിനാർ നാരിമാരും.
ഈരേഴു ലോകങ്ങളൊക്കെച്ചുമന്നോന-
ന്മാറിടംതന്നിലേ ചാടുംനേരം
നല്ലൊരു നന്മേനിതന്നുടെ പൂവല്പ്പോലെ
മെല്ലവേ വീണതായെന്നു തോന്നി.
വാർകൊണ്ടു വീചികളോരോന്നേ ചെന്നിട്ടു
പോർകൊങ്ക തന്നിലലച്ചുന്നേരം
തങ്കൽ കലങ്ങിന കുങ്കുമച്ചാറുകൊ-
ണ്ടങ്കിതമായൊരു നേരത്തപ്പോൾ
*ശോണമായുള്ളൊരു ശോണമെന്നിങ്ങനെ
കാണുന്നോരെല്ലാർക്കും തോന്നിച്ചെമ്മേ.
കണ്മിഴിതന്നിലണിഞ്ഞുള്ളോരഞ്ജനം
ചെമ്മേ കലങ്ങിച്ചമഞ്ഞനേരം
പങ്കത്തിലേറിന കാളിമ പിന്നെയും,
ഉണ്ടായി വന്നതു കണ്ടിരിക്കെ.
കാർമുകിൽവർണ്ണനാൻ മുങ്ങിന നേരത്തു
കാമിനിമാർക്കു കവിൾത്തടത്തിൽ
ത്തൂമ കലർന്നൊരു പുഞ്ചിരി മിന്നീട്ടു
കാരംമയിക്കൊണ്ടുടൻ കാണായപ്പോൾ
ആണ്മ പറഞ്ഞുടനേ ചിലരന്നേരം
മേന്മേലേ നീന്തിത്തളർന്നുടനേ
നീരാക്കണ്ണാരെല്ലാരും നിന്നു വിളങ്ങിനാർ
ആകണ്ഠമായൊരു തോയംതന്നിൽ.

* ശോണാമെന്നിങ്ങനെ കണ്ടന്നോരെല്ലാർക്കും
തോന്നിത്തുടങ്ങിതു ചാലച്ചെമ്മെ

വണ്ടിണ്ടയെല്ലാമന്നാരിമാർതന്മുഖം
കണ്ടൊരു നേരത്തു വാരിതന്നിൽ
താമരപ്പൂക്കളാം വിരിഞ്ഞുതെന്നോർത്തിട്ടു
താർമധുതന്നെ വെടിഞ്ഞു ചെമ്മെ.
ചാല വിളങ്ങിയുള്ളാനനമോരോന്നിൽ
ചാടിത്തുടങ്ങിതേ പാടിപ്പാടി.
തോയത്തിലാടിന ലീലകളോരോന്നേ
മായംകളഞ്ഞു കളിച്ചു പിന്നെ
ആയർകോൻതാനുമന്നാരിമാരെല്ലാരും
തോയത്തിൽനിന്നങ്ങു തീരത്തായാർ.
ചാരുതയുള്ളൊരു കൈത്തണ്ടമീതേ തന്നി
നീരോലും കുന്തലും ചേർത്തു ചെമ്മെ
ഈഷൽ കിഴിഞ്ഞൊരു നീവിയെത്തന്നെയും
[1]ഊഷത്വമാകാതെ താങ്ങിത്താങ്ങി
മന്ദമായ്പ്പോയങ്ങു നിന്നു വിളങ്ങിനാർ
നന്ദജൻതന്നുടെ സുന്ദരിമാർ.
ഹംസങ്ങളോടു പിണങ്ങേണ്ട നാമെന്നു
സംസാരമോർത്തല്ലോ നൂപുരങ്ങൾ
ഏതുമേ മിണ്ടാതെ നിന്നതന്നേരത്ത-
പ്പാഥോജലോചനമാർ പോകുമ്പോൾ
നേർത്തുള്ള ചേലകളാർദ്രങ്ങളായപ്പോൾ
ചീർത്തുള്ളൊരൽക്കിടം കാണായ്‌വന്നു.
എന്നതുകൊണ്ടുള്ള നാണത്തെപ്പൂണ്ടല്ലീ
ഏതുമേ മിണ്ടാഞ്ഞു കാഞ്ചിയപ്പോൾ?
വല്ലവിമാരെല്ലാം വെള്ളത്തിൽനിന്നുടൻ
മെല്ലെക്കരയേറി നിന്നനേരം
ചാരുവായുള്ളൊരു പാരിജാതം വന്നു
നാരിമാരെല്ലാർക്കും കൂറ നല്കി.
കാറ്റകന്നുള്ള കൂറകളോരോന്നു
തെറ്റെന്നു വാങ്ങിനാർ വല്ലവിമാർ.
നേരററ കൂറകളോരോന്നേ നാരിമാർ
വാരററു നിന്നുടൻ ചാർത്തുംനേരം
കാർമുകിൽവർണ്ണൻതൻ കണ്മുനതാനപ്പോൾ
പാരം തളർന്നതേ പാഞ്ഞു പാഞ്ഞു.
[2]കസ്തൂരി ഗോരോചനാദികളാം ചന്ദനം
കർപ്പൂരം കൂട്ടിയരച്ചു ചെമ്മെ
വ്യോമത്തിൽനിന്നുടൻ വന്നതു കാണായി
വാർമെത്തും ഭാജനമോരോന്നിലേ.

1. ഊഷത്വം വരാതെ    2. കസ്തൂരിരോചനം കുങ്കുമം ചന്ദനം

മാലതികൊണ്ടു തൊടുത്തുള്ള മാലകൾ
ചാല വരുന്നതും കാണായപ്പോൾ
വെണ്മ കലർന്നു വിളർത്തു ചമഞ്ഞുള്ള
താംബൂലജാലവും വന്നതായി.
കാമ്യങ്ങളായുള്ളതെല്ലാമെ പിന്നെയും
കാണ്മാറു മേന്മേലേ വന്നതായി.
ചൊല്ലിയന്നുള്ളൊരു വല്ലവിമാരെല്ലാം
നല്ലൊരു ഭൂഷണമാണ്ടോരപ്പോൾ.
ശൃംഗാരംതന്നുടെ രംഗമായ് നിന്നൊരു
മംഗലപ്പൂങ്കാവിൽ പുക്കു പിന്നെ
ഭംഗിയിൽ മേവിനാരംഗനമാരെല്ലാം
പങ്കജലോചനനോടുംകൂടി.
വട്ടമിട്ടെല്ലാരും മട്ടോലുംവാണിമാർ
ഇഷ്ടമായ്യെല്ലെന്നിരുന്നനേരം
പൂങ്കാവുതന്നുടെ കാന്തിയെക്കണ്ടിട്ടു
പൂതനവൈരിതാൻ ചൊന്നാനപ്പോൾ:
‘‘രാവെന്നു ചൊല്ലുകിൽ പോരായ്മയില്ലേതും
കാവായി നില്ക്കുമിക്കാനനത്തെ,
തിങ്ങിവിളങ്ങിന പാദപജാലംകൊ–
ണ്ടെങ്ങുമേ പൊങ്ങിയുണ്ടന്ധകാരം.
ചാലേ വിരിഞ്ഞുള്ള പൂവുകളാകിന
താരകജാലവുമുണ്ടു ചെമ്മെ
ത്തൂമ കലർന്നുള്ള പൂമകരന്ദമാം
കോമളമഞ്ഞുനീർ വീണുമുണ്ട്.
ദുഃഖമായുള്ളൊരു പുഷ്കരവല്ലഭൻ
മുറ്റു[1]മിതിൽത്തന്നെയസ്തമിച്ചു.
ചേണുററ നീങ്ങടംതന്നാനനമാകുന്നൊ–
രേണാങ്കബിംബങ്ങളുണ്ടതല്ലോ.
[2]മേന്മതിരണ്ടൊരിപ്പൂങ്കാവിൽനിന്നിപ്പോൾ
മേദുരയായൊരു രാത്രിയെക്കാൺ!’’
വാർഷ്ണീനാനിങ്ങനെ വാർത്താരിൽമാത്തുതാൻ
ആസ്ഥയിൽ പൂണ്ടന്ന മാറുടയോൻ.
വല്ലവിമാരുടെ നമ്മുഖംതന്നിലേ
മെല്ലവേ നോക്കിനിന്നൊട്ടുനേരം
വാർഷ്ണീനിന്നുള്ളൊരു വാർത്തയെച്ചൊല്ലിനാൻ
പാർത്ഥന്റെ സാരഥിയാകും വീരൻ:

---

1. ഇതിൽത്തന്നെയസ്തമിച്ചു
2. വെണ്മ തിരണ്ടൊരിപ്പൂങ്കാവിൽനിന്നപ്പോൾ
മേദുരയായൊരു രാത്രിയും കാൺ

''വൃന്ദാവനംതന്നെ പെണ്ണായ് നിന്നതോ
സുന്ദരമായൊരു നിങ്ങടെമുഖം,
ചില്ലികളാകിന വല്ലരിജാലങ്ങൾ
ഉല്ലസിച്ചീടുന്നിതാ കാണാകുന്നു.
ചോരിവായായുള്ള പല്ലവംതന്നെയും
നേരേ നിറന്നൊണ്ട് കാണാകുന്നു.
തഞ്ചിയിരുന്നൊരു പുഞ്ചിരിയാകുന്നൊ-
രഞ്ചിതമുല്ലതൻ പൂവുമുണ്ട്.
കൊഞ്ചലായുള്ളൊരു കോകിലംതന്നുടെ
പഞ്ചമരാഗവുമുണ്ടു പെണ്മേ.
കുന്തളമാകിന വണ്ടിനങ്ങളെല്ലാം
ചന്തമായ് നിന്നു കളിച്ചുണ്ടല്ലോ.
ദന്തങ്ങൾതന്നുടെ പന്തികളായുള്ള
സുന്ദരകുന്ദംതൻ മൊട്ടുണ്ടല്ലോ
ശ്വാസമായുള്ളൊരു വാതവും മന്ദമായ്
വീശുന്നുണ്ടല്ലോയെപ്പോഴും
മേചകവേണിയാം കേകികൾതന്നുടെ
പീലികൾ നീളത്തിൽ ചാരത്തുണ്ട്.
മേദുരയായൊരു ചരയയുണ്ടിങ്ങിതിൽ
പാദപമൊന്നോടുംകൂടാതെതാൻ.''
മംഗലനായൊരു പങ്കജലോചനൻ
ഇങ്ങനെ ചൊന്നിട്ടു നിന്നനേരം
നാരിമാരെല്ലാർക്കും നല്ലൊരു പുഞ്ചിരി
ചോരിവായ്മീതേ പരന്നിതപ്പോൾ
വിദ്രുമവേദിക തന്നുടെ മീതെ നൽ
പുത്തൻനിലാവു പരന്നപോലെ.
പുഞ്ചിരി കണ്ടൊരു നേരത്തു ചൊല്ലിനാൻ
അഞ്ജനവർണ്ണൻതാൻ കൊഞ്ചിക്കൊഞ്ചി:
''പുഞ്ചിരിയായൊരു പൂവിതാ കാണായി
പെണ്മണിമാർ ചോരിവാച്ചെന്തളിർമേൽ
അത്ഭുതമിന്നിതു തൽഫലം കണ്ടാലും
കല്യാണ്ണിലായത്തു മങ്കമാരേ!''
ഇങ്ങനെ ചൊന്നുടൻ പിന്നെയും ചൊല്ലിനാൻ
നല്ലൊരു ചോരിവാതന്നെ നോക്കി:
''ചാലച്ചുവന്നൊരു തൊണ്ടിപ്പഴംതന്നെ-
ച്ചാരത്തുനിന്നതു കണ്ടു പെണ്മേ
പാഴനായുള്ളൊരിളങ്കിളി കണ്ടാലും
പഴവും നോക്കിത്തുടങ്ങിനാനേ.
പെട്ടെന്നു വന്നിതു കൊത്തുന്നതുണ്ടിപ്പോൾ
ഇഷ്ടമായുള്ളതാകുന്നിതല്ലോ.''

നിന്നൊരു നാരിമാരെന്നതു കേട്ടപ്പോൾ
നന്ദതനൂജന്മുഖത്തെ നോക്കി
ലജ്ജപൂണ്ടീടിനോരാനനം താഴ്ത്തിനി-
ന്നിച്ഛയിലെല്ലാരും മെല്ലെച്ചൊന്നാർ:
"മുല്ലകം കണ്ടാലും നല്ലൊരു തേൻപൊഴി-
ഞ്ഞുല്ലസിച്ചുള്ളൊരു പൂവുതന്നേ
മറ്റൊരു വണ്ടിന്നു നല്കാതെ നിന്നു ത-
ന്നുറ്റൊരു വണ്ടിനെപ്പാർത്തിപ്പോൾ."
ഇങ്ങനെ ചൊല്ലുമ്പോളംഗജൻചൊല്ലാലെ
കണ്ണന തങ്ങളിൽ കൈപിടിച്ചു
ലജ്ജതാൻ പിന്നെ ചെറുത്തുതുടങ്ങിനാൾ;
പിച്ചയായ് വന്നിതത്തായമൊട്ടോ?
പങ്കജനേർമുഖിമാരുടെ കൊങ്കക-
ളുന്നോടു പിന്നെത്തലോടുംനേരം
വെണ്ണ കവരുവാൻ മുന്നമുറിതന്നിൽ
മെല്ലവേ ചെല്ലുന്ന കൈതാനപ്പോൾ
നീവിതൻ ചാരത്തങ്ങാരുമേ കാണാതെ
മേവിത്തുടങ്ങീതു മെല്ലെ മെല്ലെ;
നല്ലാർതൻ മെയ്യിലെഴുന്നുള്ള രോമങ്ങൾ
ചൊല്ലീത്തുടങ്ങീതങ്ങെല്ലാരോടും
പയ്യവേ നിന്നൊരു നീവിതാനന്നേരം
കൈയുടെ വേലയെപ്പോക്കിച്ചമേ.
കൂറകൾ വാരിപ്പുണ്ടാടിയൊളിച്ചനാൾ
മോഹംകെടാഞ്ഞൊരു കണ്ണിണതാൻ
പൂരിച്ചു തന്നുടെ പാരിച്ച വാഞ്ഛിത.
പാരം കളിച്ചു പുളച്ചുതപ്പോൾ
പൂവില്ലോൻതന്നുടെ പൂവില്ലെടുത്തുടൻ
ചേവകം കാട്ടിനാനായവണ്ണം.
കൂരമ്പുകൊണ്ടെയ്തു താരമ്പന്തന്നോടു
പാരം പിണഞ്ഞൊരു വൈരമപ്പോൾ
പീയൂഷമായ് വന്നു കാമിനിമാർക്കെല്ലാം.
*കായാവിൻനേരൊത്ത കണ്ണൻമൂലം.
വല്ലവിമാരോളമെണ്ണമുണ്ടാമ്മാറു
മെല്ലവെ തന്നൊപ്പകത്തു പിന്നെ
ഹേമന്തകാലത്തു ദേവിയെപ്പൂജിച്ചു
കാമം തഴച്ചുള്ള കാമിനിമാർ
കാമിച്ചതെല്ലാമേ കാണി കുറയാതെ
കാമന്റെ മുമ്പിലേ നല്കിനാൻതാൻ.

* കായാവിന് പൂവൊത്ത മേനിമൂലം.

ചെന്തളിർ തങ്ങളിൽ ചേർന്നുടനാണ്ടീതേ
ചന്തമെഴുമാറു മെല്ലെ മെല്ലെ.
പുത്തനായുള്ളൊരു വിദ്രുമന്തന്നീതേ
മുത്തുകൾ ചേർന്നങ്ങമിന്നു പിന്നെ.
പങ്കജംതാൻ ചെന്നു ശംഖോടു ചേരുമ്പോൾ
ശംഖിന്മേൽ കാണായി നൽ പവിഴം.
പങ്കജകോരകംതങ്കലേ കാണായി
തിങ്കൾകിടാക്കൾതന്നങ്കുരങ്ങൾ.
രംഭകൾതന്നുടെ സുന്ദരമായൊരു
കന്ദത്തിൽ കാണായി തിങ്കൾതന്നെ.
കണ്ടായമിങ്ങനെ കാണായനേരത്തു
പെണ്മൗലിമാരായ വല്ലവിമാർ
തങ്ങളെക്കൈവിട്ടു ചെയ്യൊരു വേലതൻ--
ഭംഗികൾ ഞാനേതും ചൊല്ലവല്ലേൻ
എന്തൊരു വല്ലവിമാരുടെ പൗരുഷം
ചിന്തിച്ചതോറുമങ്ങത്ഭുതംതാൻ.
ശ്രീകണ്ഠൻതന്നുടെ കോദണ്ഡഖണ്ഡമ-
ണ്ഡാകുലമായി വിറച്ചുതല്ലൊ
മേന്മകലന്നൊരു നാന്മുഖംതന്നിലും
മേന്മേൽ മയങ്ങിച്ചമഞ്ഞുതായി
നാരായണങ്കൈയിൽനിന്നെഴുമായുധം
നേരേ മുനന്നു തുടങ്ങീതപ്പോൾ.
നീർക്കോഴിക്കൂട്ടമിക്കോൾക്കായതെന്നൊന്നു
നോക്കിത്തുടങ്ങീതങ്ങെല്ലാടവും
അന്നക്കിടാങ്ങളും കാല്ക്കൽ കളിച്ചുടൻ
ചെല്ലത്തുടങ്ങീതു മെല്ലെ മെല്ലെ.
ചാരത്തു നിന്നുള്ള ശാരികപ്പൈതങ്ങൾ
പാട്ടുകളോതിത്തുടങ്ങി ചെമ്മെ.
പാരാവതങ്ങൾക്ക പണ്ടേതിലേററവും
ചാരുവായ് വന്നതേ കൂകുന്നതും
മംഗലനായുള്ളൊരംഗജനന്നേരം
ഒന്നഞ്ഞൂറായിരം വില്ലൊടിഞ്ഞു.
ഭംഗിയിൽനിന്നൊരു സംഗരവും പിന്നെ
മങ്ങിത്തുടങ്ങീതു മെല്ലെ മെല്ലെ.
ചാപങ്ങളെല്ലാം തളർന്നു കലഞ്ഞുതേ
ശോണങ്ങളായ്വന്നു ബാണങ്ങളും.
ചേലെത്തുമാറുള്ള നീലത്തഴകളും
ചാലത്തളർന്നു വിരിഞ്ഞുതപ്പോൾ.
ചേണേലും ഞാണായിനിന്നുള്ള വണ്ടിനെ
കാണായിതന്നേരം ചിന്നുന്നതും.

വാരുററ ഗീതിന്നൊരു തോഷമനോജ്ഞാ
പാരം തളർന്നു മയങ്ങിനിന്നാ.
ആനന്ദവാരിധിയിലാണ്ടു കിടന്നുള്ളൊ—
രാനായനാരിമാരന്നേരം
മെല്ലെന്നെഴുന്നു നികന്നു തുടങ്ങിനാർ
അല്ലിത്താർബാണൻ വഴങ്ങുകയാൽ.
ചാമ്പിക്കലങ്ങി മയങ്ങിത്തളർന്നുടൻ
കൂമ്പിക്കഴഞ്ഞൊരു കണ്ണിണയും
നാലൊന്നിലേററവും തേഞ്ഞു ചമഞ്ഞിട്ടു
ചാലെ *വിളുത്തൊരു ചോരിവായും
വമ്പിലെഴുന്നുള്ള വീർപ്പുകളെക്കൊണ്ടു
കമ്പമിയന്നുള്ള കൊങ്കകളും
ഖിന്നതപൂണ്ടുള്ളൊരൽക്കിടംതന്നെയും
തിണ്ണം തളർന്നുള്ള തിൺത്തുടയും
ചാലധരിച്ചുടൻ നിന്നു വിളങ്ങിനാ—
രോലക്കമൊണ്ടുള്ള ബാലികമാർ.
പാർശ്വപ്രണങ്ങളിൽ പാറുന്ന കേശങ്ങൾ
ആശ്വസിച്ചൊന്നൊന്നേ നീക്കി നീക്കി
പൊട്ടിത്തെറിച്ചുള്ള ഭൂഷണജാലങ്ങൾ
ഒട്ടൊട്ടു കൈകൊണ്ടു മെല്ലെ മെല്ലെ.
തിങ്ങിയെഴുന്നൊരു നാണവും പ്രേമവും
തങ്ങിന കൺമുനകൊണ്ടു ചെമ്മെ.
കാമുകനാകിന കാർവ്വർണ്ണന്തന്മുഖം
കാമിച്ചു പിന്നെയും നോക്കി നോക്കി
നിന്നു വണങ്ങുന്ന കാമിനിമാർമുഖം
മെല്ലവേ നോക്കി ചിരിച്ചു നന്നായ്
വാരിജലോചനൻ ചൊല്ലിനാനന്നേരം
വാരുററ നാരിമാരെല്ലാരോടും:
“അന്ത്യമായുള്ളൊരു യാമമണഞ്ഞുതേ
ചിന്ത പുലമ്പുന്നുള്ളിലിപ്പോൾ
ഇന്നിനി നമ്മിലേ ലീലകൾ നിന്നതായ്
എന്നാലിന്നിങ്ങളോ മങ്കമാരേ!
അമ്പാടിതന്നിലേ വൈകാതെ പോകണം
കിം ഫലമിന്നിങ്ങുനിന്നിനി നാം?
കാന്തന്മാരെല്ലാരും കാണാഞ്ഞു നിങ്ങളെ
താന്തന്മാരായല്ലോ മേവുന്നിപ്പോൾ.”
മല്ലവിലോചനനിങ്ങനെ ചൊന്നപ്പോൾ
മല്ലവിലോചനമാരെല്ലാരും

* വെളുത്തുള്ള ചോരിവായും

കേട്ടതില്ലത്രമേയെന്നൊരു ഗോവരോ—
കാട്ടിയങ്ങെല്ലാരും നിന്നുകൊണ്ടാർ.
പുഞ്ചിരിതൂകിനിന്നഞ്ചനവർണ്ണനാൻ
ചെഞ്ചെമ്മേ ചൊല്ലിനാനെന്നനേരം:
‘‘നാളെയുമിങ്ങനെ കൂടിപ്പോന്നിന്നി
മേളത്തിൽനിന്നു കളിക്കാമല്ലോ
ഇന്നിനിയൊന്നിനും വൈകല്യം വരാതെ
നിങ്ങൾ വിരഞ്ഞങ്ങു പോക നല്ലൂ.’’
എന്നതു കേട്ടുള്ള വല്ലവിമാരെല്ലാം
ഒന്നൊത്തുകൂടിപ്പോന്നുടനേ
നാളെയെന്നിങ്ങനെ ചൊന്നതിൻ കീഴുള്ള
നാഴികയെണ്ണിത്തുടങ്ങിനാരേ.
എന്നതു കണ്ടപ്പോൾ പുഞ്ചിരിതൂകിനാൻ
നന്ദതനൂജനാൻ മെല്ലെ മെല്ലെ.
ചൂതങ്ങൾതോറുമിരുന്നുള്ള കോഴികൾ
*ആതങ്കം പെയ്തു തുടങ്ങീതപ്പോൾ.
എന്നതു കേട്ടുള്ള വല്ലവിമാരെല്ലാം
ഏറിന താപമിയന്നു ചൊന്നാർ:
‘‘കോഴികളെന്തയ്യോ കാലംവരും മുമ്പേ
കൂകിത്തുടങ്ങീതെൻ തോഴിമാരേ!
കാട്ടിലെക്കോഴികൾ ന്യായമില്ലെത്രയും
വീട്ടിലെക്കോഴികൾ ന്യായമുള്ളൂ:
എന്തൊരു ന്യായമിപ്പാതിരാനേരത്തു
സന്തതമിങ്ങനെ കൂകീനില്പാൻ?
തീക്കനൽ കൊണ്ടൊന്നു പഞ്ചപുടംതന്നിൽ
ആക്കന്നൊരാരുമങ്ങില്ലയോതാൻ?’’
കോഴിയോടിങ്ങനെ കോപിച്ചുനിന്നുടൻ
കൂകുന്ന കോകങ്ങളോടു ചൊന്നാർ:
‘‘നിങ്ങൾക്കു നല്ലൊരു കാലമണഞ്ഞുതായ്
എങ്ങളോ നിങ്ങളായ് വന്നതിപ്പോൾ.
എങ്ങൾക്കു വന്നൊരു വേദന കണ്ടല്ലീ
ഇങ്ങനെ കേഴുന്നതന്നലേ! നീ?
തേൻ പെയ്തു നിന്നുള്ളൊരാമ്പലേ! നീയെന്തി—
ന്നാമ്പലുറഞ്ഞു തുടങ്ങീതിപ്പോൾ?
നിന്നുടെ കാന്തനന്നിന്നു പടിഞ്ഞാറോ
എന്നുടെ കാന്തനിന്നെന്നപോലെ?
വണ്ടുകളേ! എന്തു താമരപ്പൊയ്കയിൽ
മണ്ടിത്തുടങ്ങുന്നതിപ്പൊഴേ ചൊൽ?

* ആതങ്കം ചെയ്തു

താമരപ്പൂവു വിരിഞ്ഞു തുടങ്ങുന്ന
കാലമിങ്ങെത്തുമാറാഞ്ഞുതില്ലേ.
ആദിത്യദേവാ! നിനക്കു മതാഴ്മയൊന്നുമോ
വാദിച്ച ദേശമേ പൊയ്ക്കൊള്ളേണം.
വൃന്ദാവനംതന്നിലിന്നെഴുന്നള്ളാഞ്ഞിൻ
നന്നായിരുന്നതുമെങ്ങളിന്നിപ്പോൾ:
ആനായർകോൻതന്റെ പൂമേനി ദൂരവെ-
ച്ചാകുന്നതില്ലേതും പോവാനയ്യോ!
സൂര്യന്റ സുതനാം വീരനേ! നിന്നോടു
വേറെയുണ്ടൊന്നിങ്ങു ചൊല്ലുന്നിപ്പോൾ:
''മാർത്താണ്ഡദേവനെ വൃന്ദാവനംതന്നിൽ
ഓർത്തിട്ടുവേണമെഴുന്നള്ളിപ്പാൻ:
ഗോകുലനാഥന്നു പിരിയ കഴിഞ്ഞീല
കോപമുണ്ടാകിലാമെന്നറിവൂ?
ഞങ്ങളറിഞ്ഞതു ചൊല്ലേണമല്ലോതാൻ
എന്നിട്ടു നിന്നോടു ചൊല്ലീതിപ്പോൾ.''
വേറുപാടോർത്തുള്ള നാരിമാരിങ്ങനെ
വേദന പൂണ്ടു പറഞ്ഞു പിന്നെ:
''കണ്ണനെക്കാണാതെയുണ്ടോ പൊറുക്കാവൂ
കണ്ണിനെന്നാലുമുപാക്കേണം നാം.''
എന്നങ്ങു തങ്ങളിൽക്കൂടിപ്പറഞ്ഞിട്ടു
കണ്ണുമടച്ചു നുറുങ്ങു നിന്നാർ.
*ഗർത്തിൽ നിന്നുള്ള വേദനയന്നേരം
അല്പമായ് വന്നിതവർക്കു ചെമ്മേ
'ആയിരം നാളുണ്ടു കണ്ണനെക്കാണാതെ-
യായിച്ചമഞ്ഞു നാം' എന്നപോലെ
കണ്ണു തുറന്നുടൻ കണ്ണനെ നോക്കിനാർ
തിണ്ണമെഴുന്നൊരു കൗതുകത്താൽ.
'പോവതിന്നൊന്നുമേ വൈകൊല്ലാ നിങ്ങളെ'-
ന്നീവണ്ണം ചൊല്ലുന്നതെന്നപോലെ
വൃക്ഷങ്ങൾ ചേർന്നുള്ള പക്ഷിഗണങ്ങളും
അക്ഷണം കൂകിത്തുടങ്ങി ചെമ്മേ;
വല്ലവിമാരെല്ലാമെന്നതു കേട്ടപ്പോൾ
വല്ലാതെ നിന്നു നുറുങ്ങുനേരം.
പോവതിനായിത്തുനിഞ്ഞുതുടങ്ങിനാർ
പൂബാണൻ ചെമ്മേ വഴങ്ങാതെയും.
തങ്ങളങ്ങങ്ങാനും പോകുമ്പോൾ കണ്ണനു
ചങ്ങാതമായ് നില്പാനെന്നപോലെ.

* ഗർഭത്തിൽനിന്നുള്ള വേദന

മാനസമെല്ലാരും കണ്ണനു നല്കീട്ടു
ദീനമാരായി നടന്നാർ ചെമ്മെ.
'എങ്ങളെക്കൈവിട്ടു പോരുന്നോരു മാനസം
തങ്ങിയുറച്ചതിന്നിങ്കലല്ലോ
ഇന്നിതുതന്നെ നീ പാലിച്ചുകൊള്ളേണം,
എന്നങ്ങു ചൊല്ലുന്നോരെന്നപോലെ
പിന്നെയും പിന്നെയും മന്ദം മറിഞ്ഞുടൻ
നന്ദതനൂജനെ നോക്കി നോക്കി
ആകുലമാരായിപ്പോകുന്ന ഗോപിമാർ
ഗോകുലംതന്നിലകത്തു പുക്കാർ.
വാതിലും തള്ളിയകത്തങ്ങു ചെന്നിട്ടു
പാതിയൊഴിഞ്ഞൊരു ശയ്യതന്നിൽ
ഉൾമ കലർന്നു കിടന്നുടനെല്ലാരും
കാമുകന്മാരെയും പൂണ്ടുകൊണ്ടാർ.
കാമുകന്മാരും തൻ കാമിനിമാരുടെ
കോമളമേനി കലർന്നനേരം
കോൾമയിർക്കൊണ്ടൊരു മേനിയുമായിത്തൻ—
കാമിനിമാരെപ്പുണർന്നുനിന്നാർ;
മുന്നമേയെന്നുടെ മെയ്യോടു ചേർന്നിവരാം
ഇങ്ങനെ മേവിനാളെന്നു തോന്നി.
കാന്താരംതന്നിലേ പാഞ്ഞവർ പോയതു—
ക്കാന്തന്മാരാർക്കുമേ തോന്നീതില്ലേ.
വല്ലവിമാരെല്ലാം വല്ലഭന്മാരെത്തൻ—
മല്ലത്തടക്കൊങ്കതന്നിലാക്കി
മെല്ലവേ പൂണ്ടുനിന്നുള്ളിലെഴുന്നുള്ളൊ—
രല്ലലേ നീക്കിത്തെളിഞ്ഞു നിന്നാർ.

## കംസമന്ത്രം

കാർവർണ്ണനായൊരു പാദപംതങ്കീഴേ
മേവി വിളങ്ങിന നൽ തണലിൽ
നിന്നു വിളങ്ങുന്ന ഗോപാലരെല്ലാരും
ഒന്നൊത്തുകൂടിനിന്നന്നൊരുനാൾ
ദേവിയെ പൂജിക്കവേണമെന്നെന്നിട്ടു
കാവിലകംപുക്കാർ കാന്തിയോടെ
പൂജയ്ക്കു വേണുന്ന സാധനമോരോന്നു
പൂരിച്ചു പൂരിച്ചു വന്നനേരം

ളുന്ന നിൻ കാൽപ്പൊടി മേനിയിലേല്ക്കയാൽ
നന്നായിവന്നതും കണ്ടേൻ നാഥാ!
ശാപം പിണഞ്ഞതു നന്നായിവന്നിതെൻ
പാപങ്ങളും വേരററുപോയിതല്ലോ:
*നിന്നുടെ കാൽപ്പൊടിയേൽപ്പതിനല്ലായ്കിൽ
പുണ്യം നമുക്കുണ്ടോ വന്നുകൂടൂ?
കേവലനായ് നിന്നു മേവുന്ന നിന്നുടെ
ചേവടിപ്പൂമ്പൊടിയേല്ക്കയാലെ
ഏററം പുളച്ചുള്ള പാപങ്ങളെല്ലാമേ
തോററുടനോടിനാരെന്നോടെന്നാൽ
എന്നുടെ ലോകത്തു പോവാൻ തുടങ്ങുന്നേൻ''
എന്നങ്ങു ചൊല്ലി മുതിർന്ന പിന്നെ,
കണ്ണന്റെ ചേവടി കുമ്പിട്ടു പിന്നെയും
വിണ്ണിനെ നോക്കി നടന്നാൻ തിണ്ണം.
വല്ലവന്മാരെല്ലാമന്നു രാവങ്ങനെ
മെല്ലെക്കിടന്നു പുലർന്നനേരം
ദേവിതൻ ചേവടി കുമ്പിട്ടു നിന്നിട്ടു
പോവതിനായിത്തുനിഞ്ഞു പിന്നെ
മാനിച്ചുനിന്നോരോ ഗാഥകളോതിക്കൊ-
ണ്ടാനായച്ചേരിയിൽ ചെന്നു പുക്കാർ.

പിന്നെയൊരുദിനം കണ്ണനും രാമനും
പെണ്ണുങ്ങളോടു കലർന്നു നന്നായ്
ദീനത കൈവിട്ടു മാനിച്ചുനിന്നു നൽ-
കാനനംതന്നിൽ കളിക്കുംനേരം
വിത്തേശന്തന്നുടെ ഭൃത്യനായുള്ളൊരു
വീരന്താൻ വന്നു കതിത്തുടനെ
കാട്ടിലകംപുക്കു കാമിനിമാരെയൊരോ-
നാട്ടിയാട്ടി നടന്നാൻ ചെമ്മെ.
കാമിനിമാരുടെ ദീനത കണ്ടിട്ടു
കാർവർണ്ണന്താനും കതിത്തുനിന്നു;
ഓടിയണഞ്ഞവൻ ദേഹത്തെപ്പീഡിച്ചു
കേടററുത്തിനാൻ കേശവന്താൻ.
ഗാഢം പിടിച്ചു ഞെരിച്ചുടനക്ഷണം
ഗൂഢമായ്പിന്നെയുമൊന്നു ചെയ്യാൻ-
മൂർദ്ധാവിൽനിന്നൊരു രത്നത്തെക്കൊണ്ടന്നു
മൂത്തവൻകൈയിൽ കൊടുത്തുടനെ
കോകിലവാണിമാരോടു കലർന്നുതാൻ
ഗോകുലംതന്നിലകത്തു പുക്കാൻ.

* നിന്നുടെ കാൽപ്പൊടി മേനിയിലേല്പതി-
നല്ലായ്കിൽ പുണ്യം നമുക്കുണ്ടാമോ?

മാനിനിമാരുടെ മാനസമാകുന്ന
മാനസരത്തിന്നൊരു ഹംസമായി
നന്ദഗൃഹംതന്നിൽ നിന്നു വിളങ്ങിന
നന്ദകുമാരകനന്നൊരുനാളം
കാലിയെ മേയ്പ്പാനായ്ക്കാലം പുലർന്നപ്പോളം
കാനനംതന്നിലേ പോയനേരം
വല്ലവിമാരെല്ലാം കണ്ണൻ പിരിഞ്ഞുള്ളോ
രല്ലലെപ്പോക്കുവാനൊത്തുകൂടി
വാരിജലോചനൻവേണുവിൻ ഗാനത്തെ
വാഴ്ത്തിനാരെല്ലാരും മെല്ലെ മെല്ലെ:
"വാമമായുള്ള കവിൾത്തടംതന്നെയും
വാമമായ്ച്ചേവിന തോളിൽ വച്ച്
വാരുറ്റൊഴുമൊരു വേണുവെത്തന്നെയും
പോരിവാതന്നോടണച്ചു ചെമ്മെ
ളുമ കവർന്നുള്ള രന്ധ്രങ്ങളോരോന്നിൽ
കോമളക്കൈവിരൽ ചേർത്തുകൊണ്ട്
ഉല്ലസിച്ചുള്ളൊരു ചില്ലികളെക്കൊണ്ട്
മെല്ലവേ താളമായൊത്തിയൊത്തി
നാഥനായുള്ളൊരു പാഥോജലോചനൻ
നാദത്തെയുണ്ടാക്കിക്കൊണ്ടുനേരം
അംബരംതന്നിൽ നിന്നു വിളങ്ങിന നാ–
രംബുജലോചനമാരെല്ലാരും
കേട്ടോരു നേരത്തു കാമശരം നട്ട
വാട്ടം തുടങ്ങി മങ്ങിച്ചെമ്മെ
വേണിയഴിഞ്ഞതും നീവി കിഴിഞ്ഞതും
കോമളമായിക്കൊണ്ടുള്ള തൂവിയർപ്പും
ഒന്നുമറിഞ്ഞീല പാവകളെപ്പോലെ
നിന്നല്ലീ മേവുന്നു നീളെ നീളെ?
നാമെല്ലാമിങ്ങനെ കാമിക്കയെന്തെന്നു
നാണിക്കവേണമോ? നാരിമാരേ!"
ഇങ്ങനെയോരോന്നേ ചൊന്നുടൻ വാഴ്ത്തിനാർ
മംഗലമാരായ മാനിനിമാർ.
കാർമുകിൽവർണ്ണനും, കാമിനിമാരുടെ
കാമത്തെപ്പൂരിച്ചു നിന്നു പിന്നെ
കാളിയനായൊരു ദാനവൻതന്നെയും
കാലപുരംതന്നിലാക്കിനാൻതാൻ.

നാരദനന്നേരം ഭോജഗൃഹംതന്നിൽ
പാരാതെ പോയ് ചൊന്നു കംസനോട്

*ചൊല്ലിത്തുടങ്ങിനാൻ മെല്ലെമെല്ലുള്ളത്തിൽ
അല്ലലും കോപവും പൊങ്ങുംവണ്ണം:
''കംസ! നിന്മാനസം വേറൊന്നായ്പ്പോയിതോ
സംസാരിയെന്നല്ലോ ചൊൽവൂ നിന്നെ.
ഉണ്മയായുള്ളതു കേട്ടീലയാഞ്ഞല്ലീ
തണ്മ വരുന്നതു കാണായിന്നു?
കേട്ടുകൊള്ളെങ്കിൽ ഞാൻ ചൊൽവതു പാരാതെ
കേട്ടിട്ടു വേണ്ടതു ചെയ്ക പിന്നെ.
നിന്നുടെ വൈരിയായുള്ളൊരു കാർവർണ്ണൻ
നിന്നു വിളങ്ങുന്നോനമ്പാടിയിൽ
ദേവകിതന്നുടെയഷ്ടമഗർഭത്തിൽ
മേവിപ്പിറന്നതിവന്താനത്രെ.
പേടിച്ചു നിന്നെയന്നാനകദുന്ദുഭി
കേടറ്റ ഗോകുലംതന്നിലാക്കി
നന്ദന്റെ കൈയിൽ വളർപ്പതിന്നായിട്ടു
നന്നായി നല്കിത്താനിങ്ങു പോന്നാൻ.
പൂതനതന്നുടെ വന്മുലയുണ്ടുണ്ടു
ചേതനകൊണ്ടതോ പണ്ടിവന്താൻ.
നിന്നുടെ ബന്ധുക്കളായോരെല്ലാരുമേ
കൊന്നതും പാർക്കിൽ മറ്റാരുമല്ലേ.
നിന്നെയും കൊല്ലണമെന്നുണ്ടവനൊരു
തള്ളടനിന്നിന്നു പാർക്കുംനേരം
മുമ്പിലേ നീ ചെന്നു കൊല്ലുന്നോനല്ലായ്കിൽ
തൻപെട്ടമെന്നുള്ളതോർക്കേണമേ.
നിന്നിലെഴുന്നുള്ളൊരൻപുകൊണ്ടിങ്ങനെ
നിന്നോടു ചൊല്ലിനേൻ മെല്ലെ കംസ!
മറ്റാരും നിന്നോടു ചൊല്ലുകയില്ലിങ്ങനെ
മുറ്റുമിങ്ങനെ കേട്ടാ ചൊൽവാനല്ല.''
നാരദനിങ്ങനെ ചൊന്നൊരു നേരത്തു
വീരനായുള്ളൊരു കംസനപ്പോൾ
കോപിച്ചുനിന്നു വസുദേവർതന്നെയും
കോമളയായൊരു ഭാര്യയേയും
ഘോരനായ് ചെന്നങ്ങു കൊല്ലുവാനോങ്ങുന്നേരം
നാരദൻ ചൊന്നു ചെറുത്തു പിന്നെ

* ചൊല്ലിനാനന്നേരമുണ്മയായുള്ളതു—
ങ്ങെല്ലാരും കേൾക്കവേ മാമുനിയും
കംസ! ഞാൻ ചൊന്നതു കേളാതെന്തു നീ
സംസാരിയെന്നോ നിൻ ഭാവമുള്ളിൽ
ചൊന്നതു കേളാതെ നിന്നതുമൂലമായ്
തണ്മവരുന്നതു കാണാമിന്നും.

വീണയും വായിച്ചു പോയിത്തുടങ്ങിനാൻ
വിഷ്ണുവിൻ നാമങ്ങളോതിയോതി.
ചിന്ത പുലമ്പിന കംസന്താനന്നേരം
മന്ത്രികളായുള്ളോരെല്ലാരെയും
ചാരത്തുകൊണ്ടു ചരതിച്ചു ചൊല്ലിനാൻ
നാരദൻ തന്നോടു ചൊന്നതെല്ലാം.
മാഴ്കാതെനിന്നുള്ള മന്ത്രികളന്നേരം
മന്നിച്ചു ചൊല്ലിനാർ കംസനോടു്:
''പേടിച്ചു പോരുന്ന മാമുനിമാരെല്ലാം
പേയെന്നിയുണ്ടോ പറഞ്ഞു കേൾപ്പൂ?
ആഭാസനായൊരു ഗോപാലബാലകൻ
വ്യാപാദിക്കും നമ്മെയെന്നോ ചൊന്നു?
ഗർമ്മായു കൊല്ലുന്ന സിംഹത്തെയെന്നതി–
പ്പാർമേലെങ്ങാനുമുണ്ടോ കേൾപ്പൂ.
മാഗധൻതാനുണ്ടു സന്തതം ബന്ധുവായ്
മാഴ്കാതെ ഭൗമനുമുണ്ടു പിന്നെ
ചേണുറ്റെഴുന്നൊരു ബാണനുമുണ്ടല്ലൊ
ചാണൂരമുഷ്ടികന്മാരുമുണ്ടു്.
പാരേഴും വെല്ലുന്ന വീരന്മാരോരോരോ
ബന്ധുക്കളുണ്ടവയോർത്തുകണ്ടാൽ
കാലിയും മേച്ചു നടക്കും ചെറുപ്പിള്ളർ
കാലനായ്‌വന്നു ചേരുവോന്നോ?
വമ്പനല്ലായ്കിലുമിന്നിവൻതന്നെ നാം
തമ്പന്നമാക്കണം മുക്കുംമുമ്പേ.
വൈരിയായുള്ളവൻ വീരനല്ലായ്കിലും
വൈരസ്യമാക്കുമേ പാക്കുംതോറും
കണ്ടകംതന്നുടെയങ്കുരമാകിലും
ഇണ്ടലാക്കീടുമെന്നുണ്ടു ഞായം.''
മന്ത്രികളിങ്ങനെ ചൊന്നോരു നേരത്തു
മല്ലന്മാരോടുടൻ ചൊന്നാൻ കംസൻ:
''ദുർവൃത്തരായുള്ള നന്ദജന്മാരുടെ
ഗർവ്വത്തെപ്പോക്കണം നിങ്ങളിപ്പോൾ
മല്ലുകൊണ്ടിന്നു കളിക്കേണമെന്നിട്ടു
മെല്ലെ വിളിച്ചങ്ങടുത്തുകൊൾവൂ.
കൈക്കൽവരുന്നേരമൊക്കെ ഞെരിക്കണം
ചക്കിലകപ്പെട്ടൊരിക്ഷുപോലെ.''
മല്ലരായുള്ളോരോടിങ്ങനെ ചൊല്ലീട്ടു
ചൊല്ലിനാനാനതൻ പാവാനോടും:
''നമ്മുടെ വൈരികളായിപ്പുളയ്ക്കുന്ന
നന്ദകുമാരകന്മാരെ നേരേ

കണ്ടൊരുനേരത്തു മണ്ടിയണഞ്ഞുചെ–
ന്നീണ്ടൽ പൊഴിക്കമൊറ്റുള്ളിലെങ്ങും
കത്തിപ്പിളന്നവർ മാറിടംതന്നിലേ
മെത്തിയെഴുന്നൊരു ചോരതന്നേ
ദൂഷണം വേറായ ദന്തിതൻ കൊമ്പിന്നു
ഭൂഷണമാക്കണമുക്കകൊണ്ടു്.''
മുന്നൽനിന്നുള്ളവരെല്ലാരും കേൾക്കവേ
പിന്നെയും ചൊല്ലിനാൻ ഭോജനാഥൻ:
''എന്തൊന്നു ചൊല്ലിയന്നന്ദജന്മാരെയി–
മ്മന്ദിരംതന്നിലിങ്ങാക്കിക്കൊൾവൂ?
നമ്മുടെ ചാരത്തു വന്നിങ്ങു മേവുകിൽ
നന്നായിപ്പോകുന്നോരല്ല പിന്നെ
ചേണററ സിംഹത്തിൻ ചാരത്തു ചെന്നുള്ളോ–
രേണത്തിൻ പൈതങ്ങളെന്നപോലെ.''
ഇങ്ങനെ ചൊല്ലീട്ടു പിന്നെയും ചൊല്ലിനാൻ
ചിന്തിച്ചുനിന്നു നറുങ്ങുനേരം:
''ചാപത്തിൻ പൂജ തുടങ്ങണം നാമിപ്പോ–
ളാപത്തു പോക്കവാനെന്നു ചൊല്ലി.
വാരുററുനിന്നുള്ളൊരുത്സവമുണ്ടെന്നി–
പ്പാരിടമെങ്ങുമേ പൊങ്ങവേണം,
ഉത്സവം കേൾക്കുമ്പോൾ സത്വരം പോരുവർ
ദുസ്സഹന്മാരായ നന്ദജന്മാർ.''
മിക്കവരോടും പറഞ്ഞുനിന്നിങ്ങനെ
അക്രൂരനോടു പറഞ്ഞാൻ പിന്നെ:
''ഗോകുലംതന്നിലേ പാരാതെ ചെന്നു നീ
ഗോപാലകന്മാരെക്കണ്ടു ചൊൽവൂ—
"മംഗലനായൊരു കംസൻെറ ചൊല്ലാലെ
നിങ്ങളെക്കാണ്മാനായ് വന്നതിപ്പോൾ
വില്ലിന്നു പൂജയാമുത്സവം കാണ്മാനായ്
എല്ലാരും നിങ്ങൾ മുതിർന്നു നന്നായ്
പാൽ വെണ്ണ തൈരെല്ലാമാവോളമുണ്ടാക്കി–
പ്പാരാതെ പോരേണ'മെന്നു ചൊൽവൂ.
കാലികൾപിന്നാലെ കാട്ടിൽ നടക്കുന്ന
കാർവ്വർണ്ണരാമന്മാരോടു ചൊൽവൂ.
'സ്വാമിതാൻ നിങ്ങളെക്കാണ്മതിന്നായിട്ടു
കാമിച്ചുപോരുന്നു പണ്ടേയെന്നാൽ
കാമ്യമായുള്ളൊരു കാർമ്മുകയാഗത്തെ–
ക്കാണ്മാനായ്പ്പോരേണം.' എന്നിങ്ങനെ
തേററം വരുംവണ്ണമേററം പറഞ്ഞു മ–
മ്മാററാരായുള്ളോരെക്കൊണ്ടുപോരൂ.

മററുള്ളോർ പോകിലോ കുററമേയുണ്ടാവൂ
വ്യററാതൊരമ്പു നിനക്കേയുള്ളൂ.
കാര്യങ്ങളോരോന്നേ പാരാതെ സാധിപ്പാ—
*നാര്യനായുള്ളോരു നീയേയുള്ളൂ.''
എന്നങ്ങു ചൊല്ലിന കംസൻതാൻ തന്നുടെ
മന്ദിരംതന്നിലകത്തു പുക്കാൻ.
മന്ത്രികളെല്ലാരും തന്നുടെ തന്നുടെ
മന്ദിരം നോക്കി നടന്നാരപ്പോൾ.
അക്രൂരന്താനും തന്മന്ദിരംതന്നിലേ
പുക്കാനങ്ങെല്ലാരും പോയനേരം.

## അക്രൂരാഗമനം

കേശിയായുള്ളോരു ദാനവൻ വാജിയായ്
കേശവനുള്ളേടം ചെന്നണഞ്ഞാൻ.
കണ്ടൊരു നേരത്തു മണ്ടിത്തുടങ്ങിനാ—
രിണ്ടൽപൂണ്ടെല്ലാരും വല്ലവന്മാർ.
കേശവന്താനപ്പോൾ ക്ലേശാതെ വന്നൊരു
കേശിയോടേശിനാനാശു ചെന്നു്.
വാശിപൂണ്ടുള്ളോരു കേശിയുമന്നേരം
കേശവൻതന്നോടുമേശിനിന്നാൻ.
ധൂരേണുപൂരങ്ങൾ പൊങ്ങുമാറെങ്ങുമേ
പാരം വിളങ്ങിനിന്നോട്ടുനേരം
കാന്തികലന്നൊരു കാർവ്വർണ്ണനന്നേരം
കാരുണ്യംതന്നെ വെടിഞ്ഞു ചെമ്മെ
കാളിന്ദിതന്നുടെ സോദരന്നീടെഴും
കാഴ്ചയായ് നല്കിനാൻ കേശിതന്നെ
ആരണർകോനായ നാരദനന്നേരം
നീരദവർണ്ണനാം കണ്ണന്തന്നെ
പുത്തുകിനിന്നുള്ള വിണ്ണവർ കേൾക്കവേ
വാഴ്ത്തിനാൻ ചീർത്തൊരു സന്തോഷത്താൽ.
നാരദൻ വാഴ്ത്തിന വാർത്തകളോരോന്നേ
ആദരവോടങ്ങു കേട്ടു പിന്നെ
ചങ്ങാതിമാരായ ബാലകന്മാരോടും
ചന്തത്തിൽ ചേർന്നു കളിച്ചാൻ കണ്ണൻ.

1 ആര്യനായുള്ളതു നീതാനത്രെ

വ്യോമനായുള്ളൊരു ദാനവൻ വന്നിട്ടു
ഗോപാലബാലകന്മാരെയെല്ലാം
പർവ്വതംതന്നുടെ പാതാളം പൂകിച്ചു
ഗർവ്വിതനായങ്ങു നിന്നനേരം
കല്യനായുള്ളൊരു കണ്ണനവൻതന്നെ
കള്ളനെന്നുള്ളതു നിർണ്ണയിച്ചു്
ആശു പോയ് ചെന്നവൻ തന്നുടൽ പീഡിച്ചു
കേശിക്കു ചങ്ങാതമാക്കിവിട്ടാൻ.
പാതാളം പൂകിന ബാലകന്മാരെയും
പാരാതെ കൊണ്ടിങ്ങു പോന്നു പിന്നെ
ലീലകളെക്കൊണ്ടു മാലോകർമാനസം
ചാലക്കുളുർപ്പിച്ചു മേവിനിന്നാൻ.

മായംകളഞ്ഞുള്ള മാമുനിമാരുടെ
മാനസമായൊരു മന്ദിരത്തിൽ
നിന്നു വിളങ്ങിന നന്ദകുമാരനെ-
ച്ചെന്നങ്ങു കാണ്മതിന്നായിച്ചെമ്മേ
അക്രൂരമായൊരു മാനസംപൂണ്ടുള്ളൊ-
രക്രൂരനാകിന യാദവന്താൻ
ചൊൽക്കൊണ്ടു നിന്നൊരു തേരിൽക്കരേറിയ-
മ്പീക്കിനെ നോക്കിനടന്നാനപ്പോഴും.
പോകുന്ന നേരത്തു തന്നിലേ നണ്ണിനാൻ
ഗോവിന്ദപാദങ്ങളുള്ളിലാക്കി—
'കണ്ണനെക്കാണ്മതിനായല്ലോ പോകുന്നു
പുണ്യവാനെന്നതു നിർണ്ണയം ഞാൻ.
ആയർകോന്തന്നുടെ കാന്തിയായുള്ളൊരു
പീയൂഷവാരിതൻ പൂരംതന്നേ
കോരിനിറച്ചുകൊണ്ടെന്നുടെ കണ്ണിണ
പാരം കുളുർപ്പിച്ചു നില്പനോ ഞാൻ?
കാർവ്വർണ്ണൻതന്നുടെ കണ്ഠമുനയായൊരു
കാർവ്വണ്ടു വന്നിങ്ങു മെല്ലെ മെല്ലെ
ദീനനായ് നിന്നൊരു ഞാനായ പൂവിൽനി-
ന്നാനന്ദമാടിക്കളിക്കുമോതാൻ?
കണ്ണന്റെ തൂമൊഴിയായൊരു തേൻകൊണ്ടെൻ
കർണ്ണങ്ങൾ രണ്ടും നിറച്ചു ചെമ്മേ
പൂമാതു പൂണ്ടുന്ന പൂമേനി കണ്ടു ക-
ണ്ടാമോദം പൂണ്ടങ്ങു നില്പനോ ഞാൻ?
പുഞ്ചിരിയായൊരു തൂനിലാവേററുനി-
ന്നെഞ്ചിത്തമായുള്ളൊരാമ്പൽ ചെമ്മേ

ഉല്ലസിച്ചാനന്ദമായൊരു തേനും പൂ—
ണ്ടല്ലലെപ്പോക്കമൊറുണ്ടോ വന്നു?
വെണ്ണ പിരണ്ടീട്ട തിണ്ണും കളത്ത്രളെല്ലാ—
രുണ്ണികൈയൊന്നു മുകർന്നുതാവൂ.
കണ്ടൊരു നേരത്തു കാർമുകിൽവർണ്ണനെ
മണ്ടിയണഞ്ഞൊന്നു പൂണ്ടുതാവൂ.
ചേവടി രണ്ടുമെടുത്തുടൻ മെല്ലവേ
ചൊവ്വോട്ട മൗലിയിൽ ചേർത്തുതാവൂ.'
ഇങ്ങനെ തന്നിലേ ചിന്തിച്ചു ചിന്തിച്ചു
പൊങ്ങിന കൗതുകം പൂണ്ടു പൂണ്ട്
സായമായുള്ളൊരു കാലം വരുന്നപ്പോ—
ളായർകുലംതന്നിൽ ചെന്നു പുക്കാൻ.
ആഴിനേർവർണ്ണൻെറ ചേവടിത്താരിണ
പൂഴിയിൽക്കാണായി പുകുംനേരം.
തേരിൽനിന്നന്നേരം പാരിലിറങ്ങീട്ട
പാരാതെ കുമ്പിട്ടു കൂപ്പിനിന്നാൻ.
ആഴം പൂണ്ടീടുന്നോരാമോദംതന്നാലേ
പൂഴിയിൽ വീണു പുരണ്ടാൻ ചെമ്മേ.
പിന്നെയെഴുന്നേററു ധന്യമായുള്ളൊരു
നന്ദൻെറ മന്ദിരം തന്നെക്കണ്ടാൻ:
കാലി കറന്നുള്ളൊരൊച്ചയുണ്ടെങ്ങുമേ
ബാലന്മാർ കോലുന്ന ലീലകളും.
ഒന്നിനോടൊന്നു കലർന്നു കളിക്കുന്ന
കന്നുംകിടാക്കളുമുണ്ടെങ്ങും
*കാളകളം തങ്ങളിൽക്കുത്തികുതന്നിട്ട
ധൂളിയെഴുന്നമുണ്ടോരോരോ ദിക്കിൽ.
ധേനുക്കളെച്ചെന്നു ചാലക്കറപ്പാനായ്
ചേണററ പാല്ക്കുഴ ചേർത്തു കൈയിൽ
ചാലേ മുറുക്കിന കാഞ്ചിയുമാണ്ടുള്ള
നീലവിലോചനമാരുണ്ടെങ്ങും.
ഗോക്കളെപ്പേർചൊല്ലി നീളെ വിളിക്കയും
പാൽക്കുഴ താവെന്നു ചൊല്ലുകയും
ചേൽക്കണ്ണിമാരുടെ വാക്കുകളിങ്ങനെ
കേൾക്കായി വന്നുതേ പാർക്കുംതോറും.
''എന്നുടെ കന്നിനെക്കണ്ടുതില്ലേന്തോഴീ?
നിന്നുടെ വീട്ടിങ്കലുണ്ടോ കണ്ടു?''
എന്നങ്ങു തങ്ങളിൽ ചോദിച്ചു നിന്നുള്ള
സുന്ദരിമാരുമുണ്ടെങ്ങുമിങ്ങും.

* കാലികളം തങ്ങളിൽക്കുത്തിത്തകർന്നിട്ട
പൂഴിയെഴുന്നമുണ്ടോരോരോ ദിക്കിൽ

കണ്ണന്റെ വേണുതൻ നാദത്തെ കേൾക്കയാൽ
കണ്ണുങ്ങൾ തിണ്ണം കലമ്പിച്ചപ്പോൾ
കന്നുകളൊന്നും തന്നമ്മമാർചാരത്തു
ചെന്നുതുടങ്ങാതെ നിന്നനേരം
അമ്മതാൻ ചെന്നിട്ടു കണ്ണന്റെ ചാരത്തു
നന്മൊഴിയാണ്ടുടൻ ചൊന്നാളപ്പോൾ:
''കന്നുകിടാക്കൾ കുടിപ്പതിന്നായിക്കൊ—
ണ്ടൊന്നുമേ ചെല്ലുന്നതല്ല കണ്ണാ!
ചെന്നവയൊന്നും കുടിക്കുന്നതല്ല കാൺ
മന്ദമായ് നോക്കുന്നതിങ്ങുതന്നെ.
നിൻ കുഴൽ കേട്ടു തന്മക്കളെയൊന്നുമേ
നക്കുന്നതല്ല കാൺ ധേനുക്കളും.
രാവായിപ്പോയാലിക്കാലി കറപ്പതി—
ന്നാവതല്ലെന്നതു തേറണം നീ.
കാലി കറന്നങ്ങു പോയിട്ടുവേണം നിൻ
കോലക്കുഴൽവിളിയെന്മകനേ!''
അമ്മതാനിങ്ങനെ തന്മകന്തന്നോടു
നന്മൊഴി ചൊന്നതു കേട്ടു കേട്ട്
ചെന്നുതുടങ്ങിന യാദവന്താനപ്പോൾ
നന്ദകുമാരകന്മാരെക്കണ്ടോൻ
കാമിച്ചു നിന്നിട്ടു കേഴുന്ന വേഴാമ്പൽ
കാർമുകിൽമാലയെക്കാണുംപോലെ.
മണ്ടിയണഞ്ഞവൻ കണ്ടൊരു നേരത്തു
കൊണ്ടൽനേർവർണ്ണന്തൻപാദങ്ങളിൽ
വീണുകിടന്നുടനാനന്ദവാരിയി—
ലാണു തുടങ്ങിനാനാശ്രു ചെമ്മേ
കൈയെപ്പിടിച്ചവൻ മെയ്യെയും കണ്ണന്തൻ
മെയ്യോടു ചേർത്തൊന്നു പൂണ്ടാനപ്പോൾ.
മംഗലമാണ്ടൊരു മന്ദിരംതന്നിലേ
മന്ദം നടന്നങ്ങു ചെന്നു പിന്നെ.
മൃഷ്ടമായുള്ളൊരു ഭോജനം നല്കീട്ടു
കട്ടിന്മേൽ ചേർത്തവന്തന്നെ നന്ദൻ
വാക്കുകൾകൊണ്ടവനുള്ളം കുളുർപ്പിച്ചു
മാർഗ്ഗമായ് പോക്കിനാൻ മാർഗ്ഗഖേദം.
ചിന്തിച്ചതൊന്നൊന്നേ നിന്നു ലഭിക്കയാൽ
സന്തോഷമാണ്ടൊരു യാദവന്താൻ
നന്ദകുമാരനും നന്ദനും കേൾക്കവേ
വന്നതിങ്കാരണം ചൊന്നാമ്പിന്നെ:
''മംഗലനായൊരു കംസന്റെ ചൊല്പാലെ
നിങ്ങളെക്കാണ്മാനായ് വന്നതിപ്പോൾ.

വില്ലിന്റെ പൂജയാമുത്സവം കാണ്മാനാ—
യെല്ലാരും പോരേണമെന്നു ചൊന്നാൻ.''
ചൊന്നതു കേട്ടൊരു നന്ദനുമന്നേരം
നിന്നൊരു ഗോപന്മാരോടു ചൊന്നാൻ:
''നാഥനായുള്ളൊരു കംസനെക്കാണ്മാനായ്
നാമെല്ലാം പോകണം നാളെത്തന്നെ.
ഗോരസമോരോന്നേ പൂരിച്ചുകൊള്ളുവിൻ
പാരാതെ പോവതിന്നെ''ന്നിങ്ങനെ
നന്ദന്റെ ചൊൽ കേട്ടു ഗോപന്മാരെല്ലാരും
നന്നായ് മുതിന്നാരങ്ങവ്വണ്ണമേ.
വല്ലവിമാരെല്ലാമെന്നതു കേട്ടപ്പോൾ
അല്ലലിൽ വീണങ്ങു മുങ്ങിച്ചൊന്നാർ:
''കാർമുകിൽവർണ്ണനെക്കൊണ്ടങ്ങു പോവാനായ്
കാരുണ്യം വേറിട്ടിപ്പാപി വന്നു.
നാമെന്തു ചെയ്‌വതെന്തോഴിമാരേ! ചൊൽവിൻ
വാമനായ് കൂട്ടമ്പോളീശ്വരന്താൻ?
അക്രൂരനെന്നെന്തു ചൊല്ലുവാനെല്ലാരും?
അക്രൂരനല്ലിവൻ ക്രൂരനത്രെ.
കണ്ണനായുള്ളൊരു നമ്മുടെ ജീവനെ—
ത്തിണ്ണം പറിച്ചങ്ങു കൊണ്ടുപോവാൻ
ചാലത്തുനിഞ്ഞിങ്ങു വന്നൊരിപ്പാപിയെ—
ക്കാലനെന്നെല്ലാരും ചൊല്ലുവേണ്ടു.
പണ്ടു നാം ചെയ്തുള്ള പുണ്യങ്ങളെല്ലാമേ
മണ്ടുന്ന കാലമീ വന്നതിപ്പോൾ.
കാർമുകിൽവർണ്ണന്തൻ തുമൊഴിയായൊരു
പീയൂഷമാളുന്ന കർണ്ണങ്ങളിൽ
'പോകുന്നോനിന്നവൻ' എന്നുള്ള വാർത്തയാം
കാകോളംകൊണ്ടല്ലൊ തൂകുന്നിപ്പോൾ.
കൊഞ്ചൽ തുടങ്ങുമ്പൊളഞ്ചനവർണ്ണന്തൻ
പുഞ്ചിരിയായ നിലാവുതന്നെ—
ച്ചേർത്തുള്ളിൽ കൊള്ളാതെ നിന്നു പൊറുപ്പതി—
ന്നേത്രചകോരങ്ങളെങ്ങനെ ചൊൽ?
പ്രാണങ്ങളായതിക്കാർവർണ്ണനാനല്ലോ
കാർവർണ്ണനായതിപ്രാണങ്ങളും
തങ്ങളിലേതുമേ ഭേദമില്ലല്ലൊ കാൺ
അങ്ങനെയാകുന്നു പണ്ടേയെന്നാൽ
കാർവർണ്ണൻ നമ്മെപ്പിരിഞ്ഞങ്ങു പോകിലി—
പ്രാണങ്ങളെങ്ങനെ നിന്നുകൊൾവൂ?
ദൈവമേ ദീനമാരായുള്ള ഞങ്ങളെ—
ക്കൈവെടിഞ്ഞായോ ചൊൽ നീയുമിപ്പോൾ.

നിൻ തണലെന്നിയെ പിന്നുനേയില്ലേതും
വെന്തുവെന്തീടുന്നൊരെങ്ങൾക്കിപ്പോൾ.''
ഇങ്ങനെ തങ്ങളിൽ ചൊന്നുള്ള നാരിമാർ
തിങ്ങിന വേദന പൊങ്ങുകയാൽ
കണ്ണാ! എന്നിങ്ങനെ തിണ്ണം വിളിച്ചുടൻ
കണ്ണുനീർ തൂകിനാർ മാഴ്കി മാഴ്കി.
നാരിമാരിങ്ങനെ കേണുതുടങ്ങുമ്പോൾ
ചാരത്തു ചെന്നുടൻ കണ്ണനപ്പോൾ
ആദരവോടുള്ള തൂമൊഴികൊണ്ടവർ
വേദന വേഗത്തിൽ പോക്കിനിന്നാൻ.
കാതരമാരായ കാമിനിമാരെല്ലാം
കാർവർണ്ണൻചൊല്ലെല്ലാം കേട്ടനേരം
കാതര്യം കൈവിട്ടു നിന്നാരങ്ങെല്ലാരും
കാലവും പോന്നു പുലർന്നതപ്പോൾ.
ഗോപന്മാരെല്ലാരും ഭാജനമോരോന്നിൽ
ഗോരസമോരോന്നേ പൂരിച്ചപ്പോൾ
പാഞ്ഞുചെന്നോരോരോ ചാട്ടിൽക്കരേറീട്ടു
പാഞ്ഞുതുടങ്ങിനാർ നന്ദനമായ്.
ഗാന്ദിനീസൂനുതൻ തേരിൽക്കരേറിനാർ
മാന്ദ്യമകന്നുള്ള നന്ദജന്മാർ
പിഞ്ചെന്നുനിന്നുള്ള മഞ്ചുളവാണിമാ-
രഞ്ചനവർണ്ണനേ നോക്കി നിന്നാർ.
തേരു മറഞ്ഞങ്ങു പോയൊരു നേരത്തു
വാരുററ കേതുവേ നോക്കിനിന്നാർ.
മേളമാണ്ടുള്ളോരു കേതു മറഞ്ഞപ്പോൾ
ധൂളിയെ നോക്കിനാരൊട്ടുനേരം
പിന്നെയങ്ങെല്ലാരുമൊന്നിച്ചുകൂടീട്ടു
ഖിന്നമാരായുള്ള വല്ലവിമാർ
പാമ്പോടു വേറായ തോൽപോലെയന്നേരം
പാഴായിപ്പോയൊരു ഗോഷ്ഠംതന്നിൽ
ചെന്നങ്ങു പൂകിനാർ വൻനരകംതന്നിൽ
പുണ്യമകന്നവരെന്നപോലെ.
നന്ദകുമാരകൻ നിന്നൊരു ഗേഹത്തിൽ
ചെന്നങ്ങു നിന്നുടനൊട്ടുനേരം
ശയ്യയിൽ ചെന്നു തലോടിനാർ മെല്ലവേ,
അയ്യോ! എന്നിങ്ങനെ ചൊന്നാർ പിന്നെ.
അങ്കണംതന്നിലേ പിന്നെയും നോക്കീട്ടു
സങ്കടം പൂണ്ടോരങ്ങൊട്ടുനേരം.
കാലി തെളിക്കുന്ന കോലങ്ങെടുത്തിട്ടു
ചാലത്തന്മാറിലേ ചേർത്താർ പിന്നെ.

വല്ലികളാണ്ടുള്ള ഗേഹങ്ങളോരോന്നിൽ
മെല്ലവേ ചെന്നങ്ങു നിന്നു ചൊന്നാർ:
''വമ്പുലി മുമ്പായ ഘോരമൃഗങ്ങൾക്കു
സംഭോഗമന്ദിരമാക നിങ്ങൾ,
വാരിജലോചനൻകാരുണ്യമിന്നെനി
വാരാതെയിന്നിതാ ഞങ്ങൾ വന്നു.''
വല്ലീഗൃഹങ്ങളോടിങ്ങനെ ചൊല്ലിന
വല്ലവിമാരെല്ലാം വന്നു പിന്നെ—
ത്തുമകലന്നൊരു പൂങ്കാവിൽ ചെന്നുടൻ
പൂമരമോരോന്നേ പൂണ്ടു ചൊന്നാർ:
''കാർമുകിൽവർണ്ണനു *ഞങ്ങളിലുള്ളൊരു
കാരുണ്യം ദൂരമായ്‌വന്നമൂലം
കാരസ്കരങ്ങൾ നൽക്കാർകളെന്നെല്ലാം
പേരുള്ള ദാരുക്കളാക നിങ്ങൾ.
ഓമനയോടെ വളർത്തല്ലോ പോരുന്നു
നാമെല്ലാം നിങ്ങളെപ്പണ്ടേ ചെമ്മേ
കാമിക്കയൊല്ലായ്യിപ്പൂമരമൊന്നുമേ
കാർവ്വർണ്ണനെന്നല്ലോ ചൊല്ലീതിപ്പോൾ.
മാനിക്കുന്നോരല്ല നമ്മെയെന്നിങ്ങനെ
ദീനതകോലൊല്ലാ നിങ്ങളെന്നാൽ.''
ബാലികമാരെല്ലാമിങ്ങനെ ചൊന്നുടൻ
ആലുടെ ചാരത്തു ചെന്നു ചൊന്നാർ:
''നന്മുനിമാരെല്ലാം നിന്നുടെ ചാരത്തു
നിന്നു വിളങ്ങിനാരിന്നയോളം.
ഇന്നു തുടങ്ങി നിൻ ചാരത്തു വന്നെനി
നിന്നു വിളങ്ങുന്നതാരേ ചൊൽ നീ?''
ദാരുക്കളോടെല്ലാമിങ്ങനെ ചൊല്ലീട്ടു
പാരാതെ പോന്നങ്ങു വന്നു പിന്നെ.
ക്ഷുമ്പിനിന്നീടുന്ന കണ്ണുമായന്നേര—
മമ്പലുറഞ്ഞു കരഞ്ഞു വായ്പും
മേച്ചലും കൂടാതെ പാച്ചലും കൂടാതെ
ഓച്ചുപൂണ്ടീടുന്ന കന്നുകളെ—
ക്കണ്ടൊരു നേരത്തു മണ്ടിയണഞ്ഞുട—
നിണ്ടൽപൂണ്ടെല്ലോരും നിന്നു ചൊന്നാർ:
''കല്മഷമാണ്ടൊരു നമ്മുടെ ജീവനെ—
ച്ചെമ്മേ പറിച്ചു മറച്ചു മെല്ലെ
അക്രൂരനെന്നൊരു പേരായിനിന്നുള്ളൊ
രക്രൂരനെങ്ങാനും കൊണ്ടുപോയാൻ.

* നിങ്ങളിലുള്ളൊരു

നിങ്ങൾക്കു വേണുന്നതെല്ലാമേ നല്കുവാൻ
ഞങ്ങളുണ്ടേതുമേ ഖേദിയായ്‌വിൻ.''
കന്യകളോടെല്ലാമിങ്ങനെ ചൊല്ലീട്ടു
കണ്ണുനീർ വീഴ്ത്തിനാരാർത്തമാരായ്.
ചൂതുതുടങ്ങിന ലീലകൾ കോലുന്ന
സാധനമോരോന്നെടുത്തു പിന്നെ
ദൂരത്തു ചാട്ടിക്കളഞ്ഞുതുടങ്ങിനാർ
പാരിച്ച വേദന പൊങ്ങുകയാൽ.
പിന്നെയുമെല്ലാരുമൊന്നിച്ചുകൂടീട്ടു
കണ്ണനെക്കൊണ്ടു പറഞ്ഞുനിന്നാർ:
[1]''നൽക്കണിയായല്ലൊ നാഗരമാരായ
മൈക്കണ്ണിമാർക്കെല്ലാമിന്നു തോഴീ!
പുണ്യങ്ങൾചെയ്തുള്ള കണ്ണുകൾ രണ്ടിലും
കണ്ണന്മെയ് ചേർക്കുന്നോരല്ലൊയിപ്പോൾ.
നമ്മുടെ വേദന നാമെല്ലാമിങ്ങനെ
നമ്മിലേ വാപാടുകെന്നേ വേണ്ടൂ.
പാരാർത്ത വന്നുണ്ടു ഞാനെന്നു ചൊന്നതും
നേരല്ലയെന്നത്രേ തോന്നുന്നതേ.
നമ്മല്ലതന്നുടെ തേനുണ്ട കാർവ്വണ്ടു
നാമല്ല തീണ്ടുമോ നാരിമാരേ!
മാധുരമാരായ മാനിനിമാരുടെ
മാധുര്യം കണ്ടൊരു മാധവന്താൻ
പാരം വശംകെട്ടു മെയ്യുറന്നീടുമേ
ധീരത നമ്മോടേയുള്ളൂ തോഴീ!
കാർവ്വർണ്ണൻ പോയൊരു ദിക്കിനെ നോക്കി നാം
പാരാതെ പോകയോ തോഴിമാരേ!
ചാർന്നുള്ളോരെല്ലാരും പിന്നാലെ പായുമ്പോൾ
[2]'ഭ്രാന്തുണ്ടോ നിങ്ങൾക്കോ'യെന്നേ വേണ്ടൂ.''
സംഗമെഴുന്നുള്ള മങ്കമാരെല്ലാരും
ഇങ്ങനെ ചൊന്നുടൻ തങ്ങളുള്ളിൽ
ഭാവനതന്നാലെ കാർവ്വർണ്ണൻമെയ്‌ചേർത്തി-
ട്ടാവോളം പുല്കിനാരായവണ്ണം.
ആനന്ദമായൊരു പീയൂഷംകൊണ്ടു തൻ
മാനസമെല്ലാം കുളുർപ്പിച്ചുടൻ
നന്ദജൻ ചൊന്നുള്ള നന്മൊഴിയോരോന്നേ
ചിന്തിച്ചു വേദന പോക്കിനിന്നാർ.

1. നൽക്കണ്ണിയായല്ലൊ നാഗരമാരായ
മൈക്കണ്ണിമാരെല്ലാം
2. ഭ്രാന്തുണ്ടു നമ്മൾക്കെന്നു ചൊല്ലും

## രണ്ടാംഭാഗം

# കംസസൽഗതി

യാദവന്മാരുടെ ദീനത്തെപ്പോക്കുവാൻ
യാതനായുള്ളോരു മാധവന്താൻ
മേളം കലർന്നുള്ള ഗോപാലന്മാരുമായ്
കാളിന്ദീതീരത്തു ചെന്നനേരം
സ്നാനത്തിനായിട്ടു ഗാന്ദിനീനന്ദനൻ
മാനിച്ചു ചെന്നങ്ങിറങ്ങി തന്നിൽ
മുങ്ങിനിന്നേരത്തു ധന്യമായുള്ളോരു
തന്നുടെ വൈഭവം കാട്ടിനിന്നാൻ—
പാവനമായൊരു പാലാഴി കാണായി
പാരാതെ തന്നിലനന്തനേയും.
തന്മേൽ വിളങ്ങിന ദേവനെത്തന്നെയും
ചിന്മയിയാകിന ദേവിയേയും.
കണ്ടോരു നേരത്തു ഗാന്ദിനീനന്ദനൻ
ഇണ്ടൽ കളഞ്ഞു പുകണ്ണു പിന്നെ
തീരത്തു നിന്നൊരു കാർവ്വർണ്ണന്തന്നെയും
ചാരത്തു ചെന്നുടൻ കൂപ്പിനിന്നാൻ.
''അത്ഭുതമേതാനും കണ്ടു കണക്കെ നി—
ന്നക്ഷികൾ തോന്നുന്നു കാണുംനേരം
എന്തെ''ന്നു ചോദിച്ചു പുഞ്ചിരി തൂകിന
പങ്കജലോചനനോടുംകൂടി
പാരാതെ പോയങ്ങു യാദവന്മാരുടെ
പൂരിലും ചെന്നങ്ങു പൂകുംനേരം
ചൂടു പൊഴിഞ്ഞൊരു സൂര്യനുമൊട്ടൊട്ടു
വാടിത്തുടങ്ങിനാൻ കാണക്കാണെ.
അക്രൂരൻതാൻ നിന്നു സല്ക്കരിച്ചീടിനാൻ
''മൽഗൃഹംതന്നിലേ പോക''യെന്നേ.
കാർവ്വർണ്ണൻ ചൊല്ലിനാനെന്നതു കേട്ടപ്പോൾ
കാരുണ്യം തോഞ്ഞൊരു വാക്കുകൊണ്ടേ:
''കംസനു വേണുന്ന കാര്യങ്ങൾ സാധിച്ചേ
സംസാരം മറ്റുള്ളതെല്ലാമാവൂ.

പിന്നെ ഞാൻ വന്ന വിരുന്നുമുണ്ടീടുവൻ
നിർണ്ണയമെന്നതു തേറിനാലും.''
എന്നതു കേട്ടൊരു ഗാന്ദിനീനന്ദനൻ
മന്ദിച്ചു മന്ദിച്ചു പോയിപ്പോയി
കംസനെക്കണ്ടിട്ടു സംസാരമെല്ലാമേ
ശംസിച്ചു വൈകാതവണ്ണം പോയാൻ
നന്ദജനന്നേരം ബാലകന്മാരുമായ്
മന്ദിരംതന്നുടെ ശോഭ കാണ്മാൻ
ചിത്രങ്ങളായുള്ള വസ്തുക്കളെക്കണ്ടു
നൽത്തെരുവൂടെ നടന്നാൻ പിന്നെ.
ചേലകളെല്ലാമേ ചാലെ വെളുപ്പിച്ചു
മേളമിയറ്റുന്ന ദാസനപ്പോരം
മന്നവന്തന്നുടെ ചേലയുമായിട്ടു
മുന്നൽ വരുന്നതു കണ്ടനേരം!
ഈശനായുള്ളോരു കേശവന്താൻ ചെന്നു
യാചനമായിട്ടു ചൊന്നാനപ്പോരം:
''നൽച്ചേല നല്ലേണമെങ്ങാക്കു നീയിപ്പോരം
ഇച്ഛയുണ്ടാകുന്നു കണ്ടതോറും.''
കഞ്ചന്റെ ചേല വെളുപ്പിക്കും ദാസനും
ചെഞ്ചെമ്മേ ചൊല്ലിനാനെന്നനേരം:
''രാജാവു ചാത്തുന്ന ചേലകരം കോലുക
ആയന്മാരായോർക്കു ഞായമല്ലേ;
ബാലന്മാർ ചൊല്ലുന്ന വാർത്തയെന്നോർത്തു ഞാൻ
ചാലെപ്പൊറുക്കുന്നേ''നെന്നിങ്ങനെ.
കേട്ടൊരു നേരത്തു് കേശവൻ ചൊല്ലിനാൻ
വാട്ടമകന്നൊരു വാർത്തയപ്പോരം:
''രാജാവിൻചേലകളായന്മാർ കോലുക
ആചാരമല്ലെന്മാനെന്തു മൂലം?
നിങ്ങാക്കു രാജാവു കഞ്ചന്താനെങ്കിലോ
ഞങ്ങാക്കു രാജാവു ഞങ്ങാതങ്ങാം.''
ഇങ്ങനെ ചൊന്നതു കേട്ടവൻ ചൊല്ലിനാൻ
പൊങ്ങിവരുന്നൊരു കോപത്താലേ:
''എന്തെന്തു ചൊല്ലിനതന്ധനായുള്ളോവേ!
അന്തകൻവീട്ടിന്നു പോകുന്നായോ?
ഇത്തരമായുള്ള ചേലകളോ പണ്ടും
നിത്യമുടുപ്പതു നിങ്ങളെല്ലാം?
കാലിയേ മേപ്പാനായ്ക്കാട്ടിലകംപുക്കു
ധൂളിയും പൂണ്ടു നടക്കുംനേരം

*മന്നവർകോലുന്ന ചേലകളെല്ലാമി—
ക്കന്നുകൾ മേയ്ക്കുന്ന പിള്ളക്കായി.
മന്നവരെല്ലാരും കാനനം പൂകീട്ടു
കന്നുകൾ മേയ്ക്കിനിയെന്നേ വേണ്ടൂ.
മന്നവന്തന്നുടെ മന്ദിരമെന്നതു
നിന്നുള്ളിലുണ്ടായീതില്ലയോ ചൊൽ?
ആവതല്ലാതതു നീ പറഞ്ഞീടിനാൽ
നാവരിഞ്ഞീടുവൻ തേറിനാലും.''
ഇങ്ങനെ ചൊന്നവൻ നിന്നൊരു നേരത്തു
നന്ദാത്മജനണഞ്ഞു ചെമ്മേ
കൈത്തലംകൊണ്ടവൻ നൽച്ചെവിചാരത്തു
സൽക്കരിച്ചീടിനാനൊന്നു മെല്ലെ.
സൽക്കാരമേറ്റൊരു ദുഷ്ടന്നു പിന്നെയും
സൽക്കാരം വേണ്ടാതെയായിക്കൂടി,—
കോളല്ലയിന്നവൻ സല്ക്കരിച്ചീടിനാൽ
പോകയില്ലെന്നതു നിർണ്ണയംതാൻ.
നന്ദജന്തന്നാലെ സൽകൃതനായവ—
നന്തകൻവീടല്ലൊ പുക്കതപ്പോൾ.
യാദവനന്ദനനായുള്ള ദേവന്താ—
നാദരവോടു മതിന്നു നന്നായ്
ചേലകൾ നല്ലവ വാരിയെടുത്തുടൻ
ബാലകന്മാർക്കെല്ലാം നല്കി മുമ്പിൽ.
ജ്യേഷ്ഠനും താനും നൽ ചേലയും പൂണ്ടീട്ടു
വാട്ടം വരാതെ നടന്നു പിന്നെ.
സൗചികന്തന്നുടെ ചാരത്തു വന്നപ്പോൾ
സംശയം കൂടാതെ സൗചികന്താൻ
വിശ്വത്തിൻ കാരണമായി വിളങ്ങുന്ന
വിഷ്ണുവെന്നുള്ളൊരു ബോധത്താലേ
ഉഷ്ണീഷംമുമ്പായ ഭൂഷണമോരോന്നേ
വൃഷ്ണികൾനാഥന്നു നല്കിനിന്നാൻ.
പ്രീതിയായുള്ളൊരു വല്ലരിതന്നുടെ
നൂതനമായൊരു പൂവായിട്ടു്
പാരാതെതന്നുടെ സാരൂപ്യംതന്നെയും
നാരായണന്താനും നല്കിനിന്നാൻ.
മാലകൾ നിർമ്മിച്ച പോരുന്നോന്തന്നുടെ—
യാലയംതന്നിലും ചെന്നു പിന്നെ
മാലകൾകൊണ്ടും നൽ പൂവുകൾകൊണ്ടുമായ്
ചാല വിളങ്ങിനാരെല്ലാരുമേ.

* മന്നവർ വേണുന്ന ചേലകളെല്ലാമി—
കന്നുകൾ മേയ്ക്കുന്ന പിള്ളരായി

ഇച്ഛിച്ച നൽവരം നല്കിനാനങ്ങവ–
ന്നച്യുതന്താനും തന്നിച്ഛയാലേ.
പിന്നെയുമെല്ലാരും *നൽതെരുവൂടെ പോയ്
മുന്നമേപ്പോലെ നടന്നനേരം
അബ്ജത്തെ വെന്നുള്ളൊരാനനമാണ്ടൊരു
കുബ്ജ വരുന്നതു കാണായപ്പോൾ
ചന്ദനം കുങ്കുമം കസ്തൂരിയെന്നെല്ലാം
ഒന്നിച്ചു നന്നായരച്ചു പിന്നെ
നൂതനമായൊരു ഭാജനംതന്നിലി–
ട്ടാദരവോടു നടന്നു മെല്ലെ
വന്നതു കണ്ടൊരു നന്ദകുമാരകൻ
ചെന്നവൾചാരത്തു ചോദിച്ചാൻതാൻ:
''സുന്ദരിമാരുടെ മൗലിയായുള്ള നിൻ–
മന്ദിരം ചാരത്തോ ദൂരത്തുതോ?
എങ്ങുന്നു വന്നു നീയെങ്ങിനിപ്പോകുന്നു–
തെങ്ങൾതൻ ചാരത്തു വന്നതെന്തേ?
നീയാരെന്നുള്ളതും പാരാതെ ചൊല്ലേണം
നീലവിലോചനേ! നമ്മോടിപ്പോൾ.
കുങ്കുമച്ചാറുതൻ നന്മണം കേട്ടിട്ടു
വങ്കൊതി കൊള്ളുന്നുതെങ്ങളുള്ളിൽ
എങ്കൾക്കു പൂചുവാൻ നല്കേണം നീയിപ്പോൾ
മങ്കമാർമൗലികേ! ശങ്കിയാതെ.''
അബ്ജവിലോചനനിങ്ങനെ ചൊന്നപ്പോൾ
കുബ്ജയാം നാരിയും ചൊന്നാൾ ചെമ്മേ:
''വീരനായുള്ളൊരു കംസനു ചേരുന്ന
സൈരന്ധ്രിയായൊരു ദാസി ഞാനോ,
എൻവീട്ടിൽനിന്നു വരുന്നതും ഞാനവൻ–
തൻവീട്ടിലങ്ങിനിപ്പോകുന്നതും.
എന്നോടു ചോദിച്ചതെല്ലാമേ ഞാനുമി–
ന്നിന്നോടു ചോദിക്കുന്നുണ്ടു ചെമ്മേ.
കാമനെന്നെല്ലാരും നിന്നെയോ ചൊല്ലുന്നു?
കാന്തിയെക്കാണുമ്പോളെന്നു തോന്നും.
പൂവില്ലായ് നിന്നതിച്ചില്ലിയോ ചൊല്ലു നിൻ
പൂവമ്പായ് നിന്നതീക്കൺമുനയോ?''
ഇങ്ങനെ ചൊന്നവൾ തൻകൈയിലുള്ളൊരു
കുങ്കുമപൂർണ്ണമാം ഭാജനത്തെ
നന്ദജകൈയിലേ നല്കിനാളന്നേരം.—
നന്മവരുംകാലമെന്നു ഞായം.

* നൽവഴിതന്നൂടെ

ആദരവോടതു വാങ്ങിന നന്ദജൻ
സോദരന്നായിക്കൊടുത്തു പിന്നെ
തന്നുടെ മെയ്യിലും നന്നായി പൂചിനാൻ
ധന്യമായ് നിന്നുള്ളൊരംഗരാഗം.
സന്തോഷംപൂണ്ടൊരു നന്ദജനന്നേരം
ചിന്തിച്ചുതന്നിലേ നിന്നു പിന്നെ
'ഞാൻ കനിഞ്ഞീടുമ്പോൾ മാൻകണ്ണിതന്നുടെ
കൂൻകളഞ്ഞീടേണ'മെന്നു നണ്ണി
കാൽവിരൽകൊണ്ടവൾ കാൽമേലമുന്നിച്ചു
കൈവിരൽ രണ്ടുമുയർത്തിപ്പിന്നെ
ആനനംതങ്കീഴമുന്നിച്ചു പൊങ്ങിച്ചാൻ
മാനിനിതന്നുടെ മേനിതന്നെ.
കീഴ്പ്പെട്ടുപോയൊരു നാരിതാനന്നേരം
മേൽപ്പെട്ടു വാഴ്വോടു പൊങ്ങിനിന്നാൾ
കണ്ണനെത്തീണ്ടിന പുണ്യംകൊണ്ടന്നേരം
വിണ്ണിൽ കരേറുവാനെന്നപോലെ—
പങ്കജലോചനന്തൊട്ടുള്ളോരെല്ലാരു—
മങ്ങനെയല്ലോതാൻ വന്നു ഞായം.
ചാലേ നിവിർന്നൊരു മെയ്യുമായന്നേരം
മാലേയപാണി വിളങ്ങിനിന്നാൾ.
മാച്ചേറിപ്പോയൊരു നൽപൊന്നു നന്നായി—
ക്കാച്ചിനാലെങ്ങനെ വന്നു ഞായം?
മംഗലനായൊരു കണ്ണന്തൊട്ടന്നേര—
മങ്ങനെയായ്‌വന്നാളംഗനയും.
സുന്ദരിയായൊരു നാരിയെക്കണ്ടപ്പോൾ
സുന്ദരനാകിന കന്ദർപ്പന്താൻ
ചെല്ലത്തുടങ്ങിനാന്മെല്ലെമെല്ലെല്ലാരും
നല്ലതു കാണുമ്പോഴെന്നു ഞായം.
മാനിനിതന്നുടെ മേനി നിവിർന്നപ്പോൾ
മാരന്നു വില്ലു വളഞ്ഞു ചെമ്മേ.
ബാണങ്ങൾകൊണ്ടവനെയ്തോരു നേരത്തു
മാനിനിതന്നുടെ കണ്മുനകൾ
ആനായനാരിമാർ പൂണ്ടന്ന കണ്ണന്ത—
ന്നാനനംതന്നിൽ തറച്ചു തിണ്ണം.
മാനിനിതന്നുടെ മാനസംതന്നുള്ളിൽ
ദീനത പൊങ്ങിത്തുടങ്ങീതപ്പോൾ.
*കാർവ്വർണ്ണന്തന്നുടെയാനനംതങ്കലെ—
ത്തുവിയർപ്പേൽക്കയാലെന്നപോലെ

* കാർവ്വർണ്ണന്തന്നിലേ മേവിനിന്നീടുന്ന

മാരമാലാണ്ടൊരു *മാനിനിതൻകണ്ണിൽ
നീരു പൊടിഞ്ഞുതുടങ്ങീതപ്പോൾ.
കാർവർണ്ണൻതന്നുടെ കാന്തിയായുള്ളൊരു
തൂവെള്ളമുള്ളിൽ നിറഞ്ഞു ചെമ്മേ
രോമങ്ങളുടെയമ്മാനിനിതൻമെയ്യിൽ
സ്വേദങ്ങളായിപ്പരന്നുതെങ്ങും.
വല്ലവീവല്ലഭൻതന്നുടെ കണ്ണിണ
വെല്ലേണമിന്നുനാമെന്നപോലെ
ചേൽക്കണ്ണിതന്നുടെ വീക്കുന്ന വീർപ്പുകൾ
ദീർഘങ്ങളായ്‌വന്നു പാർക്കുംതോറും.
പോർക്കു തുനിഞ്ഞൊരു മാരന്തന്നമ്പിന്നു
ലാക്കായി വന്നൊരു സുന്ദരിതാൻ
ഉള്ളം മയങ്ങിനിന്നന്നിച്ചു ചൊല്ലിനാൾ
കള്ളം കളഞ്ഞുടൻ കണ്ണനോട്:
''നിന്നെപ്പിരിഞ്ഞിട്ടു പോവതിന്നേതുമേ
വല്ലുന്നതില്ല ഞാൻ ചൊല്ലാം ചെമ്മേ.
സുന്ദരനായുള്ള നീയിന്നു നമ്മുടെ
മന്ദിരംതന്നിലേ പോരവേണം.
ഉന്മദനായൊരു മന്മഥൻ കണ്ടാലും
നിന്നുടലെന്നെപ്പൊരുന്നതിപ്പോൾ.''
എന്നവൾ ചൊന്നതു കേട്ടങ്ങു നിന്നൊരു
നന്ദതനൂജന്താൻ ചൊന്നാനപ്പോൾ:
''ആര്യന്മാർ ഞങ്ങൾ നൽ കാര്യമായിട്ടു
രാജാവെക്കാണ്മാനായ് വന്നതിപ്പോൾ
മുമ്പിലേ നിന്നുടെ മന്ദിരം പൂകിലോ
വമ്പിഴയാമല്ലോ ഞങ്ങൾക്കെല്ലാം.
രാജാവെക്കണ്ടിട്ടു കാര്യവും നല്കിനാൽ
പാരാതെ വന്നീടു നിൻവീട്ടിലും.
നേരത്രേ നിന്നോടു ചൊന്നതു ഞാനെന്നു
നാരിമാർനായികേ! തേറിനാലും.''
ഇങ്ങനെ ചൊന്നുടൻ മംഗലയായുള്ളൊ-
രംഗനതന്നെയയച്ചു പിന്നെ
ചാപത്തെപ്പൂജിക്കും മന്ദിരമേതെന്നു
ചോദിച്ചുനിന്നതു കണ്ടനേരം
ധൃഷ്ടനായ് ചെന്നുടൻ പെട്ടെന്നകംപൂക
ദുഷ്ടന്മാരെല്ലാരും കണ്ടിരിക്കെ.
ഒല്ലായെന്നെല്ലാരും ചൊല്ലിനിന്നീടുമ്പോൾ
വില്ലിനെച്ചെന്നങ്ങെടുത്തു ചെമ്മേ

* മാനിനിതൻകണ്ണിൽ നീരു പൊഴിഞ്ഞു

എട്ടാശയെല്ലാമേ ഞെട്ടുമാറുന്നേരം
പൊട്ടിച്ചാനങ്ങതിൻ മുഷ്ടിദേശം
ജാനകിതന്നുടെ വാർമുല പുല്കുവാൻ
രാമനായ് പണ്ടുതാനെന്നപോലെ.
ക്ഷീണന്മാരായ രക്ഷകന്മാരെയും
അക്ഷണം കൊന്നങ്ങൊടുക്കിപ്പിന്നെ
ശാലയിൽനിന്നങ്ങു ചാലപ്പുറപ്പെട്ടു
ലീലയുമാണ്ടു നടന്നനേരം
ഇങ്ങനെ നാളെയക്കംസനുമാകുന്നു-
തെന്നങ്ങു ചൊല്ലുന്നോനെന്നപോലെ.
ശക്തനായ് നിന്നു തിമിരിത്തൊരു സൂര്യനും
അസ്തമിച്ചീടിനാൻ മെല്ലെ മെല്ലെ.
കേടററു നിന്നൊരു ഗോവിന്ദരാമന്മാർ
ചാട്ട നിറുത്തിന ദിക്കു നോക്കി
മേളത്തിൽ പോയങ്ങു പാൽവെണ്ണയുണ്ടിട്ടു
കേളിയുമാണ്ടു കിടന്നാർ ചെമ്മേ.
ആപത്തണഞ്ഞൊരു കംസന്താൻ തന്നുടെ
ചാപത്തിൻ ഭംഗത്തെക്കേട്ടനേരം
ചീർത്തൊരു ഭീതിയെപ്പാരത്തോളം പൂണ്ടുനി-
ന്നോർത്തുതുടങ്ങിനാനാർത്തനായി.
കൊന്നങ്ങു വീഴുന്ന ദുർന്നിമിത്തങ്ങളു-
മൊന്നൊന്നേ കാണായി പിന്നെപ്പിന്നെ—
ദക്ഷിണമല്ലാതെ വീക്ഷണവും തോളു-
മക്ഷണമാടിത്തുടങ്ങി ചെമ്മേ.
പൊന്മയമായിട്ടു തോന്നിത്തുടങ്ങീതു
വന്മരമോരോന്നേ നോക്കുംനേരം.
കണ്ണുകൾ രണ്ടുമടച്ചങ്ങു മേവുമ്പോൾ
ഇല്ലാതെയായ്വന്നു ഘോഷങ്ങളും.
കണ്ണൊന്നു പൊത്തീട്ടു ദീപത്തെ നോക്കുമ്പോൾ
കൈവിരൽതന്നിലടങ്ങീലേതും.
*നിദ്രിതനായിക്കിടക്കുന്ന നേരത്തു
ഗർഭംതന്മീതേ തന്നെക്കാണാം.
മഗ്നനായ്വന്നുടനഭ്യംഗംതന്നിലേ
നഗ്നനായ് നിന്നതും കാണായ്വന്നു.
തന്നുടെ കൈകൊണ്ടു തന്നുടെ ദന്തങ്ങൾ
ചിന്നിക്കളഞ്ഞിട്ടും കാണായ്വന്നു.
പ്രേതങ്ങളോടു കലർന്നു കളിക്കയും
പ്രേതങ്ങൾതന്മേനി പൂണ്കയും

* നിദ്രിതനായിട്ടു നില്ക്കുന്ന നേരത്തു

ആറുകളെല്ലാം വരണ്ടിട്ടു കാണായി—
താഴികളും പിന്നെയവ്വണ്ണമേ.
ഘോരങ്ങളായുള്ള ദുർന്നിമിത്തങ്ങളെ—
പ്പാരാതെയിങ്ങനെ കണ്ടനേരം
[1]അന്ധനായുള്ളൊരു കഞ്ചന്റെ മാനസം
വെന്തുതുടങ്ങീതു ചിന്തയാലേ.
കണ്ണൻ വന്നെന്നെക്കഴിക്കുന്നതുണ്ടെന്നൊ—
രെണ്ണമങ്ങുള്ളിലേ പൊങ്ങുകയാൽ
വന്നതും നിന്നതും കണ്ടതും കേട്ടതും
'കണ്ണനെ'ന്നിങ്ങനെ തോന്നിക്കൂടി.
മറ്റൊരു ചിന്തയിൽ കംസന്റെ മാനസം
പറ്റീതില്ലപ്പോൾ തുടങ്ങിപ്പിന്നെ.
ചീർത്തുനിന്നുള്ളൊരു ചിന്തപൂണ്ടങ്ങനെ
രാത്രി കഴിഞ്ഞു പുലർന്നനേരം
വഞ്ചകനായൊരു കഞ്ചന്താനോരോരോ
മഞ്ചങ്ങൾ ചൂഴം ചമപ്പിച്ചുടൻ
''മല്ലന്മാരിന്നിപ്പോൾ കോലുന്ന ലീലകൾ
എല്ലാരും കാണണം'' എന്നു ചൊന്നാൻ.
കഞ്ചന്റെ ചൊല്ലാലപ്പൗരന്മാരെല്ലാരും
മഞ്ചങ്ങളേറിനാർ മറ്റുള്ളോരും.
വല്ലവന്മാരും നൽ കാഴ്ചയും നല്കീട്ടു
നല്ലൊരു മഞ്ചത്തിന്മീതേ പുക്കാർ.
കഞ്ചനുമന്നേരം വെഞ്ചാമരങ്ങളേ
ചെഞ്ചെമ്മേ വീയിച്ചു മഞ്ചം പുക്കാൻ.
ചാണൂരൻമുമ്പായ മല്ലന്മാരെല്ലാരും
ചേണുറ്റുനിന്നൊരു രംഗംതന്നിൽ
ചെന്നുതുടങ്ങിനാർ വമ്പുറ്റ സിംഹങ്ങൾ
കുന്നിന്മേൽ മേന്മേലേ ചെല്ലുംപോലെ
ആക്കം കലർന്നുള്ള ഭേരിയുമോരോന്നേ
താക്കീത്തുടങ്ങിനാർ തന്നിൽനിന്നു്.
അന്യന്മാരായുള്ള മല്ലന്മാരെല്ലാരും
ധന്യന്മാരായുള്ള ലോകർമുമ്പിൽ
ലീലകൾ തോഞ്ഞുടൻ തന്നുടെ തന്നുടെ
[2]വേലകൾ കാട്ടിനാർ വെവ്വേറെയായ്.
അന്ധകനാഥനായ് നിന്നൊരു കഞ്ചനേ
അന്തകൻവീട്ടിനെക്കാട്ടുവാനായ്
ബന്ധുരന്മാരായ ബന്ധുക്കൾ ചൂഴറ്റു
ചന്തത്തിൽ വന്നൊരു നന്ദജന്താൻ

1. അന്ധകനാഥനാം കഞ്ചന്റെ മാനസം
2. ലീലകൾ കാട്ടിനാർ

മല്ലന്മാർ തല്ലുന്ന ഭേരിയും കേട്ടിട്ടു
ചെല്ലേണം ഞാനിപ്പോളെന്നു നണ്ണി
ഗോപാലബാലരും രാമനും താനുമായ്
ഗോപുരവാതുക്കൽ ചെന്നനേരം
വാരണവീരനേ നിന്നതു കണ്ടിട്ടു
പാരാതെ ചൊല്ലിനാൻ പാവാനോട്:
''പോവാനായുള്ളൊരു വാതിൽ വഴങ്ങേണം
പാവാനേ! ഞങ്ങൾക്കു പാരാതെ നീ.''
എന്നതിനേതുമേ മിണ്ടാതെ നിന്നപ്പോൾ
പിന്നെയും ചൊല്ലിനാൻ നന്ദജന്താൻ:
''നിന്നോടു ചൊല്ലുന്നു നീങ്ങു നീയെന്നു ഞാൻ
'എന്നോടല്ലെ'ന്നോ നീയുന്നിക്കുന്നു?
നീങ്ങുന്നുതില്ലെന്നു നിർണ്ണയമുണ്ടെങ്കിൽ
നീക്കുന്നുതുണ്ടെന്നു നിർണ്ണയം ഞാൻ.''
എന്നതു കേട്ടപ്പോൾ നിന്നൊരു പാവാന്താൻ
നന്ദകുമാരകന്തന്നെ നോക്കി
[1]പാവുകളേകിനിന്നാനയെപ്പായിച്ചാൻ—
ചേവകരാകുമ്പോളെന്നേ വേണ്ടു.
ചാടിയണഞ്ഞുള്ളൊരാനയെക്കണ്ടപ്പോൾ
പേടിച്ചപോലെയങ്ങോടിനാൻ താൻ.
ചീററം തിരണ്ടൊരു പാവാന്താൻ ചൊല്ലിനാ—
നേററം ചിരിച്ചുനിന്നെന്നനേരം:
''നീക്കുന്നതുണ്ടു ഞാനെന്നല്ലൊ ചൊല്ലി നീ
നീക്കുന്നവാറു നീയിങ്ങനെയോ?''
എന്നങ്ങു പിന്നെയും ചൊന്നുചൊന്നന്നേരം
ചെന്നു ചെന്നേശിനാനാശു ചെമ്മേ.
വമ്പുററു നിന്നൊരു വാരണവീരന്താൻ
തുമ്പിക്കൈകൊണ്ടു പിടിച്ചാനപ്പോൾ
കൈയിന്നു വീണവൻ തന്നെയും താഡിച്ചു
കാലിടെച്ചെന്നങ്ങൊളിച്ചാൻ കണ്ണൻ.
കാണാഞ്ഞനേരത്തു കാററിനെക്കൊണ്ടു കൊ—
ണ്ടാരാഞ്ഞുനിന്നടനങ്ങുമിങ്ങും
മുഷ്കരനായൊരു വാരണനന്നേരം
[2]പുഷ്കരലോചനൻ പൂവൽമേനി
പുഷ്കലമായൊരു പുഷ്കരംകൊണ്ടുടൻ
ദുഷ്കരമെങ്കിലും ചെന്നു തൊട്ടാൻ.
തൊട്ടൊരുനേരത്തു തോയജലോചനൻ
പെട്ടെന്നു ചാടിപ്പുറപ്പെട്ടുടൻ

1. പാവുകളേകിനാനാനയെപ്പായിപ്പാൻ
2. പുഷ്കരമായൊരു പൂവൽമേനി

വാലേപ്പിടിച്ചു വലിച്ചുതുടങ്ങിനാൻ
ബാലകൻ കന്നിനേയെന്നപോലെ.
പക്ഷങ്ങളും രണ്ടിലും തുമ്പിക്കൈതന്നെക്കൊ—
ണ്ടക്ഷണം വീയുന്ന വാരണന്താൻ
പന്നഗവായോടു കാൽപിണഞ്ഞീടുന്ന
മണ്ഡൂകവേലയെപ്പൂണ്ടു നിന്നാൻ.
*വാലങ്ങു കൈവിട്ടു പാഞ്ഞുതുടങ്ങിനാൻ
വാരണന്തന്മുന്നൽ ചെന്നു പിന്നെ.
പാഞ്ഞതു കണ്ടൊരു വാരണവീരനും
പാഞ്ഞുതുടങ്ങിനാൻ കണ്ണൻപിമ്പേ.
ചെമ്പൊൽത്താർമാനിനി പൂണുന്ന പൂമേനി
തുമ്പിക്കരംകൊണ്ടു തൊട്ടു തൊട്ട്
പായുന്നനേരത്തു ഭൂതലംതന്നിലേ
പോയങ്ങു വീണാനക്കാർവർണ്ണൻതാൻ.
കാരിയമേയെന്നു കാണുന്നോരെല്ലാർക്കും
വാരണവീരനും തോന്നുംവണ്ണം.
വാരിജലോചനൻ വീണൊരു നേരത്തു
വാരണവീരൻ വൻകോപത്താലേ
പൂമേനി നേർകണ്ടു കുത്തിനിന്നീടിനാൻ:
ഭൂമിയിലായതു കൊള്ളുവതപ്പോൾ—
ഭൂമിയിലായതു കുററമല്ലോർക്കുമ്പോൾ
കാമിനിയായല്ലൊ കണ്ണനുള്ളു.
കൊമ്പുകളാണ്ടതു കൊള്ളരുതാഞ്ഞിട്ടു
വമ്പിലുഴന്നങ്ങു നിന്നനേരം
വാരിജലോചനൻ പൊങ്ങിച്ചതൊന്നേതാ—
മ്പോരായ്മയായ്‌വന്നു വീരന്നപ്പോൾ.
മുന്നേതിലേററവും കോപിച്ചു നിന്നുടൻ
പിന്നെയും ചെന്നു പിണങ്ങുംനേരം
നന്മുലയുണ്ണുമ്പൊളമ്മതന്മാററത്തു
ചെമ്മേയടിക്കുന്ന കൈകൊണ്ടപ്പോൾ
താഡിച്ചാൻ വന്നൊരു വാരണവീരന്തൻ
കേടററുനിന്ന കവിൾത്തടത്തിൽ.
താഡനമേററൊരു വാരണവീരനു
പീഡയുണ്ടായ്‌വന്നു പിന്നെപ്പിന്നെ
പേടിയും പൂണ്ടുടൻ വാടിന മെയ്യുമായ്
ഓടുവാനായിത്തുടങ്ങുംനേരം
വമ്പോടു വേറായ തുമ്പിക്കരംതന്നെ
വമ്പിൽ പിടിച്ചു വലിച്ചാൻ കണ്ണൻ.

* വാലങ്ങു കൈവിട്ടു പാഞ്ഞുതുടങ്ങിനാൻ
വാരണവീരനും കണ്ണമ്പിമ്പേ.

മാതംഗവീരന്റെ മാനസംതന്നുള്ളി–
ലാതങ്കമേററമെഴുന്നതപ്പോൾ.
വാ പിളന്നങ്ങു കരഞ്ഞു തുടങ്ങിനാൻ:
കൗപീനമായ്‌വന്നു വാലുമപ്പോൾ.
വാരിജലോചനൻ വാരണവീരനെ
പാരാതെനിന്നു ചുഴററിപ്പിന്നെ
ഭൂതലംതന്നിലേ തല്ലിനിന്നന്നേരം
ചേതന പോക്കിനാൻ ദൂരം ദൂരം.
മസ്തകംതന്നെച്ചവിട്ടിപ്പറിച്ചുടൻ
മെത്തിന കൊമ്പുകൾ രണ്ടും പിന്നെ
മൂത്തവൻകയ്യിലേ നല്കിനാനൊന്നവൻ
ശക്തനായ്ത്താനുമൊന്നേന്തിക്കൊണ്ടാൻ.
ഹസ്തിപന്മാരെയും കൊന്നുടൻ വീഴ്ത്തിനാൻ
അത്തരം പിന്നെയടുത്തതെല്ലാം.
ദന്തിതൻ ദന്തത്തെത്തോളിലും ചേർത്തുടൻ
നന്ദകുമാരകന്മാരന്നേരം
മല്ലന്മാരാകുന്ന മാതംഗയൂഥത്തെ
വെല്ലുന്ന കേസരിവീരന്മാരായ്
മംഗലം നല്കുവാൻ തന്നെയുവന്നോർക്ക
ഭംഗികൾ തങ്ങിന രംഗംതന്നിൽ
അഞ്ചാതെ ചെന്നു കരേറിത്തുടങ്ങിനാർ
അഞ്ചാറു ബാലകന്മാരുമായി.
മഞ്ചങ്ങളേറിന മാലോകരെല്ലാരും
അഞ്ചനവർണ്ണനെക്കണ്ടാരപ്പോൾ.
മല്ലന്മാരെല്ലാരും പാവകന്താനിതെ–
ന്നുള്ളിലേ നണ്ണി നടുങ്ങിനിന്നാർ.
ആനന്ദലീലന്മാരായിത്തുടങ്ങിനാർ
ആണുങ്ങളെല്ലാരും കാണുംനേരം.
അംഗനമാരെല്ലാമംഗജൻതാനെന്നു
തങ്ങളിൽ നിന്നു പറഞ്ഞാരപ്പോൾ.
നമ്മുടെ ബാലകന്താനെന്നു നണ്ണിനാർ
നന്ദത്തുടങ്ങിന വല്ലവന്മാർ.
ദുഷ്ടന്മാരായുള്ള മന്നവർമാനസം
പൊട്ടിത്തുടങ്ങീതു കണ്ടനേരം.
നിർമ്മലയായുള്ള ദേവകീദേവിക്ക
നന്മുല തിണ്ണം ചുരന്നതപ്പോൾ
ആനകദുന്ദുഭിതന്നുടെ മേനിയിൽ
കോൾമയിർക്കൊണ്ടു തുടങ്ങീതപ്പോൾ.
പെട്ടെന്നു കണ്ടൊരുനേരത്തു കംസനും
ഞെട്ടി നടുങ്ങി വിറച്ചുവീണാൻ.

ചിന്മയമായുള്ള ദൈവതംതാനെന്നു
നിർമ്മലരായവർ നണ്ണിക്കൊണ്ടാർ.
വൃഷ്ണികളെല്ലാരും നാഥനെന്നിങ്ങനെ
വിശ്വസിച്ചീടിനാർ കണ്ടനേരം.
രംഗത്തിലിങ്ങനെ നന്ദതനൂജന്മാർ
ഭംഗിയിൽ നിന്നു വിളങ്ങുംനേരം
ചാണൂരനാകിന മല്ലന്താൻ ചൊല്ലിനാൻ
ചാപലം വേറായ വാക്കുതന്നേ:
"നന്ദകുമാരന്മാരായുള്ള നിങ്ങളി-
ന്നമ്മോടുകൂടിക്കളിക്കവേണം.
കാലിയുംമേച്ചു നൽ കാനനമോരോന്നിൽ
ബാലകന്മാരുമായ് ചാലെ നിന്നു്
മല്ലുകൊണ്ടേറ്റം കളിക്കുന്ന നിങ്ങളെ-
ക്കല്യന്മാരെന്നു നാം കേൾപ്പുവെന്നാൽ
മന്നവ വീരന്നു കാണ്മതിന്നായിപ്പോൾ
മല്ലിനെക്കാട്ടണം നാമെല്ലാരും."
എന്നതു കേട്ടൊരു നന്ദകുമാരകൻ
എല്ലാരും കേൾക്കവേ ചൊന്നാനപ്പോൾ:
"മല്ലിനെക്കാട്ടുവാൻ നമ്മിലിന്നോർക്കുമ്പോൾ
തുല്യതയില്ലല്ലോ ഒന്നുകൊണ്ടും;
കല്യന്മാരായുള്ള മല്ലന്മാരിന്നിങ്ങൾ
വല്ലാത്ത ബാലന്മാരല്ലോ ഞങ്ങൾ
ഞങ്ങൾക്കു നേരൊത്തു നിന്നോരുമായിട്ടേ
ഞങ്ങൾക്കു ലീലകൾ ചേർന്നുകൂടൂ.
നിങ്ങൾക്കുമെങ്ങനെ പൊങ്ങുന്ന ചേച്ഛയി-
ന്നെങ്ങളോടേശിനാൽ വന്നുകൂടാ.
ബാലകന്മാരോടു ചാലക്കലർന്നുള്ള
ലീല നാം വേണ്ടീലയെന്നു തോന്നും.
മന്നവനിന്നിതു കാണേണമെന്നാകിൽ
ചൊന്നതു ഞങ്ങളോ കേട്ടുകൊള്ളാം."
എന്നതു കേട്ടൊരു മല്ലനും ചൊല്ലിനാൻ
നന്ദകുമാരകൻതന്നെ നോക്കി:
"കേവലം പോരുന്ന ബാലകനല്ല നീ
കേശിയെക്കൊന്നതു നീയല്ലയോ?
ബന്ധുരനായൊരു ദന്തിയെത്തന്നെയും
അന്തകൻകോയിക്കലാക്കിനാൻ നീ.
വീരന്മാരായുള്ള ഞങ്ങളോടേശുവാൻ
നേരായി നിന്നതു നിങ്ങളിപ്പോൾ.
ഖിന്നത കൈവിട്ടു മന്നവൻമുന്നലേ
സന്നദ്ധരായാലുമെന്നേ വേണ്ടൂ."

ഇങ്ങനെ കേട്ടൊരു നന്ദജനന്നപ്പോൾ
സംഗരഭംഗികളാണ്ടു ചെമ്മേ
പാരമണഞ്ഞ വന്മേനിയോടേശിനാൻ
പാവകൻ ദാരുവോടെന്നപോലെ.
രോഹിണീസൂനുവും മുഷ്ടികമല്ലനും
ആഹവമായിപ്പിണഞ്ഞാരപ്പോൾ.
*മല്ലന്മാർ കോലുന്ന ലീലകളോരോന്നേ
മെല്ലെമെല്ലന്നേരം കാട്ടിക്കാട്ടി
കാണുന്ന ലോകക്കു വിസ്മയമാക്കിനാർ
ചാണൂരമല്ലനും കാർവർണ്ണനും.
വല്ലവിമാരുടെ വാർമുലക്കോരകം
മെല്ലവേ ചേരുന്ന മാറുതന്നിൽ
മുഷ്ടികളേല്പിച്ചു രുഷ്ടനായ്മേവിനാൻ
ധൃഷ്ടനായുള്ളൊരു മല്ലവീരൻ.
മുഗ്ദ്ധവിലോചനന്മാറിടംതന്നിലേ
മുഷ്ടികൾ വന്നടനേല്ക്കുംനേരം
ദേവകിതന്നുടെ മാനസംതന്നുള്ളിൽ
നോവുതുടങ്ങീതു പാരമപ്പോൾ.
ചീററംതിരണ്ടൊരു കംസനു മാനസം
ഏററം കളുത്തു തുടങ്ങീതപ്പോൾ.
രുഷ്ടനായുള്ളൊരു മുഷ്ടികമല്ലനും
മുഷ്ടിചുരുട്ടിപ്പിടിച്ചു നന്നായ്
രോഹിണീനന്ദനന്മേനിയിൽ മേന്മേല—
ങ്ങാഹനിച്ചീടിനാനായവണ്ണം.
താഴാതവണ്ണമക്കാർമുകിൽവർണ്ണനെ—
ത്താഡിച്ചുനിന്നൊരു മല്ലനപ്പോൾ
പല്ലവംപോലെ പതുത്തൊരു പൂമേനി
കല്ലെന്നു തോന്നിത്തുടങ്ങി ചെമ്മേ.
തന്നുടെ കൈകളമ്മേനിയിലേല്ക്കുമ്പോൾ
ഖിന്നങ്ങളായ്‌വന്നു പിന്നെപ്പിന്നെ:
കാർവർണ്ണൻ കൈകളെത്തന്മെയ്യിലേല്ക്കുമ്പോൾ
കാരിരുമ്പെന്നതും തോന്നി ചെമ്മേ.
ലീലയായ് നിന്നങ്ങു ഭൂതലംതന്നിലേ
ചാലെപ്പോയ്‌വീണാനക്കണ്ണനപ്പോൾ.
വീരനായുള്ളൊരു മല്ലന്താനന്നേരം
മാറിൽക്കരേറിനിന്നാർത്താൻ തിണ്ണം.
ആർത്തു കേട്ടൊരു മാലോകരെല്ലാരും
ആർത്തന്മാരായ് നിന്നാർ പാർത്തതോറും.

* മല്ലന്മാർ കോലുന്ന വേലകൾ

ചിന്തപൂണ്ടീടുന്ന കഞ്ചന്താനെന്നപ്പോൾ
സന്തോഷവാരിയിൽ [1]മുങ്ങിപ്പിന്നെ
മല്ലന്നു നല്ലവാനാഭരണങ്ങളേ
മെല്ലവേ ചാരത്തു നോക്കുംനേരം
കാൽകൊണ്ടു താഡിച്ചു തള്ളിവിട്ടീടിനാൻ
കാർമുകിൽവർണ്ണനമ്മല്ലന്തന്നെ.
സന്നദ്ധരായിട്ടു പിന്നെയും തങ്ങളിൽ
മുന്നമെപ്പോലെ പിണങ്ങുംനേരം
കൺചുവന്നീടുന്നൊരഞ്ജനവർണ്ണന്താൻ
ചെഞ്ചെമ്മേ മല്ലനെക്കൈപിടിച്ചു
അഞ്ചാതവണ്ണമക്കഞ്ചനു കാണുമാ—
റഞ്ചാറുനൂറു ചുഴററിപ്പിന്നെ
ഭൂതലംതന്നിലേ തല്ലിനാനൊന്നുടൻ
മാതുലന്തന്മനം മാഴ്കുംവണ്ണം—
നീണ്ടുനിന്നുള്ളൊരു നിദ്രയും വന്നപ്പോൾ
പൂണ്ടുകിടന്നാളമ്മല്ലന്തന്നെ.
ദുഷ്ടരെ വെല്ലുന്ന രോഹിണീനന്ദനൻ
മുഷ്ടികന്തന്നെയുമവ്വണ്ണമേ
കണ്ടുനിന്നീടുന്ന വിണ്ടലരെന്നപ്പോൾ
കൊണ്ടൽനേർവ്വർണ്ണനെക്കൊണ്ടാടിനാർ.
സന്തോഷവാരിയിൽ മുങ്ങിന കഞ്ചന്താൻ
[2]സന്താപവെയ്‌ലിലങ്ങായാനപ്പോൾ.
മൂവരണഞ്ഞു പിണങ്ങിനാർ പിന്നെയും
മൂഢന്മാരായുള്ള മല്ലന്മാരിൽ.
ധീരന്മാരായ് നിന്നു കാർവ്വർണ്ണൻകൈയാലേ
വീരന്മാർ പോംവഴി പോയാർ ചെമ്മേ.
മററുള്ള മല്ലന്മാരെല്ലാരുമെന്നപ്പോൾ
തെററെന്നു ചാടിനാർ പേടിയോടേ.
ഗർവ്വിതനായൊരു കംസന്താനന്നേരം
ദുർവ്വചനങ്ങൾ പറഞ്ഞു മേന്മേൽ
കാർമുകിൽവർണ്ണന്തന്മാനസംതന്നിലേ
[3]കാലുഷ്യമേററമിയററിനിന്നാൻ.
നീതിയേ വേർവിട്ട മാതുലന്തന്നുടെ
നിന്ദയെക്കണ്ടൊരു നന്ദജന്താൻ
മേല്പട്ടു ചാടിനാൻ മേളത്തിൽനിന്നങ്ങു
വാളെഴും കഞ്ചന്തമ്മഞ്ചത്തിന്മേൽ.
വീരനായുള്ളൊരു കഞ്ചനും താനുമായ്
നേരിട്ടു പോരായി നിന്നു പിന്നെ

1. മുങ്ങിനിന്നാൻ 2. സന്താപലീലനങ്ങായാനപ്പോൾ
3. ഇയററുംവണ്ണം

കേസരിവീരന്താനേണത്തിമ്പോതത്തെ—
ക്കേവലം ചെന്നു പിടിക്കുംപോലെ
പാരം പിടിച്ചങ്ങു തള്ളിവിട്ടീടിനാൻ
ദൂരമായുള്ളൊരു ഭൂതലത്തിൽ.
പെട്ടെന്നു ചാടിനാന്താനുമന്നേരത്തു
ദുഷ്ടനായുള്ളൊരു കഞ്ചനുമീതേ.
പാരെല്ലാമീരേഴുമുള്ളിൽ ചുമന്നവൻ
പാരാതെ മേനിയിൽ പാഞ്ഞനേരം
വീരനായ് വീണുകിടന്നൊരു കഞ്ചന്താൻ
നേരേ പതുങ്ങിനാൻ പഞ്ചിപോലെ.
ജീവനുമെന്നപ്പോൾ കഞ്ചനേ വേവ്വിട്ടു
പോവതിന്നായിത്തുടങ്ങുന്നേരം
കാർമുകിൽവർണ്ണന്തന്മേനി തടഞ്ഞിട്ടു
പോകരുതായ്കയാലെന്നപോലെ
പുണ്യമിയന്നവൻതന്നുടെ മേനിയോ—
ടൊന്നിച്ചു നന്നായി നിന്നുതപ്പോൾ—
ചാർച്ചയെന്നുള്ളതു പിന്നെയും പാർക്കുമ്പോൾ
ചേർച്ചയായ്വന്നീടുമെന്നു ഞായം;
വഞ്ചകനാകിലും മാതുലനായൊരു
കഞ്ചനെത്തന്നോടു ചേർത്താനല്ലോ.
കഞ്ചന്താൻ വീണൊരുനേരത്തു തന്നുടെ
നെഞ്ചകം തഞ്ചിന സോദരന്മാർ
എണ്മരുമൊന്നിച്ചു നിന്നുടൻ ചെന്നിട്ടു
ചെമ്മേയണഞ്ഞു പിണങ്ങുംനേരം
അമ്പിനേ വേർവിട്ടു രോഹിണീനന്ദനൻ
തമ്പന്നരാക്കിനാൻ വമ്പുകൊണ്ടേ.
സംഗരം കൈവിട്ടു കണ്ണനും രാമനും
രംഗത്തിൽനിന്നിങ്ങു പോന്നു പിന്നെ
ചങ്ങലപൂണ്ടുള്ളൊരച്ഛനമമ്മയ്ക്കും
മംഗലം നല്കുവാൻ ചെന്നു മുന്നൽ.
എന്നുമിവർക്കൊരു ബന്ധമുണ്ടാകൊല്ലാ—
യെന്നങ്ങു തന്നിലേ നണ്ണി നന്നായ്
പാവനമായൊരു പാണിതലംകൊണ്ടു
പാരിച്ച ബന്ധത്തെപ്പോക്കിനിന്നാൻ.
ബന്ധമഴിഞ്ഞുള്ളൊരച്ഛനമമ്മയും
എന്തിതെന്നിങ്ങനെ ചിന്തിച്ചുള്ളിൽ
വിശ്വത്തിങ്കാരണമായി വിളങ്ങുന്ന
വിഷ്ണുവെന്നിങ്ങനെ തോന്നീതപ്പോൾ.
എന്നതു കണ്ടൊരു കൊണ്ടൽനേർവ്വർണ്ണന്താൻ
തന്നുടെ മായയെപ്പൂണ്ടനേരം.

'എന്നുടെ പൈതൽതാൻ' എന്നതേ നണ്ണീട്ടു
പിന്നെപ്പിടിച്ചങ്ങു പൂണ്ടുകൊണ്ടാർ.
തൂമൊഴികൊണ്ടവരുള്ളിലേ വേദന
കാർമുകിൽവർണ്ണന്താൻ പോക്കിപ്പിന്നെ
അഗ്ര്യനായ്നിന്നുള്ളൊരുഗ്രസേനന്തന്നെ
വ്യഗ്രങ്ങളും തീർത്തു തെളിഞ്ഞു ചെമ്മേ
ആദരവോടഭിഷേകത്തെച്ചെയ്തിട്ടു
യാദവപാലകനാക്കിനാൻതാൻ.
വാട്ടമകന്നൊരു കഞ്ചന്താൻ[1] നാട്ടിൽനി-
ന്നാട്ടിക്കളഞ്ഞുള്ളോരെല്ലാരെയും.
തേടി വിളിപ്പിച്ചു തന്നുടെ തന്നുടെ
കേടററ മന്ദിരംതന്നിലാക്കി
വേണുന്നതെല്ലാമേ നല്കിനിന്നീടിനാൻ
വേദന വേർവിട്ടു പോകുംവണ്ണം.
ഗോകുലനാഥനായ് നിന്നൊരു നന്ദനോ-
ടാകുലനാകാതെ ചൊന്നാൻ പിന്നെ:
''നമ്മുടെ ദേശത്തു പോവതിന്നായിട്ടു
ചെമ്മേ തുടങ്ങേണം താതനിപ്പോൾ.
യാദവന്മാർക്കെല്ലാം മോദത്തെ നല്കി നി-
ന്നാദരവോടു തഴപ്പിച്ചുടൻ
അമ്മയെക്കാണ്മാനായ് ഞാനും വരുന്നതു-
ണ്ടുണ്മയിച്ചൊന്നതു തേറിനാലും.
അച്ഛനുമമ്മയും മററിവരണ്ടല്ലൊ
ഇച്ഛയിൽ നല്കുവാനെന്നു നണ്ണി
ദീർഘമായുള്ളൊരു കാലമിന്നിങ്ങനെ
പാർക്കമിങ്ങെന്നുള്ളതോർക്കവേണ്ടാ.
അച്ഛനായുള്ളതു നീയൊഴിച്ചില്ലെനി-
[2]ക്കച്യുതന്തന്നുടെ പാദത്താണ
പെററു വളത്തൊരു തായായി നിന്നതു
മുററുമെനിക്കു മററാരുമല്ലേ;
ആററിലും തീയിലും വീഴാതെകണ്ടെന്നെ-
പ്പോററി വളത്തു നിങ്ങളല്ലോ.
ഇങ്ങനെയുള്ള ഞാനെന്നെ മറക്കിലും
നിങ്ങളേയെന്നും മറക്കയില്ലേ.''
നന്ദനോടിങ്ങനെ ചൊന്നുടൻ തന്നുടെ
ചങ്ങാതിമാരോടു ചൊന്നാൻ പിന്നെ:
''അച്ഛനു ചങ്ങാതമായിട്ടു നിങ്ങളു-
മിച്ഛയിൽ പോകേണമാമ്പാടിയിൽ.

1. കഞ്ചന്റ വീട്ടിൽനിന്നാട്ടികളഞ്ഞോരെ
2. അച്യുതന്തന്നാണ ചൊല്ലുമിപ്പോൾ

പാരാതെ പോന്നങ്ങു വന്നതുമുണ്ടു ഞാൻ
നാരായണന്തന്റെ പാദത്താണെ.
നിങ്ങളുമായുള്ള ലീലകൾ ചിന്തിച്ചാ—
ലെങ്ങനെ ഞാനിങ്ങു നിന്നുകൊൾവു?
കാളിന്ദീതീരത്തെക്കാനനംതന്നിലെ—
[1]ക്കായ്കളെത്തിന്നല്ലൊ ഞാൻ വളൎന്നു.
എന്നുമതിന്നുള്ളൊരിച്ഛ പുലമ്പിയു—
ണ്ടെന്നുള്ളിലെന്നതു തേറിനാലും.''
ഇങ്ങനെ ചൊന്നു തൻ ചങ്ങാതിമാരുള്ളിൽ
പൊങ്ങിന വേദന പോക്കിപ്പിന്നെ
നന്മകലൎന്നുള്ള രത്നവും ചേലയും
നന്ദനുമെല്ലാൎക്കും നല്കിനിന്നാൻ.
അമ്മക്കു നല്കുവാൻ ചെമ്മുള്ള ചേലകൾ
നന്ദന്തങ്കൈയിലേ നല്കിച്ചൊന്നാൻ:
''നൽച്ചേല നാലുമെന്നമ്മതങ്കൈയിലേ
[2]ഇച്ഛയിൽ നല്കേണമിന്നുതന്നെ.
എന്നമ്മതന്നോടു ചൊല്ലേണം പിന്നെ നീ
എന്നെ മറക്കൊല്ലായെന്നിങ്ങനെ.
പാൽവെണ്ണയുണ്ണാഞ്ഞു വേദനയുണ്ടുള്ളിൽ
പാരമെനിക്കെന്നു ചൊല്ലു പിന്നെ.
[3]വെണ്ണയും പാലുമിങ്ങാരാനും പോരുന്നോ—
രുണ്ടെങ്കിൽ മെല്ലെ വരുത്തവേണം;
വാഴപ്പഴങ്ങളും വണ്ണംതിരണ്ടവ
കേഴവനല്ലായ്കിലെന്നു ചൊൽവൂ.
ചിററാടയുണ്ടു ഞാൻ പെട്ടകംതന്നുള്ളിൽ
മററാരും കാണാതെ വച്ചു പോന്നു;
ഊനപ്പെട്ടില്ലല്ലീയെന്നതേ ചിന്തിച്ചു
ദീനമാകുന്നതെന്മാനസത്തിൽ.
മഞ്ഞൾ പിഴിഞ്ഞുള്ള കൂറകളൊന്നുമേ
മങ്ങാതെ മാനിച്ചുകൊള്ളേണം നീ,
വെററില തിന്നു ചൊരുക്കിനനേരത്തു
തെററെന്നു പൂട്ടുവാൻ ചെന്നേനല്ലൊ
കൂലിയായന്നതിന്നമ്മതാൻ നല്കിന
ചേലയും മാലുററു പോകൊല്ലാതെ.
പിള്ളരേ നുള്ളിനാനെന്നങ്ങു ചൊല്ലീട്ടു
പീലികൊണ്ടെന്നെയടിച്ചാളമ്മ

---

1. കായ്കനി തിന്നല്ലൊ നാം വളൎന്നു.
ഇന്നുമതിന്നുള്ളൊരിച്ഛ

2. പിച്ചയിൽ നല്കേണം   3. വെണ്ണയും പാലും മററാരാലും

കേണുകൊണ്ടന്നു വഴക്കായിപ്പോയി ഞാ–
നൂണിന്നു വാരാതെ നിന്നനേരം
തെണ്ടമായെന്നതിന്നന്നു നീ നല്ലിന
കണ്ടിക്കഞ്ചേല മറക്കൊല്ലാതെ.
പൊങ്ങിനോരോരോശ പുലമ്പിനിന്നീടുന്ന
കിങ്ങിണിയെങ്ങാനും വീഴൊല്ലാതെ
പാവകളൊന്നുമേ പാഴായിപ്പോകാതെ
പാലിച്ചുകൊള്ളേണം പാരാതെ നീ.
ചേണുററു നിന്നുള്ളോരോണവില്ലൊന്നുമേ
ഞാണററുപോകൊല്ല ഞാൻ വരുമ്പോൾ.''
താതനായ് നിന്നോരു നന്ദനോടിങ്ങനെ
മാധവൻ നിന്നു പറഞ്ഞനേരം
കണ്ണൻതാനിന്നങ്ങു പോരുന്നോനല്ലെന്നു
നിർണ്ണയിച്ചീടിന നന്ദനപ്പോൾ
മാനസംതന്നിൽ മറച്ചുവച്ചമ്പിനോ–
ടാനായപ്പൈതലാം കണ്ണൻതന്നെ
തെററെന്നു പോയാൻ തന്നുററുള്ള ദേശത്തു
മററുള്ള ഗോപന്മാരോടുംകൂടി.
ആനകദുന്ദുഭിതാനുമൊളിച്ചു പ–
ണ്ടാനായച്ചേരിക്ക കൊണ്ടുപോയി–
ആനായച്ചേരിക്ക പോകുമ്പൊളിങ്ങനെ
ഞായമുണ്ടെല്ലാർക്കുമെന്നു തോന്നും.
ആനകദുന്ദുഭി കൊണ്ടങ്ങുപോയതു–
ന്നാരുമൊരുത്തരറിഞ്ഞുതില്ലേ;
നന്ദൻതാനുള്ളിൽ മറച്ചോരു കണ്ണനേ
നിന്നോരു ലോകരറിഞ്ഞുകൊണ്ടാർ
വായ്ച്ചെഴും മെയ്യിലെഴുന്നുള്ള രോമവും
ബാഷ്പവും മേന്മേലേ ചൊല്ലുകയാൽ.
വഞ്ചനമെന്നതു പിന്നെയുമോർക്കുമ്പോൾ
ചഞ്ചലമായ് വരുമെന്നു ഞായം;
നെഞ്ചകംതന്നിലുള്ളഞ്ചനവർണ്ണനെ–
ച്ചെഞ്ചെമ്മേ ലോകരറിഞ്ഞാരല്ലോ.
നന്ദനും തന്നുടെ വല്ലവന്മാരുമായ്
മന്ദിരംതന്നിലേ ചെന്നു ചെമ്മേ
കണ്ണനേ നണ്ണിനോരുള്ളവുമായിട്ടു
പുണ്യമിയന്നു തെളിഞ്ഞു നിന്നാൻ.

# ഗുരുദക്ഷിണ

കഞ്ചനായുള്ളൊരു കാർമുകിൽ പോകയാ—
ലഞ്ചനവർണ്ണനാം തിങ്കളപ്പോലം
വെണ്മ കലർന്നുള്ള യാദവവംശമാം
അംബരംതന്നിൽ വിളങ്ങുമന്നാലം
ആനകദുന്ദുഭി ബാലകന്മാരുടെ
പൂണനൂൽ പൂണുന്ന മംഗലത്തെ
നേരററുനിന്നുള്ള ദാനങ്ങളം ചെയ്തിട്ടു
പൂരിച്ചു പാരം തെളിഞ്ഞു നിന്നാൻ.
പൂണനൂൽ പൂണ്ടുള്ള കാർവ്വർണ്ണരാമന്മാർ
പൂതന്മാരായിപ്പുറപ്പെട്ടുടൻ
വിഖ്യാതനായൊരു വിപ്രന്തൻ ചാരത്തു
വിദ്യകളം കോലുവാൻ ചെന്നു ചെമ്മേ;
*ശ്രാന്തി കളഞ്ഞോരോ വിദ്യകളെല്ലാമേ
താന്തന്മാരായിപ്പഠിച്ചു പിന്നെ
ദക്ഷിണ വേണുന്നതെന്തെന്നു ചോദിച്ചാർ;
അക്ഷണം ചൊല്ലിനാനാരണനും:
''നിർമ്മലനായൊരു ബാലകനുണ്ടെനി—
ക്കംബുധിതന്നിൽ മരിച്ചുപോയി
മാനസംതന്നിലപ്പൈതലെച്ചിന്തിച്ചു
വേദനയാകുന്നു പിന്നെപ്പിന്നെ;
ആകുന്നുതാകിലപ്പൈതലേ നിങ്ങളി—
ങ്ങാരാഞ്ഞു കൊണ്ടുതന്നു നല്ലുവേണം.''
ഇങ്ങനെ കേട്ടൊരു കേശവരാമന്മാർ
''അങ്ങനെയാം''മെന്നു ചൊന്നുടനെ
വാരിധിതന്നുടെ തീരത്തു ചെന്നിട്ടു
''ബാലനെത്താ''വെന്നു ചൊന്നനേരം
വാരിധിതാൻ ചെന്നു പാരാതെ ചൊല്ലിനാൻ:
''ബാലനെക്കൊന്നതു ഞാനല്ലയ്യോ!
ശംഖായി നിന്നൊരു ദാനവവീരനു—
ണ്ടെങ്കൽ കളിച്ചവകൊണ്ടുപോയാൻ.''
വാരിധിതാനതു ചൊന്നതു കേട്ടവർ
വാരിയിൽ നേരേയിറങ്ങിപ്പിന്നെ
ദാരുണനായൊരു ദാനവന്തന്നെയും
പാരാതെ കൊന്നങ്ങു വീർത്തി നേരേ
ദാനവന്മേനിയായുള്ളൊരു ശംഖിനെ
മാനിച്ചുകൊണ്ടിങ്ങു പോന്നു പിന്നെ

* ഗ്രന്ഥി

എന്തിനി നല്ലതെന്നന്തരാ ചിന്തിച്ചി—
ട്ടന്തകമന്ദിരംതന്നിൽ ചെന്നാർ.
കിങ്കരരെല്ലാരും കേൾപ്പതിന്നായിട്ടു
ശംഖുവിളിച്ചനൊക്കാർവർണ്ണൻതാൻ.
കല്മഷവൈരിയായുള്ളൊരു കണ്ണന്റെ
കംബുതൻ നാദത്തെക്കേട്ടനേരം
ദീനത കോലിന യാതന പൂണ്ടന്നോർ
വേദന വേർവിട്ടു നിന്നാർ ചെമ്മേ.
ശൂലത്തിന്മീതേ കിടന്നുള്ളോരെല്ലാരും
ആലസ്യം നീങ്ങിയെഴുന്നാരപ്പോൾ.
കീഴ്ത്തലയായിട്ടു തൂങ്ങിനോരെല്ലാരും
ആർത്തിയും തീർന്നു മറിഞ്ഞു നിന്നാർ.
ചെങ്കനൽതന്നിൽ കിടന്നുള്ളോരെല്ലാർക്കും
ചെങ്കനൽ നല്ലൊരു നീരായ്‌വന്നു.
കള്ളിപ്പാൽ കൊണ്ടന്നു കണ്ണിലൊഴുക്കുമ്പോൾ
കർപ്പൂരമെന്നങ്ങു തോന്നി ചെമ്മേ.
ഡുണ്ഡുഭമൊന്നൊന്നേ മേനിയിൽ ചുററിനി—
ന്നണ്ഡത്തെച്ചെന്നു കടിക്കുംനേരം
കണ്ണന്മെയ്യിന്നുടെ കാററിനേയേല്ക്കയാൽ
തീർണ്ണം പറന്നുതേ ദൂരംദൂരം;
ദുഷ്ടന്മാർമേനിയിൽ പെട്ടെന്നു ചേർന്നുള്ളൊ—
രട്ടകളും പിന്നെയവ്വണ്ണമേ
മുൾത്തടിതന്നിൽക്കിടന്നുള്ളോരെല്ലാർക്കും
മെത്തയെന്നിങ്ങനെ തോന്നീതപ്പോൾ
പാമ്പുകൾ മെയ്യിൽ പിണഞ്ഞു കരഞ്ഞോരോ
പാങ്കുഴിതോറും കിടന്നോർക്കെല്ലാം
കച്ചണിക്കൊങ്കയും പൂണ്ടു കിടക്കുന്ന
മച്ചകന്താനെന്നു തോന്നീതപ്പോൾ.
ഘോരമായ്‌നിന്നുള്ള യാതന പൂണ്ടന്ന
നാരകദേശങ്ങളോരോന്നേതാൻ
നന്ദകുമാരകൻ ചെന്നൊരുനേരത്തു
നന്ദനമായ്‌വന്നതെന്നേവേണ്ടു.
എന്നതു കണ്ടൊരു കിങ്കരന്മാരെല്ലാം
അന്തകന്തന്നോടു ചെന്നു ചൊന്നാർ:
''പണ്ടെന്നും കാണാത വേലകളിന്നിപ്പോൾ
ഉണ്ടായി*ക്കാണുന്നതെങ്ങളെല്ലാം;
ദണ്ഡ്യന്മാരായോരെദ്ദണ്ഡിപ്പിപ്പാനല്ലൊ
ചണ്ഡന്മാരായുള്ള ഞങ്ങളുള്ളൂ;

* കാണുന്നു ഞങ്ങൾക്കെല്ലാം.

ഇന്നതിന്നേതുമൊന്നാകുന്നതില്ലെന്നാൽ
എന്നതിങ്കാരണം ചൊല്ലവേണം.
പാപികളായോരെപ്പാരാതെ കൊണ്ടന്നു
പാരിച്ച കോലെടുത്തെങ്ങളെല്ലാം.
കോപിച്ച താഡിച്ചനേരത്തു മോദത്താൽ
കോൾമയിക്കൊള്ളുന്നു മെയ്യിലിപ്പോൾ.
ചെമ്പുകിടാരങ്ങൾതന്നിൽ കിടന്നിട്ടു
വമ്പുററ തീത്തട്ടി നിന്നോരെല്ലാം.
സ്വസ്ഥരായ്‌നിന്നിപ്പൊളുത്തല്പം കൈവിട്ടു
നിദ്രയെപ്പൂണുന്നോർ വേണ്ടുംവണ്ണം.
വാൾകൊണ്ടു ഞങ്ങളറുത്തു നുറുക്കുമ്പോൾ
വാകൊണ്ടു പാടുന്നോർ പേടിയാതെ.
കാൽപിടിച്ചോരോരോ പാറമേൽ തല്ലുമ്പോൾ
കാണിപോലില്ലേതും ദീനമുള്ളിൽ.
ഈരുന്ന വാൾകൊണ്ടു മെയ്യിലങ്ങീരുമ്പോൾ
ഈയെന്നു ചൊല്ലുന്നോരില്ലയാരും.
അഞ്ചാതെ കണ്ണിലത്തുശി തറയ്ക്കുമ്പോൾ
പുഞ്ചിരി ചെഞ്ചെമ്മേ കാണാകുന്നു.
ദുർഗ്ഗന്ധംപൂണ്ടുള്ള *ദേശങ്ങളെല്ലാമേ
സൽഗന്ധമായിട്ടു വന്നുതിപ്പോൾ.
കൂരിരുട്ടായുള്ള മന്ദിരമോരോന്നേ
പാരം വിളങ്ങുന്നു പിന്നെപ്പിന്നെ.
പേടിയാകുന്നതേ ഞങ്ങൾക്കുമുള്ളത്തിൽ
ഓടുവാനായിട്ടേ കാലെഴുന്നു.
ആകുന്നതില്ല നിൻ ചാരത്തു പോരുവാൻ
ചാകുന്നതുണ്ടെന്നേ തോന്നുന്നിപ്പോൾ.''
ദൂതന്മാരിങ്ങനെ ചൊന്നൊരു നേരത്തു
നാഥനായുള്ളവൻ നോക്കുംനേരം
കാർവണ്ണന്തന്നെയും രാമനെത്തന്നെയും
കാണായി ദൂരവേ വന്നതപ്പോൾ.
കണ്ടൊരുനേരത്തു ദണ്ഡിതാൻ ചെഞ്ചെമ്മേ
മണ്ടിച്ചെന്നമ്പോടു കുമ്പിട്ടുടൻ
എന്തിങ്ങു പോരുവാൻ കാരണമിന്നിങ്ങളി—
ന്നെന്നവൻ ചോദിച്ചനേരം ചൊന്നാൻ:
''ആചാര്യന്തന്നുടെ സൂനുവെക്കാണ്മാനാ—
യാരാഞ്ഞു പോന്നിങ്ങു വന്നു ഞങ്ങൾ.
പോരായ്കയേതുമൊന്നോരാതെ നീയിപ്പോൾ
പാരാതെ നല്കേണം'' എന്നിങ്ങനെ

* ദേഹങ്ങളെല്ലാമേ—ഗേഹങ്ങളോരോന്നേ

കാരണനായൊരു കാർവർണ്ണൻ ചൊന്നപ്പോൾ
കാലനും ചൊല്ലിനാൻ മെല്ലവേതാൻ:
"എന്നുടെ ലോകത്തു വന്നുള്ളോരാരുമേ
പിന്നെ മടങ്ങുമാറില്ല പണ്ടേ.
ഇന്നതു വേണമെന്നങ്ങുന്നു ചൊല്ലിലോ
ചൊന്നതു ഞങ്ങളോ കേട്ടുകൊള്ളും,
മററാരുമല്ല പണ്ടിങ്ങനെ ചൊന്നതു
മററും നിൻ ചില്ലികൾ രണ്ടുമത്രേ."
ഇങ്ങനെ ചൊന്നുടൻ ബാലകന്തന്നെയും
അങ്ങനെ കൊണ്ടന്നു നല്കിനാന്താൻ.
അന്തകൻ നല്കിന ബാലനെയന്നേരം
അഞ്ചാതെ വാങ്ങിന നന്ദജന്മാർ
ദക്ഷിണനായൊരു ദേശികന്തന്നുടെ
ദക്ഷിണയായിട്ടു നല്കി നന്നായ്.
ദേശികൻ നല്കിനോരാശിയും പൂണ്ടു തൻ
ദേശത്തിലാമ്മാറു ചെന്നു പിന്നെ
അച്ഛനുമമ്മയ്ക്കും മററുള്ളോരെല്ലാർക്കും
ആനന്ദം നല്കിനാരായവണ്ണം.

## ഉദ്ധവദൂത്

വല്ലവിമാരുടെയല്ലലായ്നിന്നുള്ളൊ–
രല്ലിന്നു നല്ലൊരു തിങ്കളായി
നിന്നു വിളങ്ങിന നീരജലോചനൻ
അന്നു തെളിഞ്ഞു മുതിർന്നൊരുനാൾ
സ്നിഗ്ദ്ധനായ് നിന്നുള്ളോരുദ്ധവർതന്നോടു
ബദ്ധവിനോദനായ് നിന്നു ചൊന്നാൻ:
"ഇപ്പൊഴേ പോകേണമമ്പാടിതന്നിൽ നീ
മൽപ്രിയം മാഴ്കാതെ നല്കുവാനായ്
ഖേദിച്ചുനിന്നൊരു താതനെത്തന്നെയും
മാതാവെത്തന്നെയും കാണവേണം
നാമങ്ങു ചെല്ലാഞ്ഞു ദീനമാരായുള്ള
കാമിനിമാരെയും കാൺക പിന്നെ
നമ്മെപ്പിരിഞ്ഞുള്ള വേദന പോക്കണം
നന്മൊഴികൊണ്ടു നീ"യെന്നിങ്ങനെ
സുന്ദരിമാരോടു ചൊല്ലുവാനായുള്ള
സന്ദേശംതന്നെയും ചൊന്നു പിന്നെ

പോകെങ്കിൽ നീയെന്നയച്ചവന്തന്നെയും
മാഴ്കാതെ മന്ദിരംതന്നിൽ പൂക്കാൻ.
ഉത്തമനായുള്ളൊരുദ്ധവരെന്നപ്പോൾ
ഭക്തിയെപ്പൂണ്ടു പുറപ്പെട്ടുടൻ
നന്ദന്റെ മന്ദിരംതന്നിലകംപുക്കു
മന്ദമാക്കീടിനാൻ മാർഗ്ഗഖേദം.
ഉദ്ധവരായൊരു വാർതിങ്കം വന്നനി—
ന്നുത്സവമായല്ലോ ഗോകുലത്തിൽ
താപത്തെത്തൂകുന്ന ഞാനിതിൽ കൂടിനി—
ന്നാപത്താഴ്കേവേണ്ടയെന്നപോലെ
വാരുറ്റു നിന്നൊരു വാരിജവല്ലഭൻ
വാരിധിതന്നിൽ മറഞ്ഞാനപ്പോൾ.
ഉദ്ധവർ വന്നതു കണ്ടൊരുനേരത്തു
വർദ്ധിതമോദനാം നന്ദനപ്പോൾ
ഓടിയണഞ്ഞവൻ കേടറ്റ പൂമേനി
ഗാഢമായ് പൂണ്ടങ്ങു നിന്നു പിന്നെ
നൈശമായുള്ളൊരു ഭോജനംതന്നെയും
*നല്കീനിന്നെല്ലാരുംകൂടിപ്പിന്നെ
കണ്ണനെക്കൊണ്ടേ പറഞ്ഞുതുടങ്ങിനാർ
തിണ്ണമെഴുന്നൊരു ഭക്തിപൂണ്ടു്.
ഭക്തിയെപ്പൂണ്ടതു കണ്ടൊരു നേരത്തു
നിദ്രതാൻ മണ്ടിനാൾ ദൂരം ദൂരം—
തന്നുടെ കാമുകനന്യയെപ്പൂണുമ്പോൾ
ഖിന്നമാരാമല്ലോ മാനിനിമാർ.
കാലം പുലർന്നുതുടങ്ങിന നേരത്തു
കാമിനിമാരെല്ലാം ചെന്നു ചെമ്മെ
കേശവന്തന്നുടെ ചൊല്പാലെ വന്നതേ
കേവലമിന്നിവനെന്നു നണ്ണി
ഉദ്ധവരോടു പറഞ്ഞുതുടങ്ങിനാർ
ബദ്ധവിഷാദമാരായിപ്പിന്നെ:
''അച്ഛനുമമ്മയ്ക്കുമിച്ഛയേ നല്കുവാൻ
അച്യുതൻചൊല്പാലെ വന്ന നിന്നെ
കണ്ടറിഞ്ഞെങ്ങളും വന്നതായിങ്ങനെ
കൊണ്ടൽനേർവർണ്ണന്തൻ വാർത്ത കേൾപ്പാൻ.
ഞങ്ങളെ വഞ്ചിച്ചു പോയൊരു കാർവർണ്ണൻ
ഇങ്ങേടം ചിന്തിപ്പതുണ്ടോ ചൊൽ നീ?
വല്ലവിമാരെന്നു ചൊല്ലുന്ന നേരത്തും
ഉള്ളിൽ വെറുപ്പു തുടങ്ങീലല്ലീ?

* ആശയിൽ നല്കീനിന്നെല്ലാരുമായ്

സ്വർല്ലോകംതന്നിലേ നല്ലാരെ വെല്ലുന്ന
മല്ലവിലോചനമാരുമായി
രാപ്പകൽ നിന്നു കളിച്ചുപുളച്ചങ്ങു
വാഴ്വോടു മേവുന്ന കാലമിപ്പോം
കാനനംതന്നിൽ കിടന്നുള്ളോരെങ്ങളെ—
ക്കാർവ്വർണ്ണനെങ്ങനെ ചിന്തിപ്പു ചൊൽ?
തേന്മാവുതന്നുടെ തേനുണ്ണും കോകിലം
കാഞ്ഞിരക്കായ്കളെത്തീണ്ടുമോതാൻ.''
''അങ്ങനെ പോകാതെ''ന്നിങ്ങനെ തങ്ങളിൽ
അംഗനമാരെല്ലാം ചൊല്ലുംനേരം
ദൂരത്തുനിന്നൊരു കാർവണ്ടു കാണായി
ചാരത്തു വന്നതു പാടിപ്പാടി;
പങ്കജംതാനെന്നു ശങ്കയെപ്പൂണ്ടിട്ടു
ചെങ്കഴൽച്ചാരത്തു ചെന്നനേരം
നേരത്തെ വന്നുണ്ടു ഞാനെന്നു ചൊല്ലീട്ടു
ദൂരത്തു പോയൊരു കണ്ണനുടെ
ചൊല്ലേററു നിന്നൊരു ദൂതനെന്നിങ്ങനെ
കല്പിച്ചുനിന്നു പറഞ്ഞാരപ്പോം:
''പൂക്കളിലുള്ളൊരു തേനുണ്ടുകൂടിനാൽ
പൂക്കളെ നോക്കാതെ പോരുന്ന നീ
കൈതവം പൂണ്ടൊരു കാർവ്വർണ്ണൻതന്നുടെ
ദൂതനെന്നുള്ളതു ചേരുവോന്നേ.
*പാഞ്ഞുവന്നിങ്ങനെ തീണ്ടുവാൻ നീയെങ്ങൾ
പാദം നറുങ്ങ പറഞ്ഞുവേണം.
മാധവൻതന്നുടെ മാറിൽ വിളങ്ങുന്ന
മാലയിൽനിന്നല്ലൊ വന്നതിപ്പോം;
ഇന്നവൻ പുണരുന്ന നന്മൊഴിമാരുടെ
നന്മുലക്കുങ്കുമമുണ്ടു തന്നിൽ.
നിന്മുഖംതന്നിലുമുണ്ടെന്നു നിർണ്ണയം
എന്നിട്ടു തീണ്ടൊല്ലായെന്നു ചൊല്ലി.
പൊയ്കയിൽ ചെന്നു കളിച്ചിങ്ങു പോരുകിൽ
വൈകാതെ ഞങ്ങളെത്തീണ്ടിനാലും.
പിന്നെയും ഞങ്ങളെ വന്നു നീ തീണ്ടുകിൽ
വല്ലായ്മ കിഞ്ചിൽ നിനക്കുണ്ടാമേ—
'വേണ്ടാതെ ഞാൻ വെടിഞ്ഞീടിന മാതരെ—
ത്തീണ്ടിനായല്ലൊ നീ ചെന്നു ചെമ്മെ
എന്നുടെ ചാരത്തു പോരൊല്ല നീ'യെന്നു
നിന്നോടു കോപിക്കും കണ്ണൻ പിന്നെ.

---

* പാഞ്ഞുവന്നിങ്ങനെ തീണ്ടുവാൻ നീയെങ്ങൾ
പാദം നറുങ്ങ കറഞ്ഞുവേണം.

തന്നുടെ പിന്നാലെ പായുന്ന ഞങ്ങളെ
ഖിന്നമാരാക്കിപ്പോയതെങ്ങാനും
തന്നുള്ളിൽ ചേരുന്ന മാനിനിമാരുമാ—
യൊന്നൊത്തുനിന്നു കളിച്ചാലുംതാൻ
സങ്കല്പംകൊണ്ടെങ്ങാം പൂണുന്നതെങ്ങനെ
[1]പങ്കജലോചനനിന്നൊഴിപ്പൂ''
അല്ലലിൽ വീണുള്ള വല്ലവിമാരെല്ലാം
മെല്ലെ നിന്നിങ്ങനെ ചൊല്ലിപ്പിന്നെ
കണ്ണുനീർ പൂണ്ടു കരഞ്ഞുതുടങ്ങിനാർ
''കണ്ണാ!'' എന്നിങ്ങനെ തിണ്ണം ചൊല്ലി.
എന്നതു കണ്ടുള്ളൊരുദ്ധവരന്നേരം
നന്ദതനൂജന്റെ സന്ദേശങ്ങൾ
ഒന്നൊന്നേ ചൊല്ലിനിന്നല്ലലെപ്പോക്കിനാൻ
മന്ത്രങ്ങൾ ചൊല്ലി വിഷത്തെപ്പോലെ.
നന്ദന്റെ തോഷത്തെച്ചെയ്‌വതിനായിട്ടു
നാലഞ്ചുമാസമിരുന്നു പിന്നെ
കണ്ണനു നല്കീന കാഴ്ചയും വാങ്ങിത്താൻ
തിണ്ണം നടന്നിങ്ങു പോന്നുവന്നാൻ.
അച്ഛനുമമ്മയും നല്കീന കാഴ്ചയും
അച്യുതന്നായിക്കൊടുത്താൻ പിന്നെ.
നച്ചേലുംകണ്ണിമാർ ചൊന്നുള്ള വാർത്തയും
നൽച്ചെവിതന്നിലങ്ങാക്കിനാൻതാൻ.

## അക്രൂരദൂത്യം

സേവകന്മാരുടെ വേദന പോക്കുന്ന
ദേവകീനന്ദനനന്നൊരുനാൾ
സൈരന്ധ്രിതന്നുള്ളിൽ മാരമാൽ പൂണ്ടുള്ള
വൈരസ്യം പോക്കേണമെന്നു നണ്ണി
[2]ഉത്തമനായുള്ളൊരുദ്ധവർതാനുമായ്
മുഗ്ദ്ധവിലോചനാമന്ദിരത്തിൽ
ചെന്നുതുടങ്ങിനാർ ചെന്താരിൽമാനിനി
ചെവ്വോടെ കാമിച്ച കാന്തിയുമായ്.
കാമിച്ചുനിന്നൊരു കാമിനിതാനപ്പോൾ
കാർവ്വർണ്ണൻ ചെന്നതു കണ്ടനേരം

1. പങ്കജലോചനാ! നീയൊഴിപ്പൂ
അല്ലലായ്‌നിന്നുള്ള
2. ഉദ്ധതനായുള്ളൊരുദ്ധവർ

സന്തോഷംകൊണ്ടു തന്നെയ് മറന്നീടിനാൾ—
ചിന്തിച്ചതേശ്ശുമ്പൊഴെന്നു ഞായം.
മാനിനിതന്നുടെ സൂനൃതവാക്കിനാൽ
മാനിതനായൊരു മാധവന്താൻ
ദന്തംകൊണ്ടുള്ളൊരു കട്ടിൽ കരേറിനാൻ
ചന്തത്തിലാമ്മാറു ചെന്നു പിന്നെ
വാരുററുനിന്നൊരു മാരൻെറ ചൊല്ലാലെ
ചാരത്തു ചെന്നുടന്മെല്ലെ മെല്ലെ
ഔചിത്യമാണ്ടുള്ള ലീലകൾകൊണ്ടു തൻ
വൈചിത്ര്യം കാട്ടിന കാമിനിതാൻ
ആനന്ദമൂർത്തിയായ് നിന്നൊരു കണ്ണനെ
മാനിച്ചു പുല്കിനിന്നായവണ്ണം
ഉള്ളിലെഴുന്നുനിന്നാശയായുള്ളൊരു
വല്ലിയെക്കായ്പ്പിച്ചാൾ വായ്പ്പോടപ്പോൾ.
കാമിനിതന്നുടെ കാമമാൽ പോക്കിന
കാർവ്വർണ്ണൻതാനിങ്ങു പോന്നു പിന്നെ.
ചൊല്ക്കൊണ്ടു നിന്നുള്ളൊരക്രൂരമന്ദിരം
പുക്കു വിരുന്നൂണുമുണ്ടു പിന്നെ
പാർത്ഥന്മാർക്കീടിന വാർത്തയെക്കേൾപ്പാനായ്
യാത്രയാക്കീടിനാനന്നവനേ
വേഗത്തിൽ പോയങ്ങു ഗാന്ദിനീനന്ദനൻ
നാഗപുരംതന്നിൽ ചെന്നു പിന്നെ
കാണേണ്ടുന്നോരെയും കണ്ടുടന്മെല്ലവേ
താനേ പോയങ്ങനെ നിന്നനേരം
പാണ്ഡവമാതാവായുള്ളൊരു കുന്തിതാൻ
കേണവൻചാരത്തു ചെന്നു ചൊന്നാൾ:
''സിംഹങ്ങൾതന്നുടെ ചാരത്തു പോരുന്നോ—
രേണങ്ങൾപോലെയെൻപൈതങ്ങളോ
രാപ്പകൽ നിന്നങ്ങുഴലുന്നതോർക്കുമ്പോൾ
ബാഷ്പമുണ്ടായ്‌വരുമേവർക്കുമേ.
വള്ളികൾകൊണ്ടു പിടിച്ചങ്ങു ബന്ധിച്ചു
തള്ളിവിട്ടീടിനാർ ഗംഗതന്നിൽ
ഘോരമായുള്ള വിഷത്തെയും നല്കിനാർ
പോരു തുടങ്ങിന സോദരന്മാർ.
എങ്ങനെ നിന്നു പുലർന്നുകൊൾവു ഞാ—
നിങ്ങനെ പോരുള്ള ലോകർമുമ്പിൽ?''
കുന്തിതാനിങ്ങനെ ചൊന്നുള്ള വാർത്തകൾ
ഒന്നൊന്നേ തന്നുള്ളിലാക്കിപ്പിന്നെ
വൈകാതെ പോന്നിങ്ങു വന്നവനെല്ലാമേ
വൈകുണ്ഠന്തന്നോടു ചൊന്നാൻ ക്രമമേ,

# ജരാസന്ധയുദ്ധം

കംസന്റെ കാലം കഴിഞ്ഞൊരു നേരത്തു
വൈധവ്യംവന്നുള്ള ബാലികമാർ
താത്നായുള്ളൊരു മാഗധന്തന്നോടു
കാതരമാരായിച്ചെന്നു ചൊന്നാർ.
മാനിയായുള്ളൊരു മാഗധനെന്നപ്പോൾ
ദീനനായ് നിന്നു നുറുങ്ങുന്നേരം
യാദവന്മാരുടെ വംശമേ പോക്കുവാ—
നാദരവോടു മുതിർന്നു പിന്നെ:
വാട്ടമില്ലാതൊരു വമ്പടകൊണ്ടവൻ
കോട്ടയെച്ചെന്നു ചൂഴന്നാൻ ചെമ്മേ.
വീരന്മാരായുള്ള യാദവന്മാരെല്ലാം
പാരാതെ ചെന്നു തുടർന്നാരപ്പോൾ
വീരനായുള്ളൊരു മാഗധൻ ചൊല്ലിനാൻ
വീരന്മാരെല്ലാരും കേൾക്കവേതാൻ:
"കംസനെക്കൊന്നൊരു ഗോപാലന്തന്നെ ഞാൻ
കംസന്നു ചങ്ങാതമാക്കുവാനായ്
വന്നതെന്നുള്ളതു നിർണ്ണയിച്ചാലുമെൻ
കൺമുന്നലെങ്ങാനും കാണുകിലിപ്പോൾ,"
ആഗതനായൊരു മാധവൻ ചൊല്ലിനാൻ
മാഗധന്മുഖം നോക്കിയപ്പോൾ:
"കംസനെക്കൊന്നതു ഞാനിതാ കണ്ടാലും
സംശയമില്ലേതും ചൊല്ലാം ചെമ്മേ.
ചങ്ങാതം പോവാനോ ചാച്ചുപൂണ്ടീടുന്ന
നിങ്ങളങ്ങാകിലേ ചേർച്ചയുള്ളൂ."
എന്നതു കേട്ടൊരു മാഗധന്താനപ്പോൾ
നിന്നൊരു നന്ദജന്മേനിതന്നിൽ
അസ്ത്രങ്ങൾകൊണ്ടു തൊഴിച്ചുതുടങ്ങിനാൻ
ശസ്ത്രങ്ങൾകൊണ്ടുമങ്ങുച്ചൂർണ്ണമേ.
രോഹിണീനന്ദനനെന്നതു കണ്ടപ്പോൾ
രോഷത്തെപ്പൂണ്ടു തുനിഞ്ഞു ചെമ്മേ
മുന്നൽ വരുന്നൊരു വമ്പടയെല്ലാമേ
കൊന്നങ്ങു വീഴ്ത്തിനാൻ പാർത്തലത്തിൽ.
ആർത്തുനിന്നീടുന്ന മാഗധന്തന്നുടെ
തേർത്തടംതന്നെയും വീഴ്ത്തിപ്പിന്നെ
മാഗധന്തന്നെയും ബന്ധിച്ചു വേഗത്തിൽ
മാധവന്മുന്നിൽ ചെന്നനേരം

*കൊല്ലൊല്ലാ നീയെന്ന മാധവൻതന്നുടെ
ചൊല്ലാലെ മെല്ലെന്നയച്ചു പിന്നെ
അക്ഷതനായൊരു കണ്ണനും താനുമാ—
യക്ഷണം മന്ദിരംതന്നിൽ പുക്കാൻ.
വേഗവാനായുള്ള മാഗധനപിന്നെയും
ആഗതനായ് പതിനേഴുവട്ടം
ക്രുദ്ധനായ് നിന്നങ്ങു യുദ്ധങ്ങളും ചെയ്കയും
ബദ്ധനായ്പ്പോകയുമാചരിച്ചാൻ.
അന്ത്യമായുള്ളൊരു യുദ്ധമണഞ്ഞപ്പൊ—
ളന്തകന്നൊത്ത യവനൻനേരേ
നാരദന്തന്നുടെ ചൊല്ലാലെ വന്നിട്ടു
കാർവ്വർണ്ണന്തന്നോടു പോർ പൊരുവാൻ
അന്തമില്ലാതൊരു സേനയെക്കൊണ്ടവ—
ന്മന്ദിരംതന്നെച്ചുഴന്നു നിന്നാൻ.
ആഹവം വന്നതു കണ്ടൊരു കാർവ്വർണ്ണൻ
രോഹിണീനന്ദനനോടു ചൊന്നാൻ:
''സങ്കടം വന്നതു കണ്ടാലും വമ്പട
വൻകടൽപോലെ പരന്നതല്ലോ.
മാഗധന്താനുമിന്നാഗമിച്ചീടുമേ
മാഴ്കാതെനിന്നൊരു സേനയുമായ്.
ആപത്തുകൂടാതെ യാദവന്മാരെ നാം
പാലിച്ചുകൊള്ളുന്നതെങ്ങനെ ചൊൽ.''
തങ്ങളിലിങ്ങനെ കൂടി നിരൂപിച്ചു
മംഗലനാകിന കണ്ണനപ്പോൾ
സാഗരംതന്നോടു ചെന്നങ്ങു യാചിച്ചാൻ
ദ്വാദശയോജനഭൂമിതന്നെ.
രാമനായ് പണ്ടവൻ ചെയ്തതു ചിന്തിച്ചു
സാഗരംതാനപ്പോൾ വേഗത്താലേ
ദ്വാരകയാകിന നൽപുരിതന്നെയും
പാരാതെ നിർമ്മിച്ചു നല്കിനിന്നാൻ.
ദ്വാരകതന്നെയും മാനിച്ചു വാങ്ങിന
വാരിജലോചനനെന്നനേരം
യോഗബലംകൊണ്ടു യാദവന്മാരെയും
വേഗത്തിലമ്മാറു തന്നിലാക്കി
വന്നങ്ങു നിന്നൊരു വൈരിതന്മുന്നലേ
ചെന്നങ്ങു ചാടിനാൻ ചെവ്വിനോടെ.
'എന്നുടെ കൈകൊണ്ടു കൊൽവതിനായൊരു
പുണ്യമില്ലാതൊരു പാപനിവൻ

* കൊല്ലാതെ നീയെന്നു.

എന്നുടെ കൈകളിമ്മേനിയിൽ കൊള്ളാതെ
ഇന്നിവൻ ചാകേണം' എന്നു നണ്ണി
പാഞ്ഞു തുടങ്ങിനാൻ പങ്കജലോചനൻ
ചാഞ്ഞൊരു നൽവഴിതന്നിലൂടെ.
പാഞ്ഞതു കണ്ടൊരു വൈരിയും പിന്നാലെ
പാഞ്ഞുതുടങ്ങിനാൻ പാരമപ്പോൾ.
''പായാതെ പായാതെ കാർമുകിൽവർണ്ണരേ!
പേയായിപ്പോയി നീയെന്തിങ്ങനെ?
ചൊല്ലെററു നിന്നൊരു വംശത്തിലല്ലൊ പ-
ണ്ടുൽപ്പന്നനായി നീ പാർത്തു കണ്ടാൽ:
കൊല്ലുന്നതില്ലയിന്നിന്നെ ഞാനെന്നുമേ
നില്ല നീ നമ്മിൽപ്പറഞ്ഞുപോവാൻ.''
വൈരിതാനിങ്ങനെ ചൊന്നതു കേട്ടൊരു
ദൈവകണ്ണൻ പിന്നെയുമോടിയോടി
പാരിച്ചുനിന്നൊരു പർവ്വതംതന്നുടെ
പാതാളംതന്നിൽ മറഞ്ഞുകൊണ്ടാൻ.
പിന്നാലെ പാഞ്ഞൊരു വൈരിയുമന്നേരം
തന്നിലേ ചെന്നങ്ങു നോക്കുന്നേപ്പോൾ.
മാനിയായുള്ളൊരു മാന്ധാതാവിന്നൊരു
സൂനുവായുള്ള മുചുകുന്ദനേ
നിദ്രയുംപൂണ്ടു കിടന്നതു കണ്ടിട്ടു
നീലക്കാർവർണ്ണന്താനെന്നു നണ്ണി
കോപിച്ചു നിന്നവൻ പാരിച്ച കാൽകൊണ്ടു
മാറത്തു തിണ്ണം ചവിട്ടിനാന്താൻ.
*ഞെട്ടിനിന്നങ്ങവൻ പെട്ടെന്നുണർന്നിട്ടു
രുഷ്ടനായ് നിന്നങ്ങു നോക്കുംനേരം
കണ്ണിലെഴുന്നൊരു പാവകന്തന്നാലേ
വെണ്ണീറായ് പോയാനപ്പാപനപ്പോൾ.
അമ്പു പൊഴിഞ്ഞൊരു കാർമുകിൽവർണ്ണന്താൻ
മുമ്പിലും ചെന്നങ്ങു നിന്നനേരം
കാരണമാനുഷനായൊരു കാർവർണ്ണൻ—
താനിതെന്നിങ്ങനെ ചിന്തിച്ചപ്പോൾ
താഴ്ത്തേനേ വെല്ലുന്ന വാർത്തകൾകൊണ്ടവൻ
വാഴ്ത്തിനിന്നീടിനാനാസ്ഥയോടെ.
മോദത്തെപ്പൂണ്ടൊരു കാർവർണ്ണൻചൊല്ലാലെ
മോഹത്തെപ്പോക്കിന മന്നവന്താൻ
ഉത്തരയായൊരു ദിക്കിനെ നോക്കീട്ട്
അത്തലും തീർത്തു നടന്നാൻ ചെമ്മേ.

* ഞെട്ടിയുണർന്നിട്ടു പെട്ടെന്നെഴുന്നേററു

വൈരിയെക്കൊന്നൊരു വൈകുണ്ഠനപ്പോഴം
വൈകാതെകണ്ടിങ്ങു വന്നു പിന്നെ
മന്ദിരം ചൂഴുന്ന വമ്പടതന്നെയും
കൊന്നങ്ങു വീഴ്ത്തിനാൻ കോപത്താലേ.
ചത്തുകിടന്നുള്ള വൈരികളംകൊണ്ടുന്നൊ—
രത്ഥങ്ങളെല്ലാമേ മെല്ലെ മെല്ലെ
ദ്വാരകതന്നിലങ്ങാക്കുന്ന് നേരത്തു
വൈരിയായുള്ളൊരു മാഗധന്താൻ
സന്നദ്ധനായൊരു സേനയുമായിട്ടു
പിന്നെയും പോന്നിങ്ങു വന്നണഞ്ഞാൻ.
മാഗധന്തന്നുടെ സാഹസം കണ്ടിട്ടു
മാനിച്ചുനിന്നുള്ള മാധവന്മാർ
നാമല്ലിവനിന്നു മൃത്യുവാകേണ്ടതു
ഭീമനെന്നിങ്ങനെയുള്ളിൽ നണ്ണി
ഓടിത്തുടങ്ങിനാർ കേടററ കാൽകൊണ്ടു
പേടിച്ചുനിന്നുള്ളോരോട്ടം‌പോലെ.
ഓടുന്നനേരത്തു മാഗധന്താനുമ—
ങ്ങോടിത്തുടങ്ങിനാൻ കൂടിപ്പിമ്പേ.
മാഴ്കാതെ പായുന്ന മാധവന്മാരൊരു
മാമലതന്മുകളേറി നിന്നാർ.
മാഗധന്താനുമമ്മാമല ചൂഴവും
പാവകന്തന്നെപ്പരത്തി നിന്നാൻ.
പാവകൻ വന്നു ചൂഴുന്നതു കണ്ടൊരു
ദേവകിതന്നുടെ നന്ദനന്മാർ
വൈരികൾ കാണാതെ ചാടിനിന്നന്നേരം
ദ്വാരകതന്നിലങ്ങായികൊണ്ടാർ.
പർവ്വതം വെന്തങ്ങു കൂടിനനേരത്തു
ഗർവ്വിതനായൊരു മാഗധന്താൻ
വെന്തങ്ങു പോയാരിമ്മാധവന്മാരെന്നു
ചിന്തിച്ചു നിന്നു ചിരിച്ചു തിണ്ണം
ഭേരികളോരോന്നേ പാരം മുഴങ്ങിച്ചു
പാരാതെ തന്നുടെ കോട്ട പുക്കാൻ.

## രുക്മിണീസ്വയംവരം

ലീലയായ് നിന്നു നൽപാരിടമേഴിനും
പാലകന്മാരായ മാധവന്മാർ
വാരുററുനിന്നൊരു യൗവനംപൂണ്ടു തൻ
ദ്വാരകതന്നിൽ വസിക്കുംകാലം
രൈവതനായുള്ള മന്നവന്തന്നുടെ
രേവതിയാകുന്ന നന്മകളേ
മേന്മ കലന്നൊരു രാമന്നു നല്കിനാൻ
നാന്മുഖന്തന്നുടെ ചൊല്ലിനാലേ.
..................................

ഭീഷ്മകനെന്നൊരു മന്നവനുണ്ടായാൻ
ഗ്രീഷ്മമായ് നിന്നുള്ളോൻ വൈരികൾക്കും.
കുണ്ഡിനമാകിന മന്ദിരംതന്നുടെ
മണ്ഡനമായി വിളങ്ങുംകാലം
രുക്മിതുടങ്ങിന മക്കളുമുണ്ടായി
രുക്മിണിയെന്നൊരു കന്യകയും.
കന്യകയുണ്ടായി ഭീഷ്മകനെന്നങ്ങു
മന്നവരെല്ലാരും കേട്ടനേരം
പ്രാജ്ഞന്മാരായുള്ള ലോകരെയെല്ലാമേ
പ്രാശ്നികന്മാരെയുംകൊണ്ടു ചെമ്മെ
ചോദിച്ചനേരത്തു ചൊല്ലിനാരെല്ലാരും:
''സാധിച്ചാൻ ഭീഷ്മകൻ വേണ്ടതെല്ലാം.
ഇങ്ങനെയുള്ളൊരു മംഗലജന്മത്തെ
എങ്ങുമേ കണ്ടീല ഞങ്ങളെന്നും.
ജാനകീദേവിയുമിങ്ങനെയുള്ളൊരു
നാളു പിറന്നീലയെന്നു ചൊല്ലാം.
ശീലങ്ങളൊന്നൊന്നേ ചിന്തിച്ചു കാണുമ്പോൾ
പാലാഴിമാതോടു നേരായ് നില്ക്കും.
കാന്തിയെ വാഴ്ത്തീടാമെന്നങ്ങു നണ്ണി നി-
ന്നാന്ധ്യത്തെക്കോലേണ്ടയാരുമിപ്പോൾ.
ബാലപ്പോർകൊങ്കയിമ്മാറിടംതന്നിലേ
ചാലപ്പോള്ളൊങ്ങി വിളങ്ങുമന്നാൾ
ദഗ്ദ്ധനായുള്ളൊരു മന്മഥന്താനുമി-
മ്മുഗ്ദ്ധികമൂലമായ് മേലിലുണ്ടാം.
ഇന്നിവൾതന്നുടെ കാന്തനായ് മേവുന്ന
ധന്യനെക്കണ്ടീല മന്നിലെങ്ങും.
നാന്മുഖൻ നിർമ്മിച്ചു പോരുന്നോരാരുമി-
ന്നാരിക്കു കാന്തനായ് വന്നുകൂടാ;

ഈരേഴ ലോകങ്ങളും പാലിച്ചുപോരുന്ന
വീരന്നു ഭാര്യയായ് വന്നുകൂടും.
ഇങ്ങനെയുള്ളൊരു നേരത്തുതാനിവൾ
മംഗലയായിപ്പിറന്നു മന്നിൽ.''
എന്നങ്ങു ചൊന്നവർ പോയൊരു നേരത്തു
മന്നവരെല്ലാരും തന്നുള്ളിലേ
'പാരാതെ ചെന്നു പറഞ്ഞിവൾതന്നെയെൻ
ഭാര്യയായ്ക്കൊള്ളേണം മുമ്പിലേ നാം.'
ഇങ്ങനെ നണ്ണിനാർ—നല്ലതു കാണുമ്പൊ—
ളിങ്ങനെയല്ലോതാൻ തോന്നി ഞായം.
മെല്ലെമെല്ലങ്ങു വളർന്നുതുടങ്ങിനാൾ
ഉല്ലസിച്ചുള്ളൊരു കന്യകതാൻ
ശോഭമായുള്ളൊരു പക്ഷത്തിലേറിടിന
നൂതനനായൊരു തിങ്കൾപോലെ.
കാമുകരായുള്ള മന്നവരെല്ലാരും
കോമളരായ് വന്നു കണ്ടു കണ്ടു
രുക്മിണീമേനി കൊതിച്ചുതുടങ്ങിനാർ
കുശ്മളം കണ്ടുള്ള വണ്ടുപോലെ.
അല്ലിനേ വെല്ലുവാൻ വല്ലമായ്പ്പൂഞ്ചായൽ
വില്ലിനേ വെല്ലുവാൻ വല്ലും ചില്ലി.
മന്മഥന്തന്നുടെ ജന്മമായുള്ളൊരു
കണ്മുനതന്നിലേ മെല്ലെ മെല്ലെ
ചേർന്നു നിന്നൊരു നാണവും പ്രേമവും
കാണായിവന്നുതേ നാളിൽനാളിൽ.
വാസ്സോടു തഞ്ചിന പുഞ്ചിരിത്തൂമത—
ന്നോപ്പക്കല്ലായൊരു ചോരിവായ്മേൽ
വമ്പുപൊഴിഞ്ഞു നൽക്കാമുകരുള്ളത്തിൽ
കമ്പം തുടങ്ങീതു മെല്ലെ മെല്ലെ.
താർത്തേനേ വെല്ലുന്ന വാർത്തതൻ വൈഭവം
വാഴ്ത്താവല്ലേതുമേ പാർത്തുകണ്ടാൽ,
പങ്കജനേർമുഖി തന്മുഖം കണ്ടിട്ടു
തിങ്കളെന്നുള്ളൊരു ശങ്കയാലേ
പീയൂഷംചെന്നു നിറഞ്ഞു വഴിഞ്ഞിതു
പെയ്യുന്ന പയ്യവേയെന്നു തോന്നും.
അംഗജൻകോലുന്ന കോദണ്ഡന്തന്നുടെ
ടങ്കാരംതാനെന്നും ചൊല്ലുന്നോർ പൊൽ
ആനനംതന്നുടെ കാന്തിയെ വാഴ്ത്തുവാൻ
ആവോരില്ലാരുമിപ്പാരിലിപ്പോൾ.
തിങ്കളേ നിർമ്മിച്ചാൻ പങ്കജം നിർമ്മിച്ചാൻ
പങ്കജസംഭവൻ പണ്ടുപണ്ടേ

എന്തിതെന്നിങ്ങനെ ചിന്തിച്ചുനിന്നു ഞാ—
നന്ധനായ്പ്പോയിനേനിത്രനാളും;
രുക്മിണിതന്മുഖമിങ്ങനെ നിർമ്മിപ്പാൻ
അഭ്യസിച്ചാനെന്നതിന്നറിഞ്ഞു
കമ്രമായുള്ളൊരു കണ്ഠത്തെ ഞാനിന്നു
കംബുവെന്നിങ്ങനെ ചൊല്ലുന്നില്ലേ;
മാധവന്തന്മുഖചുംബനമേശിനാൽ
പാരാതെ ചൊല്ലുന്നതുണ്ടു പിന്നെ
ബാലികതന്നുടെ ബാഹുക്കൾ രണ്ടുമോ
മാലോകർമാനസം ബന്ധിപ്പാനായ്
മാരന്നു നല്ലൊരു വല്ലിയായ് നിന്നിട്ടു
പാരം വിളങ്ങുന്നതെന്നു ചൊല്ലാം.
വാരുററ നിന്നൊരു ബാലികതന്നുടെ
ബാലപ്പോർകൊങ്കകൾ കണ്ണെടുത്തു
എങ്ങളിൽ ചേരുന്ന മാറെന്നും വന്നീല—
തെന്തെന്നു നോക്കുവാനെന്നപോലെ.
കാമ്യമായുള്ളൊരു ത്തനടുവിന്നൊരു
സാമ്യമില്ലെന്നതോ വന്നുകൂടാ:
നീവാരംതന്നുടെ ശൂകമെന്നാകിലാം.
ആകാശംതാനെന്നും ചൊല്ലുകിലാം.
ശൈശവം പോമ്മുമ്പേ യൗവനംതാൻ വന്നു
പേശിത്തുടങ്ങീതമ്മേനിതന്നിൽ,
കാമന്താനെന്നതു കണ്ടൊരു നേരത്തു
സീമയിട്ടീടിനാനെന്നപോലെ.
മംഗലയായൊരു രോമാളിതാൻ വന്നു
പൊങ്ങിത്തുടങ്ങീതു ഭംഗിയോടേ.
കാമുകന്മാരുടെ കണ്ണു നയോരോന്നേ
കാമിച്ചു ചെന്നു തറസ്സുയാലേ
ഭിന്നമഴയെന്നകണക്കെ വിളങ്ങുന്നു
രമ്യമായുള്ള നിതംബബിംബം.
കാണുന്നോരെല്ലാർക്കും കൈകൊണ്ടു മെല്ലവേ
ലാളിപ്പാനായിട്ടു തോന്നുകയാൽ
ഉരുക്കമ്പം നല്ലിനോത്രുരുക്കൾതന്നെയോ
പൊൽക്കമ്പമെന്നല്ലോ ചൊല്ലേണ്ടുന്നു.
ചെങ്കൽതന്നോടു ചേർച്ചു പൂണ്ടീടുന്ന
പങ്കജമെന്നതു ചേരുമീപ്പോൾ
അംഭോജലോചനനമ്പുററ കൈകൊണ്ടു
സംഭാവിച്ചല്ലൊതാൻ പണ്ടേയുള്ളു,
ഇന്ദിരാനേരൊത്ത സുന്ദരിയിങ്ങനെ
മന്ദിരംതന്നിലിരിക്കുംകാലം.

മാലോകരന്നന്ന വന്നവന്നോതുന്ന
മാധവന്തന്നുടെ കാന്തിയെല്ലാം
കേട്ടുകേട്ടമ്പോടു മാനസം പോയങ്ങു
ചാട്ടം തുടങ്ങിതേ നാളിൽ നാളിൽ.
ആരാലും വന്നു കാണുന്ന നേരത്തു
പാരാതെ പോയ് ചെല്ലും ചാരത്തപ്പോൾ.
കാർമുകിൽവർണ്ണന്റെ വാർത്തയെക്കേൾക്കാമെ-
ന്നാമോദമാവോളം പൂണ്ടു പൂണ്ട്
എങ്ങാനും പോകുന്ന പാന്ഥന്മാരോടെല്ലാം
ഇങ്ങു വന്നീടാമേയെന്നു ചൊല്ലും.
യാദവന്മാരെന്നുതന്നെയും കേൾക്കുമ്പോ-
ളാദരം പൂണ്ടു ചിരിക്കും ചെമ്മേ
ബാലപ്പൂമേനി വളർന്നു തുടങ്ങുമ്പോൾ
നീലക്കാർവർണ്ണനിൽ പ്രേമവായ്പും
കൂടിക്കലർന്നു വളർന്നുതുടങ്ങീത-
ന്നീലക്കാർവേണിക്കു മെല്ലെ മെല്ലെ.
മുല്ലപ്പൂബാണനുമെന്നതു കണ്ടിട്ടു
[1]ചെല്ലത്തുടങ്ങീതു മെല്ലെ മെല്ലെ.
വില്ലു കലച്ചു നല്ലമ്പും തൊടുത്തിട്ടു
മുല്ലപ്പൂവേണിതന്മുന്നിൽ ചെമ്മേ
ശൈശവമായതു പോയീലയെന്നിട്ടു
യൗവനം പാർത്തുടൻ നിന്നു കാമൻ.
നാലഞ്ചു മാസങ്ങളങ്ങനെ ചെന്നപ്പോൾ
പാലഞ്ചും വാണിമാർ[2]മൗലിമാല
കേവലയായൊരു ദേവിയെപ്പൂജിച്ചു
സേവതുടങ്ങിനാളായവണ്ണം:
"അംബികേ! നിന്നുടെ ചെമ്പൊൽപ്പദങ്ങളെ-
ക്കമ്പിട്ടു കൂപ്പുന്നേൻ തയ്യെടായ്‌വാൻ.
കാർവർണ്ണന്തന്നെയെങ്കാന്തനായ് നല്കന്ന്
കാരുണ്യം പാരാതെ നല്കേണമേ."
ഇങ്ങനെ ചൊല്ലി നമസ്കരിച്ചീടിനാൾ
മംഗലയായുള്ള ദേവിതന്നെ.
അങ്ങനെ പോരുന്ന മംഗലാതങ്കലേ
ശൃംഗാരംവന്നങ്ങു വേരുറച്ചു:
കാമുകരുള്ളമക്കാമിനിമൂലമായ്
കാമമാൽ പൂണ്ടതു ചൊല്ലവേണ്ടാ.
രുക്മിണിതന്നുടെ കാന്തിയെക്കണ്ടുള്ള
മൈക്കണ്ണിമാരെല്ലാം മാഴ്കി മാഴ്കി

1. ചെല്ലത്തുടങ്ങീതു ഭംഗിയോടേ  2. മൗലിബാലം




ആണങ്ങളായാവൂ നാമെല്ലാമെന്നല്ലൊ—
രാശയെപ്പൂണ്ടോരേ വേണ്ടുംവണ്ണം.
സ്വവേശ്യമാരായ് നിന്നുർവ്വശിമുമ്പായി
ഗർവ്വിതമാരായ മാതരെല്ലാം
മാനിനിതന്നുടെ കാന്തിയെക്കണ്ടിട്ടു
മാനുഷിമാരായ നാരിമാരിൽ
മേന്മേലെ നിന്നൊരു കുറുണ്ടിവന്നെന്നു
നാന്മുഖനോടു വഴക്കു പൂണ്ടോർ.
ലാവണ്യംതന്നുടെ സാരമായ്നിന്നുള്ളൊ—
രോമനയായൊരു ബാലികതാൻ
കാണുന്നോരെല്ലാർക്കും കണ്ണിന്നു നല്ലൊരു
പീയൂഷമായിട്ടേ മേവുംകാലം
പണ്ഡിതനായൊരു നാരദനന്മുനി
കുണ്ഡിനംതന്നിലെഴുന്നള്ളിനാൻ.
മാമുനി വന്നതു കണ്ടൊരു നേരത്തു
മന്നവൻ ചെന്നങ്ങു വന്ദിച്ചപ്പോൾ
വിഷ്ടരംമുമ്പായ പൂജയെച്ചെയ്തിട്ടു
തുഷ്ടിയെച്ചേർത്തു വണങ്ങിച്ചൊന്നാൻ:
''ചേവടി കണ്ടു തൊഴേണമെന്നിങ്ങനെ
കേവലം നണ്ണി ഞാൻ നിന്നുതിപ്പോൾ
എന്നുടെ കന്യകയായൊരു ബാലിക—
തന്നുടെ മംഗലം ചിന്തിപ്പാനായ്.
ഭോഗ്യമായുള്ളൊരു ഭാഗ്യമിയന്നിട്ടു
യോഗ്യനായുള്ളതിവൾക്കിന്നാർ പോൽ?''
എന്നങ്ങു ചൊല്ലുമ്പോൾ കന്യക മെല്ലവേ
വന്നങ്ങു നിന്നാൾതാൻ വന്ദിപ്പാനായ്.
തങ്കഴൽ കൂപ്പിന കന്യകതന്നുടെ
മംഗലമായുള്ളൊരംഗംതന്നെ
കാരുണ്യമാണ്ടൊരു കൺകൊണ്ടു നോക്കീട്ടു
നാരദൻ പാരാതെ ചൊന്നാനപ്പോൾ
''ഭാഗ്യമിയന്ന നിൻകന്യകതന്നുടെ
യോഗ്യനായുള്ളോനെച്ചൊല്ലുന്നേൻ ഞാൻ,
കാമ്യമായുള്ളൊരു മാണിക്യക്കല്ലുതാൻ
കാഞ്ചനംതന്നോടു ചേരുംപോലെ
കാർവ്വർണ്ണന്തന്നോടു പാരാതെ ചേരേണം
കാന്തിയെപ്പൂണുമിക്കന്യകയും.''
നാരദനിങ്ങനെ ചൊന്നൊരുനേരത്തു
നാരികൾമൗലിയാം ബാലികതാൻ
ഭൂതലംതന്നിൽ വരച്ചു ചമച്ചുള്ള
രേഖകളെണ്ണിനാൾ മെല്ലെ മെല്ലെ,

നന്മയായുള്ള പൊഴുതിനെക്കാണായി—
നന്മയെപ്പൂണ്ടുള്ളോൎക്കെന്നു ഞായം.
കോൾമയിൎക്കൊണ്ടതു കാണമെന്നോൎത്തിട്ടു
തോഴിയെത്തേടി നടന്നാൾ പിന്നെ.
മാമുനി ചൊല്ലിന തൂമൊഴി മന്നവൻ
മാനിച്ചു ചൊല്ലിനാനെല്ലാരോടും.
രുക്മിണിതന്നുടെ സോദരനായൊരു
രുക്മിതാൻ ചൊല്ലിനാനന്നേരം:
''മാതുലന്തന്നെയും കൊന്നങ്ങു നിന്നിട്ടു
പാതകമാണ്ടൊരു പാഴനെന്നും,
പാവനമായൊരു വൈദികമന്ത്രത്തെ—
പ്പാദജന്മാവിന്നു നല്കുംപോലെ,
സോദരിയായൊരു രുക്മിണിതന്നെ ഞാൻ
ആദരവോടു കൊടുക്കയില്ലേ;
നിൎമ്മലനായൊരു ചൈദ്യന്നു നല്കേണം
സമ്മതിയാളുമിക്കന്യതന്നെ.''
ഇങ്ങനെ ചൊന്നടൻ ചേദിപന്തങ്കലേ
തങ്ങിനിന്നീടും ഗുണങ്ങളെല്ലാം
മുഗ്ദ്ധവിലോചന കേൾക്കവേ പിന്നെയും
ചിത്തവിലോലനേമായിച്ചൊന്നാൻ:
''വേദ്യങ്ങളായുള്ള സൽഗ്ഗുണമെല്ലാമേ
ചേദ്യനിലല്ലോ വിളങ്ങുന്നിപ്പോൾ.
ബന്ധുവായുള്ളതു മാഗധൻതാനല്ലോ
ദന്തവക്ത്രാദികളുണ്ടു പിന്നെ.
വീരതകൊണ്ടു മററാരുമില്ലിങ്ങനെ
ശൂരതകൊണ്ടുമങ്ങവ്വണ്ണമേ.
കാന്തിയെക്കാണുമ്പോൾ കാമനുമഞ്ചീടും,
പൂന്തേനേ വെല്ലുമത്തൂമൊഴിയും.
വിത്തംകൊണ്ടോൎക്കുമ്പോൾ വിത്തേശൻതാനല്ലോ
*ഇത്തരമാൎക്കുമേയെത്തിക്കൂടാ.
വഞ്ചകനായൊരു നാരദൻചൊല്ലാലെ
വഞ്ചിതരാകൊല്ല നിങ്ങളാരും.
ശാന്തന്മാരല്ലാത്ത യാദവന്മാരോടു
ബാന്ധവമില്ല നമുക്കു പണ്ടേ.''
ഇത്തരം ചൊല്ലിനാൻ മുഗ്ദ്ധികതന്നുടെ
ചിത്തമച്ചേദിപന്തങ്കലാവാൻ.
രുക്മിതാനിങ്ങനെ ചൊന്നുള്ള വാൎത്തകൾ
രുക്മിണി കേട്ടങ്ങു നിന്നനേരം.

* ഇത്തരമായവരെത്തിക്കൂടാ

ഉജ്ജ്വലിച്ചീടുന്നൊരുന്മുകജാലങ്ങൾ
നൽച്ചെവി പൂകുന്നതെന്നു തോന്നി,
ഭീഷ്മകൻതന്നുടെ ചിത്തവുമന്നേരം
ഊഷ്മമായ്‌വന്നുതേ മെല്ലെ മെല്ലെ,
മററുള്ള ലോകക്കും പററിത്തുടങ്ങീതു
ചുററുമവന്തങ്കലുള്ളതെല്ലാം.
മന്നവന്താനും മററുള്ളവരെല്ലാരും
ഖിന്നന്മാരായ്ത്തീന്നപ്പോയനേരം
സോദരൻ ചൊല്ലാലങ്ങോരോരോ നാരിമാർ
ആദരമോടു പറഞ്ഞു നന്നായ്
ചൈദ്യനിലങ്ങവൾമാനസം പൂകിപ്പാൻ
വൈദ്യം തുടങ്ങിനാർ [1]വാക്കുകൊണ്ടേ
കീഴ്പ്പെട്ടു ചാടുന്ന വൻനദീവെള്ളത്തെ
മേല്പെട്ടു പോക്കുവാനെന്നപോലെ.
നാരിമാർചൊല്ലെല്ലാം ബാലികതാനപ്പോൾ
ചാരത്തുനിന്നങ്ങു കേട്ടതോറും
കൊണ്ടൽനേർവ്വർണ്ണനിൽ ചെല്ലുന്ന മാനസം
പണ്ടേതിലേററവുമുണ്ടായ്‌വന്നു—
[2]കല്പകപ്പൂമലർ നണ്ണിന വണ്ടുതാൻ
മറെറാരു പൂവിൽ മെരിങ്ങുമോതാൻ.
സാധിച്ചുകൂടാത കാരിയമെന്നവർ
ബോധിച്ചുനിന്നങ്ങു പോയനേരം
മന്നിടമെങ്ങുമേ ചൊല്ലിയന്നീടുമ—
ക്കന്യകതന്നുള്ളിലോച്ചു പൂക്ക;
കാമനും വന്നു കതിർത്തുതുടങ്ങിനാൻ
കാമിനിതന്നോടു പിന്നെപ്പിന്നെ
മുററുമിക്കണ്ണനെച്ചിന്തിക്കയെന്നിയേ
മററുള്ള ചിന്തകൾ മാറിക്കൂടീ.
കന്യകതന്നുള്ളിൽ കാമമാൽ പൂണ്ടിട്ടു
ഖിന്നതയുണ്ടെന്നു കണ്ടനേരം
ചങ്ങാതിമാരായ മങ്കമാരെല്ലാരും
തങ്ങളിൽക്കൂടി പറഞ്ഞാരപ്പോൾ:
"ബാലികതന്നുടെ മാനസംതന്നിലേ
മാലിന്നു മൂലമറിഞ്ഞായോ നീ?
നാലഞ്ചു നാളുണ്ടു പാലഞ്ചുംവാണിതൻ
കോലം മെലിഞ്ഞുതുടങ്ങീതിപ്പോൾ.
രമ്യങ്ങളായുള്ളതൊന്നുമേ കാണുമ്പോൾ
ഉന്മേഷം കാണുന്നതില്ല ചെമ്മേ.

1. നാവുകൊണ്ടു    2. കല്പകപ്പൂമധുവുണ്ണുന്ന വണ്ടു

വീണയെക്കൊണ്ടുള്ള ഗാനവും മാറീതാ—
യൂണം കുറഞ്ഞു തുടങ്ങീതായി.
കണ്ണാടി വെന്ന കവിൾത്തടംതന്നെയും
തിണ്ണം വിളർത്തിന്നു കാണാകുന്നു.
നീളത്തിൽവന്നുള്ള വീർപ്പുകളേല്ക്കയാൽ
മേളത്തെപ്പോക്കുന്നു ചോരിവായും.
ചൂടുപൊഴിഞ്ഞുള്ളൊരാതപമേല്ക്കയാൽ
വാടുന്ന ചെന്തളിരെന്നപോലെ.
ഭൂഷണംതന്നിലും ഭോഷണംതന്നിലും
ദ്വേഷമായ്ക്കാണുന്നു നാളിൽ നാളിൽ.
ചെഞ്ചെമ്മേ നാം ചെന്നു നർമ്മങ്ങളോതുമ്പോൾ
പുഞ്ചിരിതൂകുന്നോളല്ല ചെമ്മേ.
കോണിലങ്ങെങ്ങാനും താനേ പോയ് നിന്നിട്ടു
കേണുതുടങ്ങുന്നോൾ മെല്ലെ മെല്ലെ.
മാനിനിതന്നുടെ മാനസംതന്നെയി—
മ്മാരനി*ന്നാരാനും തീനീട്ടാരേ.
നാരദൻ വന്നിങ്ങു പോയതിൽപ്പിന്നെയി—
ന്നാരിക്കു മാനസം വേറൊന്നായി.
കണ്ണടച്ചീടുകിൽ തന്നിലേ മെല്ലവേ
കണ്ണാ! എന്നിങ്ങനെ ചൊല്ലീക്കേൾക്കാം.
നീണ്ടുള്ള കൈകൊണ്ടു കൊങ്കകൾതന്മീതെ
പൂണ്ടുകൊള്ളുന്നതും കാണാമപ്പോൾ.
തൂവിയർപ്പേന്തിന പൂമേനിതന്നിലേ
കോൾമയിർക്കൊണ്ടതും കാണാം ചെമ്മേ.
പൂഞ്ചേലതാനുമയഞ്ഞു ചമഞ്ഞതും
കാഞ്ചി മുറിഞ്ഞതും കാണാം ചെമ്മേ.
മറ്റുമുണ്ടിങ്ങനെ കാണുന്നു''തെന്നപ്പോൾ
മറ്റൊരു മാനിനി ചൊല്ലിനാൾതാൻ:
''മാനിനിതന്നുടെ മാലിന്നു വന്നൊരു
കാരണം കണ്ടുതായെങ്കിലിപ്പോൾ.
മംഗലമല്ലോതാനിങ്ങനെ വന്നതു
മങ്കമാർമൗലിയാം ബാലയ്ക്കിപ്പോൾ;
ചൊല്ലേറു നിന്നൊരു മുല്ല പോയ് ചേരുവാൻ
കല്പകദാരുവോടല്ലൊ വേണ്ടു.
വീരനായുള്ളോരു സോദരൻ ചൊല്ലാലെ
ചേരോടു ചേരുമാറാക്കൊല്ലാതെ.''
ഇങ്ങനെ ചൊന്നുള്ള തോഴിമാരെല്ലാരും
കന്യകതന്നുടെ മുന്നിൽ ചെന്നു

* ആരേലും തീനീട്ടാരോ?

മാലിന്ന് കാരണം ചോദിച്ചനിന്നാര-
ത്താനിനിതന്നൊട്ട ഖിന്നമാരായ്:
''മാനിനിതന്നുള്ളിൽ മാലുണ്ടെന്നിങ്ങനെ
മാലോകരെല്ലാരും ചൊല്ലുന്നിപ്പോൾ.
മാരമാലെന്നതു തോഴിമാരായിട്ട
പോരുന്ന ഞങ്ങൾക്ക തോന്നിക്കൂടീ.
ധന്യനായുള്ളൊരു സുന്ദരന്തന്നിലേ
നിന്നുടെ മാനസം ചെന്നതായി
ആരിതെന്നുള്ളതു പാരാതെ ചൊല്ലണം
പാരിലേ നാരിമാർനായികേ! നീ.''
തോഴിമാരിങ്ങനെ ചോദിച്ചനേരത്തു
കോഴപൂണ്ടീടുന്ന കോമളതാൻ
ധീരത ഭാവിച്ചു ചൊല്ലിനിന്നീടിനാൾ
ചാരത്തുനിന്നുള്ളോരെല്ലാരോടും:
''ഈശ്വരന്തന്നെയൊഴിഞ്ഞു മന്മാനസം
ആശ്രയിച്ചില്ല മററാരെയുംതാൻ.
രാപ്പകലുള്ളൊരു പാഴ്പനികൊണ്ടു ഞാൻ
വാസ്സു കുറഞ്ഞു മെലിഞ്ഞുതിപ്പോൾ.
എന്നതുകൊണ്ടല്ലീ മന്മഥമാലെന്നു
നിങ്ങൾ നിനസ്സുന്നു തോഴിമാരേ?''
മാരമാൽതന്നെയും മൂടിനിന്നിങ്ങനെ
മാനിനി മന്ദമായ് ചൊല്ലുംനേരം
കൂട്ടിൽ കിടന്നൊരു ശാരികപ്പൈതൽതാൻ
പാട്ടായിച്ചൊന്നു കേൾക്കായപ്പോൾ:
''ദൈവമേ നിങ്കഴൽ കൈതൊഴുന്നീടുന്നേൻ
കൈവെടിഞ്ഞീടൊല്ലായെന്നെയെന്നും.
ദേവകീനന്ദനന്തന്നുടെ മെയ്യോട്
കേവലം ചേക്കണമെന്നെയും നീ.''
ഇങ്ങനെ കേട്ടോരു തോഴിമാരെല്ലാരും
തങ്ങളിൽ നോക്കിച്ചിരിച്ചു ചൊന്നാർ:
''കേളാതതെല്ലാമേ ചൊല്ലിത്തുടങ്ങീതേ
മേളത്തിൽ നമ്മുടെ ശാരികതാൻ.
ശാരികപ്പൈതല്ലൂ കാർവർണ്ണന്തന്നിലേ
മാരമാലുണ്ടായീതെന്നേ വേണ്ടു.''
ശാരികപ്പൈതലെക്കോപിച്ചു നോക്കിനാൾ
വാരിജലോചന പാരമപ്പോൾ.
കന്യകതന്നുടെ കോപത്തെക്കൊള്ളാതെ
പിന്നെയും നിന്നതു ചൊല്ലീതപ്പോൾ:
''കാണുന്നോർ കണ്ണിന്നു പീയൂഷമായൊരു
കാർവർണ്ണന്തന്നുടെ മേനിതന്നെ

കൺകൊണ്ടു കണ്ടു ഞാനെന്നപോലെന്നുടെ
സങ്കടം പോക്കുന്ന തമ്പുരാനേ!''
ചങ്ങാതിമാരായ മങ്കമാരെല്ലാരും
മങ്ങാതെ നിന്നങ്ങു ചൊന്നാരപ്പോൾ:
[1]''പാഴമപൂണ്ടൊരു ശാരികപ്പൈതലേ!
പാരാതെ പോകേണം ദൂരത്തിപ്പോൾ;
എങ്ങാനും പോകുന്ന കാർവർണ്ണൻതന്നെക്കൊ—
ണ്ടിങ്ങനെ ചൊല്ലുവാനെന്തു ഞായം.
ഇല്ലാതതിങ്ങനെ ചൊല്ലിത്തുടങ്ങിനാൽ
ഉള്ളതെന്നിങ്ങനെ തോന്നുമല്ലോ.''
കാർവർണ്ണനെന്നൊരു നാമത്തെക്കേട്ടപ്പോൾ
വേറൊന്നായ്ക്കാണായി ഭാവമെല്ലാം
കാമിനിതന്നുടെ കോമളമേനിയിൽ
കോൾമയിർക്കൊണ്ടുതുടങ്ങി ചെമ്മേ.
''പാഴ്പനികൊണ്ടല്ലീ കോൾമയിർക്കൊള്ളുന്നു
വാഴ്വെഴുന്നീടുമിമ്മെയ്യിലിപ്പോൾ?
രോമങ്ങൾതന്നോടു [2]കോപിക്ക വേണ്ടാതോ
ശാരികപ്പൈതലോടെന്നപോലെ?''
പുഞ്ചിരിതൂകിനാരിങ്ങനെ ചൊന്നവർ
അഞ്ചാതെനിന്നവൾതന്നെ നോക്കി.
ചഞ്ചലലോചനതാനുമന്നേരത്തു
പുഞ്ചിരി കിഞ്ചന തൂകിനിന്നാൾ.
പിന്നെയും ചൊല്ലിനാർ തോഴിമാരെല്ലാരും
കന്യകതന്മുഖംതന്നെ നോക്കി:
''ചൊല്ലേണ്ടതെല്ലാമേ ചൊല്ലിതായല്ലോ നാം
നല്ലതു ചിന്തിപ്പുവെന്നേ വേണ്ടു.
താരേന്തും പൂമെയ്യൻ ചെന്നിട്ടു പീയൂഷംതന്നോടു
ചേർച്ചു തുടങ്ങുന്നതെന്നപോലെ
കാർവർണ്ണൻതന്നോടു നിന്നുടെ ചേർച്ചയും
കാണ്മതിന്നെങ്ങൾക്കു വാഞ്ഛയുണ്ടേ.''
തോഴിമാരിങ്ങനെ ചൊന്നൊരു നേരത്തു
തോഷത്തെപ്പൂണ്ടൊരു ബാലികതാൻ
പെട്ടെന്നു ചെന്നു പിടിച്ചങ്ങു പുല്കിനാൾ—
ഇഷ്ടത്തെക്കോൾക്കമ്പോളെന്നു ഞായം.
പിന്നെയുമെല്ലാരും ധന്യയായുള്ളൊരു
കന്യകതന്നോടു ചൊന്നാരപ്പോൾ:

1. പാഴമപൂണ്ടൊരു ശാരികപ്പൈതലേ-
പ്പാരാതെ പോകേണം ദൂരത്തിപ്പോൾ
2. കോപിക്കവേണ്ടതേ

''നിന്നുടെ കാന്തിയെക്കേട്ടൊരു കാർവർണ്ണൻ
പിന്നെയിന്നെന്നെ വെടിഞ്ഞുപോമോ?
പൂമണം കേട്ടൊരു കാർവണ്ടു പിന്നെയ-
പ്പൂമലരെന്നിയേ തീണ്ടുമോതാൻ?''
ഇങ്ങനെ ചൊല്ലിയക്കന്യകതന്നുടെ
പൊങ്ങിന വേദന പോക്കിനിന്നാർ.

കണ്ണനെത്തിണ്ണംതന്നുള്ളിലേ നണ്ണിയ-
ക്കന്യകയിങ്ങനെ മേവുംകാലം
''ചേദിപനായൊരു വീരനു ഞാനിന്നു
ചൊവ്വോടെ നല്ലേണമെന്മകളേ''
എന്നങ്ങു ചൊല്ലി മുതിർന്നുതുടങ്ങിനാൻ
കുണ്ഡിനപാലകനായ വീരൻ.
[1]എന്നതു കേട്ടൊരു കന്യകതാനപ്പോരം
മുന്നേതിലേററവും ഖിന്നയായി
എന്തിനി നല്ലതെന്നിങ്ങനെ ചിന്തിച്ചു
സന്താപംപൂണ്ടങ്ങു നിന്നു പിന്നെ
[2]ആപ്തനായ് നിന്നുള്ളൊരാരണന്തന്നോട-
ങ്ങാത്തവിഷാദയായ് നിന്നു ചൊന്നാരം:
''ചേദിപനായൊരു കാലന്തൻ കൈപ്പുക്ക
വേദന പൂണ്ടമാററായി [redacted]
നീണ്ടൊരു വേഴ്ചയെപ്പൂണ്ടൊരു നീയിന്നു
വീണ്ടുകൊള്ളേണമേയെന്നെയിപ്പോരം.
പാരാതെ ചെല്ലേണം ദ്വാരകതന്നിലേ
കാർവർണ്ണൻതന്നോടു ചൊൽവു പിന്നെ
തന്നുടെ കാന്തയാമെന്നെയിമ്മന്നിലേ
മന്നവർ തീണ്ടൊല്ലായെന്നിങ്ങനെ.
മററുള്ളതെല്ലാമേ ചിന്തിച്ചു ചിന്തിച്ചു
മുററുമിന്നീതാനേ ചൊല്ലേ വേണ്ടു.
അന്നന്നു കണ്ടുകണ്ടെന്നുടെ വേദന
നിന്നുള്ളംതന്നിലങ്ങായിതല്ലോ;
പാരാതെ പോകെങ്കിൽ'' എന്നതു കേട്ടുള്ളൊ-
രാരണൻ പോയങ്ങു വേഗത്താലേ.
ദ്വാരകതന്നിലേ പാരാതെ ചെന്നിട്ടു
കാർവർണ്ണൻതന്നെയും കണ്ടാൻപിന്നെ.
കാരണനായൊരു കാർമുകിൽവർണ്ണൻതാ-
നാരണൻ വന്നതു കണ്ടനേരം
തുഷ്ടനായ് നിന്നങ്ങു പെട്ടെന്നു ചെന്നുതാൻ
വിഷ്ടരം നല്കിയിരുത്തിപ്പിന്നെ

1. എന്നതു കണ്ടൊരു 2. ആസ്ഥനായ്

പോരുവാനെന്തിങ്ങു കാരണമെന്നപ്പോൾ
പാരാതെ ചൊല്ലിനാനാരണനും:
''രുക്മിണിതന്നെ ഞാൻ ദുഃഖമാം വാരിയിൽ
മഗ്നയായ്' വീണതു കണ്ടു പോന്നു
സ്നിഗ്ദ്ധനായുള്ള നീ പാരാതെ ചെന്നു നീ-
ന്നുദ്ധരിക്കേണമേയെന്നു ചൊൽവാൻ.
ചൈദ്യനായുള്ളൊരു വാരിദം വന്നിട്ടു
ഔദ്ധത്യമാകയാലെന്നപോലെ
നിർഗ്ഗുണനായിട്ടു നിന്നൊരു നിന്നുടെ
സൽഗ്ഗുണമായുള്ള ഹംസമെല്ലാം
മാനിനിതന്നുടെ മാനസമായൊരു
മാനസംതന്നിലേ ചെന്നു പുക്കു:
നിർമ്മലനായൊരു നിന്നുടെ മേനിയും
തന്മനംതന്നിലേ ചെന്നതായി
[1]പങ്കമില്ലാതൊരു കണ്ണാടിതങ്കലേ
തിങ്കൾതാൻ ചെന്നങ്ങു പുക്കുംപോലെ.
വീരനായുള്ളൊരു മാരനമന്നേരം
പോരു തുടങ്ങിനാൻ മെല്ലെ മെല്ലെ.
വമ്പുപെറ്റഴിഞ്ഞുള്ളൊരമ്പുകൾകൊണ്ടവൻ
വമ്പുകലർന്നിന്നെയ്യയാലേ
ബാലികതന്നുടെ മാനസമിന്നിപ്പോൾ
ചാലകമായിച്ചമഞ്ഞുകൂടി
വൈദർഭിതന്നുടെ വൈരസ്യം ചൊല്ലുവാൻ
വൈദഗ്ദ്ധ്യമില്ലയെൻ നാവിന്നിപ്പോൾ;
എങ്കിലുമിങ്ങനെ നിഞ്ചെവി പുകിപ്പാൻ
പങ്കജലോചന! ചൊല്ലുന്നേൻ ഞാൻ.
കോമളമായൊരു മേനിയിലെല്ലാമ-
ക്കോദണ്ഡംകൊണ്ടങ്ങു തല്ലിയുംതാൻ
ഓമനയായൊരു പൈതലെന്നേതുമേ
ഓർക്കുന്നോനല്ലയിമ്മാരനിപ്പോൾ.
മാലിന്നു ഭാജനമായൊരു ബാലക്കു
കോലവും ശീലവും വേറൊന്നായി:
'വമ്പനി പൂണ്ടൊരു ശീതംകൊണ്ടെന്മെയ്യിൽ
കമ്പത്തെക്കണ്ടാലും' എന്നു ചൊല്ലും;
'പാരമായുള്ളൊരു ചൂടൊണ്ടു പൊങ്ങുന്നു
വാരിയിലാക്കുവിൻ' എന്നും പിന്നെ.
[2]വക്ഷസ്സിലിന്നിന്നു ബാഷ്പങ്ങളായുള്ള
മുത്തുകൾ ഭൂഷണമായിവന്നു.

1. അങ്കമില്ലാതൊരു 2. പക്ഷ്മങ്ങൾ കണ്ണിന്ന—[illegible]

നിന്മൂലമുണ്ടായ മന്മഥമാൽകൊണ്ടു
തന്മനം വെന്തങ്ങു നീറുകയാൽ
പങ്കജകോകിലം തിങ്കളെന്നേതുമേ
തൻ ചെവി കേൾക്കവേ മിണ്ടരുതേ.
പൂന്തെന്നലേററീടിൽ താന്തയായ്‌ നിന്നീടും;
ഭ്രാന്തെന്നേ ചൊല്ലാവൂ പിന്നേതെല്ലാം.
വണ്ടന്മാർ പാടിന പാട്ടിനെക്കേൾക്കുമ്പോ—
ളിണ്ടലും പൂണ്ടങ്ങു മണ്ടിപ്പിന്നെ
'അന്തകമ്പോത്തിന്റെ വന്മണക്കൂററിതാ
ചന്തത്തിൽ കേൾക്കായിതെ'ന്നു ചൊല്ലും.
ആഴമാണ്ടീടുന്നൊരാതങ്കം പൂണ്ടുള്ള
തോഴിമാരെല്ലാരും കോഴയായി
'എന്തിനി നാം നല്ലൂ'തെന്നങ്ങു ചിന്തിച്ചു
സന്തതം വെന്തുവെന്തായിക്കൂടി
പാണികൾകൊണ്ടു തന്മാറിടംതന്നെയും
പാരം മുറുക്കിക്കിടന്നുകൊള്ളും
'പ്രാണങ്ങളോടു കലന്നൊരു നീയിന്നി—
പ്രാണങ്ങൾ പോകുമ്പോൾ പോകൊല്ലാതെ'
എന്നങ്ങു ചൊല്ലീത്തന്നുള്ളിലിരുന്നൊരു
നിന്നെച്ചെറുക്കുന്നോളെന്നപോലെ.
ഭദ്രയായുള്ളൊരു മാനിനി തന്നെത്താൻ
നിദ്രയെപ്പൂണ്ടു കിടക്കിലപ്പോൾ
തല്പത്തിലെങ്ങുമേ തപ്പിത്തുടങ്ങുന്നോൾ
ഉല്പന്നജാഗരയായിപ്പിന്നെ
ഗോവിന്ദൻ മാധവൻ കേശവനെന്നെല്ലാം
മേവുന്ന നാമങ്ങളൊന്നൊന്നേതാൻ
മാനിനിക്കിന്നിന്നു മന്മഥന്തന്നുടെ
ആവേശമന്ത്രമായ്‌ വന്നുകൂടി.
ചിത്രത്തിലുണ്ടല്ലൊ വാരിജമെന്നിട്ടു
ഭിത്തിമേൽ നോക്കുന്നോളല്ലയിപ്പോൾ.
കേകികൾ പീലികൾ ചിന്തിക്കുമെന്നിട്ടു
വാർകുന്തൽ ചീന്തുന്നോളല്ല ചെമ്മേ.
'വാരിജംതന്നില കൊണ്ടന്നു തോഴീ! നീ
പാരാതെ വീയെന്നെ'യെന്നു ചൊല്ലും;
മാനിച്ചു നിന്നവൾ വീശു തുടങ്ങുമ്പോൾ
'മാപാപീ! വീയൊല്ലാ'യെന്നും പിന്നെ.
കുങ്കുമച്ചാറെല്ലാം നീറായിപ്പോകുന്നു
കൊങ്കകൾതങ്കലേ ചെല്ലുംനേരം;
പങ്കജകോരകം ചങ്ങാതിയായുള്ള
കൊങ്കകൾ രണ്ടിനും പണ്ടുപണ്ടേ

എന്നതുമിന്നിന്നു ചേരാതെയാകുന്നു
പങ്കജമൊട്ടിൽ തണുപ്പുണ്ടല്ലൊ.
മേനിയിലുള്ളൊരു നീലക്കളങ്കംകൊ—
ണ്ടാനനതുല്യത വന്നുകൂടാ
എന്നല്ലേ തിങ്കളെച്ചൊല്ലുന്നിതെല്ലാരും
എന്നതുമിന്നിന്നു പൊയ്യാകുന്നു.
കജ്ജലമാണ്ടൊരു കണ്ണുനീർതന്നിലേ
മജ്ജനംചെയ്തു കിടക്കയാലേ.
മാനിനിതന്നുടെ ലോചനംതന്നോടു
നേരൊത്തു നിന്നതും വാരിജങ്ങൾ
മാൺപുററു നിന്നൊരു രാവെല്ലാം തങ്ങളേ
കൂമ്പാതെ കൊള്ളുവാൻ വല്ലമാകിൽ.
പുഞ്ചിരി തൂകുമ്പോൾ വെണ്ണിലാവെന്നുതാൻ
നെഞ്ചകംതന്നിലേ തോന്നുകയാൽ
പുഞ്ചിരി തൂകുന്നോളല്ല താൻ ചെഞ്ചെമ്മേ
കൊഞ്ചലും കിഞ്ചിൽ കുറഞ്ഞുതായി;
കൊഞ്ചൽ തുടങ്ങുമ്പോൾ കോകിലംതന്നുടെ
പഞ്ചമരാഗമെന്നോർത്തുകൊള്ളും.
ചന്തമായ് നിന്നങ്ങു കണ്ണാടി നോക്കുമ്പോൾ
കുന്തളമാണ്ടൊരു തന്മുഖത്തെ
വണ്ടിണ ചേർന്നുള്ളൊരംബുജമെന്നോർത്തി—
ട്ടിണ്ടൽ പൊഴിക്കുന്നോളുള്ളിലെങ്ങും.
കണ്ണുനീർതന്നാലേ നിർമ്മിച്ചുകൂട്ടുന്നോൾ
തിണ്ണം വളർന്നുള്ള തോട്ടമാറും.
[1]ധൂളിയാകുന്നോൾതന്നാനനംതങ്കലേ
നീളത്തിൽ വന്നൊരു വാതംകൊണ്ടേ.
ആതപംതാനെന്നും വെണ്ണിലാവെന്നുംതാൻ
ഭേദത്തെക്കാണുന്നോളല്ലയിപ്പോൾ,
തിണ്ണമെഴുന്നുള്ളൊരാതപമേററീടും
വെള്ളിലാവെന്നുതാനുള്ളിൽ നണ്ണി.
തീക്കനൽ വാരിത്തന്മേനിയിൽ തേയ്ക്കുന്നോൾ
വായ്ക്കുന്ന മാലേയമെന്നും ചൊല്ലി.
പാമ്പുകൾ കാണുമ്പോൾ മാലയെന്നോർത്തിട്ടു
പൂൺപായിച്ചേർക്കും തന്മേനിതന്നിൽ.
മംഗലതന്നുടെ വേലകളെല്ലാമി—
ന്നിങ്ങനെ ചൊല്ലിനാൽ ചൊല്ലിക്കൂടാ.
[2]മല്ലവിലോചനാചൊല്ലെല്ലാം കേട്ടിട്ടു
നല്ലതു ചെയ്തു നീയെന്നേ വേണ്ടൂ.

1. ധൂളിയാകുന്നോൾ 2. മല്ലവിലോചനാ!

രുക്മിണിതന്നുടെ ചൊല്ലിനെക്കേൾക്ക നീ
പത്മവിലോചനാ! പാരാതിപ്പോൾ,
'നീയായി നിന്നൊരു പീയൂഷംതന്നിലേ
*പോയങ്ങു ചാടുമെന്മാനസത്തേ
ആയാസമായൊരു തീയിലേ പായിച്ചു
പേയായിപ്പോകമാറാക്കൊല്ലാതെ.
എന്നെക്കാരം വേണ്ടുന്നോർവുണ്ടായി വന്നതാ-
യെന്നെ നിനക്കേതും വേണ്ടീതില്ലേ?'
എന്നങ്ങു ചൊല്ലികൊണ്ടെന്നുടെ ജീവിതം
എന്നെ വെടിഞ്ഞങ്ങു പോകുംമുമ്പേ
കാലത്തു വന്നു നീ പാലിച്ചുകൊള്ളേണം
ആലംബം നീയൊഴിഞ്ഞാരുമില്ലേ.
'ധൃഷ്ടയായുള്ളൊരു പാഴ്താനിന്നിവരം
ഒട്ടേറുമെന്നോടു ചൊന്നതെല്ലാം.'
എന്നുള്ളതേതുമേ ചിന്തിക്കയൊല്ലാതെ-
യെന്നുടെ ജീവിതമായതു നീ.
മന്മഥമാൽകൊണ്ടു ചൊന്നുള്ള വാക്കിൽ നീ
സമ്മതിയായതേ കൊള്ളവേണ്ടു
പാലിൽ കലർന്നൊരു നീരിനേ വേറിട്ടു
പാൽ കുടിച്ചീടുന്നൊരന്നംപോലെ.
ഓർക്കിൽ ഞാൻ ചൊന്നതു യോഗ്യമായ്‌വന്നീടും;
പോക്കററ വൻപുലി പുല്ലു മേയും.''
നാരിമാർമൗലിതൻ ദൂതനായ് നിന്നുള്ളൊ-
രാരണനിങ്ങനെ ചൊന്നനേരം
ഇന്ദിരാനേരൊത്ത സുന്ദരിതന്നുടെ
സന്ദേശമായുള്ള നന്മൊഴികൾ
നിർമ്മലനായുള്ളൊരംബുജലോചനൻ
തന്മനംതന്നിലേ ചെന്നു പുക്ക
സ്ഫാടികഭൂതലംതന്നിലേ പായുന്ന
പാതംഗപാദങ്ങളെന്നപോലെ.
കന്യകതന്നുടെ ഖിന്നതയെല്ലാമേ
തന്നിലേ ചിന്തിച്ചു നിന്നു പിന്നെ
ആരണൻതന്നോടങ്ങാദരം പൂണ്ടിട്ടു
പാരാതെ ചൊന്നാനന്നാരായണൻ
എന്നുടെ മാനസംതന്നെയുമിങ്ങനെ
ഖിന്നമായ്പ്പോകുന്നതെന്നു നണ്ണി:
''ദോഷവാനായുള്ള സോദരൻതന്നുള്ളിൽ
ദേഷമുണ്ടെന്നതും കണ്ടു ചെമ്മേ,

* പോയങ്ങു മുങ്ങുമെന്മാനസത്തെ

എങ്കിലുമിന്നു ഞാൻ വങ്കനിവാണ്ടുള്ള
പങ്കജലോചനൻതന്നെ നേരേ
കൊണ്ടീട്ടു പോരുന്നതുണ്ടെന്നു നിർണ്ണയം.
കണ്ടങ്ങു നിന്നാലും കാമുകന്മാർ.
പാരാതെ പോക നാം'' എന്നങ്ങു ചൊല്ലിനി-
ന്നാരണന്തന്നെയും തേരിലാക്കി
വേഗത്തിൽ പോയങ്ങു വേലപ്പെണ്കാന്തനും
വേലപ്പെടാതെയും ചെന്നു കൂടി.
മേളമാണ്ടീടുന്ന ചേദിപന്വണ്ടുപോൽ
വേളിയെന്നിങ്ങനെ കേട്ടു കേട്ടു്
തന്നുടെ തന്നുടെ സേനയുമായിട്ടു
മന്നവരെല്ലാരും വന്നാരപ്പോൾ.
ചേദിപന്താനും തൻ ചേർച്ചപൂണ്ടുള്ളോരും
ചെഞ്ചമ്മേ വന്നാരമ്മന്ദിരത്തിൽ.
ഭേരികാഹന്തന്നുടെ നാദംകൊണ്ടങ്ങുമേ
പൂരിച്ചു നിന്നുടനാശയെല്ലാം.
ചേദിപൻ വന്നതു കണ്ടങ്ങു നിന്നപ്പോൾ
ആദരം പൂണ്ടോരു മന്നവന്താൻ
മംഗലദീപവും പൂണ്ടങ്ങു ചെന്നിട്ടു
സംഗമിച്ചീടിനാൻ ഭംഗിയോടെ.
മന്ദമായ് വന്നിങ്ങു സുന്ദരമായൊരു
മന്ദിരംതന്നിലങ്ങാക്കിപ്പിന്നെ
വന്നുള്ള മന്നോരേ *മാനിപ്പാനായിട്ടു
പിന്നെയും പോന്നിങ്ങു വന്നുനിന്നാൻ.
മാധവദ്വേഷികളായി വിളങ്ങുന്ന
മാഗധനുമ്പായ മന്നോരെല്ലാം
''മാധവൻ വന്നു പിണങ്ങുന്നുതാകിലോ
രോധിക്കവേണം നാം'' എന്നു ചൊല്ലി
ഘോരമായുള്ളോരു സേനയുമായിട്ടു
പൂരിലകംപുക്കാർ ഭൂഷിതരായ്.
എന്നതു കേട്ടോരു രോഹിണീനന്ദനൻ
തന്നുടെ സേനയുമായിപ്പിന്നെ
ഓടിവന്നീടിനാൻ മാധവഞ്ചാരത്തു-
കൂടിപ്പിറന്നവരെന്നു ഞായം.
മന്നിടംതന്നിലേ മാലോകരെല്ലാരും
ഒന്നിച്ചു നന്നായി വന്നാരപ്പോൾ.
കൺമുനകൊണ്ടോരോ കാമുകരുള്ളത്തിൽ
കമ്പത്തെ മേന്മേലേ നല്കി നല്കി

* വന്ദിപ്പാനായിട്ടു

വന്നു വന്നീടുന്ന സുന്ദരിമാരുമ-
മ്മന്ദിരം പുകിനാർ മന്ദമന്ദം.
വാജികൾതന്നുടെ ഹേഷങ്ങൾകൊണ്ടുമ-
മ്മാലോകർ കോലുന്ന ഘോഷംകൊണ്ടും.
ആനകൾതന്നുടെ നാദങ്ങൾകൊണ്ടുമ-
ങ്ങാശകൾ പൂരിച്ചു നിന്നതെങ്ങും.
കാരണരായുള്ളോരാരണരെല്ലാരും
പാരാതെ വന്നുനിന്നൊന്നനേരം
കന്യകതന്നുടെ മംഗലമായുള്ള
കർമ്മങ്ങളെല്ലാമങ്ങാരംഭിച്ചാർ.
ചേദിപന്തന്നുടെ മംഗലകർമ്മവും
വേദിയർ ചെന്നുനിന്നവ്വണ്ണമേ.
ദാനങ്ങൾകൊണ്ടുള്ളോരാരണരെല്ലാരും
ആശിയും ചൊന്നങ്ങു നിന്നനേരം
കന്യകതന്നുടെ മണ്ഡനംചെയ്‌വാനായ്
കാമിനിമാരെല്ലാം വന്നുനിന്നാർ.
നീടുററു നിന്നുള്ള ചേടിമാരെല്ലാരും
ഓടിത്തുടങ്ങിനാരങ്ങുമിങ്ങും.
മണ്ഡിതയായൊരു മാനിനിതന്നിലേ
നണ്ണിത്തുടങ്ങിനാൾ മെല്ലെ മെല്ലെ:
"പാരാതെ വന്നുണ്ടു ഞാനെന്നു ചൊല്ലിനോ-
രാരണൻ വന്നതില്ലെന്നുമിപ്പോൾ;
കാരണമെന്തുപോലാരണനെന്നുടെ
മാരണമായിട്ടു വന്നില്ലല്ലീ?
ആശ്രയമില്ലാതെ പോരുന്നോരെന്നെയി-
ന്നീശ്വരൻ കൈവെടിഞ്ഞീടുന്നോനോ?
കാരുണ്യംപൂണ്ടൊരു ഗൗരിക്കമെന്നോടു
കാരുണ്യമില്ലാതെയാകുന്നിതോ?
ഭാഗ്യമില്ലാതൊരു ഞാനിനിയാക്കമേ
യോഗ്യയായ് വന്നങ്ങു പോരവേണ്ടു
കുററമില്ലാതൊരു മറെറാരു ജന്മത്തിൽ
തെറെറന്നു കണ്ണനെയേശിക്കൊൾവു.
ഇങ്ങനെ നണ്ണുമ്പോൾ ചേദിപന്തന്നുടെ
മംഗലഘോഷങ്ങൾ കണ്ണങ്ങളിൽ
ചെന്നുചെന്നന്നേരം ദുഃഖമായുള്ളിലേ
നിന്നൊരു തീക്കൊരു കാററായ് വന്നു.
തള്ളിയെഴുന്നൊരു കണ്ണുനീർതന്നെയും
ഉള്ളിലേ ബന്ധിച്ചു നിന്നനേരം
ആരണന്തന്നെയും വന്നതു കാണായി
ദൂരത്തുനിന്നങ്ങു ചാരത്തപ്പോൾ.

നാരികാമൌലിയാം ബാലയെക്കണ്ടപ്പോ-
ളാരണന്തന്മുഖം മെല്ലെ മെല്ലെ
തേമ്പാതെനിന്നൊരു തിങ്കളെക്കണ്ടുള്ളൊ-
രാമ്പലെപ്പോലെ ചമഞ്ഞുകൂടീ.
രുഗ്മിണിതന്നുടെ ലോചനമാലകാം
വിപ്രവരങ്കൽ പതിച്ചുതപ്പോൾ
കൂമ്പി മയങ്ങിന വാരിജന്തങ്കൽനി-
ന്നാമ്പലിൽ ചാടുന്ന വണ്ടുപോലെ.
ദീനതപൂണ്ടൊരു മാനിനിതന്നുടെ
മാനസന്താനമുഴന്നുനിന്നു
കല്യമായുള്ളൊരു കാററിനെയേററൊരു
മല്ലതമ്പല്ലവമെന്നപോലെ.
എണ്ണമില്ലാതൊരു കൗതുകംപൂണ്ടിട്ടു
കണ്ണുകൾ തിണ്ണം വിരിഞ്ഞുതപ്പോൾ.
ഭൂതലംതന്നിൽനിന്നാതങ്കം പൂണ്ടൊരു
പൂമേനി താനേയെഴുത്തുടങ്ങി:
ദൃഷ്ടികൾ ചെന്നവൻ നാവിന്തലയ്ക്കലേ
പെട്ടെന്നുറച്ചു തറച്ചു നിന്നു
എന്തിവൻചൊല്ലുന്നതെന്നങ്ങു ചിന്തിച്ചു
വെന്തുവെന്തങ്ങവൾ നിന്നനേരം
തന്മുഖമായുള്ളൊരംബുജംതന്നുള്ളിൽ
നന്മൊഴിയായൊരു തേനെഴുന്നു:
"ചിന്തപൂണ്ടുള്ളൊരു സന്താപം വേവിട്ടു
സന്തോഷംപൂണ്ടാലുമായവണ്ണം.
ഏറെപ്പറഞ്ഞിട്ടു കാലം കഴിക്കേണ്ട
തേറുകേ വേണ്ടു ഞാൻ ചൊന്നതെല്ലാം.
കാലത്തു വന്നു നിൻ പാണിതലംതന്നെ-
ച്ചാലപ്പിടിക്കുമമ്മാധവന്താൻ."
ആരണന്തന്നുടെ ഇമ്മൊഴിയിങ്ങനെ
നാരികാമൌലിതാൻ കേട്ടനേരം
ഉള്ളിൽ നിറഞ്ഞൊരു സന്തോഷംതന്നിലേ
കൊള്ളാഞ്ഞു നിന്നു വഴിഞ്ഞു പിന്നെ
പുഞ്ചിരിയായിട്ടും കണ്ണുനീരായിട്ടും
ചെഞ്ചെമ്മേ തൂകിത്തുടങ്ങീതപ്പോൾ.
ആനന്ദമായൊരു വാരിയിൽ മുങ്ങിനി-
ന്നാരണന്തന്നോടു ചൊന്നാൾ പിന്നെ:
"പട്ടാങ്ങുതന്നെ നീ ചൊന്നതെന്നാകിലും
പട്ടാങ്ങെന്നിങ്ങനെ തോന്നീതില്ലേ
ഇങ്ങനെയുള്ളൊരു ഭാഗ്യത്തിൻഭാജനം
എങ്ങനെ ഞാനാവുതെന്നു നണ്ണി.

*ഇന്നു കഴിഞ്ഞേ ഞാൻ നിർണ്ണയിച്ചീടുന്നു
നിന്നുടെ ചൊല്ലെല്ലാം.'' എന്നു ചൊല്ലി
മാധവന്തന്നുടെ മേനിയും ചിന്തിച്ചി—
ട്ടാതങ്കം പോക്കിനാൾ മെല്ലെ മെല്ലെ.
മാധവന്താനപ്പോൾ യാദവന്മാരുമായ്
മന്ദിരംതന്നിലേ ചെന്നു പുക്കാൻ
താരകജാലങ്ങളോടു കലന്നൊരു
വാർതിങ്കളാകാശം പുകുംപോലെ.
വാരിജലോചനൻ വന്നതു കേട്ടൊരു
നാരിമാരെല്ലാരുമോടിയോടി
ചെന്നു തുടങ്ങിനാർ ചെന്താരിൽമാതുതൻ
പുണ്യമായുള്ളൊരു മേനി കാണ്മാൻ,
കുണ്ഡിനവാസികളായുള്ളോരെല്ലാരും
ചെന്നുതുടങ്ങിനാരവ്വണ്ണമേ.
വന്നുവന്നീടുമമ്മന്നവർ കണ്ണുമ—
ക്കണ്ണന്മെയ്തന്നിലേ ചെന്നുതപ്പോൾ.
പ്രാസാദംതന്നിലേ വാതായനങ്ങളും
വാതിലുമെല്ലാം തുറക്കയാലേ
മണ്ഡനംകൊണ്ടെങ്ങും മണ്ഡിതമായൊരു
കുണ്ഡിനമാകിന മന്ദിരവും
കാർവ്വർണ്ണന്തന്നുടെ കാന്തിയെക്കാണ്മാനായ്
കണ്മിഴിക്കുന്നതോയെന്നു തോന്നും.
കാർവ്വർണ്ണൻ വന്നതു കേട്ടൊരു ചേദിപ—
ന്നാനനം വാടിത്തുടങ്ങീതപ്പോൾ.
ബന്ധുവായ് വന്നുള്ള മന്നവന്മാരുമായ്
മന്ത്രം തുടങ്ങിനാൻ വെന്തുവെന്തു്.
കുണ്ഡിനംതന്നിലേ മന്ദിരമായുള്ള
സുന്ദരിമാരെല്ലാമെന്നനേരം
കാർമുകിൽവർണ്ണന്തൻകാന്തിയെക്കണ്ടിട്ടു
കാമിച്ചുനിന്നു പറഞ്ഞാരപ്പോൾ:
''ഇങ്ങനെയുള്ളൊരു കാന്തിക്കു നേരായൊ—
രംഗനയാരെന്നു ചൊല്ലു തോഴീ!''
''പത്മദലായതലോചനയായൊരു
രുഗ്മിണിതാനൊഴിച്ചാരുമില്ലേ.''
''കാർമുകിൽപോലെയിമ്മേനിതാൻ കാണുമ്പോൾ:
തൂമിന്നൽപോലെയിന്നാരിയുള്ളു,
എന്നതു കാണുമ്പോൾ പങ്കജയോനിക്കു
മുന്നമേ ചിന്തയുണ്ടെന്നു തോന്നും.''

---

* ഇന്നിന്നു ഞാന്തന്നെ നിർണ്ണയിച്ചീടേ—
ന്നിന്നുടെ ചൊല്ലെല്ലാമെന്നു നണ്ണി

''ആതങ്കം വേറിട്ട രോഹിണിതന്നോട്
വാർതിങ്കൾതാൻ ചെന്നു ചേരുംപോലെ
കാർവ്വർണ്ണൻതാനുമിമ്മാനിനിതന്നോട്
പാരാതെ ചേർന്നു കാണ്മനോ നാം?''
തിങ്ങിവിളങ്ങിന സുന്ദരിമാരെല്ലാം
തങ്ങളിലിങ്ങിനെ ചൊല്ലുംനേരം
ഗൗരിതൻപാദങ്ങൾ കുപ്പുവാനായങ്ങു
ഗൗരവം പൂണ്ടു നൽക്കന്യകതാൻ
പോർകത്തുടങ്ങിനാൾ പോർകൊങ്ക ചീർക്കയാ—
ലാകുലമായ് നിന്നു മെല്ലെ മെല്ലെ
മംഗലദീപങ്ങൾ കണ്ണാടി പൂണ്ടുള്ള
മന്നവകന്യകമാരുമായി.
എന്നതു കണ്ടുള്ള തോഴിമാർ വന്നുവ—
ന്നെണ്ണമില്ലാതോളമായിക്കൂടി.
ആഗതരായുള്ളൊരാരണരെല്ലാരും
ആശീയും ചൊല്ലി നടന്നാർ പിമ്പേ.
വീരന്മാരായുള്ള ചേവകരെല്ലാരും
നാരികൾ ചൂഴവും ചെന്നു പുക്കാർ.
ഗായകന്മാരും നൽവീണയുമായിട്ടു
ഗാനം തുടങ്ങിനാർ മാനിച്ചപ്പോൾ.
അത്തൽ കളഞ്ഞുള്ള നർത്തകന്മാരെല്ലാം
നൃത്തം തുടങ്ങിനാർ മെല്ലെ മെല്ലെ.
കാഹളമൂതിനാർ ഭേരിയുമെല്ലാമ—
ങ്ങാഹനിച്ചീടിനാരായ്വണ്ണം.
അങ്ങനെ പോയുള്ളൊരംഗനതാനപ്പോൾ
അംബികാമന്ദിരംതന്നിൽ പുക്കാൾ.
ആരണനാരിമാർ ചൊന്നതു കേട്ടുകേ—
ട്ടംബികതന്നെയും കുപ്പിനിന്നാൾ.
ഉത്തമമായൊരു ഭക്തി പൊഴിഞ്ഞവൾ—
ചിത്തമലിഞ്ഞു തുടങ്ങീതപ്പോൾ;
ചന്ദ്രികയേററങ്ങു നിന്നു വിളങ്ങിന
ചന്ദ്രശിലാമണിയെന്നപോലെ
കണ്ണുനീരായിട്ടു തന്മുന്നൽ നിന്നോക്ക
തിണ്ണമെഴുന്നതു കാണായപ്പോൾ.
താവുന്ന രോമങ്ങൾ നിന്നു വിളങ്ങീതേ
ദേവിയെക്കുപ്പുവാനെന്നപോലെ.
കാണുന്ന ലോകർക്കാനന്ദബാഷ്പങ്ങൾ
വീണുതുടങ്ങീതു കാണുംതോറും.
ദേവിയായ്മേവിന പൂമലർതന്നിലേ
താവുന്നൊരാനന്ദത്തേറലെല്ലാം.

ഉണ്ടുണ്ടു നിന്നവാം മാനസമായൊരു
വണ്ടുതാൻ പോന്നിങ്ങു വന്നു പിന്നെ
ആരണനാരിമാരായുള്ള പൂക്കളിൽ
ആദരവോടു നടന്നുതെങ്ങും.
ദാനങ്ങൾകൊണ്ടവർമാനസംതന്നില—
ങ്ങാനന്ദം നല്കിനാൾ മാനിനിതാൻ.
ആരണനാരിമാരാശിയായന്നേരം
"വീരനായുള്ളൊരു കാന്തനുമായ്
*സന്താപം വേർവിട്ടു സന്തതിയുണ്ടായി
സന്തതം വാഴ്ക നീ" എന്നു ചൊന്നാർ.
പത്നിമാർ ചൊന്നുള്ളൊരാശിയും പൂണ്ടിട്ടു
ഭക്തയായ് നിന്നൊരു കന്യകതാൻ
ദേവിതന്മന്ദിരംതന്നിൽനിന്നന്നേരം
പോവതിന്നായിത്തുടങ്ങുന്നപ്പോൾ
ചേദിപൻതാനങ്ങു ദാനവുംചെയ്തു നൽ
ചേലയും പൂണ്ടു ചമഞ്ഞു നന്നായ്
കന്യക വന്നൊരു നൽവഴിതന്നെയേ
പിന്നെയും പിന്നെയും നോക്കിനിന്നാൻ.
ധന്യയായുള്ളൊരു കന്യകയന്നേരം
തന്നുടെ തോഴിമാരോടുംകൂടി
ചങ്ങാതിയായൊരു ബാലികതൻകൈയിൽ
ചന്തത്തിൽ ചേർത്തു തൻകൈയുമപ്പോൾ
മന്നവന്മാരുടെ മുന്നലങ്ങാമ്മാറു
വന്നുതുടങ്ങിനാൾ ഭംഗിയോടേ.
മാലോകർക്കുള്ളൊരു കണ്ണുകളെല്ലാമ—
മ്മാനിനിമേനിയിൽ ചാടീതപ്പോൾ
മാൺപുററു നിന്നൊരു മാലതിതങ്കലേ
തേമ്പാതെ വണ്ടുകൾ ചാട്ടംപോലെ.
എണ്ണമററീടുന്ന കണ്ണുകൾ മേന്മേലേ
തിണ്ണം തന്മേനിയിൽ പാഞ്ഞനേരം
പാരിൽ വിളങ്ങുന്ന നാരിമാർമൗലികൾ
ഓരം പൊഴിഞ്ഞുനിന്നെന്നപോലെ
മന്ദമായുള്ളൊരു യാനവുമായിട്ടു
ചെന്നുതുടങ്ങിനാൾ ചെവ്വിനോടേ.
'കാർവർണ്ണൻതന്നുടെ കാമിനിയായ ഞാൻ
കാൽനടപൂണ്ടു നടക്കവേണ്ടാ'
എന്നങ്ങു നണ്ണീനിന്നെന്നകണക്കെയെ—
ന്നിന്നുള്ള മന്നവർമാനസത്തിൽ

* സന്തതിയുണ്ടായിച്ചിന്തയുംവേറിട്ടു

ചെന്നു കരേറി വിളങ്ങിനിന്നീടിനാൾ
ഇന്ദുതാൻ പൊയ്കയിലെന്നപോലെ.
ഭൂമ കലൎന്നോരു കാമിനിതന്നുടെ
പൂമേനി കണ്ടോരു കാമുകന്മാർ
കാമശരങ്ങൾ മനങ്ങളിലേല്ക്കയാൽ
പ്രേമമിയന്നു മയങ്ങിനിന്നാർ
കണ്ണിണകൊണ്ടവൾകാന്തിയെത്തന്നെയേ
പിന്നെയും പിന്നെയുമുള്ളിലാക്കി.
പാൎക്കുന്നതോറുമങ്ങാൎക്കുമിയന്നുള്ള
ലേഖ്യങ്ങൾപോലെ ചമഞ്ഞുകൂടി.
വീടിക വാങ്ങുവാനോങ്ങുന്ന മന്നവൻ
വീടിക തങ്കൈയിൽ വാങ്ങുംനേരം
കേടററ നാരിതന്നാനനം കാൺകയാൽ
കേവലമങ്ങനേ നിന്നുപോയാൻ.
ചേലതാൻ പൂണ്ടു ചെവ്വുല്ലയാഞ്ഞിട്ടു
ചാലത്തുനിഞ്ഞങ്ങു പൂണ്മതിന്നായ്
ചേല ഞെറിഞ്ഞു തുടങ്ങിനനേരത്തു
ബാലിക വന്നതു കാൺകയാലേ
കൈക്കൊണ്ടുനിന്നോരു ചേലയുമായിട്ടു
മൈക്കണ്ണിതന്നെയും നോക്കി നോക്കി
നിന്നുവിളങ്ങിനാ[1]നന്യനായുള്ളോരു
മന്നവമ്പണ്ടു പിറന്നപോലെ.
വീണയും വായിച്ചു നിന്നോരു മന്നവൻ
മാനിനി വന്നതു കണ്ടനേരം
വീണങ്ങുപോയൊരു വീണയെക്കാണാതെ
[2]കോണംകൊണ്ടോങ്ങിനാനങ്ങുമിങ്ങും.
അമ്മാനയാടുന്ന മന്നവനന്നേരം
പെണ്മൌലി വന്നതു കണ്ടനേരം
നൎത്തകന്തന്നുടെയമ്മാനയായ്‌വന്നു
ഹസ്തങ്ങൾ തങ്ങളേ കോലുകയാൽ.
പാടുവാനായിട്ടു വാ പിളൎന്നീടിനാൻ
കേടററു നിന്നോരു മന്നവന്താൻ;
നീടററു നിന്നോരു നാരിയെക്കാൺകയാൽ
നീളത്തിൽ പാടുമാററായിവന്നു:
ആനമേലേറുവാൻ കാൽകളാലൊന്നിട—
ത്താനതന്മേനിയിലായനേരം
മാനിനിതന്നുടെയാനനം കണ്ടിട്ടു
മാഴ്കിനിന്നീടിനാനവ്വണ്ണമേ.

---

1. ധന്യനായുള്ളോരു 2. പാണി

മന്ത്രിപ്പാൻ ചെന്നങ്ങു മറ്റൊരു മന്നവൻ
മന്ത്രിച്ചുനിന്നു തുടങ്ങുംനേരം
ബന്ധുരഗാത്രിതൻ ചന്തത്തെക്കാൺകയാൽ
അന്ധനായങ്ങനെ നിന്നുപോയാൻ.
വാജിമേലേറിന മന്നവന്തന്നോടു
വാരിജലോചന വന്നനേരം
'വാഹനം കൂടാതെ ബാലികമുന്നൽ നീ
വാജിമേൽ നിന്നതു ഞായമല്ലേ'
എന്നങ്ങു ചൊല്ലി നിന്നെന്നകണക്കെയ—
മ്മന്മഥനാക്കിനാൻ ഭൂതലത്തിൽ—
വാരണമേറിന മന്നോരുമങ്ങനെ,
തേരിൽനിന്നുള്ളോരുമവ്വണ്ണമേ.
ഇങ്ങനെയോരോരോ ചാപലം കാട്ടിനാർ
മംഗലയായുള്ള മന്നോരെല്ലാം.
മാനിനിമാരുടെ മൗലിയായുള്ളൊരു
മാലികയായൊരു ബാലികതാൻ
കാമനെപ്പെറ്റു വളർത്തങ്ങുനിന്നൊരു
കോമളക്കണ്മുനകൊണ്ടു മെല്ലെ
ഭൂമിപന്മാരുടെ മേനിയിൽ നല്ലൊരു
ഭൂഷണഭേദത്തെ നല്കിനിന്നാൾ.
എന്മെയ്യിലെന്മെയ്യിൽ നോക്കുന്നതെന്നിട്ടു
മന്നവരെല്ലാരുമുന്നതരായ്
തന്നുടെ തന്നുടെ മേന്മയേ മേന്മേലേ
തന്നിലേ തന്നിലേ വാഴ്ത്തിനിന്നാർ.
കാമശരങ്ങളും തറച്ചുള്ളതെല്ലാം തൻ
കോമളമെയ്യിൽ പരന്നപോലെ
കാമുകരായുള്ള മന്നവരെല്ലാർക്കും
കോൾമയിർക്കൊണ്ടു തുടങ്ങീതപ്പോൾ.
മാരനു നല്ലൊരു ബാണമായ് നിന്നൊരു
മാനിനിതന്നുടെ കാന്തിതന്നെ—
ക്കണ്ടു കണ്ടീടുന്ന മന്നവരെല്ലാരും
ഇണ്ടലും പൂണ്ടു പുകഴ്ന്നാരപ്പോൾ:
"'ഇങ്ങനെയുള്ളൊരു സുന്ദരിതന്നെ നാം
എങ്ങുമേ കണ്ടതില്ലെന്നു ചൊല്ലാം.
ആരുപോലിങ്ങനെ പാരിടംതന്നിലി—
ന്നാരിയെ നിർമ്മിച്ചു നിന്നതിപ്പോൾ
നന്മുനിമാരെയുമോതിച്ചുപോരുന്ന
നാന്മുഖന്താനല്ലയെന്നു ചൊല്ലാം;
മന്മഥൻതന്നുടെ കൗശലം കാട്ടുവാൻ
നിർമ്മിച്ചുവെന്നാകിൽ ചേരുമേറ്റം.

മന്മഥനുള്ളത്തിൽ മാരമാല്യുണ്ടാമീ—
ന്നിൎമ്മലമേനിയെക്കാണുംനേരം.
ഇങ്ങനെയുള്ളോരു നന്മുഖം കാണുമ്പോ—
ളിന്ദ്രനായ് വന്നാവൂ നാമെല്ലാരും.
കാമ്യമായ് നിന്നുള്ളൊരീമ്മുഖംതന്നുടെ
സാമ്യമായുള്ളതിന്നെന്തു പാൎത്താൽ;
വാൎതിങ്കളെങ്കിലോ വാരിജംതന്നുള്ളിൽ
ആതങ്കമുണ്ടായി വന്നുകൂടും.
ആതങ്കം കോലുന്ന വാരിജമെങ്കിലും
വാൎതിങ്കളെന്നതേ ചേരുന്നതും
ഹാരമായുള്ളോരു താരകജാലങ്ങൾ
ചാരത്തു ചെന്നുടൻ പൂകയാലേ.
മല്ലപ്പോൎകൊങ്കയാം പങ്കജകോരകം
ഉല്ലസിക്കുന്നതുമല്ലയല്ലോ.
പുഞ്ചിരിയായിട്ടു നിന്ന നിലാവുമു—
ണ്ടഞ്ചിതമായിട്ടു കാണാകുന്നു.
കണ്ഠത്തോടേററിട്ടു തോററുടൻ പോയിതേ
കംബുക്കളെല്ലാമതുള്ളതത്രേ;
എന്നതുകൊണ്ടല്ലോയിന്നുമവ്വണ്ണങ്ങൾ
ഏററം കരഞ്ഞു നടക്കുന്നിന്നും.
ശങ്കയുണ്ടെന്നുള്ളിൽ പങ്കജനേൎമുഖീ—
കൊങ്കകൾ വാഴ്ത്തുവാനോൎത്തുകണ്ടാൽ;
ലാവണ്യമായൊരു വാപികതങ്കലേ
താവുന്ന കോരകമെന്നോ ചൊൽവൂ?
ശൃംഗാരംവന്നതിന്നംഗജനുള്ളൊരു
മംഗലകുംഭങ്ങളെന്നോ ചൊൽവൂ?
തൊട്ടുടൻ കാണുമ്പോൾ തുന്നട്ടുവെന്നതും
പട്ടാങ്ങെന്നിങ്ങനെ വന്നുകൂടും
സുന്ദരമായുള്ള കൊങ്കകളാകിന്ന
കുന്നുകൾതന്മീതേ തങ്ങുകയാൽ.
'പോൎകൊങ്കയാകിന്ന പൊല്ക്കുടംതന്നുള്ളിൽ
പേൎപെററുനിന്ന ധനത്തിനുടെ
വായോലതന്നിലേ വൎണ്ണങ്ങൾതാനല്ലോ
രോമാളിയായിട്ടു കണ്ടതിപ്പോൾ.'
എന്നുടൻ ചൊല്ലുന്നു വന്നുള്ളോരെല്ലാരും
എന്മതമങ്ങനെയല്ല ചൊല്ലാം:
പാൎവ്വതീനാഥനെപ്പണ്ടു താൻ പേടിച്ചു
പാഞ്ഞോരു മന്മഥക്കൈയിൽനിന്നു
വല്ലാതെ വീണു മുറിഞ്ഞുടൻ പോയൊരു
ചില്ലിയായുള്ളോരു വില്ലുതന്റെ

വേർവിട്ടുപോയൊരു ഞാണത്രെ കണ്ടതി—
ച്ചേണററ രോമാളിയെന്നു ചൊല്ലി.
നാഭിയെക്കൊണ്ടു നല്ലാവൎത്തംതന്നുടെ
ശോഭയും വെന്നങ്ങു നിന്നു പിന്നെ
ശ്രോണിയെക്കൊണ്ടു മണത്തിട്ടതന്നെയും
ചേണററുനിന്നവരം വെൽകയാലേ
ഊൎമ്മികളാകുന്ന ചില്ലിതൻ ഭംഗത്തേ
*മേന്മേലേ കോലുന്നു വന്നദികരം.
രംഭയിമ്മാതരിൽ നല്ലതെന്നിങ്ങനെ
കിംഫലം നിന്നു പുകണ്ണെല്ലാരും?
ഊരുക്കൾകൊണ്ടേതാൻ രംഭതങ്കാന്തിയെ—
പ്പാരം പഴിച്ചവരം വെന്നാളല്ലൊ.
'എന്നുടെ യാനത്തെക്കണ്ടുകൊൾക്കേണം നീ
അന്നത്തിൻ പൈതലേ!' എന്നിങ്ങനെ
മണ്ടാതെ നിന്നുള്ള മഞ്ജീരംതന്നുടെ
ശിഞ്ജിതംകൊണ്ടവരംപാദമിപ്പോരം
ചെല്ലുന്നുതെന്നല്ലൊ ചൊല്ലുന്നതെല്ലാരു—
മെന്നുള്ളിലെന്നല്ല തോന്നീ ചെമ്മേ:
'കോരകമായുള്ളൊരഞ്ജലി പൂണ്ടിട്ടു
വാരിജം മേവുന്നു രാവുതോറും
നിന്നുടെ കാന്തിയെക്കിട്ടുമെന്നിങ്ങനെ
തന്നുള്ളിൽനിന്നുള്ളൊരാശയാലേ,
യാചിച്ചുപോരുന്ന വാരിജത്തിന്നു നിൻ
പാരിച്ച കാന്തിയേ നല്ലവേണം.'
പാദത്തോടിങ്ങനെ നൂപുരംതാൻ ചെന്നു
യാചിക്കച്ചെയ്യുന്നതെന്നിങ്ങനെ.
മാൎഗ്ഗത്തിലെങ്ങുമിടച്ച് വരായല്ലോ
മാർദ്ദവങ്കോലുമിപ്പാദങ്ങൾക്കൊ
ദീധിതി പൂണ്ടുള്ള ത്തനഖജാലങ്ങൾ
ദീപമായ് മുമ്പിൽ വിളങ്ങുകയാൽ.
ബന്ധുരഗാത്രിതൻ ചന്തത്തെ വാഴ്ത്തുവാൻ
ചിന്തിച്ചതോറുമിന്നാവതല്ലേ.
രാശികൾകൊണ്ടു തിരിഞ്ഞു ചമച്ചോന്നി—
പ്പേശലമേനിതാനെന്നു തോന്നും;
ചാപമായുള്ളതിച്ചില്ലികൾ രണ്ടുമോ
ലോചനമായതോ മീനമല്ലൊ.
കൊങ്കകൾ രണ്ടുമോ കുംഭമെന്നിങ്ങനെ
ശങ്കയെക്കൈവിട്ടു ചൊല്ലാമല്ലൊ.

* മേന്മേലേ കോലുന്ന വൻനദികൾ.

മന്നവന്തന്നുടെ ബാലികയാമിവൾ
കന്നിയായല്ലോതാൻ പണ്ടേയുള്ളു.
സമ്മോദംപൂണ്ടു മിഥുനത്വംതന്നെയും
ചെമ്മു കലന്നു ലഭിക്കുമിപ്പോൾ.
പാവനമായുള്ള തീർത്ഥവും ദേശവും
കേവലമിന്നിവൾമെയ്യിലും കാൺ;
ഹാരമായുള്ളൊരു ഗംഗയുമുണ്ടല്ലോ
രോമാളിയായൊരു കാളിന്ദിയും.
മാലോകരുള്ളത്തിലാനന്ദം നല്കുന്ന
ബാലപ്പോർകൊങ്ക നൽകുംഭകോണം.
കാഞ്ചനം വെല്ലുമിക്കാമിനിമേനിയിൽ
കാഞ്ചിയും കണ്ടാലും കാന്തിയോടെ.''
ഇത്തരമിങ്ങനെ ചൊല്ലിനിന്നീടിനാർ
അത്തൽപിണഞ്ഞുള്ള മന്നവന്മാർ.
അംഗനതന്നുടെയംഗങ്ങളെല്ലാമേ
ഭംഗിയിൽ കാണേണമെന്നു നണ്ണി
'ചെല്ലു നീ' എന്നവർ ചൊല്ലുന്ന ചൊല്ലാലെ
ചെല്ലത്തുടങ്ങിന കണ്ണിണതാൻ
മററുംതാൻ ചെന്നുള്ളൊരംഗത്തെക്കൈവിട്ടു
മററൊന്നിൽ ചെല്ലുവാൻ വല്ലീലപ്പോൾ.
മുഗ്ദ്ധവിലോചനതാനുമന്നേരത്തു
ബദ്ധവിലാസയായ്മെല്ലെ മെല്ലെ
ചെന്നുതുടങ്ങിനാൾ ചേണററുനിന്നൊരു
നന്ദകമാരകൻ നിന്ന ദിക്കിൽ
ചാരത്തു നിന്നൊരു വാരിധി കണ്ടിട്ടു
വാരുററ വൻനദിയെന്നപോലെ.
*കാർമുകിൽവർണ്ണൻതാൻ കാമുകർ ചൂഴററു
കാമിനിതന്നെയണഞ്ഞാനപ്പോൾ
വണ്ടുകൾ ചൂഴററ വാരിജം കണ്ടിട്ടു
മണ്ടിയടുക്കുന്നെ ഹംസംപോലെ.
ബാലികതന്നുടെ പാണിയെ മെല്ലവേ
ചാലത്തങ്കൈകൊണ്ടു പൂണ്ടാമ്പിന്നെ
വാരണവീരൻതങ്കാമിനീകൈതന്നെ—
ച്ചാരത്തു ചെന്നങ്ങു പൂണംപോലെ.
തേരിലങ്ങാക്കൊണ്ടു പാഞ്ഞുതുടങ്ങിനാൻ
വീരന്മാരെല്ലാരും നോക്കിനില്ക്കെ.

* ചെല്ലുന്നനേരത്തു ഫുല്ലവിലോചനൻ
അല്ലലെങ്ങിപ്പാനെത്തു വേഗം
ഉല്ലസിച്ചുള്ളൊരു പങ്കജം കണ്ടിട്ടു
മെല്ലെയടുക്കുന്ന വണ്ടുപോലെ.

എന്നതു കണ്ടുള്ള മന്നവരെല്ലാരും
ഒന്നൊത്തുകൂടിക്കതിത്താരപ്പോൾ.
വില്ലെടുത്തീടിനാർ വാളെടുത്തീടിനാർ
'ചെല്ലുവിമ്പിന്നാലെ' എന്നു ചൊന്നാർ.
ഭൂമിപന്മാരുടെ മൗലിയായുള്ളൊരു
ചേദിപന്തന്നുടെ കന്യകയെ
കൊണ്ടങ്ങു മണ്ടുന്നോനെന്നൊരു ഘോഷവും
ഉണ്ടായിവന്നുതമ്മന്ദിരത്തിൽ.
ചേദിപന്തന്നുടെ ചേവകരന്നേരം
ചെല്ലത്തുടങ്ങിനാർ ചെവ്വിനോടെ.
മാഗധന്താനും മററുള്ളവരെല്ലാരും
മാനിച്ചുനിന്നു പറഞ്ഞാരപ്പോൾ;
''നമ്മുടെ മുന്നലെക്കന്യകതന്നെയി—
ന്നമ്മെയുമിങ്ങനെ നാരിയാക്കി
കൊണ്ടങ്ങു പോയാനേ കൊണ്ടൽനേർവ്വർണ്ണൻതാൻ
കണ്ടിങ്ങു നില്പായ്‌വിൻ നിങ്ങളാരും.
കന്യകതന്നുടെ കള്ളനായുള്ളോനെ—
ക്കണ്ടു കതിത്തു പിടിച്ചു നേരേ
കൊണ്ടിങ്ങുപോരുവിനിണ്ടലും കൈവിട്ടു
മണ്ടുവിമ്പിന്നാലെ വീരന്മാരേ!''
എന്നങ്ങു ചൊന്നുള്ള മന്നവരെല്ലാരും
തന്നുടെ തന്നുടെ സേനയുമായ്
വാരണമേറിനാർ വാജിയുമേറിനാർ
വാരുററ തേരിലുമേറിപ്പിന്നെ
വാരിജലോചനന്തന്നുടെ പിന്നാലെ
പാരാതെ ചെന്നു ചെറുത്താരപ്പോൾ.
പിന്നാലെ ചെല്ലുന്ന വൈരിയെക്കണ്ടിട്ടു
സന്നദ്ധരായുള്ള യാദവന്മാർ
തേരും തിരിച്ചു മടങ്ങിനിന്നീടിനാർ—
വീരന്മാരങ്ങനെ ചെയ്യു ഞായം.
വീരന്മാരായുള്ള മന്നവർ കേൾക്കവേ
ധീരന്മാരായ് നിന്നു ചൊന്നാർ പിന്നെ:
''ചേദിപന്തന്നുടെ പെണ്ണിനെച്ചെവ്വോടെ
യാദവന്മാരായ ഞങ്ങളിപ്പോൾ
കൊണ്ടങ്ങു പോകുന്നതെല്ലാരും കണ്ടാലും.
മണ്ടിവന്നീടുവിനാകിൽ നിങ്ങൾ.''
വീരന്മാരായുള്ള മന്നവരന്നപ്പോൾ
ഘോരങ്ങളായുള്ള ബാണങ്ങൾക്ക്
പാരണം നല്കിനാർ യാദവന്മാരുടെ
മാറിലെഴുന്നൊരു ചോരവെള്ളം.

യാദവന്മാരുടെ ബാണവുമന്നേരം
ചേദിപനുമ്പായ മന്നോരുടെ
ചോരയായുള്ളൊരു വെള്ളത്തിൽ മുങ്ങീട്ടു
പാരം കളിച്ചുതുടങ്ങീതപ്പോൾ
ഭീതിയെപ്പൂണ്ടൊരു കാമിനിതന്മുഖം
കാതരമായിട്ടു കണ്ടനേരം
കാർമുകിൽനേർവർണ്ണൻ ചൊല്ലിനിന്നീടിനാൻ
തൂമന്ദഹാസത്തെത്തൂകിത്തൂകി:
"താവകമായുള്ളൊരാനനം കണ്ടിട്ടു
താപമുണ്ടാകുന്നു മാനസത്തിൽ;
മാനിനിമാരുടെ മൗലിയായുള്ള നി-
ന്നാനനമേതുമേ വാടൊല്ലാതെ.
എന്നുടെ ബാണങ്ങൾ ചെല്ലുന്ന നേരത്തി-
ന്നിന്നവരാരുമേ നില്ലാരെങ്ങും.
ആയിരം കാകന്നു പാഷാണമൊന്നേതാൻ
വേണ്ടുന്നതെന്നതോ കേൾപ്പുണ്ടല്ലോ."
ഇങ്ങനെ ചൊന്നവൾ പേടിയെപ്പോക്കീട്ടു
വന്നുള്ള മന്നോരെ നോക്കിനാന്താൻ.
കാരുണ്യംപൂണ്ടൊരു കാർവർണ്ണൻതന്മുഖം
ആരുണ്യംപൂണ്ടു ചമഞ്ഞുതപ്പോൾ
നൂതനമായുള്ളൊരാതപം പൂണുന്ന
പാതംഗമാകിന ബിംബംപോലെ.
വാരിജലോചനനായി വിളങ്ങിന
വാരിജവല്ലഭന്തങ്കൽനിന്ന്
ബാണങ്ങളാകുന്ന ദീധിതിജാലങ്ങൾ
വാരുററു മേന്മേലേ ചെല്ലുകയാൽ
നേരിട്ടു നിന്നോരു വീരന്മാരായുള്ള
കൂരിരുട്ടെങ്ങുമേ കണ്ടീലപ്പോൾ.
വീരനായുള്ളൊരു രുഗ്മിതാനന്നേരം
തേരിലങ്ങേറി മുതിർന്നു ചൊന്നാൻ:
"ചോരനായ്‌വന്നിന്നാരുമേ കാണാതെ
സോദരിതന്നെയും തേരിലാക്കി
കൊണ്ടങ്ങു മണ്ടുന്ന കൊണ്ടൽനേർവർണ്ണന്തൻ
കണ്ഠത്തെക്കണ്ടിച്ചു കൊന്നു പിന്നെ
സോദരിതന്നെയുമ്മീണ്ടുകൊണ്ടിങ്ങു ഞാൻ
പോരുന്നതെല്ലാരും കണ്ടുകൊൾവിൻ.
നിശ്ചയമെന്നതു നിർണ്ണയിച്ചാലുമി-
ന്നിച്ചൊന്ന കാരിയം പൂരിയാതെ
കുണ്ഡിനമാകിന മന്ദിരംതന്നിൽ ഞാൻ
എന്നുമേ പൂകുന്നേനല്ല ചൊല്ലാം."

ഇങ്ങനെയുള്ളൊരു സംഗരവാദത്തെ
മംഗലദീപവും പൂണ്ടു ചൊന്നാൻ.
പാരാതെ പിന്നെയക്കാർമുകിൽവർണ്ണനെ
നേരിട്ടുനിന്നു വിളിച്ചു ചൊന്നാൻ:
''മൂർഖൻതൻകൈയിലേ നന്മണിതന്നെയും
മൂഷികകൊണ്ടങ്ങു മണ്ടുംപോലെ
എന്നുടെ സോദരിതന്നെയുംകൊണ്ടു നീ
എന്തിത്തുടങ്ങുന്നു?''തെന്നു ചൊല്ലി
ഘോരങ്ങളായുള്ള ബാണങ്ങൾ തൂകിനാൻ
വാരിദം വാരിയെത്തൂകുംപോലെ.
കൊണ്ടൽനേർവർണ്ണനും ബാണങ്ങളെല്ലാമേ
കണ്ടിച്ചു കണ്ടിച്ചു വീഴ്ത്തി വീഴ്ത്തി
സാരഥിതന്നെയും വാജികൾതന്നെയും
തേരുമന്നേരത്തു വീഴ്ത്തിപ്പിന്നെ
ചാലച്ചെന്നങ്ങവൻതന്നെയും ബന്ധിച്ചു
കാലന്നു നല്കുവാനോങ്ങുംനേരം
കാർവർണ്ണൻതന്നുടെ കൈപുക്കു നിന്നിട്ടു
കാതരനായൊരു വീരന്നപ്പോൾ
ബാലികതന്നുടെ ലോചനവാരികൾ
ആലംബമായിട്ടേ വന്നുകൂടി.
കാർമുകിൽവർണ്ണൻതന്നാനനംതന്നുടെ
രാഗവും കിഞ്ചിൽ കുറഞ്ഞുതായി.
'കൊല്ലാതെ കൊല്ലണമിന്നിവനെന്നെ'യെ—
ന്നുള്ളിലേ നണ്ണിന കാർവർണ്ണൻതാൻ
പേശലമായൊരു കേശവും മീശയും
പേയായിപ്പോകുമാറാക്കിപ്പിന്നെ
പോകെന്നു ചൊല്ലിയയച്ചുനിന്നീടിനാൻ
ആകുലനാകിന ഭൂപൻതന്നെ.
നാണവുംപൂണ്ടു തന്നാനനം കുമ്പിട്ടു
നാനാജനങ്ങളും കാണവേ താൻ
വേഗത്തിൽ പോയിത്തൻമന്ദിരംതന്നുടെ
ചാരത്തു ചെന്നങ്ങു നിന്നനേരം
ഉറ്റവരെല്ലാരും കുറ്റമകന്നൊരു
മറ്റൊരു മന്ദിരം നിർമ്മിച്ചപ്പോൾ
ക്ഷീണനായുള്ളൊരു രുക്മിയെത്തന്നെയും
ചേണുറ്റ മന്ദിരംതന്നിലാക്കി
*മന്നവന്മാരെല്ലാം മാനവും കൈവിട്ടു
തന്നുടെ മന്ദിരംതന്നിൽ പുക്കാർ.

* മന്നവരെല്ലാരും മാനവും കൈവിട്ടു
തന്നുടെ തന്നുടെ വീടു പുക്കാർ

കാമിനിതന്നോടു കൂടിക്കലെന്നൊരു
കാർവ്വർണ്ണൻതാനുമായെല്ലെ മെല്ലെ
ദ്വാരകയാകിന പൂരിലകംപുക്കാർ
ഭേരിയും താഡിച്ചു യാദവന്മാർ.
*വൈദികരായുള്ള വേദിയർ ചൊല്ലാലെ
വൈദർഭിതന്റെ പാണിതന്നെ
നൽപ്പൊഴുതാണ്ടൊരു രാശികൊണ്ടന്നേരം
പത്മവിലോചനൻ പൂണ്ടുകൊണ്ടാൻ
പാർത്ഥിതന്നുടെ പാണിയെപ്പൂണ്ടു നൽ—
പാവകലോചനനെന്നപോലെ.
വാരുററു നിന്നുള്ളൊരുത്സവമന്നേരം
ദ്വാരകതന്നിൽ പരന്നുതെങ്ങും.
വാർതിങ്കൾതന്നോടു തൂവെണ്ണിലാവുതാൻ
വാരുററു നിന്നു കലർന്നപോലെ
കാർവ്വർണ്ണൻതന്നോടു കാമിനിതാനുമ—
ക്കാലത്തു ചാലക്കലർന്നിന്നാൾ
ബാലികതന്നുടെ വാഞ്ഛിതം പൂരിപ്പാൻ
ചാലത്തുനിഞ്ഞു തുടങ്ങുംനേരം
ചേദിപന്തന്നുടെ ചൊല്ലാലെ വന്നിട്ടു
വേദന പൂകിപ്പാനെന്നപോലെ
ലജ്ജതാൻ ചെന്നു ചെറുത്തു തുടങ്ങിനാൾ
ഇച്ഛയല്ലെന്നതു ചിന്തിയാതെ—
വാരിജലോചനൻകണ്ണിണ മെല്ലെയ—
ന്നാരിതന്നാനനം പൂകുംനേരം
വാരിജലോചനതന്നുടെ കണ്ണിണ
നേരേ മടങ്ങിത്തുടങ്ങുമപ്പോൾ.
''ഓമലേ! നിന്നുടെ കോമളമായൊരു
പൂമേനി മെല്ലവേ പൂണ്ടുകൊൾവാൻ
കാമിച്ചു വന്നു ഞാൻ ദൂരത്തു നില്ലാതെ
ചാരത്തു പോരിങ്ങു ബാലികേ! നീ'':
എന്നങ്ങു ചൊല്ലുമ്പോളാനനം താഴ്ത്തുകൊ—
ണ്ടേതുമേ മിണ്ടാതെ നിന്നുകൊള്ളും..
വാസത്തിനുള്ളൊരു മന്ദിരംതന്നിൽ തൻ—
നാഥനുമായിട്ടു മേവുംനേരം
ചൂഴംനിന്നോരോരോ ലീലകളോതിത്തൻ
തോഴിമാരെല്ലാരും പോകുന്നപ്പോൾ
കേവലനായൊരു കാന്തനെക്കാൺകയാൽ
പോവതിനായിട്ടു ഭാവിക്കുന്നോൾ.

* വൈദികനായുള്ള ദേശികൻ

ശയ്യയിലങ്ങു തിരിഞ്ഞു കിടന്നിട്ടും
പയ്യവേ നോക്കീടുമിങ്ങുതന്നെ;
കാർമുകിൽവർണ്ണന്താൻ കണ്ണടച്ചീടുകിൽ
ആനനംതന്നിലേ നോക്കിനില്ക്കും.
ചുംബനത്തിന്നു തുനിഞ്ഞുതുടങ്ങുകിൽ
ചിമ്മിനിന്നീടും തങ്കണ്ണിണയും.
കാർമുകിൽവർണ്ണന്തന്മേനിയോടേശുകിൽ
കോൾമയിർക്കൊള്ളും തന്മേനിതന്നിൽ.
പങ്കജലോചനന്തന്നുടെ പാണികൾ
കൊങ്കയിൽനിന്നു കളിക്കുംനേരം
ചേണുറ്റ നീവിതൻ ചാരത്തു ചെല്ലുകിൽ
പാണികൾ ചെന്നു പിണങ്ങുമപ്പോൾ.
ഇങ്ങനെയോരോരോ ലീലകൾ തോന്നുംതൻ
മംഗലകാന്തനും താനുമായി
ചിത്തമിണങ്ങി മയങ്ങിനിന്നേഴെട്ടു
പത്തു ദിനങ്ങൾ കഴിഞ്ഞ കാലം
തോഴികൾതന്നുടെ ചാരത്തു ചെല്ലുമ്പോൾ
കോഴ തുടങ്ങീതു മെല്ലെ മെല്ലെ.
ചോരിവാതന്നെയും മൂടിത്തുടങ്ങിനാൾ
വാരുറ്റ പാണിയെക്കൊണ്ടു മെല്ലെ.
തോഴിമാരെല്ലാരുമെന്നതു കണ്ടപ്പോൾ
പാഴമപൂണ്ടു പറഞ്ഞുനിന്നാർ:
''ചൊല്ലിയന്നീടിന ചൂതത്തിൻചാരത്തു
ചെല്ലത്തുടങ്ങീതു മല്ല താനേ—
പണ്ടു താൻ കാമിച്ച പൂമരം ചാരത്തു
കണ്ടുകണ്ടീടിനാലെന്നു ഞായം.
ചൊല്ലേറു നിന്നൊരു ദാഡിമംതന്നുടെ
നല്പഴം കണ്ടൊരു പൈങ്കിളിതാൻ
കൊത്തിപ്പിളന്നു മൂട്ടുവാൻ തേടുന്നു
പുത്തനായ്നിന്നുള്ള പല്ലവംതാൻ.
ചാലെ വിരിഞ്ഞൊരു വാരിജംതന്നിലെ—
ത്തേനുണ്ടു നിന്നുള്ളൊരന്നത്തിൻെറ
വാർനഖമേറു പൊളിഞ്ഞതു കണ്ടാലും
വാരിജംതന്നുടെ കോരകങ്ങൾ.''
തോഴിമാരെല്ലാരുമെന്നതു ചൊന്നപ്പോൾ
തോഷത്തെപ്പൂണ്ടൊരു കോപവുമായ്
നാണം ചുമന്നു കനത്ത കണക്കെ ത—
ന്നാനനം താഴ്ത്തിനാൾ മാനിനിതാൻ.
ഇങ്ങനെയോരോരോ മംഗലലീലകൾ
തങ്ങളിൽ കൂടിക്കലർന്നു പിന്നെ

കാർമുകിൽനേരൊത്ത കാന്തിയെപ്പൂണ്ടുള്ള
കാമുകന്മേനിയും പൂണ്ടു ചെമ്മെ
ഭംഗികലം തങ്ങുന്ന ശൃംഗാരംതന്നുടെ
മംഗലവാഴ്ചയും വാണുനിന്നാർ.

## ശംബരവധം

ഗോവിന്ദനായൊരു മന്ദരംതന്നാലെ
മേവുന്ന മന്ഥനംകൊണ്ടു ചെമ്മേ
പ്രദ്യുമ്നനായൊരു നൽത്തിങ്കളുണ്ടായി
രുക്മിണിയായൊരു പാൽക്കടലിൽ.
ശംബരനായൊരു ദാനവനെന്നപ്പോൾ
നമ്മുടെ വൈരിയിതെന്നു നണ്ണി
പെററൊരുനേരത്തു പെട്ടെന്നു വന്നിട്ടു
മററാരും കാണാതെ കൊണ്ടുപോയി
പാല്ക്കടൽതന്നിലെറിഞ്ഞുനിന്നീടിനാൻ—
മൂക്കരായുള്ളവരെന്നു ഞായം.
പൈതലെച്ചെന്നു മിഴുങ്ങിനിന്നീടിനാൻ
പൈ പെരുത്തീടിന മീനനപ്പോൾ.
വാരിധിചാരർ പിടിച്ചുകൊണ്ടന്നേരം
ബാലനെപ്പൂണുമമ്മീനന്തന്നെ
സമ്പത്തെപ്പൂണ്ടൊരു ഭാജനംപോലെ ചെ—
ന്നപ്പൊഴേ നല്കിനാൻ ശംബരന്നു്.
പാചകനന്നേരം വാൾകൊണ്ടമ്മീനനെ—
പ്പാരാതെ ചെന്നങ്ങു കീറുന്നപ്പോൾ
പേയില്ലയാതൊരു പൈതലെക്കണ്ടിട്ടു
മായാവതിക്കായി നല്കിനിന്നാൻ.
നാരദന്തന്നുടെ വാർത്തയെക്കേട്ടു നി—
ന്നാദരവോടവൾ പൈതൽതന്നെ
തന്നുടെ കാന്തനാം കാമനെന്നിങ്ങനെ
നിർണ്ണയിച്ചമ്പിൽ വളർത്തുകൊണ്ടാൾ.
മെല്ലെമെല്ലങ്ങു വളർന്നു വളർന്നവൻ
നല്ലൊരു യൌവനം പൂണ്ടകാലം
കാമിച്ചുനിന്നൊരു കാമിനിതന്നോടു
നാണിച്ചുനിന്നു പറഞ്ഞാനപ്പോൾ:
"അമ്മയായുള്ളൊരു നിന്നുടെ ഭാവങ്ങൾ
സമ്മതിക്കൂടാതെ കണ്ടതെന്തേ?"

എന്നങ്ങു കേട്ടവളിങ്ങനെ ചൊല്ലിനാൾ:
''എന്നുടെ കാന്തനായ് നിന്നതു നീ;
കന്ദർപ്പൻ നീയെന്നു നിർണ്ണയിച്ചാലുമി-
നിന്നുടെ കാന്തയായ് നിന്നതു ഞാൻ.
നിന്നുടെ വൈരിയായുള്ളൊരു ശംബരൻ-
തന്നെ നീ കൊല്ലുവായെന്നു നണ്ണി
ശംബരൻതന്നുടെ മന്ദിരംതന്നിലേ
നിന്നു മുഷിഞ്ഞു ഞാനിത്രനാളും.''
എന്നതു കേട്ടവനുള്ളിലങ്ങുണ്ടായി
തന്നുടെ വേല കഴിഞ്ഞതെല്ലാം.
ക്രുദ്ധനായ് നിന്നിട്ടു ശംബരൻതന്നോടു
യുദ്ധം തുടങ്ങിനാമ്പാരമപ്പോൾ.
ഘോരനായുള്ളൊരു ശംബരൻതന്നെയും
ആദരം കൈവിട്ടു നേരെയപ്പോൾ
അന്തകൻതന്നുടെ മന്ദിരം പൂകിച്ചു
ചന്തത്തിൽ തന്നുടെ കാന്തയുമായ്
വാരുററുനിന്നൊരു ദ്വാരകതന്നിലേ
പാരാതെ ചെന്നങ്ങു പുക്കുംനേരം
കണ്ടുകണ്ടീടുന്ന കാമിനിമാരെല്ലാം
കൊണ്ടൽനേർവ്വർണ്ണനാണെന്നു നണ്ണി
പേടിച്ചുപോയി മറഞ്ഞുതുടങ്ങിനാർ;
കേടററു പിന്നെയും തേടിനിന്നാർ.
ആരിതെന്നിങ്ങനെ ശങ്കിച്ചുനിന്നാര-
ദ്ദ്വാരകതന്നിലേ ലോകരെല്ലാം.
'എന്നുടെ ബാലകനാണിതെ'ന്നിങ്ങനെ
തന്നിലേ നണ്ണിയണഞ്ഞനേരം
വൈദർഭിതന്നുടെ വാർമുലക്കോരകം
വൈകാതെ നിന്നു ചുരന്നുതപ്പോൾ.
നാരദനന്മുനി പാരാതെ ചെന്നുടൻ
ദ്വാരകയാകിന പൂരിൽ നേരേ
കീഴിൽക്കഴിഞ്ഞുള്ളവസ്ഥകളോരോന്നേ
കോഴപ്പെടാതെനിന്നോതിയോതി
''നിന്നുടെ ബാലകനാണിവൻ'' എന്നവൾ-
തന്നോടു നിന്നങ്ങു ചൊന്നനേരം
തന്നുടെ പൈതലിവനെന്നങ്ങവൾ
നിർണ്ണയിച്ചമ്പോടു പൂണ്ടുകൊണ്ടാൾ.
അംഗജൻതന്നുടെ സംഗതി തന്നാലെ
മംഗലമായ്‌വന്നു മാലോകർക്കും.

# സ്യമന്തകം

സത്രാജിത്താകുന്ന മന്നവനുണ്ടു പോയ്
മിത്രനെസ്സേവിച്ചു നിന്നകാലം
ഉത്തമമായൊരു രത്നത്തെ നല്കിനാൻ
ഭക്തിയെക്കണ്ടു തെളിഞ്ഞു മിത്രൻ.
വാർമെത്തുമാറു സ്യമന്തകമെന്നൊരു
പേർപെററു നിന്നൊന്നിപ്പാരിലെങ്ങും:
എട്ടെട്ടു ഭാരം നല്പൊന്നുമീണ്ണീടുന്നോ—
ന്നിഷ്ടത്തിൽ പൂജിച്ചു സേവിക്കുമ്പോൾ.
അങ്ങനെയുള്ളൊരു നന്മണിതന്നെത്ത—
ന്നംഗത്തിൽ ചേർത്തവൻ പോകുംനേരം
ദ്വാരകതന്നിലേ മാലോകർ കണ്ടിട്ടു
സൂര്യനെന്നിങ്ങനെ നിർണ്ണയിച്ചാർ.
പാഥോജലോചനന്തന്നുടെ ചാരത്തു
പാഞ്ഞുചെന്നെല്ലാരും ചൊന്നാരപ്പോൾ:
''സൂരിയനുണ്ടിങ്ങു വന്നുതുടങ്ങുന്നു
സൂതനും തേരുമകന്നുചെമ്മേ.
ആദരിച്ചീടണം പാരാതെ ചെന്നു നീ
വേദത്തിൻകാതലാം ദേവൻതന്നെ.''
എന്നതു കേട്ടൊരു പങ്കജലോചനൻ
എന്തെന്നു ചിന്തിച്ചു നോക്കിച്ചൊന്നാൻ:
''മിത്രനല്ലേതുമേ രത്നത്തെപ്പൂണ്ടുള്ള
സത്രാജിത്തല്ലോയീ വന്നതിപ്പോൾ.''
എന്നതു കേട്ടുള്ള യാദവന്മാരെല്ലാം
നിന്നങ്ങു മേവിനാർ നോക്കി നോക്കി
സത്രാജിത്തങ്ങു പോയ് തന്നുടെ ഗേഹത്തിൽ
സത്വരം ചെന്നങ്ങു പുക്കു പിന്നെ
ഈശ്വരപൂജയെച്ചെയ്തങ്ങു പോരുന്ന
വേശ്മത്തിലാക്കിനാനമ്മണിയും.
സ്വർണ്ണങ്ങൾകൊണ്ടു നിറഞ്ഞുതുടങ്ങീത—
പ്പുണ്യവാൻതന്നുടെ ഗേഹമപ്പോൾ.
അന്നൊരുനാളിലന്നന്ദജന്മെല്ലവേ
ചെന്നങ്ങു നിന്നവന്മന്ദിരത്തിൽ
യാദവരാജനു വേണമെന്നിങ്ങനെ
യാചിച്ചുനിന്നാനന്നമ്മണിയേ.
ലുബ്ധനായുള്ളൊരു മന്നവനന്നേരം
ഉദ്ധതനായിക്കൊടാഞ്ഞമൂലം
മെല്ലവേ തന്നുടെ മന്ദിരം പുകിനാൻ
അല്ലിത്താർമാനിനീകാന്തനപ്പോൾ.

വാഞ്ഛിതമായതു കൈവന്നുകൂടാതെ
വാരിജലോചനൻ പോയനേരം
എന്തിതുകൊണ്ടിനി വന്നതെന്നിങ്ങനെ
ചിന്ത തുടങ്ങീതു മന്നവനും.
ഒട്ടുനാളിങ്ങനെ തിട്ടതി കൂടാതെ
ഇഷ്ടമായ് നിന്നു കഴിഞ്ഞകാലം
മന്നവന്തന്നുടെ സോദരനമ്മണി
തന്നുടെ കണ്ഠത്തിൽ ചേർത്തു ചെമ്മേ
ആയാസം കൈവിട്ടു പേയായിപ്പോകാതെ
നായാടവേണം ഞാനെന്നു നണ്ണി
വാജിമേലേറി നടന്നുതുടങ്ങിനാൻ
വാരുററു നിന്നൊരു കാനനത്തിൽ.
വീരനായുള്ളൊരു കേസരി വന്നപ്പോൾ
പാരാതെ കൊന്നവൻതന്നെ വീഴ്ത്തി
വാജിയും കൊന്നുടനമ്മണിതന്നെയും
വാരിക്കൊണ്ടങ്ങു നടന്നനേരം
ജാംബവാൻ കണ്ടു നൽ കേസരിതന്നെയും
ചാമ്മാറു നിന്നു കതിർത്തു പിന്നെ
ദീധിതിപൂണ്ടൊരു നന്മണിതന്നെയും
ആധികളഞ്ഞു പറിച്ചുകൊണ്ട്
ബാലകന്നായിട്ടു ലീലകൾ കോലുവാൻ
ചാലെ നല്കീടിനാനാലയത്തിൽ.
സോദരൻ പോയവൻ വന്നതില്ലെന്നിട്ടു
കാതരനായൊരു മന്നവന്താൻ
തന്നോടു ചേർന്നുള്ള ലോകരോടന്നേരം
ഖിന്നനായ് നിന്നു പറഞ്ഞാൻ മെല്ലെ:
"നായാട്ടു കോലുവാൻ നന്മണി പൂണ്ടങ്ങു
പോയൊരു സോദരൻ വന്നതില്ലേ;
എന്തിതിങ്കാരണമെന്നതേ ചിന്തിച്ചു
വെന്തുവെന്തീടുന്നതുള്ളമിപ്പോൾ.
നന്മണികൂടാതെ പോയാകിൽ വന്നാനും
എന്നൊരു നിർണ്ണയമുണ്ടെനിക്കും.
ആദിത്യസേവയെപ്പണ്ടു ഞാൻ ചെയ്തതി—
ന്നാപത്തിമൂലമായ് വന്നുകൂടി.
ഓങ്ങിനതെല്ലാരും കണ്ടതായല്ലോ പ—
ണ്ടാശയും കേട്ടതായിന്നു ചെമ്മേ.
എന്നുടെയുള്ളത്തിൽ മുന്നമേയുണ്ടതു
നിന്നോടു ചൊല്ലീലയെന്നേ വേണ്ടു."
ഖിന്നനായുള്ളൊരു മന്നവനിങ്ങനെ
കണ്ണനെത്തോന്നിച്ചു ചൊന്നനേരം,

ഇഷ്ടരായുള്ളവരെന്നതു കേട്ടപ്പോൾ
'കഷ്ടം!' എന്നിങ്ങനെ ചൊല്ലിപ്പിന്നെ
തങ്ങളിൽനിന്നു പറഞ്ഞുതുടങ്ങിനാർ:
''ഇങ്ങനെയുള്ളതിന്നെന്തു ചൊൽവൂ?
നാമിപ്പറഞ്ഞതു പൊങ്ങുകിലെങ്ങാനും
നമ്മുടെ ജീവനും പോകേണ്ടുമേ.
എന്നതു ചിന്തിച്ചുകൊള്ളുവിനെല്ലാരും.''
എന്നങ്ങു ചൊന്നവർ നിന്നനേരം
തന്നുടെ ബന്ധുവായ് നിന്നങ്ങു പോന്നവൻ
തന്നോടു ചൊല്ലിനാനങ്ങൊരുത്തൻ
തന്നുടെ തന്നുടെ ബന്ധുവായുള്ളവർ
തങ്ങളിൽ തങ്ങളിൽ ചൊല്ലിച്ചൊല്ലി
കണ്ണങ്ങൾതോറും നടന്നുതുടങ്ങീത—
ക്കണ്ണനെക്കൊണ്ടുള്ള വാർത്തയപ്പോൾ.
മാലോകരെല്ലാരും തങ്ങളിലൊന്നിച്ചു
ചാലപ്പറഞ്ഞുതുടങ്ങീതപ്പോൾ:
''വാരിജലോചനൻശീലങ്ങളോർക്കുമ്പോൾ
ചേരുന്നതല്ലയീ വാർത്തയിപ്പോൾ''
''വിത്തങ്ങൾ കാണുമ്പോൾ ചിത്തം മയങ്ങാതെ
ഉത്തമരായുള്ളോരാരിപ്പാരിൽ?
ബന്ധുരമായൊരു രത്നമിതെന്നതു
ചിന്തിച്ചു കാണ്ക നീ മറ്റൊന്നല്ലേ.
ബാലനായുണ്ടിവൻ ചാല നടന്നന്നേ
വേലകളെല്ലാമേ കേൾപ്പുണ്ടല്ലോ.
ആച്ചിമാർവീട്ടിലേ വെണ്ണ കവർന്നതി—
പ്പൂജ്യനായുള്ളോരുന്ന വീരനത്രെ.
കട്ടതുകൊണ്ടു പിടിച്ചുകൊണ്ടമ്മതാൻ
കെട്ടിനാളെന്നതോ കേൾപ്പുണ്ടല്ലൊ:
നാരിമാർ വീട്ടിലുള്ള ക്ഷീരകം വാരിക്കൊ—
ണ്ടാരുമേ കാണാതെ പണ്ടു പോയി.
ഇത്തരം ചെയ്യുന്ന കശ്മലന്മാർക്ക ചൊ—
ല്ലിച്ചുയുണ്ടാകാതോ രത്നങ്ങളിൽ.
*വേലിതാൻ ചെന്നങ്ങു നെല്ലിനെത്തിന്നുന്ന
കാലമിതെന്നതു വന്നുകൂടി.
തന്നെയും തന്നെയും കാത്തുകൊണ്ടേന്നാലേ
നിന്നുകൊൾകെല്ലാരുമെന്നേ വേണ്ടു.''
മാലോകരിങ്ങനെ ചൊന്നതു കേട്ടപ്പോൾ
മാലിയന്നീടിനാർ പാന്ഥന്മാരും.

* വേലിതാൻ ചെന്നു വിള തിന്നു പോരുന്ന

ബാലകന്മാരോടു ചൊല്ലിനാരെല്ലാരും
''ചാരത്തു ചെല്ലൊല്ലാ'' എന്നിങ്ങനെ.
കാണുന്ന നേരത്തു ബാലകന്മാരെല്ലാം
പായുന്നതെന്തെന്നു ചിന്തിച്ചപ്പോൾ
പങ്കജലോചനൻതന്നുടെയുള്ളിലും
ശങ്ക തുടങ്ങീതു മെല്ലെ മെല്ലെ
ബാലകന്മാരെ വിളിച്ചുതുടങ്ങിനാൻ
വാഴപ്പഴങ്ങളുമായിച്ചെമ്മേ.
പിന്നെയുമൊന്നുമേ ചാരത്തു ചെല്ലാതെ
പിൻനോക്കി മണ്ടുന്ന ബാലകന്മാർ
ചൊന്നതു കേട്ടു പറഞ്ഞുതുടങ്ങിനാർ
മന്ദിരംതന്നിലേ നിന്നോരെല്ലാം:
''നിന്നോടു മുന്നം ഞാൻ ചൊന്നൊരു വാർത്തകൾ
നിർണ്ണയമെന്നതു വന്നിതിപ്പോൾ.
വാഴപ്പഴങ്ങളെക്കാണുന്ന നേരത്തു
ബാലകർ ചാരത്തു ചെല്ലുമല്ലോ;
മോതിരം തോടകൾ തോൾവളയെന്നിവ
*മോഷണിച്ചീടിന നേരമപ്പോൾ.''
ഇങ്ങനെയോരോരോ മന്ദിരംതന്നിലേ
നിന്നുള്ളോരെല്ലാരും ചൊല്ലുംനേരം
എന്നെക്കൊണ്ടുള്ളൊരു വാർത്തയെന്നിങ്ങനെ
തന്നിലേ നണ്ണിനാൻ കണ്ണനപ്പോൾ,
രാപ്പെരുമാററം നടന്നുതുടങ്ങിനാൽ
വാഴ്വോടു കേൾക്കാമീ വാർത്തയെല്ലാം.
എന്നങ്ങു നണ്ണി നടന്നുതുടങ്ങിനാൻ
മന്ദിരംതോറുമമ്മംഗലന്താൻ.
അന്നൊരു മന്ദിരംതന്നുടെ ചാരത്തു
നന്നായൊളിച്ചന്നവൻ നിന്നനേരം
നന്മണം വന്നതിങ്ങെന്തെന്നു ചിന്തിച്ചു
നിന്നൊരു മന്ദിരനാഥനപ്പോൾ
മെല്ലവേ നോക്കിനനേരത്തു കാണായി
മല്ലവിലോചനൻതന്നെച്ചെമ്മേ.
കണ്ടൊരു നേരത്തു മന്ദിരനാഥന്താൻ
മണ്ടിനാൻ ചാരത്തേ മന്ദിരത്തിൽ:
''സൂക്ഷിച്ചുകൊള്ളേണം നിങ്ങൾ'' എന്നിങ്ങനെ
രൂക്ഷമായുള്ളൊരു വാർത്ത ചൊന്നാൻ.
''പണ്ടെന്നും കാണാത്ത കള്ളരേയുണ്ടിപ്പോൾ
കണ്ടുതുടങ്ങുന്നു വീടുതോറും;

* മോഷണിച്ചീടുവാൻ തക്കമപ്പോൾ—
മോഷണിച്ചീടുന്ന കാലമിപ്പോൾ

പേർ പറഞ്ഞീടിലോ വേറൊന്നിക്കാരിയം.
വേർ പറിഞ്ഞീടുമിന്നാവു താനേ.
ഇങ്ങനെയുള്ളനാളിന്നിലം കൈവിട്ടു
എങ്ങാനും പോക നാമെന്നേ വേണ്ടു.''
തങ്ങളിലിങ്ങനെ ചൊല്ലിന വാർത്തകൾ
എങ്ങുമേ ചെന്നു പരന്നനേരം
നിശ്ചലനായുള്ളോരച്യുതന്തന്നുടെ
നൽച്ചെവിതന്നിലും ചെന്നുകൂടീ.
'സത്യത്തെപ്പാലിച്ചു പോരുന്നോരെന്നെക്കൊ-
ണ്ടിത്തരമായിതോ ലോകവാദം?
ആരായവേണം ഞാൻ പാരാതെ പോയിപ്പോൾ
നേരററു നിന്നൊരു രത്നമെന്നാൽ.'
എന്നങ്ങു ചിന്തിച്ചു ചൊല്ലിനിന്നീടിനാൻ
നിന്നൊരു മാലോകരെല്ലാരോടും:
''നായാട്ടിനായിട്ടു നന്മണി പൂണ്ടങ്ങു
പോയൊരു മന്നവൻ വന്നില്ലല്ലൊ,
ആരാഞ്ഞു കാണേണമെന്നങ്ങു ചിന്തിച്ചു
പാരാതെ പോവാനായ് ഞാൻ തുനിഞ്ഞു.
ചങ്ങാതമായിട്ടു നിങ്ങളുമെല്ലാരും
മങ്ങാതെ പോരേണമെമ്പിന്നാലെ.''
ഇങ്ങനെ ചൊന്നൊരു മംഗലന്താനപ്പോൾ
തിങ്ങിന ലോകരുമായിച്ചെമ്മേ.
കാനനംതന്നിൽ നടന്നുതുടങ്ങിനാൻ
കാണ്മതിന്നായിട്ടമ്മന്നവനേ.
കാർമുകിൽവർണ്ണനും മാലോകരെല്ലാരും
കാനനംതന്നിലേ തേടുംനേരം
പാതത്തെപ്പൂണ്ടൊരു വാജിയെക്കാണായി
ചേതനയോടു പിരിഞ്ഞു ചെമ്മേ;
മന്നവന്തന്നെയും വാജിതൻ ചാരത്തു
ഭിന്നനായ്‌വീണതുമവ്വണ്ണമേ.
ആരിവന്തന്നുടെ കാലനെന്നെല്ലാരും
ആരാഞ്ഞുനിന്നൊരു നേരത്തപ്പോൾ
കേസരിവീരൻപദങ്ങളെക്കാണായി
ധൂസരമായൊരു ഭൂതലത്തിൽ
കേസരി കൊന്നതെന്നിങ്ങനെ ചിന്തിച്ചു
കേസരിതൻ വഴി നോക്കി നോക്കി
നീളെ നടന്നുതുടങ്ങിനോരങ്ങൊരു
ശൈലത്തിൻ ചാരത്തു ചെല്ലുംനേരം
വീരനായുള്ളോരു കേസരിതന്നെയും
വീണുകിടന്നതു കാണായപ്പോൾ.

കേസരിവീരനെക്കൊല്ലുവാനാവൊരു
വീരനിന്നാരുപോലെന്നിങ്ങനെ
ചിന്തിച്ചു പിന്നെയും നോക്കുന്നനേരത്തു
ചന്തത്തിൽക്കാണായി കാനനത്തിൽ
ആണ്മ തിരണ്ടൊരു ജാംബവാന്തന്നുടെ
മേന്മ കലൎന്നുള്ള കാൽച്ചുവടും
കണ്ടൊരുനേരത്തു ചൊല്ലിനാങ്കല്യനാ
കൊണ്ടൽനേൎവ്വൎണ്ണന്താനെല്ലാരോടും:
''കേസരിവീരനെക്കൊന്നതുമെല്ലവേ
കേവലം പോയൊരു വാനരത്താൻ
കൂരിരുട്ടേല്ക്കുമിപ്പാതാളംതന്നിലേ
കൂശാതെ പൂകിനാനെന്നുവന്നു.
വാതില്ക്കലാമ്മാറു നില്പിനിന്നെല്ലാരും
പാതിച്ചവണ്ണം ഞാൻ ചെന്നുകൊണ്ടുവൻ.''
എന്നങ്ങു ചൊല്ലിന പങ്കജലോചനൻ
കന്ദരംതന്നുള്ളിൽ ചെല്ലുംനേരം
ബാലകന്തന്നുടെ ചാരത്തു കാണായി
ചാല വിളങ്ങിന നന്മണിയും.
കണ്ടൊരു നേരത്തു കൈയിലങ്ങാക്കുവാൻ
കൊണ്ടൽനേൎവ്വൎണ്ണനണഞ്ഞനേരം
ധാത്രിയായുള്ളൊരു പാഴിതാനെന്നപ്പൊ–
ളാൎത്തയായ് നിന്നു കരഞ്ഞാൾ തിണ്ണം
'ചോരനായുള്ളൊരു മാനുഷൻ വന്നിട്ടു
ശോഭ കൊണ്ടുകുന്നോൻ' എന്നിങ്ങനെ.
എന്നതു കേട്ടൊരു ജാംബവാനന്നേരം
മന്ദമെഴുന്നേറ്റു പോന്നുവന്നാൻ.
വീൎത്തു വീൎത്തങ്ങനെ ചൊല്ലിനിന്നീടിനാൻ
ചീൎത്തു ചീൎത്തീടുന്ന കോപത്താലേ:
''മാനുഷരാരുമേ പോരുവീലെന്നുടെ
മന്ദിരംതന്നിൽ പണ്ടെന്നുമിന്നും.
പേടിയുംകൂടാതെ പോരുവാനെന്തു നീ
താഡനം കൊള്ളുവാനിച്ഛയുണ്ടോ?''
എന്നതു കേട്ടൊരു കണ്ണനും ചൊല്ലിനാൻ
നിന്നൊരു ജാംബവാന്തന്നെ നോക്കി:
''മാനുഷൻ പോരുവീലെന്നതോ കൈതവം
മാനുഷനായ ഞാൻ വന്നേനല്ലൊ.
*താഡനംകൊണ്ടു നിന്നിമ്മണിതന്നെയും
താരാതെ കൊള്ളുവാനിച്ഛയുണ്ട്.''

* താഡനം തന്നുടൻ നന്മണിതന്നെയും
താരാതെ കൊള്ളുവാനിച്ഛയില്ലപ്പോൾ.

എന്നതു കേട്ടൊരു ജാംബവാൻ ചൊല്ലിനാൻ:
''എങ്കിലോ നീയെങ്ങൾനാഥനല്ലോ;
നിന്നുടെ ദാസന്മാരായതു ഞങ്ങളു—
മെന്നതുമിന്നിപ്പോൾ വന്നുകൂടും.''
ഇങ്ങനെ ചൊന്നു തൻ ചാരത്തു നിന്നൊരു
വന്മരംതന്നെപ്പറിച്ചു ചെമ്മേ
ക്രുദ്ധനായ് നിന്നങ്ങു യുദ്ധം തുടങ്ങിനാൻ
[1]വൃദ്ധനായ് നിന്നൊരു ജാംബവാന്താൻ.
ദാരു ഞെരിഞ്ഞു നുറുങ്ങിന നേരത്തു
പാരമണഞ്ഞു പിണങ്ങിപ്പിന്നെ
രുഷ്ടനായ് നിന്നങ്ങു യുദ്ധം തുടങ്ങിനാൻ
മുഷ്ടികൾകൊണ്ടുമങ്ങായവണ്ണം.
ജാംബവാന്തന്നുടെ മുഷ്ടികളൊന്നൊന്നേ
മേന്മേലേ മേനിയിലേല്ക്കുംനേരം
ഇന്ദിരതന്നുടെ ചെമ്പൊല്ക്കരംകൊണ്ടു
മന്ദം തലോടുന്നോളെന്നു തോന്നി.
കാർവ്വർണ്ണന്തന്നുടെ കൈത്തലം മേന്മേലേ
വാനരവീരങ്കലേല്ക്കുന്നേരം
മേനിയിലേറിന നോവു തുടങ്ങീതു
മാനസംതന്നുള്ളിലാനന്ദവും.
മുപ്പതു നാളങ്ങു മിക്കതുമുണ്ടായി
കെല്പ്പു കലർന്നുള്ള മുഷ്ടിയുദ്ധം.
ആരിവനെന്നുള്ള ചിന്ത തുടങ്ങീതു
വാനരവീരന്നു പാരമപ്പോൾ.
''രാവണവൈരിയായ് നിന്നു വിളങ്ങിന
രാമന്നു ബന്ധുവായ് നിന്നേനല്ലോ;
രൂക്ഷങ്ങളായുള്ള മുഷ്ടികളേററല്ലോ
[2]രാക്ഷസരന്നു മടങ്ങി ഞായം;
മാനുഷന്തന്നോടു നേരിട്ടു നിന്നിട്ടു
ദീനനായ് വന്നതു ഞാനെന്തിപ്പോൾ?''
ഇങ്ങനെ തന്നിലേ ചിന്തിച്ചു ചിന്തിച്ചു
പൊങ്ങിന കോപത്തെപ്പൂണ്ടുനേരം
മല്ലരെ വെല്ലുന്ന വീരന്താനെല്ലവേ
തള്ളിവീട്ടീടിനാൻ ഭൂതലത്തിൽ.
പാപങ്ങൾ പോക്കുന്ന പാദങ്ങൾകൊണ്ടങ്ങു
പാരം ചവിട്ടിനാൻ മെയ്യിൽപ്പിന്നെ.
കോമളമായുള്ള പാദങ്ങളേല്ക്കുമ്പോൾ
കോൾമയിർക്കൊണ്ടിതവന്നു മെയ്യിൽ.

1. ബദ്ധനായുള്ളോരു 2. രാക്ഷസരുടെ മുടിഞ്ഞ [illegible].

വാഴ്വോടു നിന്നൊരു കാർവർണ്ണൻതന്നുടെ
കാല്പൊടി മേനിയിലേററനേരം
നിർമ്മലമായൊരു മാനസംതന്നുള്ളിൽ
ഉണ്മയായുള്ളതു കാണായപ്പോൾ.
കണ്ണനെന്നിങ്ങനെ നണ്ണിന നേരത്തു
തിണ്ണമപ്പാദങ്ങൾ പൂണ്ടു പിന്നെ
കണ്ണുനീരാലോലച്ചൊല്ലി നിന്നീടിനാൻ
കണ്ണനെക്കണ്ടുള്ള സന്തോഷത്താൽ:
''നിന്നുടെ ദാസനായിങ്ങനെ നിന്നുള്ളോ–
രെന്നെച്ചതിച്ചിതോ തമ്പുരാനേ!
*വേദത്തിൻ നല്ലൊരുളാകിയ നിന്മെയ്യിൽ
പാദങ്ങളേല്പിച്ചേനല്ലോ ചെമ്മേ.
കഷ്ടനായുള്ളൊരു പാഴ്കരങ്ങളല്ലോ ഞാൻ
ധൃഷ്ടനായ് നിന്നു നിന്മുന്നലപ്പോൾ.
തുഷ്ടനായ്വേണമെന്നങ്ങു ചൊല്ലുവോൾ
ഒട്ടേറിപ്പോമല്ലൊ തമ്പുരാനേ!
രാമനായുണ്ടു നീ ചെയ്തുള്ള വേലകൾ
മാമകമായുള്ള മാനസത്തിൽ
തോന്നിത്തുടങ്ങീതു വാരിധിതീരത്തു
ചെന്നു നാം ചേർന്നങ്ങു നിന്നതെല്ലാം.
കണ്ണിണ കീഞ്ചിൽ ചുവന്നതു കണ്ടല്ലൊ
തിണ്ണം മെരിണ്ടുപണ്ടംബുധിതാൻ
സേതുവേ നിർമ്മിച്ചു വാനരയൂഥങ്ങൾ
മീതേ കടന്നങ്ങു ചെന്നനേരം
വീരനായുള്ളൊരു രാവണൻതന്നെയും
നേരിട്ടു നിന്നു നീ വെന്നായല്ലൊ.
ഏററിന മോദത്തെപ്പൂണ്ടുനിന്നന്നേരം
ഭേരിയെത്താഡിച്ചതിഞ്ഞാനല്ലൊ.
അന്നു പുലമ്പിനോരമ്പുതാനെന്നെത്തൊ–
ട്ടിന്നു പുലമ്പേണം തമ്പുരാനേ!''
ഇങ്ങനെ ചൊന്നു തൻ പുത്രിയായുള്ളൊരു
കന്യകതന്നെയും നന്മണിയും
നാഥനായുള്ളൊരു നാരായണന്നായി
നല്കി നിന്നീടിനാൻ നല്ല വീരൻ.
ധന്യമായുള്ളൊരു രത്നത്തെത്തന്നെയും
കന്യകയാകിന രത്നത്തെയും
വാങ്ങിനിന്നീടിന വാരിജലോചനൻ
ഓങ്ങിനാൻ പോവതിനായിച്ചെമ്മേ.

---

* വേദത്തിങ്കാതലായ് നിന്നുള്ള മേനിയിൽ

കണ്ണൻെറ പിന്നാലെ പോയുള്ളോരെല്ലാരും
കന്ദരവാതില്ക്കലഞ്ചാറുനാൾ
നിന്നിട്ടുമെങ്ങുമേ കണ്ണനെക്കാണാഞ്ഞു
ഖിന്നരായെല്ലാരും പിന്നെപ്പോയി
ദ്വാരകവാസികളായവരോടെല്ലാം
വാരിജലോചനൻവാർത്ത ചൊന്നാർ.
ദേവകി മുമ്പായ ദേവിമാരെന്നപ്പോൾ
വേദനവാരിധിതന്നിൽ വീണാർ.
ആനകദുന്ദുഭിതാനുമന്നേരം തൻ—
ന്നാനനം താഴ്ത്തിനാൻ ദീനനായി.
എന്തിനി നല്ലതെന്നിങ്ങനെ തങ്ങളിൽ
ചിന്തിച്ചുനിന്നുള്ള ലോകരെല്ലാം
ദുർഗ്ഗയെപ്പൂജിച്ചു മേവുകിൽ നമ്മുടെ
ദുഃഖങ്ങൾപോമിപ്പോഴെന്നു നണ്ണി
ദുർഗ്ഗയെപ്പൂജിച്ചു സേവതുടങ്ങിനാർ
ദുഃഖങ്ങൾ പോവതിന്നായിച്ചെമ്മേ.
പൂജയെപ്പൂരിച്ചു ഭൂദേവന്മാരെല്ലാം
ഭോജനം പെണ്ണിത്തെളിഞ്ഞു പിന്നെ
ദക്ഷിണ വാങ്ങിനിന്നാശിയും ചൊല്ലിനാർ
അക്ഷണം കാണായി കണ്ണൻതന്നെ
ഇന്ദിരനേരൊത്ത സുന്ദരിതാനുമായ്
മന്ദിരംതന്നിലേ വന്നതപ്പോൾ.
കണ്ടൊരു നേരത്തു യാദവന്മാർക്കെല്ലാം
ഉണ്ടായ സന്തോഷം ചൊല്ലവല്ലേൻ.
സത്വരം തേടി വിളിപ്പിച്ചു കൊണ്ടന്നു
സത്രാജിത്താകുന്ന മന്നവനെ
നാനാജനങ്ങളും വന്നുനിന്നീടുന്ന
രാജാവിൻമുന്നലും ചെന്നു പിന്നെ
രത്നത്തെത്തേടുവാൻ പോയന്നുതൊട്ടുള്ള
വൃത്താന്തമെല്ലാമേ മെല്ലെ മെല്ലെ
മാലോകർ കേൾക്കവേ ചൊല്ലിനിന്നീടിനാൻ
മൂലോകനായകനായ ദേവൻ.
ഉണ്മയായുള്ളതു കേട്ടൊരു നേരത്തു
സന്മതരായുള്ള ലോകരെല്ലാം
സത്രാജിത്താകുന്ന മന്നവന്തന്നുടെ
വക്ത്രത്തിലാമ്മാറു നോക്കിനിന്നാർ.
നാണവുംപൂണ്ടു വിഷണ്ണനായ് നിന്നവ—
ന്നാനനം താണുതുടങ്ങീതപ്പോൾ.
ചാരത്തു ചെന്നങ്ങു നിന്നുടനന്നേരം
ചാരുവായ് നിന്നുള്ള രത്നത്തെയും.

സത്രാജിത്തിന്നായി നല്കിനിന്നീടിനാൻ
സത്യത്തെപ്പാലിച്ചുപോരും വീരൻ.
മാധവൻ നല്കിന നന്മണിതന്നെയും
മാനിച്ചു വാങ്ങിന മന്നവന്താൻ
ചാരത്തു നിന്നുള്ളോരാരെയും നോക്കാതെ
ചാലെപ്പോയ് പൂകിനാനാലയത്തിൽ.
പൊന്നുമിണ്ണീടുന്നതന്നന്നേ കൊണ്ടുകൊ–
ണ്ടുന്നതനായി വസിക്കുംകാലം
മല്ലാരിതന്നെക്കൊണ്ടില്ലാതതെല്ലാം ഞാൻ
ചൊല്ലി നടന്നതങ്ങെല്ലാരോടും.
എന്നതിന്നെന്തിനി വന്നതെന്നിങ്ങനെ
ചിന്ത തുടങ്ങീതവന്നു പിന്നെ
എമ്പിഴ പോക്കുവാനെന്തിനി നല്ലതെ–
ന്നമ്പോടു ചിന്തിച്ചു ചിന്തിച്ചുടൻ
ധന്യയായുള്ളൊരു കന്യകതന്നെയും
ധന്യമായ്നിന്നുള്ള രത്നത്തെയും
കാർവ്വർണ്ണനായിട്ടു നല്കിനിന്നീടിനാൻ
കാതരനായുള്ള മന്നവന്താൻ.
കന്യകതന്നെയും വാങ്ങിന കാർവ്വർണ്ണൻ
മന്നവന്തന്നോടു പിന്നെച്ചൊന്നാൻ:
"നമ്മിലിന്നേതുമേ ഭേദമില്ലെന്നതോ
സമ്മതമായല്ലൊ മന്നിലെങ്ങും;
നിന്നുടെ മന്ദിരംതന്നിലേതെല്ലാമി–
ന്നെന്നുടെ മന്ദിരംതന്നിലത്രെ;
രത്നത്തെക്കൊണ്ടുപോയ് മുന്നമെപ്പോലെ നീ
രക്ഷിച്ചുകൊള്ളുകയെന്നേ വേണ്ടു."
അംബുജലോചനനിങ്ങനെ ചൊല്ലയാൽ
അമ്മണി കൊണ്ടുപോയ് മന്ദിരത്തിൽ
വച്ചങ്ങു പൂജിച്ചു സ്വസ്ഥനായ് നിന്നു താൻ
ഇച്ഛയിൽ മേവിനാൻ മന്നവന്താൻ.
കാർമുകിൽവർണ്ണന്തങ്കാമിനിമാരുമായ്
കാമവിനോദത്തിൽ വന്നിറങ്ങി
ചാല നിറന്നുള്ള ലീലകളാണ്ടു ത–
ന്നാലയംതന്നിലേ മേവുംകാലം
പാണ്ഡവരെല്ലാരും വെന്തുപോയെന്നൊരു
പാഴ്മൊഴി കേട്ടിട്ടു രാമനുമായ്
വേഗമിയന്നൊരു തേരിലങ്ങായിട്ടു
നാഗപുരത്തിന്നു പോയശേഷം
ദുശ്ശമനായുള്ളൊരശ്ശതധന്വാവു
കശ്മലരായവർചൊല്ലിനാലേ

സത്രാജിത്താകുന്ന മന്നവന്തന്നെപ്പോയ്
നിദ്രയെക്കൊള്ളുമ്പോൾ കൊന്നു പിന്നെ
രത്നവുംകൊണ്ടു മടങ്ങിനാനന്നേരം
പുത്രിയായുള്ളൊരു സത്യഭാമ
കേശവമ്പോയോരു ദേശത്തു ചെന്നിട്ടു
കേണുകൊണ്ടെല്ലാമേ ചൊല്ലീ നിന്നാൾ
പാരാതെ പോന്നിങ്ങു കേശവരാമന്മാർ
ആരാഞ്ഞുനിന്നാരപ്പാപിതന്നെ.
കൊല്ലുവാനുണ്ടെന്നെപ്പിന്നാലെ വന്നുതെ—
ന്നുള്ളിലറിഞ്ഞവനമ്മണിയും
ഗാന്ദിനീനന്ദനൻ കൈയിലേ നല്കീട്ടു
മന്ദ്യമകന്നൊരു വാജിമേലേ
പാഞ്ഞുതുടങ്ങിനാൻ, കൃഷ്ണനും രാമനും
പാഞ്ഞുതുടങ്ങിനാർ തേരിലേറി.
പായുന്ന നേരത്തു കാൽ തളർന്നീടിന
വാജിതാൻ വീണു ഞെരിഞ്ഞനേരം
ഭൂതലംതന്നിലേ പാഞ്ഞുതുടങ്ങിനാൻ;
[1]ഭൂധരന്താനുമങ്ങവ്വണ്ണമേ.
ഓടിയണഞ്ഞവന്തന്നുടൽ പീഡിച്ചു
കേടുവരുത്തിന കേശവന്താൻ
രത്നത്തെക്കാണാഞ്ഞു തെറ്റെന്നു പോന്നു വ—
ന്നഗ്രജന്തന്നോടു ചൊന്നാമ്പിന്നെ:
"ദുഷ്ടനെക്കൊന്നിട്ടു രത്നമോ കണ്ടില്ല
പൊട്ടനായ്പ്പോയേൻ ഞാൻ" എന്നിങ്ങനെ.
അഗ്രജന്താനതു കേട്ടോരു നേരത്തു
വ്യഗ്രനായ് ചിന്തിച്ചുനിന്നു ചൊന്നാൻ:
"നിശ്ചലനായൊരു ബന്ധുവിൻകൈയിലേ
നിക്ഷേപിച്ചീടിനാനെന്നു വന്നു;
ആരിലെന്നുള്ളതു പാരാതെ ചെന്നുനീ—
ന്നാരാഞ്ഞു[2]കാൺക നീ" എന്നു ചൊല്ലി
മൈഥിലനായോരു മന്നവന്തന്നുടെ
മന്ദിരം പൂകിനാൻ താനന്നേരം
വാരിജലോചനൻതാനുമന്നേരത്തു
പാരാതെ വന്നിങ്ങു മന്ദിരത്തിൽ
പ്രേതനായുള്ളൊരു മന്നവന്തന്നുടെ
നൂതനമായുള്ള കർമ്മങ്ങളേ
ചെയ്യിച്ചാൻ തന്നുടെ തയ്യലായുള്ളൊരു
മയ്യേലുംകണ്ണിയെക്കൊണ്ടെല്ലാമേ

1 ഭൂധവൻ. 2 കണ്ടുകിനീയെന്നേ വേണ്ടു.

അക്രൂരൻ പേടിച്ചദ്ദിക്കിനെക്കൈവിട്ടി—
ട്ടക്കാലം പൊയ്ക്കൊണ്ടാനങ്ങെങ്ങാനും;
ഇഷ്ടികളോരോന്നേ ചെയ്തുതുടങ്ങിനാൻ
ഒട്ടനാളങ്ങനെ ചെന്നതായി.
രത്നത്തെക്കാണാഞ്ഞിട്ടത്തൽത്തുടങ്ങീതു
മററുള്ളോർക്കെല്ലാർക്കുമെന്നനേരം
കൊണ്ടൽനേർവ്വർണ്ണൻതാൻ ഗാന്ദിനീസൂനവെ—
ത്തെണ്ടി വിളിപ്പിച്ചു കൊണ്ടുവന്നാൻ.
അഗ്രജന്മുമ്പായ യാദവന്മാരുമ—
ങ്ങക്ഷണം വന്നുവെന്നൊത്തുകൂടി.
അക്രൂരന്തന്നോടു ചൊല്ലീനാനന്നേര—
ത്തച്യുതനെല്ലാരും കേൾക്കുംവണ്ണം:
"ഉത്തമമായുള്ള രത്നത്തെക്കാണാഞ്ഞി—
ട്ടുത്തലുണ്ടുള്ളത്തിലെങ്ങൾക്കെന്നാൽ
നിൻകൈയിലീടിന രത്നത്തെക്കാട്ടീട്ടു
ശങ്കയെപ്പോക്കേണമെങ്ങൾക്കിപ്പോൾ."
ശങ്കയെക്കൈവിട്ടു ഗാന്ദിനീനന്ദനൻ
പങ്കജലോചനന്മുമ്പിലപ്പോൾ
നന്മണി കാട്ടിനിന്നുണ്മയെച്ചൊല്ലിനാൻ
സമ്മതരായുള്ളോരെന്നു ഞായം.
ഉൽകൃഷ്ടമായുള്ള രത്നത്തെക്കണ്ടിട്ടും
അക്രൂരന്തന്നുടെ ചൊല്ലു കേട്ടും
മൂഢാവൃതന്നെക്കലുക്കിനിന്നീടിനാർ
ആസ്ഥാനംതന്നിലേ ലോകരെല്ലാം.
ഗാന്ദിനീനന്ദനന്തന്നോടു പിന്നെയും
കാന്തവിലോചനൻ ചൊല്ലീ നിന്നാൻ:
"രത്നവുംകണ്ടുതായുണ്മയും കേട്ടുതായ്
അത്തലും തീർന്നതായെങ്ങൾക്കിപ്പോൾ.
മംഗലമായുള്ള രത്നത്തെ നീതന്നെ
സംഗ്രഹിച്ചീടുകയെന്നേ വേണ്ടൂ.
വേണുന്ന നേരത്തു വേഴ്ചയിൽ വന്നിട്ടു
വേണ്ടിച്ചുകൊൾകയുമാമല്ലോതാൻ."
തോയജലോചനനിങ്ങനെ ചൊന്നപ്പോൾ
തോയുന്ന തോഷത്തെപ്പൂണ്ടുവന്താൻ
സുന്ദരമായുള്ള രത്നവുമായിത്തൻ—
മന്ദിരം പൂകിനാൻ മന്ദമന്ദം.
ഗാന്ദിനീനന്ദനനപ്പോഴൊരുനേരത്തു
നാന്ദകധാരിതാൻ ദ്വാരകയിൽ
വൃഷ്ണികളോടു കലർന്നടനോരോരോ
വൃത്തികളാണ്ടു തെളിഞ്ഞുനിന്നാൻ.

# നരകാസുരവധം

മേളംകലൎന്നൊരു പാൎത്ഥനും താനുമായ്
കാളിന്ദീതീരത്തു ചെന്നു പിന്നെ
കാളിന്ദിയാകിന കന്യകതന്നെയും
കൈപിടിച്ചീടിനാൻ കാന്തിയോടെ.
പാണ്ഡവനാകിന പാൎത്ഥനും താനുമായ്
ഖാണ്ഡവമാകിന കാനനത്തെ
പാവകനായിട്ടു നല്കിനനേരത്തു
പാലിതനായ മയന്താനപ്പോൾ
പാണ്ഡവന്മാൎക്കൊരു മന്ദിരംതന്നെയും
പാരാതെ നിൎമ്മിച്ചു കാഴ്ചവച്ചാൻ.
അച്ഛനു കൂടിപ്പിറന്നവൾതന്നുടെ
പുത്രിയായുള്ളൊരു മിത്രവിന്ദ
കാമിനിയായയാളക്കാർമുകിൽവൎണ്ണനു
കോമളയെന്നുംപോൽ ചേരുമല്ലൊ
ചീററം തിരണ്ടുനിന്നേററം തിമിൎത്തെഴു
കൂററങ്ങളായുള്ള കാളകളെ
കോഴകൾകൂടാതെ കെട്ടിനിന്നന്നേരം
താഴാത കാന്തിപൂണ്ടേഴിനേയും
മൈക്കോലവാർകുഴലാളെയും മേളമായ്
കൈക്കൊണ്ടുപോന്നാന്തന്മന്ദിരത്തിൽ.
ഭദ്രയായുള്ളൊരു ഭദ്രയെത്തന്നെയും
ഭദ്രനായുള്ളൊരു പത്മനാഭൻ
കേകയമന്നവന്തന്നുടെ ചൊല്പാലെ
കേവലം കാമിനിയാക്കിക്കൊണ്ടാൻ.
ലക്ഷണംകൊണ്ടു വിളങ്ങിനിന്നീടുന്ന
ലക്ഷണയാകിയ കന്യകയെ
അമ്പു പൊഴിഞ്ഞുനിന്നംബുജലോചനൻ
തന്പ്രിയയാക്കിനാൻ വമ്പുകൊണ്ടേ.
ഭൌമനായുള്ളൊരു ദാനവൻ പണ്ടു പോയ്
വാമനായ് ചെന്നങ്ങു വിണ്ണുതന്നിൽ
വാനവർകോനുടെ നല്കുടതന്നെയും
വാനവർമാതാവിൻ കുണ്ഡലവും
കൊണ്ടങ്ങു പോയതു കേട്ടൊരു നേരത്തു
കൊണ്ടൽനേൎവ്വൎണ്ണന്തകാന്തയുമായ്
മുന്നൽ വിളങ്ങിന പന്നഗവൈരിത-
ന്നുന്നതമായ മുതുകിലേറി
വേഗത്തിൽ പോയങ്ങു ദാനവന്തന്നുടെ
കോയിക്കൽ ചെന്നു കതിൎത്തനേരം

മാനിയായുള്ളൊരു ദാനവന്തന്നുടെ
സേനയുമായിപ്പുറപ്പെട്ടവൻ
ഉദ്ധതനായിട്ടു യുദ്ധം തുടങ്ങിനാൻ
ബദ്ധവിരോധനായ് നിന്നു നേരെ.
പന്നഗവൈരിതൻ പക്ഷങ്ങളേററിട്ടു
പാഞ്ഞുതുടങ്ങീതു വാരണങ്ങളും
അഞ്ചിതമായൊരു തേർത്തടംതന്നെയും
ചഞ്ചലമാക്കിനാൻ ചഞ്ചുകൊണ്ടു്.
കാൽനഖമേററുള്ള വാജികളെല്ലാമേ
കാലപുരത്തിന്നു പാഞ്ഞുതായി.
വേലുകൊണ്ടന്നേരം പന്നഗവൈരിതൻ
മേനിയിൽ ചാട്ടിനാൻ ദാനവന്താൻ.
വേലിന്നു പിന്നാലെ ശൂലവും കൈയിലായ്
നീലക്കാർവർണ്ണനെയോങ്ങുംനേരം
*ദാനവവൈരിതന്നായുധത്തിന്നൊരു
പാരണമായാനദ്ദാനവന്താൻ.
എന്നതു കണ്ടൊരു മേദിനിതാൻ വന്നു
നന്ദജന്തന്നെ സ്തുതിച്ചാളപ്പോൾ.
മേദിനിതന്നുടെ വേദന പോക്കീട്ടു
മേളത്തിൽ ചെന്നവന്മന്ദിരത്തിൽ
ഏറിയിരുന്നൊരു മോദത്തെപ്പൂണ്ടുനി—
ന്നേഴാമടംതന്നെപ്പൂരിപ്പാനായ്.
എണ്ണൂരണ്ടായിരം കന്യകമാരെയും
തിണ്ണമണഞ്ഞോരോ യാനത്തിന്മേൽ
ചാലക്കരേററിത്തൻ ദ്വാരകതന്നിലേ
മേളത്തിലാക്കിനാനെല്ലെ മെല്ലെ.
വാനവർമാതാവിൻ കുണ്ഡലംതന്നെയും
വാനവർകോനുടെ നല്ക്കുടയും
കൊണ്ടങ്ങു ചെന്നുടൻ വിണ്ടലക്കണ്ടായൊ—
രിണ്ടലെപ്പോക്കിനാൻ കൊണ്ടൽവർണ്ണൻ.
പോരുന്ന നേരത്തു ഭാര്യതൻ ചൊല്ലാലെ
പാരിജാതത്തെയും കൊണ്ടുപോന്നു്
ദ്വാരകതന്നുടെ ചാരത്തുനിന്നൊരു
വാരുററ പൂങ്കാവിലാക്കിപ്പിന്നെ
നല്ലൊരു നേരത്തു കൈപിടിച്ചീടിനാൻ
ചൊല്ലിയന്നീടുമന്നെല്ലാരെയും.

* ദാനവവൈരിതന്നാലയത്തിന്നൊരു
വാരണമായാനം ദാനവന്താൻ

സുന്ദരിമാൎക്കോരോ മന്ദിരം നിൎമ്മിച്ചു
സുന്ദരിമാരോടുകൂടി നന്നായ്
സുന്ദരലീലകളാണ്ടു വിളങ്ങിനാൻ
*സുന്ദരനായൊരു നന്ദസുതൻ.

## രുക്മിവധം

രുക്മിണീദേവിയും താനുമായമ്പോടു
രുക്മമണിഞ്ഞൊരു കട്ടിൽതന്മേൽ
മെത്തമേലേറി വിളങ്ങിനിന്നീടിന
മുഗ്ദ്ധവിലോചനനന്നൊരുനാൾ
മൎമ്മങ്ങളാകിന നൎമ്മങ്ങളോതി നി-
ന്നമ്മയെന്നിങ്ങനെ തോന്നുംവണ്ണം
ദാരങ്ങളുള്ളത്തിൽ വേദന പൂകിച്ചാൻ
കാരുണ്യം പിന്നെയും പൊങ്ങുവാനായ്.
കാമിനിതന്നുടെ കണ്ണുനീർ കണ്ടപ്പോൾ
കാരുണ്യവാരിയിൽ മുങ്ങി മുങ്ങി.
വന്നുവന്നീടുന്ന വാക്കുകൾകൊണ്ടവൾ
കണ്ണുനീർ പോക്കീട്ടു പൂണ്ടുകൊണ്ടാൻ.
ഇങ്ങനെയോരോരോ സുന്ദരിമാരുമായ്
മംഗലനായുള്ള മാധവന്താൻ
അംഗജലീലതൻ ഭംഗികളാണ്ടുനി-
ന്നങ്ങനെ മങ്ങാതെ മേവുംകാലം
എണ്ണുരണ്ടായിരത്തെണ്മരെന്നിങ്ങനെ
എണ്ണമാണ്ടീടുന്ന മാതരെല്ലാം
പെററു പെററുണ്ടായ പുത്രരെക്കൊണ്ടെങ്ങും
മുററും വിളങ്ങീതപ്പുരമപ്പോൾ.
പ്രദ്യുമ്നനന്നനിരുദ്ധനന്നുള്ളൊരു
പുത്രനുമുണ്ടായിവന്നു പിന്നെ.
ശ്രേഷ്ഠനായുള്ളൊരു രുക്മിതൻ പുത്രിയെ
വാട്ടമകന്നവൻ വേട്ടകാലം
മാധവനുമ്പായ യാദവന്മാരെല്ലാം
മാനിച്ചു ചെന്നാരമ്മന്ദിരത്തിൽ.
അന്യരായ് നിന്നുള്ള മന്നരുമെല്ലാരും
ചെന്നുടൻ മംഗലം പൊങ്ങീതപ്പോൾ,

* നന്ദജനായൊരു സുന്ദരന്താൻ

കാലിംഗമുമ്പായ ഭൂപന്മാരെല്ലാമ-
ക്കാലത്തു രുക്മിതന്നോടു ചൊന്നാർ:
''ചൂതുകൊണ്ടിന്നു നീ വെല്ലുകവേണമി-
മ്മാധവന്തന്നുടെ സോദരനെ.''
എന്നതുകേട്ടവനന്നേരം ചെന്നിട്ടു
നിന്നൊരു മന്നവർമുന്നൽത്തന്നേ
ചൂതു തുടങ്ങിനാൻ രാമനും തന്നുമായ്
ചൂഴം നിന്നീടുന്നോർ ചൊല്ലിച്ചൊല്ലി.
തോല്ക്കുന്നോരിങ്ങനെ ദണ്ഡമെന്നെല്ലാരും
കേൾക്കവേ നിന്നു പറഞ്ഞു നേരെ.
രുക്മിണിതന്നുടെ സോദരനാകിന
രുക്മിതാനന്നേരം നോക്കി നോക്കി
കൈതവംതന്നാലേ വെന്നുനിന്നീടിനാൻ
കൈടഭവൈരിതൻ സോദരനേ.
ഒത്തുനിന്നീടിന ദണ്ഡവും നല്കിനാൻ
സത്യപരായണന്താനുമപ്പോൾ.
അപ്പൊഴേ പിന്നെയുമേശിനനേരത്തു
രുക്മിയെത്തന്നെയും വെന്നു നിന്നാൻ.
വെന്നൊരു നേരത്തു നിന്നൊരു രുക്മിതാൻ
''വെന്നതു ഞാനെ''ന്നു ചൊല്ലിക്കൊണ്ടാൻ.
എന്നതിന്നേതുമേ പേശാതെ പിന്നെയും
വെന്നുനിന്നീടിനാൻ പോരിൽ നേരേ.
''വെന്നതു ഞാനെ''ന്നു ചൊന്നവൻ നിന്നപ്പോൾ
മന്നോരും ചൊല്ലിനാരവ്വണ്ണമേ.
അംബരംതന്നിൽനിന്നന്നേരമുണ്ടായി
സമ്മതിയായൊരു നന്മൊഴിതാൻ:
''ഇപ്പൊഴി വെന്നതു രോഹിണീനന്ദനൻ
രുക്മിതാനല്ലയേ''യെന്നിങ്ങനെ.
കോപിച്ചു നിന്നൊരു രുക്മിതാനന്നപ്പോൾ
പേപറഞ്ഞീടിനാൻ പേടിയാതെ:
''ചൂതുകൾ വെല്ലുവാൻ ചൈതന്യമാണ്ടുള്ള
ഭൂപതിവീരന്മാർ വേണമത്രെ.
മന്നവർക്കീടിനോരാസനം കൂടാതെ
ഖിന്നരായുള്ളോരുന്ന നിങ്ങൾക്കാമോ?
ആസവസേവയും നാരികൾസേവയും
ആചരിച്ചീടു നീയവ്വണ്ണം.''
എന്നതു കേട്ടു കലിംഗമഹീപതി
ദന്തങ്ങൾകാട്ടിച്ചിരിച്ചാനപ്പോൾ.
രുക്മിതാനിങ്ങനെ ചൊന്നതു കേട്ടിട്ടു
രുഷ്ടനായുള്ളൊരു കാമപാലൻ

ചാരത്തു നോക്കിന നേരത്തു കാണായി
പാരിച്ചുനിന്നൊരു നൽ പരിഘം
പെട്ടെന്നെടുത്തൊന്നു കൊട്ടിനിന്നീടിനാൻ
*ദുഷ്ടനായ് നിന്നൊരു രുക്മിതന്നെ.
കൊട്ടുകൊണ്ടീടിന രുക്മിതാനെന്നപ്പോൾ
ഇഷ്ടനായ്മേവിനാനന്തകന്ന്,
നാലഞ്ചു കാലടി വച്ചൊരു നേരത്തു
കാലിംഗരാജനെച്ചെന്നണഞ്ഞ്
ഉല്പന്നരോഷനായ് നിന്നവൻ വാത്തകം
പഫബമ്മേയെന്നാക്കിവച്ചാൻ.
ലാംഗലിതാനിതു ചെയ്തതു കേട്ടൊരു
ശാർങ്ഗവരായുധധാരിയപ്പോൾ
നന്നായിതില്ലെന്നതും നന്നായിതെന്നതും
ഒന്നുമേ മിണ്ടാതെ നിന്നുകൊണ്ടു,
സോദരന്നുള്ളിലും ഭാര്യതന്നുള്ളിലും
ഖേദമുണ്ടാമല്ലോയെന്നു നണ്ണി.
പിന്നെയങ്ങെല്ലാരുമൊന്നിച്ചുകൂടിത്തൻ
ധന്യമായുള്ളൊരു മന്ദിരത്തിൽ
ആർത്തുവിളിച്ചു തകർത്തങ്ങു പൂകിനാർ
ആർത്തിയെത്തീർത്തുള്ള യാദവന്മാർ.

## ബാണയുദ്ധം

ബാണനായുള്ളൊരു ദാനവൻ പണ്ടുതാൻ
വാർതിങ്കൾമൗലിയാം ദേവന്തന്നെ
സേവിച്ചുനിന്നു വസിച്ചു തന്മന്ദിരം
കേവലം കാക്കമോറാക്കിക്കൊണ്ടാൻ
ഒട്ടുനാളിങ്ങനെ ചെന്നൊരുകാലത്തു
ധൃഷ്ടനായ് നിന്നു തിമിർത്തു ചൊന്നാൻ:
"ആഹവമില്ലാഞ്ഞിട്ടാനന്ദമുള്ളിലി–
ല്ലാരെയും കണ്ടതുമില്ലയെങ്ങും
ദിഗ്ഗജമെല്ലാമേ ചെന്നതു കാണുമ്പൊ–
ളൊക്കവേ പായുന്നു പാരം പാരം.
എന്നോടു നേരിട്ടു പോരു തുടങ്ങുവാൻ
നിന്നോളം പോന്നോരെക്കണ്ടീല്ലെന്നാൽ.

---

* ദുഷ്ടനായുള്ളൊരു

നമ്മിൽ നുറുങ്ങു പിണങ്ങിനിന്നിങ്ങനെ
നമ്മമായ് നിന്നു കളിക്കവേണം.''
എന്നതു കേട്ടൊരു പന്നഗഭൂഷണൻ
ഉയർന്നൊരു കോപമടക്കിച്ചൊന്നാൻ:
''നിന്നുടെ കേതു മുറിഞ്ഞങ്ങു വീഴുന്നാൾ
എന്നോടു നേരായ വീരൻ വന്നു്
നിന്നോടു നേരിട്ടു നിന്നെയും വെന്നീടും
എന്നതു നീയിന്നു തേറിനാലും.''
എന്നതു കേട്ടൊരു മന്നവൻതന്നുടെ
മന്ദിരം പുക്കതു പാർത്തു നിന്നാൻ.
ഉദ്ധതനായിട്ടു മേവുന്ന ബാണന്തൻ
പുത്രിയായുള്ളൊരു കന്യകതാൻ
നിദ്രയും പൂണ്ടു കിടന്നൊരു നേരത്തു
ഭദ്രനായുള്ളനിരുദ്ധനുമായ്
മംഗലമാളുന്നൊരംഗജലീലതൻ
ഭംഗികൾ പൂണ്ടു മയങ്ങുംനേരം
കണ്ണിലിണങ്ങുമുറക്കവുംതന്നെയും
തിണ്ണം വെടിഞ്ഞങ്ങു പോകയാലെ
മേനിയിൽ മേവിന കാന്തനെക്കാണാഞ്ഞു
ദീനയായ് നിന്നവൾ കേണതെല്ലാം
ചാരത്തു നിന്നൊരു തോഴിതാൻ കേട്ടു വി-
ചാരിച്ചു നിന്നതു കേട്ടു ചൊന്നാൾ:
''കന്ദർപ്പന്തന്നുടെ കാന്തിയെ വെന്നൊരു
സുന്ദരൻ വന്നു നിന്നെന്നരികെ
തേൻചുരന്നീടിന ചോരിവാ തന്നുടൻ
വാഞ്ഛിതമെല്ലാമേ നല്കിപ്പിന്നെ
ചിത്തമഴിഞ്ഞുള്ളൊരെന്നെയും കൈവിട്ടു
നിദ്രതാൻ പോകുമ്പോൾ കൂടെപ്പോയാൻ.
പാഴ്പ്പെട്ടുപോയൊരു ശയ്യയെക്കണ്ടിട്ടു
പാരിച്ചു പൊങ്ങുന്നു മാരമാലും.
വേറിരുന്നിങ്ങനെ വേകുന്ന ഞാനിപ്പോൾ
വേറൊന്നായ്പ്പോകുന്നുതുണ്ടു തോഴീ!''
എന്നതു കേട്ടൊരു തോഴിതാൻ ചൊല്ലിനാൾ:
''നിന്നുടെ വേദന പോക്കാമല്ലോ
ആരെന്നു ചൊല്ലിനാൽ നിന്നുടെ ചാരത്തു
പാരാതെ കൊണ്ടന്നു നല്കുവൻ ഞാൻ.''
ഇങ്ങനെ ചൊന്നവൾ തന്നുടെ കൺമുന്നിൽ
മങ്ങാത തൂലികകൊണ്ടു നേരേ

ലേഖ്യന്മാരായുള്ള *ദേവരെയെല്ലാമെ
ലേഖനംചെയ്തുടൻ കാട്ടിക്കാട്ടി.
മാനിനിതന്നുടെ ചൊല്ലാലെ പിന്നെയും
മാനുഷന്മാരെയുമവ്വണ്ണമേ.
വൃഷ്ണികളായുള്ള വീരരെയെല്ലാമേ
കൃഷ്ണനെത്തന്നെയും കാട്ടിപ്പിന്നെ
തന്മകനായുള്ള നിർമ്മലന്തന്നെയും
തന്മകളഞ്ഞനിരുദ്ധനേയും
ലേഖനംചെയ്യവാം കാട്ടിനനേരത്തു
കോകിലവാണിതൻ കൺമുനയിൽ
നീടുററു നിന്നൊരു നാണവും പ്രേമവും
കൂടിക്കലൎന്നിട്ടു കാണായപ്പോൾ;
പാരമണഞ്ഞൊന്നു പൂണ്മതിന്നായിട്ടു
ധീരതപോയൊരു സംഭ്രമവും;
എന്നെയും കൈവെടിഞ്ഞെങ്ങു നീ പൊയ്ക്കൊണ്ടു—
തെന്നൊരു കോപവും ചാപലവും.
യോഗിനിയായൊരു തോഴിതാനെന്നപ്പോൾ
വേഗത്തിൽ ചെന്നുടൻ ദ്വാരകയിൽ
സുപ്തനായുള്ളനിരുദ്ധനെത്തന്നെയും
മെത്തമേൽനിന്നങ്ങെടുത്തു പിന്നെ
കൊണ്ടിങ്ങുപോന്നവൾ കൈയിലേ നല്കിനി—
ന്നിണ്ടലെപ്പോക്കുവാനന്നുതന്നെ.
അംഗജൻതന്നുടെ സൂനുവായുള്ളോൻത—
ന്മംഗലകാന്തനായ് വന്നനേരം
നീടുററുനിന്നൊരു കർപ്പൂരംതന്നോടു
കൂടിന ചന്ദനമെന്നപോലെ
ആമോദം പൂണ്ടൊരു കാമിനിതാനും നൽ
കാമവിലാസങ്ങളാണ്ടു നിന്നാൾ.
യാദവബാലകനാകിന വീരനും
ആദരവോടു കളിച്ചു മേന്മേൽ
സുന്ദരിതന്നുടെ മന്ദിരംതന്നിലേ
നിന്നു വിളങ്ങിനാൻ നീതിയോടേ
ഗൂഢനായ്നിന്നവന്തന്നെയന്നാരുമേ
ചേടിമാർപോലുമറിഞ്ഞുതില്ലേ.
ഒട്ടുനാളിങ്ങനെ തുഷ്ടിയും പൂണ്ടവർ
ഇഷ്ടരായ് നിന്നു വസിച്ച കാലം
പങ്കജലോചനതന്മുഖം കണ്ടിട്ടു
ശങ്ക തുടങ്ങീതു മാതക്കെല്ലാം.

---

* ലോകരെയെല്ലാമേ

ശങ്കതുടങ്ങിന മങ്കമാരെല്ലാരും
തങ്ങളിൽനിന്നു പറഞ്ഞാരപ്പോൾ:
''ബാലികതന്നുടെയാനനമിന്നിന്നു
ചാലെത്തെളിഞ്ഞുണ്ടു കാണാകുന്നു;
കാരണമെന്തെന്നു ചിന്തിച്ചു കാണ്കിലോ
വേറൊന്നായല്ലൊതാൻ വന്നു ഞായം.
വേലകൾ കോല്വവാൻ കാലം പുലർന്നപ്പോൾ
ചാലെപ്പോയെല്ലാരും ചെല്ലുന്നപ്പോൾ
കെട്ടകംതന്നിൽനിന്നൊട്ടുമേ വാരാതെ
പെട്ടെന്നു പോന്നിങ്ങു വന്നുകൊള്ളും.
കണ്ണിണയന്നേരം മെല്ലവേ പാർക്കുമ്പോൾ
തിണ്ണം തളർന്നു മയങ്ങിക്കാണാം.
രോഗമെന്നിങ്ങനെ ചൊല്ലുമാറുണ്ടുതാൻ
രോഗമല്ലേതുമേ രാഗമത്രെ.
തേമ്പാതെ നിന്നൊരു ചോരിവാതന്നെയും
തേഞ്ഞല്ലൊ കാണുന്നു നാളിൽ നാളിൽ
ചാലെത്തെളിഞ്ഞ കവിൾത്തടമിന്നിന്നു
ചാഞ്ഞു ചാഞ്ഞീടുന്നു പിന്നെപ്പിന്നെ.
നമ്മുടെ ചാരത്തു വന്നിങ്ങു മേവുകിൽ
നാണവുമുണ്ടിന്നു കാണാകുന്നു.
പണ്ടെന്നും കാണാത ഭൂഷണമുണ്ടിന്നു
*കണ്ടുതുടങ്ങുന്നു കണ്ഠംതന്നിൽ.
പങ്കജക്കോരകംതന്നെയും വെല്ലുന്ന
കൊങ്കകൾ ചാരത്തുമവ്വണ്ണമേ.
ഇങ്ങനെയോരോരോ ഭംഗികൾ കാണുമ്പോ—
ളെങ്ങനെ കന്യകയെന്നു ചൊൽവൂ?
ഇന്നിവൾതന്നുടെ കാമുകനായൊരു
ധന്യനുണ്ടെന്നതു നിർണ്ണയംതാൻ.
ആരോടുമിന്നിതു വാപാടീലെങ്കിലോ
പോരായ്മയായിട്ടു വന്നുകൂടും.''
തങ്ങളിലിങ്ങനെ നിന്നുപറഞ്ഞുള്ളൊ—
രംഗനമാരെല്ലാമെന്നനേരം
ഉത്ഭടരായിട്ടു രക്ഷികളായുള്ള
തത്ഭടന്മാരോടു ചെന്നു ചൊന്നാർ.
അക്ഷതരായുള്ള രക്ഷികളെല്ലാരും
അക്ഷണം ചൊല്ലിനാർ ബാണനോടും.
കന്യകതന്നുടെ ദൂഷകനായൊരു
കാമുകനുണ്ടെന്നു കേട്ടു ബാണൻ

---

* കണ്ഠത്തിലുണ്ടായിക്കാണാകുന്നു

പെട്ടെന്നെഴുന്നേററു മട്ടോലുംവാണിതൻ
കെട്ടകംതന്നിലേ ചെല്ലുംനേരം
പ്രദ്യുമ്നസൂനുവെക്കണ്ടുടൻ കോപിച്ചു
പെട്ടെന്നു നിന്നു പിണങ്ങിപ്പിന്നെ
പന്നഗപാശങ്ങൾകൊണ്ടവൻതന്നെയും
ഖിന്നനാക്കീടിനാൻ ബന്ധിച്ചപ്പോൾ.
താനങ്ങു തന്നുടെയാലയം പൂകിനാൻ
മാനവും പൂണ്ടു മദിച്ചു പിന്നെ.
ബദ്ധനായുള്ളനിരുദ്ധനെക്കണ്ടൊരു
മുഗ്ദ്ധവിലോചനതാനുമപ്പോൾ
കേണുതുടങ്ങിനാൾ ഭൂതലംതന്നിലേ
വീണു മയങ്ങി മയങ്ങി മേന്മേൽ.
തോഴികൾ ചെന്നു പറഞ്ഞവൾതന്നുടെ
കോഴയും കിഞ്ചന പോക്കിനിന്നാർ.
പഞ്ജരംതന്നിൽ നിരുദ്ധനായുള്ളൊരു
കുഞ്ജരവൈരിതാനെന്നപോലെ
രുദ്ധനായുള്ളനിരുദ്ധനും കോപിച്ചു
ബദ്ധവിരോധനായ് നിന്നകാലം
ഭോജന്മാരെല്ലാരും നിദ്രയെപ്പൂണ്ടൊരു
രാജകുമാരനെക്കാണാഞ്ഞപ്പോൾ
എങ്ങുപോലിന്നി[illegible]നേതുമേ മിണ്ടാതെ—
യെങ്ങനെ പൊയ്ക്കൊണ്ടുതെന്നു നണ്ണി.
ഇന്നിന്നു വന്നീടുമെന്നതേ ചിന്തിച്ചു
നിന്നങ്ങു മേവിനാർ നാലുമാസം.
പിന്നെയും വന്നതു കണ്ടില്ലയാഞ്ഞിട്ടു
ഖിന്നരായെല്ലാരും നിന്നനേരം.
നാരദനാകിന നന്മുനി വാരെഴും
ദ്വാരകതന്നിലെഴുന്നള്ളിനാൻ.
യാദവന്മാരുടെയാനനം കണ്ടുടൻ
ആദരവോടു പറഞ്ഞാൻ പിന്നെ:
"പ്രദ്യുമ്നസൂനുവെക്കണ്ടീലയാഞ്ഞല്ലീ
അത്തൽപിണഞ്ഞു ചമഞ്ഞു നീങ്ങൾ?
ചേണുററു നിന്നൊരു ബാണപുരംതന്നിൽ
ദീനനായ് നിന്നുള്ളോനിന്നു ചെമ്മെ.
മംഗലനായിട്ടു നിന്നവന്തന്നുടെ
മങ്ങാതെയുള്ളൊരു നാമമിപ്പോൾ
ആദ്യമായ് നിന്നുള്ളൊരക്ഷരം കൂടാതെ
ആക്കിനിന്നീടിനാൻ പോരിൽ ബാണൻ
ബാണകുമാരികതന്നുടെ ലോചന—
ബാണങ്ങളേററു മയങ്ങുകയാൽ.

അപ്പുരംതന്നുടെ പാലകനായുള്ള
മുപ്പുരം വെന്നുള്ള മുക്കണ്ണന്താൻ.''
വൃഷ്ണികളെല്ലാരുമെന്നതു കേട്ടപ്പോൾ
കൃഷ്ണനെത്തന്നെയും മുൻനിറുത്തി
മുദ്ഗരം മുമ്പായുള്ളായുധമോരോന്നേ
നല്ക്കരംതോറും ധരിച്ചു നന്നായ്
സന്നദ്ധരായി നടന്നുതുടങ്ങിനാർ
തന്നുടെ തന്നുടെ തേരിലേറി.
ദീനതകോലാത്ത സേനയുമായിട്ടു
ബാണപുരത്തിലകത്തു പുക്കാർ.
ആർത്തുതുടങ്ങിനാർ ഭേരിയും താഡിച്ചു
ചീർത്തുനിന്നുള്ളൊരു കോപത്താലെ.
കേതുവെത്തന്നെയുമെയ്തു മുറിച്ചുടൻ
ഭൂതലംതന്നിലേ വീഴ്ത്തിപ്പിന്നെ
നന്മതിലെല്ലാമേ തള്ളിവിട്ടീടിനാർ
വെണ്മയിൽനിന്നുള്ള ഗോപുരവും.
ബാണപുരത്തിന്നു ഭംഗത്തെക്കണ്ടൊരു
ബാലനിശാകരശേഖരന്താൻ
ഷണ്മുഖന്തന്നോടു ചൊല്ലിനിന്നീടിനാൻ
ഉണ്മയായുള്ളൊരു നന്മയപ്പോൾ:
''ഒട്ടനാളുണ്ടല്ലോ പട്ടിണികൂടാതെ
തുഷ്ടമായുണ്ണുന്നു നാമെല്ലാരും;
ഉന്മദരായുള്ള വൃഷ്ണികൾമൂലമി-
ന്നമ്മുടെ ചോറു മുടങ്ങീതായി.
നൽത്തെരുവിന്നുമ*ന്നൽചുരക്കണ്ടികം
അത്തൽ പിണയായ്കിലുണ്ടുതാനും.
യോഗ്യമായുള്ളതു നോക്കിനിന്നീടാതെ
പോക്ക തുനിഞ്ഞു നാം ചൊല്ലുയിപ്പോൾ.''
ഇങ്ങനെ ചൊല്ലി നൽക്കാളമേലേറി നി-
ന്നംഗജവൈരിതാനാദരവിൽ
കാർവർണ്ണന്തന്നോടു പോരുതുടങ്ങിനാൻ—
ചോറു മുടങ്ങിനാലെന്തു ഞായം.
ആണ്മയിലേറിന ഷൺമുഖന്താനുമ-
ങ്ങാണ്മയിലേറിയണഞ്ഞു നേരേ
രുക്മിണീനന്ദനൻ ചെന്നതു കണ്ടിട്ടു
രുഷ്ടനായ് നിന്നു പിണഞ്ഞാനപ്പോൾ.
തന്ത്രിയേ വേറിട്ടു രോഹിണീനന്ദനൻ
മന്ത്രികളോടുമണഞ്ഞുവുണ്ണമേ.

* നൽചുരക്കണ്ടികമെത്തൽപിണഞ്ഞാകിലുണ്ടു്

ക്ഷീണത കോലാത സാത്യകിതന്നോടു
ബാണനും ചെന്നു പിണങ്ങിനിന്നാൻ.
സംഗരമാണ്ടുള്ള വീരന്മാർതങ്ങളിൽ
ഇങ്ങനെ നിന്നു പിണങ്ങുംനേരം
അന്ധത കൈവിട്ടൊരന്ധകനാഥനും
അന്തകവൈരിയും നിന്നു നേരേ
അസ്ത്രങ്ങൾകൊണ്ടു കളിച്ചുതുടങ്ങിനാർ
അസ്ത്രവിശാരദരാകയാലേ.
ഈരേഴു പാരിനും കാരണമായുള്ളോ—
രീശന്മാരിങ്ങനെ നേരിട്ടപ്പോൾ
ജൃംഭിതനായിട്ടു നിന്നതു കാണായി
ശംഭുവെത്തന്നെയും നിന്നോർക്കെല്ലാം.
മൂർത്തുള്ള ബാണങ്ങൾ മേനിയിലേല്ക്കയാൽ
വീർത്തുനിന്നീടുന്ന കാർത്തികേയൻ
തന്നിലേ നണ്ണിനാ: 'നിങ്ങനെ നിന്നു ഞാൻ
ഖിന്നനായ്മേവുവാനെന്തു മൂലം?
അച്ഛന്റെ കോളല്ലയെന്നതുകൊണ്ടല്ലോ
അച്ഛന്മെയ്യല്ലല്ലൊ നൊന്തതിപ്പോൾ.
ചോററിന്നു വേണുന്ന വേലയോ ചെയ്യേൻ ഞാൻ
തോററുമടങ്ങിയും പോകേയുള്ളു.'
ഇങ്ങനെ ചിന്തിച്ചു സംഗരം കൈവിട്ടാൻ
നന്മയിലേറിന ഷൺമുഖന്താൻ
മന്ത്രികൾ മുമ്പായ വീരന്മാരെല്ലാർക്കും
ബന്ധുവായ്മേവിനാനന്തകന്താൻ.
മാനിയായുള്ളൊരു ബാണന്താൻ ചെന്നപ്പോൾ
മാധവനോടു പിണഞ്ഞുനിന്നാൻ.
ബാണങ്ങളെയ്തെയ്തു ബാണനെത്തന്നെയും
ക്ഷീണനാക്കീടിന മാധവന്താൻ
തേർത്തടംതന്നെയും വീഴ്ത്തിനിന്നീടിനാൻ
ആർത്തനായ് നിന്നൊരു സൂതനേയും.
ക്ഷീണനായ് നിന്നൊരു ബാണനേ നേർ കണ്ടു
ബാണങ്ങൾ പിന്നെത്തൊടുത്തനേരം
നാണവും കൈവിട്ടു മാതാവുതാൻ വന്നു
ബാണന്തൻ പ്രാണങ്ങൾ പാലിപ്പാനായ്
അംബരംതന്നെയുമംബരമാക്കികൊ—
ണ്ടംബുജലോചനമുമ്പിൽ ചെന്നാൾ.
എന്നതു കണ്ടൊരു കൊണ്ടൽനേർവ്വർണ്ണന്താ—
നേറിയിരുന്ന വിരാഗത്താലേ
പിന്തിരിഞ്ഞീടിനാൻ ബാണനുമന്നേരം
മന്ദിരംപുകിനാൻ മന്ദിയാതെ.

ബാണന്താൻ തോററങ്ങു പോയൊരുനേരത്തു
വാർതിങ്കൾമൗലിതൻ വൻപനിയൻ
രുഷ്ടനായ് ചെന്നങ്ങു വൃഷ്ണികളെല്ലാം
തിട്ടതിയാക്കിനാൻ പെട്ടെന്നപ്പോൾ.
വീരന്മാരെല്ലാരും വൻപനി പൂണ്ടിട്ടു
പാരം വിറച്ചുതുടങ്ങീതപ്പോൾ.
വാരുററുനിന്നുള്ള വാരണയൂഥവും
വാജികൾരാശിയുമവ്വണ്ണമേ.
കൊണ്ടൽനേർവർണ്ണന്താനെന്നതു കണ്ടപ്പോൾ
ഇണ്ടലെപ്പോക്കുവാനിമ്പത്തോടെ
വീരനായുള്ളൊരു വൻപനിയന്തന്നെ—
പ്പാരാതെ നിർമ്മിച്ചാൻ പാരിൽ നേരേ.
തങ്ങളിൽനിന്നു പിണങ്ങിനനേരത്തു
എങ്ങുമേ നിന്നു പൊറായ്കയാലേ
മുഷ്ക്കു കളഞ്ഞു കരഞ്ഞുതുടങ്ങിനാൻ
മുക്കണ്ണർതന്നുടെ വൻപനിയൻ.
നീലക്കാർവർണ്ണന്റെ കാലിണ കുമ്പിട്ടു
പാലിച്ചുകൊള്ളേണമെന്നാൻ പിന്നെ.
മാധവന്താനപ്പോൾ ഭീതനായുള്ളവൻ
ഭീതിയെപ്പോക്കീട്ടു നിന്നനേരം
തോററങ്ങു പോയൊരു ബാണന്താമ്പിന്നെയും
ചീററം തിരണ്ടു മടങ്ങിവന്നാൻ.
കാർവർണ്ണനോടു പിണങ്ങിനാനങ്ങവൻ
കാരുണ്യം ദൂരമായ്പോകുംവണ്ണം.
തന്നോടു നേരിട്ട ബാണനെത്തന്നെയും
ഖിന്നനാക്കീടിനാന്മുന്നെപ്പോലെ.
കൈകളും പിന്നെത്തറിച്ചുതുടങ്ങിനാൻ
കൈടഭവൈരിയായുള്ള ദേവൻ.
ജൃംഭിതനായൊരു ശംഭുതാനന്നേരം
ജൃംഭണം നീക്കിയുണർന്നുടനെ
വാരിജലോചനൻ ചാരത്തു വന്നിട്ടു
വാഴ്ത്തിനിന്നമ്പോടു വാർത്ത ചൊന്നാൻ:
''വല്ലായ്മ ചെയ്കിലുമെന്നുടെ ദാസനെ—
ക്കൊല്ലൊല്ലാ കോപംകൊണ്ടെ''ന്നിങ്ങനെ
അംഗജവൈരിതാൻ ചൊന്നതു കേട്ടപ്പോൾ
അംബുജലോചനന്താനും ചൊന്നാൻ:
''തൽഭൃത്യനായിട്ടു നിന്നതുകൊണ്ടിവൻ
മൽഭൃത്യനായിട്ടു വന്നുകൂടി.
വല്ലായ്മ ചെയ്താനിന്നെങ്കിലും ബാണനെ—
ക്കൊല്ലുന്നില്ലെന്നതും ചൊല്ലാം നേരേ

ദർപ്പം പോക്കുവാൻ കൈകളെച്ഛേദിച്ചു;
ദർപ്പംപോയിതായെന്നുവന്നു.
മിഞ്ചിന ബാഹുക്കൾ നാലുമായിങ്ങനെ
നിൻ ചരണങ്ങളും കൂപ്പി നന്നായ്
പാർശ്വത്തിലാമ്മാറു നിന്നു വിളങ്ങട്ടെ
പാർഷദനായിനിമേലിൽ ചെമ്മേ.''
വാരിജലോചനനിങ്ങനെ ചൊന്നപ്പോൾ
ബാണന്താന്മന്ദിരം പുക്കു നേരേ
രുദ്ധനായുള്ളനിരുദ്ധനെത്തന്നെയും
മുഗ്ദ്ധവിലോചനയോടുംകൂടി
കാർവ്വർണ്ണൻകൈയിലേ നല്കിനിന്നങ്ങവൻ–
കാലിണ കമ്പിട്ടു കൂപ്പിനിന്നാൻ.
ചീററംകളഞ്ഞൊരു കാർവ്വർണ്ണനെന്നപ്പോ–
ളേററം വിളങ്ങിയിണങ്ങിപ്പിന്നെ
ആപ്തനായുള്ളൊരു പൗത്രനുമായിട്ടു
യാത്രയും ചൊല്ലി നടന്നു നേരേ.
തുഷ്ടന്മാരായുള്ള യാദവന്മാരുമായ്
പെട്ടെന്നു ചെന്നു തൻ ദ്വാരകയിൽ
ആഗതനായനിരുദ്ധനെക്കണ്ടിട്ടു
മാൽ കളഞ്ഞീടിന ലോകരുമായ്
ബാണനെക്കൊണ്ടുള്ള വാർത്തകളോരോന്നേ
വാപാടിപ്പിന്നെ വിളങ്ങിനിന്നാൻ.

## നൃഗമോക്ഷം

സാംബന്തുടങ്ങിന ബാലകന്മാരെല്ലാം
മാൺപുററു നിന്നൊരു കാവുതന്നിൽ
ഈടിക്കലെന്ന കളിപ്പതിനായിച്ചെ–
ന്നോടിക്കളിച്ചു തുടങ്ങുംനേരം
ആണ്ണുകിടന്നൊരു പാങ്കുഴിതന്നിലേ
വീണ്ണുകിടന്നുള്ളോരോന്തെക്കണ്ടാർ.
കണ്ടൊരുനേരത്തു പാരവശ്യമായിട്ടു
മണ്ടിയണഞ്ഞു കൂടക്കി നേരേ
പാരം വലിച്ചങ്ങു തീരത്തു കൊള്ളുവാൻ
ആരുമേ വല്ലീലയെന്നനേരം.
പാരാതെ ചെന്നങ്ങു കാരുണ്യപൂരമാം
വാരിജലോചനനോടു ചൊന്നാർ.

വാരിജലോചനൻ പാരാതെ ചെന്നപ്പോൾ
തീരത്തു ചെമ്മേ വലിച്ചുകൊണ്ടാൻ.
പാപമായുള്ളൊരു പാഴ്മരത്തിന്നൊരു
പാവകനാകിന കാർവർണ്ണൻതാൻ
പാണിതലംകൊണ്ടു തൊട്ടൊരു നേരത്തു
പാരം വിളങ്ങിനാൻ മെയ്യുമായി
സ്വർഗ്ഗത്തിൽനിന്നങ്ങു നിർഗ്ഗതന്മാരായ
സ്വർഗ്ഗികളാരാനുമെന്നപോലെ.
പങ്കജലോചനൻപാദങ്ങൾ കുമ്പിട്ടു
സങ്കടം തീർത്തവൻ നിന്നനേരം
''നീയാരെ''ന്നിങ്ങനെ ചോദിച്ചു നിന്നൊരു
നീരജലോചനനോടു ചൊന്നാൻ:
''ഇക്ഷ്വാകുതന്നുടെ സോദരനായൊരു
ചൊല്ക്കൊണ്ടുനിന്ന നൃഗന്താനിഞ്ഞാൻ.
ദാനങ്ങൾകൊണ്ടെന്നെ മേൽമണ്ടിനിന്നുള്ള
മാനവന്മാരില്ലയെന്നു ചൊൽവൂ.
പുണ്യങ്ങളാണ്ടുള്ളൊരാരണർക്കന്നന്നേ
എണ്ണമില്ലാതോളം ധേനുക്കളേ
മണ്ടാതെ മാനിച്ചു നല്കിനിന്നീടിനേൻ;
ഇങ്ങനെ പോരുമ്പോളന്നൊരുനാൾ
ദത്തയായുള്ളൊരു ധേനുതാൻ പോന്നങ്ങു
സത്വരമെന്നുടെ വീടു പുക്കു.
അന്യനായ്‌നിന്നുള്ളൊരാരണന്നോരാതെ
വന്നൊരു ധേനുവെ നല്കിനേൻ ഞാൻ.
തുഷ്ടനായ് നിന്നവൻ പോകുന്നനേരത്തു
പെട്ടെന്നു ചെന്നിതിൻ നാഥനായോൻ
'എന്നുടെ ധേനുവെക്കൊണ്ടെങ്ങു പോകൊല്ലാ'
എന്നങ്ങു ചൊല്ലിത്തടുത്താനപ്പോൾ.
'എന്നുടെ കൈയിലോ മന്നവന്തന്നതെ'—
ന്നന്യനായുള്ളവൻ ചൊന്നാനപ്പോൾ.
തങ്ങളിലിങ്ങനെ പേശിനിന്നന്നേരം
ഇങ്ങു പോന്നെന്നുടെ മുമ്പിൽ വന്നാർ.
ചൊല്ലിനാർ പിന്നെയങ്ങെല്ലാരും കേൾക്കവേ
വല്ലായ്മയെന്നിലങ്ങാകുംവണ്ണം:
'തന്നതു കൊള്ളുന്ന നിന്നുടെ ദാനങ്ങൾ
നന്നെന്നേ നാമിന്നു ചൊല്ലേണ്ടുന്നു.
ഇങ്ങനെ ദാനങ്ങൾ ചെയ്തുതുടങ്ങുകിൽ
എന്നുമേ സങ്കടം വന്നുകൂടാ.'
എന്നതു കേട്ടു നടുങ്ങിന ഞാനുമെൻ
മുന്നൽനിന്നാരണരോടു ചൊന്നാൻ:

"ഓരാതെ വന്നൊരു വല്ലായ്മയെല്ലാമേ
പാരാതെ നീങ്ങൾ പൊറുക്കേണമേ.
മുപ്പതിനായിരം നൽപ്പശു നല്ലവൻ
ഇപ്പശുതന്നെയയക്കേണമേ.'
അപ്പൊഴുതാരണർ ചൊല്ലിനാരിങ്ങനെ:
'ഇപ്പശുവെന്നിയേ മറ്റു വേണ്ട.'
എന്നങ്ങു ചൊന്നടനെന്നുടെയുള്ളത്തിൽ
ഖിന്നത ചേർത്തു നടന്നാർ ചെമ്മെ.
ആരണരിങ്ങനെ പോയൊരുനേരത്തു
പാരിച്ച വേദന പൂണ്ടു ഞാനും
കള്ളനായല്ലൊ ഞാനെന്തിനി വേണ്ടതെ-
ന്നുള്ളിലേ നണ്ണി നടന്നനേരം
അന്തകന്തന്റെ കിങ്കരന്മാർ വന്നി-
ട്ടന്ധനാമെന്നെയും കൊണ്ടുപോയാർ.
അന്തകമന്ദിരംതന്നിലും ചെന്നപ്പോൾ
ചിന്തിച്ചു ചൊല്ലിനാനന്തകന്താൻ:
'കന്മഷംകൂടാതെ നീങ്ങളെക്കാണുമ്പോൾ
സമ്മാനമല്ലൊ നാം വേണ്ടുതപ്പോൾ
ഓരാതെയെങ്കിലും നിങ്കയിലായല്ലൊ
ആരണർക്കുള്ളൊരു ധേനുവെന്നാൽ
പുണ്യവാനെങ്കിലും ധർമ്മങ്ങളോർക്കുമ്പോൾ
ദണ്ഡ്യനെന്നുള്ളതു വന്നുകൂടും.
പുണ്യങ്ങൾ പൂണ്ടിപ്പോൾ വിണ്ണിലെ വാസത്തി-
നെണ്ണമില്ലെന്നതേ ചൊല്ലാവു താൻ.
അല്പമായുള്ളൊരു പാപത്തെയാവൂ നീ
മുല്പാടു നിന്നു ലഭിപ്പതെന്നാൽ.'
അന്തകനിങ്ങനെ ചൊന്നതു കേട്ടപ്പോൾ
അന്ധമായ് മേവുമിപ്പാങ്കുഴിയിൽ
ഇങ്ങനെ വീണു കിടന്നതു കണ്ടു ഞാൻ
അങ്ങനെയല്ലൊ വമ്പാപമുള്ളു.
തന്നിൽനിന്നിങ്ങു കരേറുവാനായിട്ടു
പിന്നെയും പിന്നെയും പൊങ്ങിപ്പൊങ്ങി
ഒട്ടു കരേറുമ്പോൾ മുട്ടവരുംമുമ്പേ
പെട്ടെന്നു കീഴ്പ്പെട്ടു പോരും പിന്നെ.
പാറമേൽ വീണുടൻ മെയ്യും പൊളിഞ്ഞുനി-
ന്നേറിന വേദന പൂണുമ്പിന്നെ.
ഘോരമായ് നിന്നുള്ളൊരാതപം മേനിയിൽ
പാരിച്ചു മേന്മേലങ്ങേല്ക്കയാലേ
ദാഹിച്ചു നിന്നു വരണ്ടു വശംകെട്ടു
മോഹത്തെപ്പൂണ്ടു കിടപ്പൻ പിന്നെ.

എണ്ണമില്ലാതൊരു വേദന പൂണ്ടടൻ
കണ്ണുനീർ വീഴ്ചുവാനോത്തു പിന്നെ.
അല്ലൽ പിണഞ്ഞവയൊന്നൊന്നേ ചിന്തിക്കിൽ
ചൊല്ലാവതല്ലേതും തമ്പുരാനേ!
പണ്ടങ്ങു ചെയ്തുള്ള പുണ്യങ്ങൾകൊണ്ടത്രെ
ഇണ്ടൽപൂണ്ടിങ്ങനെ തെണ്ടിച്ച ഞാൻ.
അല്ലായ്കിലുണ്ടോ നിൻ ചേവടിത്താരിണ
വല്ലനൃതിങ്ങനെ കണ്ടുകൊൾവാൻ?
ഏററം തിമിർത്തുള്ള പാപങ്ങളെല്ലാമേ
തോറേറാടിപ്പോയല്ലൊ ദൂരത്തിപ്പോൾ.''
മാധവന്തന്നോടു മന്നവനിങ്ങനെ
മാഴ്കാതെ വാത്തകൾ ചൊന്നനേരം
വ്യോമത്തിൽനിന്നങ്ങു വന്നതു കാണായി
ഭൂമുത്തുകൊണ്ടൊരു യാനമപ്പോൾ.
മാനിച്ചനിന്നൊരു മാധവൻചൊല്ലാലെ
യാനത്തിൽച്ചെന്നു കരേറി നേരേ
എണ്ണമില്ലാതൊരു പുണ്യങ്ങൾ പൂണ്ടവൻ
വിണ്ണിലും ചെന്നു വിളങ്ങിനിന്നാൻ.
ഇക്ഷ്വാകസോദരമ്പോരായൊരു നേരത്തു
ശിക്ഷയായ് ചൊല്ലിനാന്മല്ലവൈരി
തന്മക്കളായുള്ള ബാലകന്മാരോടു
ധമ്മമെന്നുള്ളതു തേറുവാനായ്:
''വേണ്ടുന്നതെല്ലാമേ സാധിച്ചുകൊള്ളുവാൻ
വേദിയരെന്നിയേയാരുമില്ലേ.
മേന്മ കലർന്നൊരു ദൈവതമായതു
ബ്രാഹ്മണരെന്നതു തേറിനാലും.
ബ്രാഹ്മണനുള്ള ധനങ്ങളെയേതുമേ
കാണ്മതിന്നായിട്ടും കാമിക്കൊല്ലാ.
താനറിയാതെയീ മന്നവനിന്നിപ്പോൾ
ദീനത വന്നതും കണ്ടതല്ലീ?
ഇങ്ങനെയുള്ള നൽ വേദിയരായുള്ള
മംഗലദൈവതം ബാലന്മാരേ!''
അംബുജലോചനനിങ്ങനെയോരോരോ
ധമ്മങ്ങളായതു ചൊല്ലിപ്പിന്നെ
ശിക്ഷിതരായുള്ള മക്കളും താനുമാ—
യക്ഷണം പൂകിനാനാലയത്തിൽ.

# ബലഭദ്രഗമനം

ദ്വാരകതന്നിലേ നിന്നു വിളങ്ങിന
സീരവരായുധനന്നൊരുനാൾ
ബന്ധുക്കളായോരെക്കാണ്മതിനായിട്ടു
നന്ദന്റെ മന്ദിരംതന്നിൽ ചെന്നാൻ.
രാമനേ വന്നതു കണ്ടൊരു നന്ദന്താൻ
ആമോദം പൂണ്ടു പിടിച്ചു പുണർന്നാൻ;
അമ്മയായുള്ള യശോദയുമങ്ങനെ
തന്മനം ചെമ്മേ കുളുർക്കുംവണ്ണം.
*ചങ്ങാതിമാരായ വല്ലവന്മാരെല്ലാം
മംഗലമായ്‌വന്നു കണ്ടനേരം
കണ്ണനെക്കാണാഞ്ഞു വേദനപൂണ്ടുള്ളം
തിണ്ണമഴന്നുള്ള വല്ലവിമാർ
രാമന്റെ ചാരത്തു വന്നവർ ചോദിച്ചാർ
കാർമുകിൽവർണ്ണന്റെ വാർത്തയെല്ലാം:
''പൗരമാരായുള്ള നാരിമാരാക്കുമേ
വൈരസ്യമേതുമിന്നില്ലയല്ലീ?
കാർമുകിൽവർണ്ണന്നു വേണുന്നതിന്നിന്നു
കാമിനിമാരുടെ സൗഖ്യമല്ലോ;
എന്നതുകൊണ്ടെങ്ങൾ മുമ്പിനാൽ ചോദിച്ചു
സുന്ദരിമാരുടെ സൗഖ്യമെല്ലാം.
വഞ്ചനയാണ്ടുള്ളോരഞ്ചനവർണ്ണന്നു
ചഞ്ചലമായൊരു നെഞ്ചിലിപ്പോൾ
അച്ഛനുമമ്മയും വേഴ്ചതുടർന്നോരും
കച്ചതേയിഞ്ഞങ്ങളെന്നപോലെ;
ഞങ്ങളെക്കാണേണമെന്നതുകൊണ്ടല്ലോ
ഇങ്ങവൻ വാരാതെ നിന്നുകൊണ്ടു.
മങ്ങാതെ വന്നു തന്നച്ഛനെക്കണ്ടാലും
ഞങ്ങളോ മെല്ലെ മറഞ്ഞുകൊള്ളാം.
ഉറ്റോരെയും മറ്റു പെറ്റോരെയും പിന്നെ–
ച്ചുറ്റമാണ്ടോരെയും കൈവെടിഞ്ഞു്
ഉറ്റോരായുള്ളതും മറ്റാരുമല്ലന്നേ
മുറ്റുമിഞ്ഞങ്ങളോ നണ്ണി ചെമ്മേ.
പുഞ്ചിരിതൂകിനോരഞ്ചനവർണ്ണന്റെ
വഞ്ചനവാക്കുകളൊന്നൊന്നേതാൻ
പട്ടാങ്ങെന്നിങ്ങനെ ചിന്തിച്ചുനിന്നുള്ളിൽ
പൊട്ടുപിരണ്ടുള്ള ഞങ്ങളിപ്പോൾ

* ചങ്ങാതിമാരായ ബാലകന്മാരെല്ലാം
മംഗലമായ്‌വന്നു കണ്ടനേരം.

ചേണററു തങ്ങളിൽ കെട്ടുപെട്ടീടുന്ന
തോണികൾ *പാഴിലേ നീരായ്‌വന്നു.
ഗോകുലംകൊണ്ടുള്ള വാർത്തകളിന്നെല്ലാം
ഏതാനുമുണ്ടോ പറഞ്ഞുകേൾപ്പൂ?
'എന്നുടെ പിന്നാലെ സന്തതം പാഞ്ഞിടും
ഖിന്നമാരായുള്ള നാരിമാരേ
നന്നായി വഞ്ചിച്ചു പോർന്നാനിന്നിങ്ങു ഞാൻ'
എന്നതു മിണ്ടുമാറില്ലയോ ചൊൽ.
പണ്ടവൻ ചെയ്തുള്ള വേലകളോർക്കുമ്പോൾ
ഇണ്ടലാകുന്നതേ പാരമുള്ളിൽ.
കാളിന്ദിതീരത്തെക്കാവുകൾ കാണുമ്പോൾ
ഓളംതുളുമ്പുന്നു വേദനകൾ.
കാലത്തേ പോന്നു മുളച്ചുതേയുള്ളതി—
ക്കോലപ്പോർകൊങ്കകളെങ്ങൾമാറിൽ;
ചാലക്കിടന്നു തെളിഞ്ഞു വളർന്നതി—
ന്നീലക്കാർവ്വർണ്ണന്റെ മാറിലത്രേ.
പണ്ടുപണ്ടുണ്ടായ പുണ്യങ്ങളോർക്കയാൽ
ഇണ്ടലാണ്ടീടുമിക്കൈകൾ രണ്ടും
മാതാവിങ്കന്നും പിരിഞ്ഞതിൽപ്പിന്നെയി—
മ്മാധവൻകണ്ണുമേ താനറിഞ്ഞു
ശൃംഗാരമിങ്ങനെയുള്ളതെന്നുള്ളതും
അംഗജനിങ്ങനെയുള്ളതെന്നും
മററാരുമല്ലയിഞ്ഞങ്ങൾക്കു ചൊന്നതോ
മുററുമിക്കാർമുകിൽവർണ്ണനത്രേ.
അങ്ങനെ നിന്നുള്ളൊരെങ്ങളേയിന്നിപ്പോൾ
ഇങ്ങനെയല്ലൊതാനാക്കിവച്ചു.
രാപ്പകലിങ്ങനെ വന്നുള്ള പാർത്തിതാ
ബാഷ്പവും വാർത്തു കിടന്നു ഞങ്ങൾ.''
ഇങ്ങനെ ചൊന്നുടൻ കണ്ണുനീർ തൂകിനാർ
മംഗലമാരായ മാതരെല്ലാം.
രേവതീകാമുകനെന്നതു കണ്ടിട്ടു
പൂവേണിമാരുടെ ഖേദമെല്ലാം
വാക്കുകൾകൊണ്ടുടൻ പോക്കിനിന്നീടിനാൻ—
വാഗ്മിയായുള്ളവരെന്നു ഞായം.
അല്ലലെത്തീർത്തുള്ള വല്ലവിമാരുമായ്
നല്ല നിലാവുള്ള രാവുകളിൽ
അമ്പോടു പിന്നെക്കളിച്ചുതുടങ്ങിനാൻ
അമ്പാടിതന്നിലേ രണ്ടു മാസം.

---

* നീരിലെപ്പാഴായ്‌വന്നു.

വാരുണിയാകിന മാധ്വിയെസ്സേവിച്ചു
വാരണംപോലെ മദിച്ചു പിന്നെ
മന്ദം നടന്നു കളിച്ചോരു നേരത്തു
സുന്ദരിമാരുമായന്നൊരുനാൾ
മേളത്തിൽ നിന്നു കളിപ്പതിന്നായിട്ടു
കാളിന്ദിതന്നെ വിളിച്ചു നേരം
വാരാതെനിന്നപ്പോളേറിയ കോപത്താൽ
സീരത്തെക്കൊണ്ടു വലിപ്പതിന്നായ്
ഓങ്ങിന നേരത്തു പേടിച്ചു നിന്നവൾ
ഓടിച്ചെന്നീടിനാൾ ചാരത്തപ്പോൾ.
തന്നിലിറങ്ങി നൽക്കാമിനിമാരുമായ്
ഒന്നൊത്തുനിന്നു കളിച്ചു പിന്നെ
ചാലക്കരയേറി നീലമായുള്ളൊരു
ചേലയും പൂണ്ടു വിളങ്ങി നന്നായ്
കാമിനിമാരുടെ വാഞ്ഛിതം പൂരിച്ചു
കാവുകൾതോറും വിളങ്ങിനിന്നാൻ.

## പൗണ്ഡ്രകവധം

ജംഭാരി കമ്പിട്ട രോഹിണീനന്ദനൻ
അമ്പാടിതന്നിലിരുന്ന കാലം
പൗണ്ഡ്രകനാകുന്ന മന്നവൻതന്നുടെ
ശൗണ്ഡത കാട്ടുവാൻ നാട്ടിലെങ്ങും
ദൂതനെച്ചെന്നങ്ങു യാത്രയാക്കീടിനാൻ
പൂതനവൈരിയെക്കാണ്മതിന്നായ്.
ദ്വാരകയാകിന്ന പൂരിലകംപുക്കു
പാരാതെ ചൊല്ലിനാൻ ദൂതനപ്പോൾ:
''ആണ്മ തിരണ്ടൊരു പൗണ്ഡ്രകൻചൊല്ലാലെ
കാണ്മതിനായിട്ടു വന്നതിപ്പോൾ.
ആയന്മാർവീട്ടിൽ കിടന്നു വളർന്നൊരു
നീയല്ലപോലിനി വാസുദേവൻ.
ഇന്നുതുടങ്ങിയിഞ്ഞാനായി വന്നതേ
മന്നിടമെങ്ങുമേ വാസുദേവൻ.
ശംഖുതുടങ്ങിയുള്ളായുധമെല്ലാമേ
നീങ്കൈയിൽ വേണ്ടുന്നതല്ലയിപ്പോൾ;
നിന്നുടെ ഭൂഷണമെല്ലാമേ കൊണ്ടന്നി—
ട്ടെന്നെയും കൂപ്പുക വാഴ്വോടും നീ.

*അന്ധതപൂണ്ടു മദിച്ചങ്ങു നിന്നുകൊ—
ണ്ടന്തകൻവീട്ടിന്നു പോകൊല്ലാതെ.''
പൂതനവൈരിതന്മുന്നൽനിന്നിങ്ങനെ
ദൂതനായ് വന്നവൻ ചൊന്നനേരം
ആസ്ഥാനംതന്നിലിരുന്നുള്ളോരെല്ലാരും
ആത്തുനിന്നേററം ചിരിച്ചാരപ്പോഴം.
പുഞ്ചിരിപൂണ്ടുള്ളോരഞ്ചനവർണ്ണനും
ചെഞ്ചമ്മേ ചൊല്ലിനാൻ ദൂതനോട്:
''അന്ധതപൂണ്ടു മദിച്ചിങ്ങു നിന്നുകൊ—
ണ്ടന്തകൻവീട്ടിന്നു പോണേനല്ലേ.
പാരാതെ വന്നങ്ങു പൗണ്ഡ്റകൻ ചൊല്ലിന
കാരിയമെല്ലാമേ സാധിച്ചുടൻ
ഭോരകതന്നിൽ വരുന്നതുമുണ്ടു ഞാൻ
നേരത്രേ ചൊന്നതു തേറിനാലും.''
ഇങ്ങനെ ചൊന്നുടൻ തേരിൽക്കരേറീട്ടു
മങ്ങാതെയുള്ളോരു സൂതനുമായ്
വാട്ടമകന്നോരു പൗണ്ഡ്റകന്തന്നുടെ
കോട്ടതൻ ചാരത്തു ചെന്നു പുക്കാൻ.
പൗരുഷമാണ്ടോരു പൗണ്ഡ്റകനന്നേരം
പൗരന്മാരോടു കലന്നു നന്നായ്
ഘോരമായുള്ളോരു സേനയുമായിട്ടു
പാരാതെ ചെന്നു പിണങ്ങുംനേരം
കാശീശനാകുന്ന മന്നവവീരനും
വാശിയുംപൂണ്ടു തുണപ്പതിന്നായ്
ചാലത്തുനിഞ്ഞൊരു പൗണ്ഡ്റകന്തന്നുടെ
ചാരത്തു പുകിനാൻ ചാപവുമായ്.
നേരിട്ടു നിന്നൊരു പൗണ്ഡ്റകന്തന്നോടു
വാരിജലോചനൻ ചൊന്നാനപ്പോഴം:
''ആയന്മാർവീട്ടിൽ വളന്നുമുലമായ്
ഞാനല്ലായ്ക്കോയല്ലൊ വാസുദേവൻ.
എങ്കൈയിൽനിന്നുള്ളോരായുധമെല്ലാമേ
ശങ്കകളഞ്ഞിതാ തന്നേനെങ്കിൽ.''
ഇങ്ങനെ ചൊല്ലി നല്ലമ്പുകളെല്ലാമേ
അങ്ങവന്മേനിയിൽത്തൂകിത്തൂകി
അന്ധതപൂണ്ടങ്ങു നില്ലാതെകണ്ടുടൻ
അന്തകങ്കോയിക്കലൊക്കിവച്ചാൻ.
വാശിയെപ്പൂണ്ടൊരു കാശീശനെന്നപ്പോഴം
കേശവന്തന്നോടങ്ങേശിനിന്നാൻ:

* അന്ധതകൊണ്ടു മദിച്ചു

അമ്പുകൾകൊണ്ടവൻതന്നുടെ കണ്ഠവും
അമ്പു കളഞ്ഞു മുറിച്ചു പിന്നെ
പേശലമായൊരു കാശിയിൽ വീഴ്ത്തിനാൻ
ഈശനായുള്ളൊരു കേശവൻതാൻ.
വാഴ്ത്തിനിന്നീടുന്ന വന്ദികൾതന്നുടെ
വാക്കുകൾ കേട്ടു തെളിഞ്ഞു നന്നായ്
ദ്വാരകതന്നിലകത്തങ്ങു പൂകിനാൻ
വീരതതന്നെയും പൂണ്ടു പിന്നെ.
കാശീശൻതന്നുടെ കാന്തമാരെന്നപ്പോൾ
പേശലമായുള്ളൊരാനനത്തെ
വീണതു കണ്ടിട്ടു ചാരത്തു ചെന്നിട്ടു
കേണുതുടങ്ങിനാർ വീണു തന്മേൽ.
മാനിയായ്നിന്നു മരിച്ചവൻതന്നുടെ
സൂനുവായുള്ള സുദക്ഷിണൻതാൻ
അച്ഛനെക്കൊന്നോനെക്കൊല്ലേണമെന്നുള്ളൊ-
രിച്ഛയും പൂണ്ടു പുറപ്പെട്ടവൻ
ഉൽക്കടമായ തപസ്സു തുടങ്ങിനാൻ
മുക്കണ്ണൻതന്നെയുമുള്ളിൽ നണ്ണി.
ചിത്തമഴിഞ്ഞൊരു മുക്കണ്ണനന്നേരം
പ്രത്യക്ഷനായിട്ടു ചോദിച്ചപ്പോൾ
അച്ഛനെക്കൊന്നുള്ളൊരച്യുതൻതന്നെയും
മെച്ചമേ കൊല്ലേണമെന്നു ചൊന്നാൻ:
എന്നതു കേട്ടൊരു ചന്ദ്രകലാധരൻ
ഏറിന ചിന്തയുംപൂണ്ടു ചൊന്നാൻ:
''ദക്ഷിണരായുള്ള ഭൂസുരന്മാരുമായ്
ദക്ഷിണകുണ്ഡത്തിലഗ്നിതന്നെ
പൂജിച്ചുനിന്നങ്ങു ഹോമം തുടങ്ങുക
യാജകന്മാരെല്ലാം ചൊന്നവണ്ണം.
ധീരനായിങ്ങനെയാചരിച്ചീടുമ്പോൾ
മാരണമായുള്ളൊരാഭിചാരം
ചണ്ഡനായുള്ളൊരു പാവകൻതാനപ്പോൾ
കുണ്ഡത്തിൽനിന്നു പുറപ്പെട്ടവൻ
നിന്നുടെ കാരിയമെല്ലാമേ സാധിക്കും
നിന്നോടു കൂടാതെ കണ്ടുകൊൾ നീ.''
മംഗലനായൊരു ഗംഗതൻകാമുകൻ
ഇങ്ങനെ ചൊല്ലി മറഞ്ഞനേരം
മാരണചുഞ്ചുക്കളായി വിളങ്ങിയു-
ള്ളാരണന്മാരുമാ യാദവരിൽ
അക്ഷണമങ്ങനെയാചരിച്ചീടിനാൻ
ദക്ഷിണനായ സുദക്ഷിണൻതാൻ.

ഘോരമായുള്ളൊരു മാരണമീങ്ങനെ
ധീരനായ് നിന്നവൻ ചെയ്യുന്നേരം
തീക്ഷ്ണമായുള്ളൊരു കുണ്ഡത്തിൽനിന്നുടൻ
തീപ്പൊരി പാരമെഴുത്തുടങ്ങി
ചാരത്തുനിന്നുള്ളൊരാരണന്മാരെല്ലാം
ദൂരത്തു പോയങ്ങു നിന്നനേരം
കുണ്ഡത്തിൽനിന്നങ്ങെഴുന്നതു കാണായി
ചണ്ഡിയെക്കാളതി ഭീഷണനായ്
മാരണദേവതയായിച്ചമഞ്ഞിട്ടു
ഘോരനായുള്ളൊരു വഹ്നിതന്നെ.
ചെമ്പിച്ചുനിന്നൊരു കേശവും മീശയും
വമ്പിച്ചുനിന്ന വളഞ്ഞെകിറും,
തീപ്പൊരി തൂകി മിഴിച്ചു ചുവന്നിട്ടു
തീക്ഷ്ണതപൂണ്ടുള്ള കണ്മിഴിയും.
കോട്ടങ്ങരമ്പുകരം പൊങ്ങിയെഴുന്നിട്ടു
*കോട്ടിയായുള്ളൊരു വന്മുഖവും,
ആണ്ടുനിന്നീടിനാനാരണർമുമ്പില-
ങ്ങാനയും കാതിലണിഞ്ഞു നേരേ
കണ്ടുള്ളോരെല്ലാരും കാതരന്മാരായി
മിണ്ടാതെ നോക്കി നടുങ്ങുംനേരം
പൂവെടിപോലെയെഴുന്നതു കാണായി
ഭൂതങ്ങളോരോന്നേ പിന്നെപ്പിന്നെ.
പാരം പൊരിഞ്ഞുള്ള കൊള്ളിയുമായിട്ടു
ഘോരമായുള്ളൊരു നോക്കുമായി
ദ്വാരക നോക്കി നടന്നതു കാണായി
മാരണദേവതയോടുംകൂടി.
ദ്വാരകതന്നുടെ ചാരത്തു ചെന്നൊരു
മാരണദേവത പാരമപ്പോൾ
എട്ടുദിക്കെങ്ങുമേ ഞെട്ടി നടുങ്ങുമാ-
റട്ടഹാസങ്ങളെയാചരിച്ചു.
ദ്വാരകവാസികളെന്നതു കേട്ടിട്ടു
പാരം വിറച്ചു നിലത്തു വീണാർ.
കേസരിതന്നുടെ നാദമെന്നിങ്ങനെ
കേവലം ചിന്തിച്ചു വാരണങ്ങൾ
കെട്ടറുനിന്നൊരു ശാലയിൽനിന്നുടൻ
ഓടിത്തുടങ്ങീതു പേടിയാലേ.
ബാലകന്മാരെല്ലാമമ്മമാർചാരത്തു
ചാലെപ്പോയ് ചെന്നു കരഞ്ഞു നിന്നാർ.

* ഗോഷ്ഠി

ബാലകന്മാരെയും പൂണ്ടങ്ങു നിന്നുള്ള
നീലവിലോചനമാരെല്ലാരും
വമ്പു കലർന്നുള്ള കാററിനെയേററുള്ള
രംഭകൾപോലെ ചമഞ്ഞുകൂടി.
കേൾക്കായതെന്തെന്നു ചൊല്ലിനിന്നെല്ലാരും
നോക്കിത്തുടങ്ങിന നേരത്തപ്പോൾ
മൂപ്പാരെ വെല്ലുവാൻ മുമ്മുനയായിട്ടു
കെല്പു കലർന്നോരു ശൂലവുമായ്
മാരണദേവത വന്നതു കാണായി;
ഘോരങ്ങളായുള്ള ഭൂതങ്ങളും.
ചാലെ വളർന്നോരു മേനിയിൽനിന്നെഴും
ജ്വാലകൾ മേന്മേലങ്ങെല്ലായാലെ
കൃത്യതൻ ചാരത്തെദ്ദാരുക്കളെല്ലാമേ
കത്തിയെഴുന്നതു കാണായപ്പോൾ.
പാരിച്ചുനിന്നുള്ള പാദങ്ങളേല്ക്കയാൽ
വാടിച്ചതായിതബ്ഭൂതലവും.
രമ്യമായ്നിന്നുള്ളോരംബരംതന്നിലു-
ള്ളംബുദജാലകമാല ചാലേ
തങ്ങി വലിച്ചു വരുന്നതു കാണായി
പൊങ്ങിയെഴുന്നുള്ള കേശങ്ങളിൽ
മാനുഷന്മാരെക്കടിച്ചങ്ങു തിന്കയാൽ
മാറിലേ ചാടുന്ന ചോരതന്നിൽ
നീന്തിയെഴുന്നു വരുന്നതു കാണായി
നീണ്ടുവളർന്നുള്ള മുണ്ഡമാല.
വ്യോമത്തിൽച്ചേരുന്ന യാനങ്ങളെല്ലാമേ
ശൂലത്തിന്മേലായി കാണായപ്പോൾ
ഉജ്ജ്വലിച്ചീടുന്നൊരാനനമാണ്ടുള്ള
ഗർജ്ജിതനാദത്തെക്കേൾക്കുംനേരം
നേരേ നടുങ്ങി നിലത്തങ്ങു വീഴാതോർ
ആരുമേയില്ലയിപ്പാരിലെങ്ങും;
നേരററ മാരണദേവതതന്നുടെ
ഘോരത ചൊൽവാനമവ്വണ്ണമേ.
അന്തകനുള്ളവും കാണുന്നതാകിലോ
വെന്തു നീറീടുമപ്പേടിതന്നാൽ.
ഇങ്ങനെയുള്ളോരു മാരണദേവത
പൊങ്ങിയെഴുന്നു വരുന്നനേരം
കണ്ടുള്ളോരെല്ലാരും കാതരന്മാരായി
മണ്ടിത്തുടങ്ങിനാരങ്ങുമിങ്ങും.
കല്പാന്തപാവകന്താനിതെന്നിങ്ങനെ
കല്പിച്ചു നിന്നു കടുക്കനെപ്പോയ്

ചൂത്തുപൊരുന്നൊരു മാധവൻചാരത്തു
കാതരന്മാരായിച്ചെന്നു ചൊന്നാർ:
''ഘോരനായുള്ളൊരു വഹ്നിതാൻ വന്നിതാ
നീറായിപ്പോകുന്നു ഞങ്ങളയ്യോ!
പാലിച്ചുകൊള്ളണം പാരാതെയെങ്ങളെ-
പ്പാവകൻവായിൽനിന്നായവണ്ണം.''
വൃഷ്ണികൾക്കുള്ളൊരു ദീനത്തെക്കണ്ടിട്ടു
കൃഷ്ണനായുള്ളൊരു വിഷ്ണുവപ്പോൾ
ചാരത്തു നിന്നൊരു ചക്രത്തെയന്നേരം
പാരിച്ചു നോക്കിനാനൊന്നു നന്നായ്.
ചൂത്തു തുടങ്ങിനാൻ പിന്നെയുമങ്ങനെ
ചേതം വരുത്താതെ ലീലയേത്തും
അംബുജലോചനൻകണ്മുന തന്നുടെ
നിർമ്മലമേനിയിലേററ നേരം
കല്പാന്തപാവകന്തന്നെയും വെല്പവാൻ
കെല്പു കലർന്ന സുദർശനന്താൻ
കത്തിത്തുടങ്ങീതു പത്തനം നെയ്യോണ്ടു
സിക്തമായുള്ളൊരു തീകണക്കെ.
ദിഗ്ഗജകണ്ണുവും ജർജ്ജരമാംവണ്ണം
ഗർജ്ജിച്ചുനിന്നു നിവിന്നു പിന്നെ
മാരണദേവതതന്നുടെ മേനിയിൽ
ഘോരമായ് നോക്കിനാനൊന്നു നേരേ.
*ഉന്മദനായ സുദർശനന്തന്നുടെ
കണ്മുന തന്മെയ്യിലേററനേരം
നേരിട്ടു ചെന്നൊരു മാരണദേവത
പാരം നടുങ്ങി മടങ്ങീതപ്പോൾ
വ്യാധന്മാരെയുള്ള ബാണങ്ങളേല്ക്കയാൽ
ആതങ്കം പൂണ്ടൊരു സിംഹംപോലെ.
പർജ്ജന്യനാദത്തെത്തർജ്ജിച്ചു നിന്നൊരു
ഗർജ്ജനം കേട്ടുള്ള ഭൂതങ്ങളും
ഓടിത്തുടങ്ങീതു കേസരിനാദം കേ-
ട്ടീടുന്നൊരേണങ്ങളെന്നപോലെ.
ഓടിയണഞ്ഞു പിണങ്ങിനാനെന്നപ്പോൾ
ചൂടു പൊഴിഞ്ഞു സുദർശനന്താൻ.
ചാലെത്തുടർന്ന സുദർശനന്തന്നുടെ
ജ്വാലകൾ മേനിയിലേല്ക്കയാലെ
വെന്തുതുടങ്ങിന മാരണദേവത
വേഗത്തിലോടികരഞ്ഞു തിണ്ണം.

* ഉന്നതമായ

അക്ഷണം ചെന്നങ്ങു ദക്ഷിണനായ സു—
ദക്ഷിണന്തന്നെയരിഞ്ഞു നേരെ;
കുക്ഷി പിളർന്നിട്ടു നൽക്കുടൽമാലയും
ഭക്ഷിച്ചുനിന്നു ദഹിച്ചു പിന്നെ
ചാരത്തു നിന്നു ചടങ്ങുകളോതിയു—
ള്ളാരണന്മാരെയുമവ്വണ്ണമേ
ആരണന്മാരെ വധിച്ചുള്ള പാപത്തെ
വേരറപ്പോക്കുവാനെന്നപോലെ
മണ്ടിയണഞ്ഞങ്ങു പണ്ടു താനുണ്ടായ
കുണ്ഡത്തിൽ ചാടിയടങ്ങിനിന്നു.
"നിന്നോടുകൂടാതെ കണ്ടുകൊൾ നീ"യെന്നു
തന്നോടു ചൊന്നതു ചിന്തിയാതെ
കോപിച്ചുനിന്നവനിങ്ങനെ ചെയ്കയാൽ
ആപത്തായ്‌വന്നു തനിക്കുതന്നെ—
സജ്ജനത്തോടു പിണങ്ങിനിന്നീടിനാൽ
ദുർജ്ജനമങ്ങനെ വന്നു ഞായം.
പിന്നാലെ പാഞ്ഞ സുദർശനന്താനപ്പോൾ
മന്നവന്തന്നുടെ കോട്ടയെല്ലാം
ചുട്ടങ്ങു പൊട്ടിച്ചു പെട്ടെന്നു പോന്നിട്ടു
തുഷ്ടനായ് പൂകിനാൻ ദ്വാരകയിൽ.

## സാംബോദ്വാഹം

മാനികൾമൗലിയാം ഭൗമനായുള്ളൊരു
ദാനവവീരനു പണ്ടു പണ്ടേ
ചങ്ങാതിയായൊരു വാനരവീരന്താൻ
മങ്ങാതെനിന്നു വെറുപ്പിക്കയാൽ
രോഷിതനായിട്ടു കൊന്നങ്ങു വീഴ്ത്തിന
രോഹിണീനന്ദനനോടുംകൂടി
വാരിജലോചനൻ ദ്വാരകതന്നിലേ
വാരുററു നിന്നു വസിച്ചകാലം
ദൃപ്തനായുള്ള സുയോധനന്തന്നുടെ
പുത്രിയായുള്ളൊരു കന്യകയ്ക്കു
കാന്തനേ നണ്ണി സ്വയംവരമുണ്ടായി
കാന്തമായുള്ളൊരു കോട്ടതന്നിൽ.
എന്നതു കേട്ടുള്ള മന്നവരെല്ലാരും
ചെന്നുതുടങ്ങിനാർ ചെവ്വിനോടെ.

ചാലച്ചമഞ്ഞുള്ള ചങ്ങാതിമാരുമായ്
ഓലക്കമൊണ്ടു നടന്നു മെല്ലെ
മണ്ഡിതയായൊരു കന്യകതാനുമ-
മ്മണ്ഡപംതന്നിലിരുന്ന നേരം
സാംബനായുള്ള കുമാരനുമെന്നതു
കാണ്മതിന്നായിട്ടു ചെന്നാനപ്പോൾ.
സാംബനെക്കണ്ടൊരു കന്യകതന്നുടെ
ചാമ്പി മയങ്ങിന കൺമുനതാൻ
പാരം നടന്നങ്ങു ചെന്നുതുടങ്ങീതു
വാരിജം കണ്ടുള്ള വണ്ടുപോലെ.
കന്യകതന്നുടെ കൺമുന ചെന്നിട്ടു
തന്നോടു ചൊൽകയാലെന്നപോലെ
സാംബന്റെ കണ്ണുമക്കന്യകതന്നിലേ
മേന്മേലേ ചെന്നു തുടങ്ങീതപ്പോൾ.
മംഗലമാരായ ചങ്ങാതിമാരെല്ലാം
തങ്ങളിൽ നോക്കിനാരെന്നനേരം.
ബാലികതന്നുടെ ലോചനമാലിക
ചാലേ വലിക്കയാലെന്നപോലെ
പാരമണഞ്ഞവൾതന്നെയും തന്നുടെ
തേരിലങ്ങാക്കിനാൻ ഭാഗ്യവാന്താൻ.
കണ്ടുനിന്നീടുന്ന കൗരവന്മാരെല്ലാം
മണ്ടിയണഞ്ഞു ചുഴന്നു പിന്നെ
കോപിച്ചുനിന്നു പറഞ്ഞുതുടങ്ങിനാർ
വേപിച്ചുനിന്നൊരു മെയ്യുമായി:
"ചേരാതെയിന്നിതിൽ വന്നുള്ളോരാരാലും
വാരിജലോചനതന്നെയിപ്പോൾ
കൊണ്ടങ്ങു പോകുന്നോരെങ്കിൽ നാമെല്ലാരും
മണ്ടിയണഞ്ഞു പിണഞ്ഞവനേ
കൊന്നങ്ങു വീഴ്ത്തുക വന്നുള്ളോർ കാണുമാ-
റെന്നങ്ങു നണ്ണിയുറച്ചു നന്നായ്
കാത്തുനിന്നീടുന്ന നമ്മെയുമത്തുമേ
കാണിയും കൊള്ളാതെയുള്ളിലിപ്പോൾ
കന്യകതന്നെയും കൊണ്ടങ്ങു പോയതി-
ക്കണ്ണിന്നു പോരാത ബാലനല്ലോ
കേസരിതന്നുടെ പൈതലെപ്പൂണ്ടിട്ടു
കേഴതാൻ കൊണ്ടങ്ങു മണ്ടുംപോലെ.
എന്നാൽ നാമിന്നിവന്തന്നെയും ബന്ധിച്ചു
വന്നുള്ള മന്നവർ കൺമുമ്പിലേ.
കൃഷ്ണനുമായ് വന്നു വൃഷ്ണികളെല്ലാരും
ഉഷ്ണിച്ചുകൂടുന്നോരെങ്കിലിപ്പോൾ

ബാണങ്ങൾക്കുള്ളൊരു മൂർച്ചകൾക്കേതുമേ
ബാധയോയില്ലല്ലൊയിന്നമുക്കു.''
''ഇങ്ങനെ ചൊല്ലിന കൗരവവീരന്മാർ
സംഗരത്തിന്നു മുതിർന്നനേരം
ആണ്മ കലർന്നൊരു സാംബനാം വീരനും
ചാൺപദം നീങ്ങാതെ നിന്നു നന്നായ്
ബാണങ്ങൾകൊണ്ടു തൊഴിച്ചുതുടങ്ങിനാൻ
ബാലകനല്ലെന്നു തോന്നുംവണ്ണം.
ചാരത്തുനിന്നുള്ള കൗരവന്മാരെല്ലാം
ദൂരത്തു നീങ്ങി നടുങ്ങി നിന്നാർ.
ആർത്തന്മാരായിട്ടു വീർത്തുതുടങ്ങിനാർ,
ഓർത്തുനിന്നങ്ങു നുറുങ്ങുനേരം.
വഞ്ചനംകൂടാതെ ബന്ധിച്ചുകൊള്ളുവാൻ
ചെഞ്ചെമ്മെയാവതല്ലെന്നു ചൊല്ലി
നേരിട്ടു നിന്നൊരു വീരനും താനുമായ്
നേരൊത്തു നിന്നു പൊരുന്ന നേരം
പിന്നാലെ ചെന്നവൻ വിൽ മുറിച്ചീടിനാൻ
ഉന്നതനായൊരു കർണ്ണനപ്പോൾ,
വിൽ മുറിഞ്ഞീടിന യാദവബാലകൻ
പൽ പറിഞ്ഞീടിന പാമ്പുപോലെ
ആർത്തനായ് വന്നതു കണ്ടൊരു വീരന്മാർ
ആർത്തു കൊണ്ടേറ്റമണഞ്ഞു നേരേ
കാട്ടിലകംപുക്കു കാട്ടാളർ വേട്ടയിൽ
കാട്ടാനപ്പൈതലെയെന്നപോലെ
പെട്ടെന്നു ചെന്നു പിടിച്ചങ്ങു ബന്ധിച്ചു
തുഷ്ടരായ്മന്ദിരംതന്നിൽ പുക്കാർ.
മന്ത്രങ്ങൾകൊണ്ടു നിരുദ്ധനായ്പ്പോകയാൽ
അന്ധനായുള്ളൊരു ഭോഗിപോലെ
കൗരവമന്ദിരംതന്നിൽ നിന്നീടിനാൻ
വീരനായുള്ളൊരു സാംബനപ്പോൾ.
കണ്ടങ്ങു നിന്നൊരു നാരദമാമുനി
മണ്ടിനാൻ ദ്വാരകനോക്കിയപ്പോൾ.
കൊണ്ടൽനേർവ്വർണ്ണന്റെ ചാരത്തു ചെന്നുനി-
ന്നുണ്ടായ വേലയെച്ചാലെച്ചൊന്നാൻ:
''മാനികളായുള്ള കൗരവന്മാരുടെ
മന്ദിരംതന്നിൽനിന്നിന്നു വന്നു.
ഗൗരവംപൂണ്ടുള്ള കൗരവന്മാരത്രെ
വീരന്മാരായതിപ്പാരിലിപ്പോൾ;
വീരത വേറായ യാദവന്മാരിപ്പോൾ
നാരിമാരെന്നതും വന്നുകൂടി

അന്നന്ന കണ്ടോർ പിടിച്ചങ്ങു കെട്ടുവാൻ
ആളായിവന്നതുകൊണ്ടു നേരേ.
ബാണന്റെ മന്ദിരംതന്നിൽ മുടങ്ങിനാൻ
നാണവും കൈവിട്ടു പണ്ടൊരുത്തൻ.
കൗരവമന്ദിരംതന്നിലിന്നിന്നുടെ
ഔരസനായുള്ള സാംബനിപ്പോൾ.
മറ്റൊരു യാദവന്മറ്റൊരു ദേശത്തു
കെട്ടുപെട്ടാനെന്നു നാളെക്കേൾക്കാം.
കൺ ചുവത്തീടുന്നതെന്തിനിങ്ങെല്ലാരും
കാണിയും കൊള്ളാതക്കൗരവന്മാർ.
കാലത്തേ ചെന്നിനിക്കേഴയും നല്കീട്ടു
ബാലകന്തന്നെയുമ്മീണ്ടുകൊൾവിൻ.''
നാരദനിങ്ങനെ ചൊന്നൊരു നേരത്തു
വീരന്മാരായുള്ള യാദവന്മാർ
ഭേരിയും താഡിച്ചു തേരിൽക്കരേറിനാർ
നേരററുനിന്നൊരു സേനയുമായ്.
സന്നാഹം കണ്ടൊരു നാരദനുള്ളത്തിൽ
സന്തോഷം പൊങ്ങത്തുടങ്ങീതപ്പോൾ.
കാർവ്വർണ്ണന്തന്നുടെ ചൊല്ലിനാലെല്ലാരും
പോവതിന്നായിത്തുടങ്ങുംനേരം
കൗരവന്മാർക്കിന്നു യാദവന്മാരോടു
വൈരമുണ്ടാകൊല്ലായെന്നു നണ്ണി.
വേഗത്തിൽ ചെല്ലുന്ന രോഹിണീനന്ദനൻ
'വേണ്ടാ'യെന്നിങ്ങനെ ചൊന്നാനപ്പോൾ
''ഞാനങ്ങു ചെന്നിട്ടു ബാലകന്തന്നെയും
മാനിച്ചുകൊണ്ടിങ്ങു പോന്നുകൊൾവൻ.
പൊങ്ങിയെഴുന്നൊരു കോപവും കൈവിട്ടു
നിങ്ങളിങ്ങെല്ലാരും നില്ലേ വേണ്ടു.''
എന്നതു കേട്ടൊരു നാരദനന്നേരം
കണ്ണേറിഞ്ഞീടിനാനെല്ലാരോടും:
''ലാംഗലിതന്നുടെ ശിഷ്യനായുള്ളോനെ—
ത്താങ്ങുവാനായിപ്പറഞ്ഞതെല്ലാം
പട്ടാങ്ങെന്നിങ്ങനെ തേറി നിന്നിന്നിങ്ങൾ
പെട്ടരായ്പോകൊല്ലാ''യെന്നിങ്ങനെ.
സീരിതാനിങ്ങനെ ചൊന്നതു കേട്ടപ്പോൾ
വീരന്മാരായുള്ള യാദവന്മാർ
പൊങ്ങിയെഴുന്നൊരു കോപവും പൂണ്ടുടൻ
തങ്ങളിൽ നോക്കി മെരിണ്ടു നിന്നാർ,
പോവാന്തുനിഞ്ഞുള്ള വാരണവീരന്മാർ,
പാവാണന്റെ ചൊൽ കേട്ടു നിന്നപോലെ

മാധവന്തന്നുടെയാനനം കണ്ടുടൻ
മാഴ്കീ മയങ്ങി മടങ്ങി നിന്നാർ.
കേടററുനിന്നൊരു നാരദന്നാനനം
വാടിച്ചമഞ്ഞു തുടങ്ങീതപ്പോൾ
ആരുണ്യം വേറായ കാർവ്വർണ്ണന്തന്നുടെ
ആനനം പിന്നെയും നോക്കി നോക്കി
കാലുഷ്യം പൂണ്ടുള്ളൊരുള്ളവുമായിട്ടു
ചാലത്തലയും ചൊറിഞ്ഞു നിന്നാൻ.
വീരനായുള്ളൊരു സീരിതാനെന്നപ്പോൾ
പാരാതെ നേരററ തേരിലേറി
ധന്യമായുള്ളൊരു കൗരവമന്ദിരം—
തന്നുടെ ചാരത്തു ചെന്ന നേരം
സീരിയേ വന്നതു കേട്ടൊരു നേരത്തു
വീരന്മാരായുള്ള കൗരവന്മാർ
പൊങ്ങിയെഴുന്നൊരു ഘോഷവും പൂണ്ടുടൻ
മംഗലപാണികളായിച്ചെന്നാർ.
ആതിഥ്യമായുള്ള വേലയെച്ചെയ്തു നി—
ന്നാദരമോടങ്ങിരുന്ന പിന്നെ
വേഴ്ചയിൽനിന്നുള്ള വാർത്തകളോരോന്നേ
കാഴ്ചയായ് തങ്ങളിലോതിയോതി
കൗരവന്മാരോടു ചൊല്ലിനിന്നീടിനാൻ
വീരനായുള്ളൊരു സീരി നേരേ:
''ഉഗ്രനായ് നിന്നുള്ളൊരുഗ്രസേനന്തന്റെ
അഗ്ര്യയായ് നിന്നുള്ളൊരാജ്ഞയാലേ
കാണ്മതിനായിട്ടു വന്നിതു ഞാനിപ്പോൾ
കാമിച്ചു നമ്മിലേ വേഴ്ചയെല്ലാം.
ബാലനായുള്ളൊരു സാംബനെയിന്നിങ്ങൾ
ചാലച്ചുഴന്നു ചതിച്ചെല്ലാരും
ബന്ധിച്ചുനിന്നതു ചിന്തിച്ചുകാണുമ്പോൾ
അന്ധതയെന്നതേ വന്നുകൂടൂ.
ശക്തന്മാരായുള്ള യാദവന്മാരിങ്ങു
സത്വരം പോന്നു വരുംമുന്നമേ
ബാലകന്തന്നെയും പാരാതെ നല്കുവിൻ
ബാലികതന്നോടുംകൂടി നേരേ.
ദുശ്ശമനായൊരു കണ്ണന്റെ ചൊൽ കേട്ടു
കശ്മലമാനസരായി നിങ്ങൾ
അന്ധകനാഥന്റെയാജ്ഞയെ ലംഘിച്ചി—
ട്ടന്ധരായ്പ്പോകായ്‌വിൻ വീരന്മാരേ!''
രോഹിണീനന്ദനൻ ചൊന്നതു കേട്ടിട്ടു
രോഷത്തെപ്പൂണ്ടുള്ള കൗരവന്മാർ.

കണ്ണും ചുവത്തിപ്പറഞ്ഞുതുടങ്ങിനാർ
[1]കണ്ണനുണ്ടെന്നുള്ള വൻപിനാലേ:
''ആഭാസരായുള്ള വൃഷ്ണികളായല്ലൊ
ആജ്ഞ നടത്തുന്നതിന്നു പാരിൽ;
നാമിനിയെല്ലാരും ദാസരായ് നിന്നവർ
നാവിന്മേൽ നീരാകയെന്നേ വേണ്ടു;
പാദുകം ചെന്നു ശിരസ്സിങ്കലാമ്മാറു
പാഞ്ഞുകരേറുന്ന കാലമിപ്പോൾ;
ചാലേ നിറന്ന കിരീടങ്ങളെല്ലാം പോയ്
കാലോടു ചേരുകയെന്നുവന്നു.
മന്നവന്മാർക്കെല്ലാരാസനം കൂടാതെ
ഖിന്നരാമ്പോളുമിന്നീചന്മാരേ
വാഴ്ത്തി നാം നിന്നതുകൊണ്ടല്ലീ നമ്മോടു
വാർത്തകളിങ്ങനെ ചൊല്ലാകുന്നു.
മറ്റൊരു ദൂതൻ വന്നിങ്ങനെ ചൊന്നാകിൽ
മറ്റൊന്നായ്‌വന്നീതുമിന്നുതന്നെ.
വമ്പിഴയാകിലുമൊന്നു പൊറുക്കേണം.
അമ്പു പൊഴിഞ്ഞോരോടെന്നുണ്ടല്ലൊ.
കെട്ടുപെട്ടീടുന്ന സാംബനേയെന്നുമേ
ഒട്ടുമയയ്ക്കുന്നതില്ല ചൊല്ലാം.
[2]അന്ധകനാഥന്റെയാജ്ഞതാൻ വേണമി—
ബ്ബന്ധനം തീർത്തിനിക്കൊണ്ടുപോവാൻ.''
വാഴ്ചകളല്ലാത വാർത്തകളിങ്ങനെ
കാഴ്ചയായ് കേൾപ്പിച്ചു കൗരവന്മാർ
മന്ദിരംതന്നിലകത്തങ്ങു പൂകിനാർ—
മന്ദന്മാർക്കിങ്ങനെ തോന്നി ഞായം.
സമ്മതം കൂടാതെ വാർത്തകളോരോന്നേ
ഉന്മുകംപോലെ തൻകണ്ണങ്ങളിൽ
കൊണ്ടുകൊണ്ടീടുന്ന ലാംഗലധാരിക്കു
കോപമെഴുന്നു തുടങ്ങീതപ്പോൾ.
ദുഷ്ടന്മാരെല്ലാരും നീങ്ങിന നേരത്തു
പെട്ടെന്നെഴുന്നേറ്റു നിന്നാനപ്പോൾ
വാരണവീരന്റെ നാദത്തെക്കേട്ടൊരു
കേസരിവീരന്താനെന്നപോലെ.
ചാരത്തുനിന്നുള്ള വീരന്മാർ കേൾക്കവേ
ചാപലം കൈവിട്ടു ചൊന്നാനപ്പോൾ:
''എന്നോടുതന്നേ വെറുക്കയേ വേണ്ടു ഞാൻ
എന്നുടെ ദോഷത്വം ചിന്തിക്കുമ്പോൾ;

---

1. കണ്ണനുള്ളൊരു
2. അന്തകനാഥന്റെ

അങ്ങുള്ളോരാക്കമേ ചേരാതെയല്ലൊ ഞാൻ
ഇങ്ങുള്ള ലോകരിൽ ചേൎച്ച പുക്കു;
വൃഷ്ണികളാക്കമേ ചേൎന്നീതില്ലേതുമേ
കൃഷ്ണനമുള്ളത്തിലവ്വണ്ണമേ.
ആക്കമേ ചേരാതെ ഞാനിങ്ങു പോന്നതു
പാൎക്കുന്നതാകിൽ പിഴച്ചില്ലൊട്ടും;
ഗൎവ്വിതരായുള്ള കൗരവന്മാരുടെ
ദുൎവ്വചനങ്ങളെക്കേൾക്കായല്ലൊ.
പണ്ടെന്നും കേളാത വാൎത്തയെക്കേട്ടപ്പോൾ
[1]പണ്ടുള്ള വേലയെച്ചെയ്യണം ഞാൻ.
ഗൎവ്വിതന്മാരായ കൗരവന്മാരിനി-
യുൎവ്വിയിലില്ലാതെയാക്കവേണം.
മംഗലംവേറായ മന്ദിരമിന്നുടൻ
ഗംഗയിലാക്കുന്നതുണ്ടു നേരെ.''
എന്നങ്ങു ചൊല്ലിന രോഹിണീനന്ദനൻ
ഏറിയിരുന്നൊരു കോപത്താലെ
[2]സീരംകൊണ്ടങ്ങു വലിച്ചുതുടങ്ങിനാൻ
കൗരവമന്ദിരംതന്നെയപ്പോൾ.
വാരുററു നിന്നൊരു സീരംകൊണ്ടങ്ങവൻ
പാരിച്ചു നിന്നു വലിച്ചനേരം
ഞെട്ടി ഞെരിഞ്ഞു തിരിഞ്ഞു ചരിഞ്ഞുതേ
[3]ദുഷ്ടന്മാർ മേവുന്ന മന്ദിരംതാൻ.
മന്ദിരംതന്നിലേ മാലോകരെല്ലാരും
മന്നിടംതന്നിലും വീണാരപ്പോൾ
കാലും പൊളിഞ്ഞിതക്കൈയും പൊളിഞ്ഞിതു
കാളെന്നു കൂട്ടിനാർ ബാലന്മാരും
ഫാലത്തിലാമ്മാറു ചോരയും തൂകി നി-
ന്നാലസ്യമായി ചിലൎക്കു പിന്നെ.
ആനകളെല്ലാമേ ചാലെ മറിഞ്ഞുപോയ്
ദീനങ്ങളായിക്കരഞ്ഞു തിണ്ണം;
ആജിയിലേതുമേ തോലിയെക്കാലാത-
വാജികൾരാശിയുമവ്വണ്ണമേ.
മാടങ്ങളെല്ലാം പൊളിഞ്ഞു ഞെരിഞ്ഞിട്ടു
മാലോകർമേനിയിൽ വീണുതപ്പോൾ;
ചിത്രങ്ങൾകൊണ്ടു വിളങ്ങിനിന്നീടുന്ന
ഭിത്തികളും പിന്നെയവ്വണ്ണമേ.

1. പണ്ടില്ലാവേല
2. സീരംകൊണ്ടേന്നി
3. കഷ്ടന്മാർ

വീരനായുള്ളൊരു സാംബനേ വഞ്ചിച്ച
വിൽ മുറിച്ചീടിന പാണികൾക്കം.
പുണ്ണിനെപ്പൂണ്ടപ്പോൾ നിന്നുകൊണ്ടീടിനാൻ
കണ്ണന്താനെന്നതു ഭാവിയാതെ.
ധന്യനായുള്ള സുയോധനൻതാനപ്പോൾ
ചെമ്മേയിരുന്നൊരു പീഠത്തിന്മേൽ
യാദവന്മാരുടെ ദൂഷണമോരോന്നേ
ആദരവോടു പറഞ്ഞു മേന്മേൽ
ധൃഷ്ടനായീടുമ്പൊളല്ലൊയിമ്മന്ദിരം
ഞെട്ടി ഞെരിഞ്ഞതു പെട്ടെന്നപ്പോൾ
പീഠത്തിന്മേൽനിന്നു താണതു കാണായി
പീഡകൾ മേനിയിൽ മേവുംവണ്ണം.
''കണ്ണാ!'' എന്നിങ്ങനെ തിണ്ണം കരഞ്ഞുടൻ
കണ്ണുനീർ തൂകിനാൻ നോകയാലേ.
അപ്പൊഴുതേയങ്ങെഴുന്നേററുകൊള്ളുവാൻ
കെല്പില്ലയായ്ക്കയാൽ ഭൂതലത്തിൽ
*ആന്ധ്യമിയന്നുടൻ ഭ്രാന്തരെപ്പോലെയായ്
നീന്തിത്തുടങ്ങിനാൻ താന്തനായി.
ദന്തങ്ങളെല്ലാമേയെണ്ണുന്നുതാകിലോ
പന്തിയിലൊവ്വാതെ വന്നുകൂടും.
താഴാതെ പോരുന്ന കൗരവവീരരിൽ
വീഴാതെയാരുമില്ലെന്നുവേണ്ട
സാംബനേ വഞ്ചിച്ചുനിന്നുള്ളോരെല്ലാർക്കും
കാണ്മാറു ലാഞ്ഛനം മെയ്യിൽപ്പൊങ്ങി.
കണ്ടങ്ങു നിന്നൊരു നാരദന്നുള്ളത്തിൽ
ഉണ്ടായ വേദന മണ്ടീതപ്പോൾ.
''വല്ലാതെയെല്ലാരും നില്ലാതെ ചെല്ലുവിൻ
കല്യനായുള്ളൊരു രാമന്മുമ്പിൽ.
ആപത്തു പോന്നിന്നും വന്നതിന്മുമ്പിലേ
കാൽപിടിച്ചീടുവിൻ പാപികളേ!''
എന്നങ്ങു ചൊല്ലിക്കരഞ്ഞുതുടങ്ങിനാർ
മന്ദിരംതന്നിലേ മാതരെല്ലാം.
വീരന്മാരെല്ലാരുമെന്നതു കേട്ടപ്പോൾ
പാരാതെ ചെന്നങ്ങു സാംബന്തന്നെ
ബന്ധനത്തോടുടൻ വേറിടുത്തങ്ങനെ
സുന്ദരിതന്നെയും തേരിലാക്കി
ഏററം വിറച്ചൊരു മെയ്യുമായന്നേരം
ചീററം തിരണ്ടൊരു രാമന്മുമ്പിൽ

* ആയമിയന്നുടൻ

പെട്ടെന്നു ചെന്നങ്ങു കാൽ പിടിച്ചീടിനാർ—
മുട്ടുപെട്ടീടിനാലെന്നു ഞായം.
വല്ലാതെനിന്നുള്ളൊരെങ്ങളിലുള്ളൊരു
വല്ലായ്മയെല്ലാം പൊറുത്തു മേന്മേൽ
വമ്പു കളഞ്ഞു തെളിഞ്ഞു നില്ക്കേണമേ
അമ്പുപൊഴിഞ്ഞിനിത്തമ്പുരാനേ!''
ഇങ്ങനെ യാചിച്ചു കൗരവവീരന്മാർ
മംഗലനായൊരു സാംബനേയും
കന്യകതന്നെയും നല്കിനിന്നീടിനാർ
ധന്യനായുള്ളൊരു രാമൻകൈയിൽ.
ചാരത്തു ചെന്നൊരു സാംബനെക്കണ്ടപ്പോൾ
സീരിതൻമാനസം ശീതമായി
ആതപംപൂണ്ടുള്ള ഭൂതലമെല്ലാമേ
*വാർതിങ്കൾ വന്നപ്പോഴെന്നപോലെ.
തുഷ്ടനായുള്ള സുയോധനന്താനപ്പോൾ
ഇഷ്ടമായുള്ള ധനങ്ങളേററം
സത്വരം കൊണ്ടന്നു നല്കിനിന്നീടിനാൻ
പുത്രിയിലൻപിനോരൻപുതന്നാൽ.
കൈക്കൊണ്ടുനിന്നദ്ധനത്തെയുമെല്ലാമേ
ചക്രധരാഗ്രജനെന്നനേരം
പാരാതെ പോയങ്ങു നേരററു നിന്നെഴും
ദ്വാരകതന്നിലകത്തു പുക്കാൻ.
സാംബനെത്തന്നെയും കന്യകതന്നെയും
കാണ്മതിനായിക്കൊതിച്ചു മേന്മേൽ
വന്നുവന്നീടുന്ന ലോകരെക്കൊണ്ടുടൻ
മന്ദിരമെങ്ങും നിറഞ്ഞുകൂടി.
വേളിയിലാളുന്ന കേളികൾകൊണ്ടെങ്ങും
മേളമിയന്നു കളിച്ചു പിന്നെ
തള്ളിയെഴുന്നൊരു മോദംപൂണ്ടെല്ലാരും
ഉള്ളം തെളിഞ്ഞു വിളങ്ങിനിന്നാർ.

## നാരദപരീക്ഷ

മായതന്മായത്താൽ മാനുഷനായൊരു
മാധവൻതന്നുടെ മന്ദിരത്തിൽ
മാലോകർക്കുണ്ടായ മാലെല്ലാം തീർത്തിട്ടു
മാനിനിമാരുമായ്മേവുംകാലം.

* വാർതിങ്കളേററപ്പോൾ

നാരദമാമുനി നണ്ണിനിന്നീടിനാൻ
വാരിജലോചനൻവൈഭവത്തെ:
““എണ്ണിരണ്ടായിരം ഭാര്യമാരുണ്ടല്ലൊ.
‘എന്നെ നീ പുണരേണ’മെന്നും ചൊല്ലി.
എണ്ണമററീടുന്ന മന്ദിരംതോറുമി-
ക്കണ്ണന്താനെങ്ങനെ പാഞ്ഞുകൊള്ളൂ?
ചിന്തിച്ചതോറുമിന്നെഞ്ചകംതന്നിലി-
ന്നന്ധതയെന്നിയേ കണ്ടതില്ലേ.
സുന്ദരിമാരുടെ മന്ദിരംതോറുമി-
ന്നിന്നിവനെങ്ങനെ നിന്നു ഞായം,
എന്നതു കാണേണം.” എന്നങ്ങു ചിന്തിച്ചു
ചെന്നു തുടങ്ങിനാൻ ദ്വാരകയിൽ
മുമ്പിനാൽ കണ്ടൊരു മന്ദിരംതന്നില-
ങ്ങമ്പോടു പുക്കിനാനാദരവിൽ.
കേടററു നിന്നുള്ള വേദങ്ങൾതന്നുള്ളിൽ
ഗൂഢനായ്മേവുന്ന ദേവന്തന്നെ
തിണ്ണമണഞ്ഞുടൻ പുണ്യമിയന്നുള്ള
കണ്ണിണതന്നിലങ്ങാക്കിക്കൊണ്ടാൻ;
ചാമരംകൊണ്ടങ്ങു വീശി തുടങ്ങിന
കാമിനിതന്നെയുമവ്വണ്ണമേ.
നാരദൻ വന്നതു കണ്ടൊരു നേരത്തു
വാരിജലോചനൻ പാരാതെതാൻ
ആസനമുമ്പായ സാധനം നല്കിനി-
ന്നാദരിച്ചീടിനാനായവണ്ണം.
മാനിതനായൊരു മാമുനിതാനപ്പോൾ
മാധവഞ്ചോർത്തു നിന്നുപിന്നെ
മറെറാരു മന്ദിരംതന്നിലകം പുക്കാൻ
വററാതെനിന്നൊരു കൗതുകത്താൽ.
മാധവനന്നൽ തന്മാനിനി താനുമായ്
ചൂതു പൊരുന്നതു കാണായ്വപ്പോൾ.
മാമുനി വന്നതു കണ്ടൊരു മാധവൻ
മാനിച്ചുനിന്നു മതിക്കുംവണ്ണം
മുന്നമേ വന്നതോയെന്നങ്ങു ചോദിച്ചാൻ
മുന്നം താൻ കണ്ടീലയെന്നപോലെ.
എന്നതു കേട്ടൊരു നാരദമാമുനി
ഏതുമേ മിണ്ടാതെ നിന്നു പിന്നെ
വേഗത്തിൽ പോയങ്ങു ചാരത്തു നിന്നൊരു
ഗേഹത്തിൽ പുക്കിനാനാകുലനായ്.
ബാലകന്മാരെത്തന്മാറിലങ്ങാക്കീട്ടു
ലാളിച്ചുനിന്നതു കാണായ്വപ്പോൾ.

പെട്ടെന്നെഴുന്നേററു പേശലമായൊരു
വിഷ്ടരം നല്കിനാൻ നാഥനപ്പോൾ.
വിഷ്ടരം പൂകിന നാരദന്തന്നോടു
തുഷ്ടനായ് നിന്നു പറഞ്ഞാൻ പിന്നെ:
''ഒട്ടുനാൾകൂടീട്ടു കാണുന്നുതിന്നിപ്പോൾ
ഇഷ്ടരായുള്ളവരെന്തിങ്ങനെ?
പുത്രരുമായിട്ടു മന്ദിരംതന്നിലേ
നിത്യമായ് നിൽപ്പുതേയുള്ള ഞാനോ.
കാലമോ പോമല്ലൊ ബാലകന്മാരുടെ
ലീലകളോരോന്നേ ചാലക്കണ്ടാൽ.
പൈതങ്ങളുണ്ടാകിൽ പൈതന്നെയുണ്ടാകാ;
കൈതവമല്ല ഞാൻ ചൊന്നതൊട്ടും.''
സംഗികളായവർ ചൊല്ലുന്ന വാർത്തകൾ
ഇങ്ങനെയോരോന്നേ ചൊല്ലിപ്പിന്നെ
ബാലകന്മാരെയും ചാലപ്പുണർന്നു ത-
ന്നാലയംതന്നിലേ നിന്നനേരം
ഓർച്ച പൂണ്ടീടുന്ന നാരദമാമുനി
ഓടിനാനന്യമാം മന്ദിരത്തിൽ.
മജ്ജനത്തിന്നു തുടങ്ങി നിന്നീടുന്നൊ-
രച്യുതന്തന്നെയും കണ്ടാനപ്പോൾ.
അന്യമായുള്ളൊരു മന്ദിരംതന്നിലേ
പിന്നെയും ചെന്നങ്ങു പൂകുംനേരം
അജ്ഞത വേറായുള്ളാരണർ ചൂഴററു
യജ്ഞങ്ങൾകൊണ്ടു യജിച്ചു നന്നായ്
നാകികൾതോഷത്തെ നല്കി നിന്നീടുന്ന
നാഥനെക്കാണായി ചേണററപ്പോൾ.
നിഷ്കളമെന്നങ്ങു ചൊല്ലൊണ്ട ബോധത്തെ
നിശ്ചലമായൊരു മാനസത്തിൽ
ചേർത്തുനിന്നീടുന്നതമ്പോടു കാണായി-
താസ്ഥയോടങ്ങൊരു മന്ദിരത്തിൽ.
വാളുമെടുത്തു നൽ ചർമ്മവുമായിട്ടു
മേളത്തിൽ നിന്നു പയററി നന്നായ്
ശീലിച്ചു നിന്നൊരു നീലക്കാർവ്വർണ്ണനെ-
ക്കാലത്തേ ചെന്നങ്ങു കണ്ടാൻപിന്നെ.
മറെറാരു മന്ദിരം പുക്കൊരു നേരത്തു
മറെറാരു ജാതിയിൽക്കാണായിതും.
ഇങ്ങനെയോരോരോ മന്ദിരംതോറുമ-
മ്മംഗലനായൊരു മാമുനിതാൻ
കണ്ടുകണ്ടേററവും വിസ്മയിച്ചീടിനാൻ
കൊണ്ടൽനേർവ്വർണ്ണന്റെ വൈഭവത്തെ.

മുമ്പിനാൽ ചെന്നൊരു മന്ദിരംതന്നിൽച്ചെ–
ന്നംബുജലോചനനോടുകൂടി
മായതൻ വൈഭവംകൊണ്ടു പറഞ്ഞിട്ടു
മാനിച്ചുനിന്നു നുറുങ്ങുനേരം
മാധവന്തന്നോടു യാത്രയും ചൊല്ലീട്ടു
മാഴ്കാതെ പോയാനമ്മാമുനിയും.

## ഖാണ്ഡവദാഹം

പാണ്ഡവക്കമ്പോടു പാങ്ങായി നിന്നൊരു
പാഥോജലോചനനന്നൊരുനാൾ
കല്യമായുള്ളൊരു കാലത്തെഴുന്നേറ്റു
കർമ്മങ്ങളോരോന്നേ ചെയ്തു പിന്നെ
ഭോജനം പണ്ണിയലംകൃതനായിട്ടു
ഭോജന്മാരോടു കലർന്നു നന്നായ്
ആസ്ഥാനമണ്ഡപംതന്നിലെഴുന്നള്ളി
വാഴ്ത്തുന്ന വന്ദിഗണങ്ങളുമായ്.
ശില്പം കലർന്നൊരു പൊല്പീഠംതന്മീതേ
കെല്പോടു ചെന്നാങ്ങിരുന്നനേരം
സാത്യകിമുമ്പായ മന്ത്രികൾ മാനിച്ചു
[1]സാത്വികഭൂഷണവേഷന്മാരായ്
ചാരത്തു ചെന്നു പറഞ്ഞുതുടങ്ങിനാർ
കാര്യങ്ങളോരോന്നേ ചേരുംവണ്ണം.
ആർത്തൽ കളഞ്ഞുള്ള നർത്തകന്മാരെല്ലാം
നൃത്തം തുടങ്ങിനാർ നീതിയോടെ.
ഗാനം തുടങ്ങിനാർ ഗായകന്മാരെല്ലാം
ആനന്ദമുള്ളിലിയററുംവണ്ണം.
[2]ആദൃതരായുള്ളൊരാരണരെല്ലാരും
ആശിയും ചൊന്നങ്ങു നിന്നനേരം
[3]പണ്ടെന്നും കാണാതൊരുത്തനെക്കാണായി
കൊണ്ടൽനേർവ്വർണ്ണൻെറ മുന്നലപ്പോൾ.
എങ്ങുനിന്നിങ്ങനെ വന്നു നീയിന്നിപ്പോൾ
എന്തൊരു കാരിയം ചിന്തിച്ചെന്നും
ചോദിച്ചനേരത്തു ചൊല്ലിനിന്നീടിനാൻ
മാധവന്തന്നോടു ദൂതനപ്പോൾ:

1. സാത്വികഭൂഷണവേഷന്മാർ 2. ആശ്രിതരായുള്ള
3. പണ്ടെന്നും പാരാതൊരുത്തനെ

''മാഗധന്തന്നാലെ കെട്ടുപെട്ടീടുന്ന
മന്നവരെല്ലാരും ചൊല്ലയാലേ
വേഗത്തിൽ പോന്നിങ്ങു വന്നിതു ഞാനിപ്പോൾ
വേദന പോക്കുവോൻ തമ്പുരാനേ!
'ദ്വാരകതന്നിൽ നീ പാരാതെ ചെന്നിന്നു
വാരിജലോചനനോടു ചൊൽവൂ:
വമ്പുകലർന്നൊരു മാഗധനെങ്ങളേ
അമ്പുവെടിഞ്ഞു പിടിച്ചു നേരേ
അന്തകമന്ദിരംതന്നെയും വെന്നൊരു
ബന്ധനമന്ദിരംതന്നിലാക്കി
അല്ലല്പ്പെടുക്കുന്നതിങ്ങനെയെന്നതു
ചൊല്ലാവതല്ലേതും തമ്പുരാനേ!
ചങ്ങലപൂണ്ടെങ്ങൾ പാദങ്ങളെല്ലാമേ
ചെങ്ങിയരഞ്ഞങ്ങു പാതിയായി.
എണ്ണയാകുന്നതു കണ്ണുനീരല്ലോതാൻ
തണ്ണീരാകുന്നതും കണ്ണുനീരേ.
ഉണ്കയെന്നുള്ളൊരു വാർത്തയുമിന്നെല്ലാം
ഉണ്മയെച്ചൊല്ലിൽ മറന്നുതായി.
ചൊല്ക്കൊണ്ടു നിന്നുള്ള നൽക്കുറയെല്ലാമേ
ദിക്കുകളായ് വന്നു മിക്കവാറും.
രക്ഷികളാകിന ക്രൂരന്മാരുണ്ടെങ്ങും.
ഭക്ഷിപ്പാനായിട്ടു നിന്നപോലെ.
*പാരിച്ചുനിന്നുള്ള ചൂരലുമായവർ
ഘോരത ചിന്തിച്ചു കാണ്കിലിപ്പോൾ
യാമ്യന്മാരായുള്ള ദൂതന്മാരെല്ലാമേ
സൗമ്യന്മാരെന്നങ്ങു വന്നുകൂടും.
ഇത്തരമോരോന്നെ സത്വരം ചൊല്ലിലും
വിസ്തരിച്ചെന്തു പറഞ്ഞു കാര്യം?
വേണുന്നതെല്ലാമേ ചൊല്ലീതായല്ലോതാൻ
വേദന പൂണ്ടുള്ളോരെങ്ങളിപ്പോൾ.
കാതരന്മാരായ ഞങ്ങളെത്തൊട്ടിനി-
ക്കാരുണ്യമുണ്ടാവാൻ കാലമായി.
പാരാതെയെങ്ങളെപ്പാലിച്ചുകൊള്ളേണം
പാഥോജലോചനാ! തമ്പുരാനേ!'
മന്നവരെല്ലാരുമിങ്ങനെ ചൊൽകയെ-
ന്നെന്നോടു ഖിന്നരായ് ചൊല്ലിവിട്ടു.
ഒത്തതു ചെയ്കിനി നിത്യനായുള്ളോവേ!
ഭക്തപരായണാ! തമ്പുരാനേ!''

* പാരിച്ചുനിന്നുള്ള ചൂരണരായവർ

ദൂതനായുള്ളവനിങ്ങനെ ചൊല്ലുമ്പോൾ
ദൂരവേ കാണായി വീണയുമായ്
നാരദനാകിന നന്മുനി വന്നു
വാരിജവല്ലഭനെന്നപോലെ.
കണ്ണിന്ന ലോകർതൻ പാണികളായൊരു
പങ്കജപാളിക്ക തിങ്കളായി
വന്നതു കണ്ടൊരു വാരിജലോചനൻ
*ചെന്നണഞ്ഞമ്പിനോടാദരവിൽ
പൊന്മയമായൊരു വിഷ്ടരംതന്മീതേ
സന്മതിയോടങ്ങിരുത്തിപ്പിന്നെ
യോഗ്യമായുള്ളൊരു പൂജയെച്ചെയ്തിട്ടു
''ഭാഗ്യവാൻ ഞാനിനി''യെന്നു ചൊന്നാൻ.
പൂജിതനായൊരു നാരദനെന്നപ്പോൾ
പൂതനവൈരിതന്നോടു ചൊന്നാൻ:
''ധാർമ്മികനായൊരു ധർമ്മജൻചൊല്ലാൽ ഞാൻ
കാണ്മതിന്നായിട്ടു വന്നതിപ്പോൾ.
പാരാതെയുണ്ടൊരു കാരിയം വേണ്ടുന്നു—
കാരിയമാകുന്നതെന്തെന്നല്ലീ?
യജ്ഞത്തെച്ചെയ്വതിലിച്ഛയുണ്ടേററവും;
യജ്ഞമാകുന്നതു രാജസൂയം.
ദിഗ്ജയം വേണമതിനെന്നു ചിന്തിച്ചു
സജ്ജരനായിട്ടു മേവുന്നിപ്പോൾ.
പാരാതെ ചെന്നു പൂരിക്കവേണമേ
പോരായ്മ വാരാതവണ്ണമെന്നാൽ.''
നാരദനിങ്ങനെ ചൊന്നതു കേട്ടൊരു
വാരിജലോചനൻ ചിന്തിച്ചപ്പോൾ
ഉദ്ധവർതമ്മോടുകൂടി നിരൂപിച്ചി—
ട്ടുത്തമമായതുറച്ചു പിന്നെ
മന്നവന്മാരുടെ ദൂതനെത്തന്നെയും
ഖിന്നത പോക്കിയയച്ചു നേരേ.
നാരദൻ ചൊല്ലിന കാരിയം പൂരിപ്പാൻ
നാനാജനങ്ങളുമായിച്ചെമ്മേ
യാത്ര തുടങ്ങിനാൻ വാർത്താരിൽമാതുതൻ
ഗാത്രത്തിൽ ചേർക്കുന്ന ഭാഗ്യമുള്ളോൻ.
ധന്യങ്ങളായുള്ള ദേശങ്ങളോരോന്നേ
പിന്നിട്ടു പിന്നിട്ടു പോയിപ്പോയി.
പാണ്ഡവമന്ദിരംതന്നുടെ ചാരത്തു
പാരാതെ ചെന്നങ്ങണഞ്ഞുതായി

* ചൊന്നതു കേട്ടുളവാദരവിൽ

തോയജലോചനൻ വന്നതു കേട്ടപ്പോൾ
തോയുന്ന തോഷത്തെപ്പൂണ്ടു മേന്മേൽ
മംഗലപാണികളായിട്ടു ചെന്നങ്ങു
സംഗമിച്ചീടിനാർ പാണ്ഡവന്മാർ.
കല്മഷം വേരററു നിമ്മലനായിട്ടു
സമ്മതനായൊരു ധമ്മജന്താൻ
കൊണ്ടൽനേർവ്വർണ്ണനെക്കണ്ടൊരു നേരത്തു
മണ്ടിയണഞ്ഞു പിടിച്ചു പൂണ്ടാൻ.
ഉണ്ടായ മോദത്താൽ തൊണ്ടയും കമ്പിച്ചു
മിണ്ടുവാൻ വല്ലാതെ നിന്നാനൊട്ടേ.
ഭീമൻതുടങ്ങിന സോദരന്മാരുമ-
[1]ങ്ങാമോദംപൂണ്ടു പിടിച്ചു പൂണ്ടാർ.
പിന്നെയങ്ങെല്ലാരുമൊന്നിച്ചു നിന്നിട്ടു
ധന്യമാം മന്ദിരം പൂകുംനേരം
കാർവ്വർണ്ണന്തന്നുടെ കാന്തിയെക്കാണ്മാനായ്
കാമിച്ചുനിന്നുള്ള കാമിനിമാർ
ചാലകംപൂണ്ടുള്ള മാടങ്ങൾതന്മീതേ
ചാലച്ചെന്നെല്ലാരും നിന്നു നന്നായ്
കണ്ണുകളുണ്ടായ കാരിയം പാരാതെ
പുണ്യങ്ങൾ പൂണ്ടു ലഭിച്ചാരപ്പോൾ.
ധമ്മജന്തന്നുടെ സമ്മാനം പൂണ്ടുള്ളൊ-
രംബുജലോചനനെന്ന നേരം
പങ്കജം വെല്ലുന്ന പാദങ്ങൾകൊണ്ടെങ്ങും
മംഗലംചെയ്താനമ്മന്ദിരത്തിൽ.
ഒട്ടുനാളിങ്ങനെ തുഷ്ടിയും പൂണ്ടുനി-
ന്നിഷ്ടരുമായി വസിക്കുംകാലം
പാണ്ഡവവീരനാം പാത്ഥനും താനുമായ്
ഖാണ്ഡവമാകിന കാനനത്തിൽ
പോയങ്ങു പൂകിനാൻ തോയജലോചനൻ
നായാട്ടുലീലയെക്കോലുവാനായ്.
കാനനം പൂകിന കാർമുകിൽവർണ്ണന്താൻ
യാനംകൊണ്ടുണ്ടായ ദീനം പോവാൻ
[2]സത്സംഗിയായ ധനഞ്ജയന്തന്നുടെ
ഉത്സംഗംതന്നിൽവച്ചുത്തമാംഗം
മദ്രിതലോചനനായിക്കിടന്നിട്ടു
നിദ്രയെപ്പൂണ്ടു തുടങ്ങുംനേരം
കാനനംതന്നെഗ്ഗ്രഹിപ്പതിന്നായിട്ടു
[3]കാംക്ഷ മുഴുത്തൊരു വഹ്നിയപ്പോൾ

1. ആമോദം പൂണ്ടുപൂണ്ടവ്വണ്ണമേ 2 തത്സംഗി
3. കാംക്ഷ മുഴുത്ത ധനഞ്ജയന്താൻ

വീരനായുള്ള ധനഞ്ജയന്തന്നോടു
വിപ്രനായ് ചെന്നു പറഞ്ഞാൻ മെല്ലെ:
''ക്ഷുത്തുകൊണ്ടേററവും ദീനനാകുന്നു ഞാൻ
ക്ഷുത്തിനെത്തീർപ്പോരെക്കണ്ടീല്ലെങ്ങും.
ഭക്ഷണം തന്നുനിന്നിക്ഷണമെന്നുടെ
കുക്ഷിയെപ്പൂരിച്ചു രക്ഷിക്കേണം.''
പാവകനിങ്ങനെ ചൊന്നതു കേട്ടൊരു
പാണ്ഡവവീരനും ചൊന്നാനപ്പോൾ:
''സജ്ജനപൂജയെച്ചെയ്‌വതിനായല്ലൊ
സജ്ജനായുള്ള ഞാൻ പണ്ടുപണ്ടേ.
ഇച്ഛയെച്ചൊല്ലിനാലിപ്പൊഴേ നല്കുവ–
നച്യുതന്തന്നുടെ പാദത്താണെ.''
തങ്ങളിലിങ്ങനെ ചൊന്നൊരു നേരത്തു
പങ്കജനാഭനെന്നൻ നന്നായ്
സാരനായുള്ളൊരു പാർത്ഥന്റെ ചൊൽ കേട്ടി–
ട്ടാരണനല്ലിവൻ വഹ്നിയെന്നാൻ.
വഹ്നിയെന്നിങ്ങനെ കേട്ടൊരു പാർത്ഥനും
വന്ദിച്ചുനിന്നു പറഞ്ഞാനപ്പോൾ:
''ഭാഗ്യവാനെങ്കിൽ ഞാൻ നിന്നുടെ വാഞ്ഛിതം
മാഗ്ഗമായ് നല്കുന്നതുണ്ടു ചൊന്നാൽ.
ഇന്നതു വേണമെന്നുള്ളതു ചൊല്ലേണം''
എന്നതു കേട്ടൊരു വഹ്നി ചൊന്നാൻ:
''വാനവർകോനുടെ കാപ്പായിനിന്നൊന്നി–
ക്കാനനമെന്നതോ കേൾപ്പുണ്ടല്ലൊ.
എന്നതുകൊണ്ടു ഞാൻ കണ്ടു കൊതിക്കുന്നു–
തിന്നിതു നല്കുകിൽ നന്നായിതും.''
എന്നതു കേട്ടൊരു പാർത്ഥനും ചൊല്ലിനാൻ
നന്ദജന്മുഖം നോക്കിയപ്പോൾ
പാവകന്തന്നോടു ''നിന്നുടെ വാഞ്ഛിതം
പാരാതെ പൂരിക്ക'' യെന്നിങ്ങനെ.
പാവകന്താനതു കേട്ടൊരു നേരത്തു
പാരിച്ചുനിന്നൊരു മോദത്താലേ
കാനനംതന്നെദ്ദഹിച്ചുതുടങ്ങിനാൻ
വാനവർകോനെയും പേടിയാതെ.
പൊട്ടിപ്പൊരിഞ്ഞുള്ളൊരൊച്ചകൊണ്ടേററവും
ഞെട്ടിച്ചുനിന്നുടനാശയെല്ലാം.
ഭീമങ്ങളായുള്ള ധൂമങ്ങളന്നേരം
വ്യോമത്തിലെങ്ങുമേ പൊങ്ങിനിന്നു
നാകത്തിൽച്ചെന്നങ്ങു വാസവന്തന്നോടു
വേഗത്തിൽ ചൊല്ലുവാനെന്നപോലെ.

ഘോരങ്ങളായുള്ള സിംഹങ്ങളെല്ലാമേ
പാരം കരഞ്ഞുതുടങ്ങീതപ്പോൾ
വാനിലിരുന്നൊരു വാസവൻതന്നെയി-
ക്കാനനം നിന്നു വിളിക്കുംപോലെ.
ചൂടേററു നിന്നുള്ളൊരേണങ്ങളെല്ലാമേ
ചാടിത്തുടങ്ങീതു നാലുപാടും
ദേഹത്തെക്കൈവിട്ടു പോകുന്ന വായുക്കൾ
ദേഹത്തിന്നുള്ളിൽനിന്നെന്നപോലെ.
ഭീതങ്ങളായുള്ള മാതംഗയൂഥങ്ങൾ
സിംഹങ്ങൾ നിന്നേടം ചെന്നണഞ്ഞു.
സാമാന്യനായൊരു വൈരി വരുംനേരം
*വാമന്മാർ തങ്ങളിൽ ചേർന്നു ഞായം.
വേകുന്ന ദാരുവെക്കൈവിട്ടു മററൊന്നിൽ
വേഗത്തിൽച്ചാടീതു വാനരങ്ങൾ
അററൊരു ദേഹത്തെക്കൈവിട്ടു ദേഹിതാൻ
മററൊരു ദേഹത്തിൽ ചാടുമ്പോലെ.
മാഴ്കീനിന്നീടുന്ന സൂകരയൂഥങ്ങൾ
പോകരുതാഞ്ഞു മടങ്ങിപ്പിന്നേ
പാവകൻതന്നോടു കൂടീതായെല്ലാമേ
ഭാവനചെയ്കയാലെന്നപോലെ,
ഓടിവരുന്നൊരു വഹ്നിയെക്കണ്ടിട്ടു
പേടിച്ചു പായുന്ന വമ്പുലികൾ
തങ്ങളെക്കണ്ടുള്ള ഗോക്കൾതൻ വേദന-
യിങ്ങനെയെന്നതറിഞ്ഞുതപ്പോൾ.
ചൂഴററു വന്നൊരു പാവകൻതന്നുടെ
ചൂടററുനിന്നു കരഞ്ഞു മേന്മേൽ
ചാട്ടം തുടങ്ങിന കാട്ടുമൃഗങ്ങൾക്കു
കൂട്ടരെയൊന്നുമേ വേണ്ടീലപ്പോൾ —
അന്ത്യത്തിലങ്ങു വനസ്ഥരായുള്ളോർക്കു
ബന്ധുവിരാഗമോ ചേരുമല്ലോ
ദർപ്പം കലർന്നുള്ള സർപ്പങ്ങളെല്ലാം തൻ
മസ്തകം ചാലപ്പുരത്തിനിന്നു.
വേവുററു മേവുമക്കാനനം കൈകൊണ്ടു
പാവകൻതന്നെ വിലക്കുംപോലെ.
വ്യഗ്രങ്ങളായുള്ള കേകികൾ പീലിത-
ന്നഗ്രങ്ങൾ ചൂഴും നിറന്നുതപ്പോൾ
വാനവർനായകൻ വാരാഞ്ഞതെന്തെന്നു
കാനനം നോക്കുന്നതെന്നപോലെ.

* വാമന്മാർ തങ്ങളിലെന്നപോലെ

കോകിലനാദമോ കേഴുന്ന നേരത്തും
കോമളമായിട്ടേ വന്നുതത്രേ.
മാധുര്യമാണ്ടവർ ചാകുന്നനേരത്തും
ചാതുര്യം കൈവിടായെന്നുവന്നു.
വേവുററുനിന്നുള്ള വേതണ്ഡയൂഥമ-
പ്പാവകന്തന്നിലേ മുങ്ങുംനേരം
പൊങ്ങിനിന്നീടുന്ന തുമ്പിക്കരങ്ങളേ-
യെങ്ങുമേ കാണായി നീളെയപ്പോൾ
ആരഭ്യമായൊരു ബാണഗൃഹത്തിന്റെ
വാരുററ തൂണുകളെന്നപോലെ.
പുഷ്ടനായുള്ളൊരു പാവകനിങ്ങനെ
തുഷ്ടനായ് നിന്നു കളിക്കുംനേരം
കാട്ടിലേ നിന്നുള്ള ജീവങ്ങൾക്കെല്ലാമെ
കോട്ടനാളന്നു മുടിഞ്ഞുകൂടി.
പാണ്ഡവവീരന്റെ വമ്പിനാലിങ്ങനെ
ഖാണ്ഡവകാനനം വേകുംനേരം.
അക്ഷതനായൊരു തക്ഷകന്തന്നുടെ
രക്ഷകനായ പുരന്ദരന്താൻ
മെല്ലവേ കേട്ടുനിന്നുള്ളിലറിഞ്ഞിട്ടു
തള്ളിയെഴുന്നൊരു കോപത്താലേ
വാരിദജാലങ്ങളോടു കലർന്നുടൻ
മാരിയെപ്പെയ്യിച്ചു പോന്നുവന്നാൻ.
ദീനത കൈവിട്ടു ദൂരത്തുനിന്നൊരു
കാനനംതന്നിലോ പാവകന്താൻ,
വെന്തു കാണുക പുരന്ദരമാനസം
ചിന്തിച്ചു കാൺകിൽ വിചിത്രമത്രെ.
സ്ഥിതമായുള്ളൊരു വൃഷ്ടിയെക്കണ്ടിട്ടു
ഭീതനായ് ചൊല്ലിനാൻ വീതിഹോത്രൻ:
''കഷ്ടമായ്‌വന്നതേ വൃഷ്ടിയെക്കണ്ടാലും
നഷ്ടമായ്പ്പോകുന്നതുണ്ടു ഞാനോ.''
എന്നതു കേട്ടൊരു പാണ്ഡവവീരന്താൻ
ഏതുമേ പേടിയായ്കെന്നു ചൊല്ലി
ഉമ്പർകോന്തന്നുടെ വമ്പിനെപ്പോക്കുവാൻ
അമ്പുകൾകൊണ്ടു ഗൃഹം ചമച്ചാൻ
പാരിച്ചു പെയ്യുന്ന മാരിതാനേതുമെ
ചോരാതവണ്ണമടച്ചു നന്നായ്.
എന്നതു കണ്ടു പിണങ്ങിനാൻപിന്നെയ-
ന്നിന്നൊരു മന്നവന്തന്നോടപ്പോൾ.
വാനവർനാഥനക്കാനനംതന്നുടെ
പാലനം വല്ലീലയൊന്നുകൊണ്ടും.

ദർപ്പിതരായുള്ള ദാനവന്മാരുടെ
ശില്പിയായുള്ള മയന്താനപ്പോൾ
പാവകന്തന്നിൽ പതിച്ചൊരു നേരത്തു
പാലിച്ചുകൊണ്ടാന[1]വ്വാസവിതാൻ.
പാലിച്ചുകൊണ്ടതുമൂലമായങ്ങവൻ
നീലക്കാർവർണ്ണന്തൻ ചൊല്ലിനാലെ
വൈരികളായോർക്കു ഭൂതലമെല്ലാമേ
വാരിയെന്നിങ്ങനെ തോന്നുംവണ്ണം
ആശ്ചര്യമായുള്ളൊരാസ്ഥാനമന്ദിരം
കാഴ്ചയായ് നല്കിനാൻ ധർമ്മജന്നും.
ചിന്തിച്ചതെല്ലാമേ [2]ബന്ധിച്ചുനിന്നിട്ടു
സന്തുഷ്ടനായൊരു വഹ്നി പിന്നെ
പാണ്ഡരമായുള്ള വാജികരംതന്നെയും
ഗാണ്ഡീവമാകുന്ന ചാപത്തെയും
ശൗണ്ഡതതന്നാലെ ഖാണ്ഡവം നല്കിന
പാണ്ഡവനായിക്കൊടുത്താനപ്പോൾ.
പാവകൻ നല്ലമപ്രാഭൃതംതന്നെയും
പാരാതെ വാങ്ങുമപ്പാർത്ഥനപ്പോൾ
സുന്ദരനായൊരു നന്ദജന്പിന്നാലെ
മന്ദിരംതന്നിലകത്തു പൂക്കാൻ.

## രാജസൂയം

നന്ദജനന്പോടു മന്ദിരംതന്നിലേ
നന്ദിച്ചുനിന്നീടുമന്നൊരുനാൾ
നിർമ്മലനായൊരു ധർമ്മജന്മാവുതാൻ
അംബുജലോചനന്തന്നെ നോക്കി
ആസ്ഥാനമന്ദിരംതന്നിൽനിന്നോർത്തൊരു
വാർത്തയെച്ചൊല്ലിനാനാസ്ഥയോടേ:
''കാരുണ്യവാരിധിയായൊരു നിന്നുടെ
കാരുണ്യമുണ്ടെന്നിലെങ്കിലിപ്പോൾ
സത്വരം ചെയ്കയിലാശയുണ്ടേററവും.
ഉത്തമമായൊരു രാജസൂയം—
ആവതല്ലാതതു ചിന്തിച്ചുകൊണ്ടല്ലോ
കേവലമാശതാൻ മേവി ഞായം.''

1. പാണ്ഡവന്താൻ  2. സാധിച്ചു നിന്നിട്ടു

ധൎമ്മജന്തന്നുടെ ചൊല്ലിനെക്കേട്ടുള്ളൊ—
രംബുജലോചനൻ ചൊന്നാനപ്പോൾ:
''യോഗ്യമായുള്ളതിലാശ ചെന്നീടിനാൽ
ഭാഗ്യവാനെന്നല്ലൊ വന്നു ഞായം.
വൈകല്യം വാരാതെ സാധിച്ചുനിന്നീടും
വൈകാതെ നിന്നുടെ രാജസൂയം.
ദിഗ്ഗജം വെല്ലുന്ന സോദരന്മാരെ നീ
ദിഗ്ജയത്തിന്നു നിയോഗിക്കെന്നാൽ.''
എന്നതു കേട്ടൊരു ധൎമ്മജൻചൊല്ലാലെ
നിന്നൊരു സോദരവീരരെല്ലാം
പെട്ടെന്നു ചെന്നോരോ മന്നവന്മാരോടു
മുട്ടിപ്പിണഞ്ഞു കതിൎത്തു നേരേ
താഴാതകണ്ടു ജയിച്ചവർ നല്ലിന
കോഴയുംകൊണ്ടിങ്ങു പോന്നു വന്നാർ.
മാഗധന്തന്നെജ്ജയിച്ചീലയെന്നിട്ടു
മാഴ്കിനിന്നീടുമമ്മന്നവന്റെ
മാനസം കണ്ടു പറഞ്ഞുനിന്നീടിനാൻ
മാനിച്ചു മാഴ്കാതെ മാധവന്താൻ:
''പാൎത്ഥനും ഭീമനും ഞാനുമായ് ചെന്നുനി—
ന്നാൎത്തിയെപ്പോക്കുന്നതുണ്ടു നേരേ.''
ഇങ്ങനെ ചൊന്നവർ മൂവരുമൊന്നിച്ചു
സംഗരകാംക്ഷികളായിപ്പിന്നെ
മാരണകൎമ്മത്തിങ്കാരണരായി ന—
ല്ലാരണരായിച്ചമഞ്ഞു നേരേ
മാഗധമന്ദിരം നോക്കി നടന്നാരൊ—
ന്മാധവഭീമധനഞ്ജയന്മാർ.
വീരനായുള്ളൊരു മാഗധന്താനപ്പോൾ
ആരണർ വന്നതു കണ്ടനേരം
ഉത്തമമായൊരു പൂജയെച്ചെയ്തിട്ടു
ഭക്തിയെപ്പൂണ്ടു തെളിഞ്ഞു ചൊന്നാൻ:
''നൽവരം നല്ലിന നിങ്ങളീ വന്നതു
നൽവരവായിട്ടു വന്നതെന്നാൽ
എന്തൊരു കാംക്ഷകൊണ്ടെന്നുടെ ചാരത്തു
വന്നതെന്നുള്ളതു ചൊല്ലവേണം.
ചാരത്തു വന്നിട്ടകപ്പെട്ടു നിന്നു ഞാൻ
ആരായവേണ്ടുന്നു നിങ്ങളല്ലൊ.''
ഇങ്ങനെ ചൊല്ലുന്ന മാഗധൻപിന്നെയും
തന്നിലേ ചിന്തിച്ചു ചിന്തിച്ചപ്പോൾ
പങ്കജലോചനന്തന്മുഖം കണ്ടിട്ടു
ശങ്കിതനായിട്ടു നിന്നു ചൊന്നാൻ:

''പണ്ടു ഞാനെങ്ങാനും കണ്ടൊരു ദേഹമെ–
ന്നുണ്ടെനിക്കുള്ളിലേ തോന്നുന്നിപ്പോൾ.
എന്നിലമെന്നതു ചൊല്ലുവാൻ വല്ലേൻ ഞാ–
[1]നെന്നിലമെന്നതു ചൊല്ലവേണം.''
മാഗധനിങ്ങനെ ചൊന്നതു കേട്ടൊരു
മാധവൻ ചൊല്ലിനാൻ മന്ദമപ്പോൾ:
''യാദവന്മാരോടു പോക്കു തുനിഞ്ഞു നീ
യാതനായീലയോ പണ്ടൊരുനാൾ?
അന്നു ഞാൻ കണ്ടതെ'' ന്നിങ്ങനെ കേട്ടപ്പോൾ
പിന്നെയും ചൊല്ലിനാന്മാഗധന്താൻ:
''കൊണ്ടൽനേർവ്വർണ്ണനന്നിണ്ടലും പൂണ്ടിട്ടു
മണ്ടുന്നതെല്ലാമേ കണ്ടതല്ലീ?''
എന്നതു കേട്ടൊരു മാധവൻ ചൊല്ലിനാൻ
നിന്നൊരു മന്നവന്തന്നോടപ്പോൾ:
''ചീററവും കൈവിട്ടു പോററിയും ചൊല്ലീട്ടു
തോററങ്ങു മണ്ടുന്നതേററമപ്പോൾ
ത ഞ്ഞാറുവട്ടമല്ലന്നു ഞാൻ കണ്ടതോ
ചെഞ്ഞെമ്മേ കോം പതിനേഴവട്ടം.''
മാനിയായുള്ളൊരു മാഗധനെന്നപ്പോൾ
ആനനംതന്നെയും താഴ്ത്തിച്ചൊന്നാൻ:
''ആരണർ ചൊന്നതിനുത്തരം ചൊല്ലുവാൻ
ആരുമേയില്ല[2]യിപ്പാരിലിപ്പോൾ.
ആരെന്നു ചൊല്ലേണം കേവലം നിങ്ങളെ
ആരണരല്ലെന്നേ തോന്നുന്നിപ്പോൾ.''
ശങ്കിതനായൊരു മാഗധന്തന്നോടു
പങ്കജലോചനൻ ചൊന്നാനപ്പോൾ:
''ആന്ധ്യമാണ്ടിങ്ങനെ നീളെ നടന്നിട്ടു
താന്തരായ് നിന്നുള്ള പാന്ഥർ ഞങ്ങൾ.
ദാനങ്ങൾ ചെയ്യുന്ന നിന്നുടെ ചാരത്തു
ദീനത്തെപ്പോക്കുവാൻ വന്നതിപ്പോൾ.
ഇച്ഛയെച്ചൊല്ലിനാൽ നല്ലും നീയെന്നിട്ടു
നിശ്ചയമുണ്ടായേ ചൊൽവാനാവൂ.''
മാധവൻ ചൊല്ലിന ചൊല്ലിനെക്കേട്ടൊരു
മാഗധൻ ചൊല്ലിനാൻ മാനിച്ചപ്പോൾ:
''ആജ്ഞകൊണ്ടെല്ലാമേ സാധിച്ചുകൊള്ളുവാൻ
പ്രാജ്ഞന്മാരല്ലോയിന്നിങ്ങളെന്നാൽ
ചൊല്ലുന്നതെല്ലാമേ നല്ലുന്നതുണ്ടു ഞാൻ
ചൊല്ലുവാനേതുമേ ശങ്കിക്കേണ്ട.

1. ഇന്നിലം 2. ഇപ്പാരിലാന്നോർ

പ്രാണങ്ങളംതന്നെയും നല്ലവൻ ചൊല്ലുകിൽ
കാണങ്ങളെന്നതോ പിന്നെയല്ലോ.''
സത്യമായ് നിന്നവനിങ്ങനെ ചൊന്നപ്പോൾ
സത്വരം ചൊല്ലിനാൻ നന്ദജന്താൻ:
''യുദ്ധത്തെക്കാമിച്ചു വന്നതു ഞങ്ങളി–
ന്നുദ്ധതനായൊരു നീയുമായി.
ഭീമനിന്നിന്നതു പാർത്ഥനന്നിന്നതു
വാമനായുള്ളൊരു മാധവൻ ഞാൻ.
ഞങ്ങളിൽ മൂവരിലാരെന്നു ചിന്തിച്ചു
സംഗരത്തിന്നു തുനിഞ്ഞുകൊൾ നീ.''
നന്ദജനിങ്ങനെ ചൊന്നൊരു നേരത്തു
മന്നവനേററം ചിരിച്ചു ചൊന്നാൻ:
''നിന്നോടുകൂടിന്നു സംഗരം നില്ലട്ടി–
മ്മന്നവന്മാരിലാരെന്നേ വേണ്ടൂ.
കണ്ടൊരുനേരത്തു മിണ്ടുതു ചെയ്യാതെ
മണ്ടുവായല്ലോ നീ പണ്ടേപ്പോലെ.
അന്നു പോയംബുധിതന്നിൽ മറഞ്ഞ നീ
[1]ഇന്നു വെളിച്ചത്തു വന്നായല്ലൊ?
കോമളനായൊരു പാർത്ഥനെക്കാണുമ്പോൾ
[2]ഓമനിപ്പാനല്ലൊ തോന്നീ ഞായം
ഭീമനായുള്ളൊരു ഭീമനെയെന്നോടു
വാമനായ് നിന്നു കതിർപ്പാനാവൂ.''
ഇങ്ങനെ ചൊന്നുടൻ ഭീമനോടൊന്നിച്ചു
സംഗരമായിപ്പിണഞ്ഞാനപ്പോൾ.
നൽഗദകൊണ്ടങ്ങു താഡനം ചെയ്യുയും
വൽഗനം ചെയ്യുയുമങ്ങുമിങ്ങും.
വീരന്മാർ കോലുന്ന നേരററ സംഗരം
ഘോരമായ് വന്നിതു പാരമപ്പോൾ
ദപ്പമെഴുന്നുള്ള കേസരിവീരന്മാർ
കെല്പോടു നിന്നു കതിക്കുംപോലെ.
കാർമുകിൽവർണ്ണന്തൻ കാരുണ്യംതന്നാലെ
വാമനായ് മേവുന്ന ഭീമനപ്പോൾ
മന്ദനായുള്ളൊരു മാഗധന്തന്നുടെ
അന്തകനായ് വന്നാനെന്നേ വേണ്ടൂ.
കെട്ടുപെട്ടീടിന മന്നോരെയെല്ലാമേ
പെട്ടെന്നു ചെന്നങ്ങഴിച്ചു പിന്നെ
ഇഷ്ടങ്ങളായുള്ളതൊന്നൊന്നേ നല്കീട്ടു
തുഷ്ടന്മാരാക്കിനാൻ തോയജാക്ഷൻ,

1. ഇന്നു വെളിച്ചത്തായല്ലയല്ലീ? 2 ഓമനിച്ചീടുവാൻ തോന്നുമത്രേ

തന്നുടെ തന്നുടെ നാട്ടിലങ്ങാക്കീട്ടു
ധന്യരാക്കീടിനാമ്പണ്ടെപ്പോലെ.
വീരന്മാരായുള്ള പാണ്ഡവന്മാരുമായ്
പാരാതെ പോന്നിങ്ങു വന്നു പിന്നെ
സന്താപം പൂണ്ടോരു ധർമ്മജന്നുള്ളത്തിൽ
[1]സന്തോഷം പൂകിച്ചാമ്പാരമപ്പോം.
[2]സമ്മോദം പൂണ്ടോരു ധർമ്മജന്മാവുതൻ
നിർമ്മലരായുള്ളോരാരണരേ
യജ്ഞത്തിനായി വരിച്ചുകൊണ്ടീടിനാൻ—
അജ്ഞത വേറിട്ടാലെന്നു ഞായം.
മാനിതന്മാരായുള്ളാരണരെല്ലാരും
മാധവൻചൊല്ലാലും മാനിച്ചപ്പോൾ
സൂക്ഷിച്ചുകൊണ്ടങ്ങു വേദങ്ങളെല്ലാമേ
ദീക്ഷിപ്പിച്ചീടിനാർ മന്നവനേ.
സമ്പാദ്യമായുള്ള സംഭാരമെല്ലാമേ
സമ്പാദിച്ചമ്പോടു മുമ്പിനാലേ
നേരററു നിന്നോരു വേദിയും നിർമ്മിച്ചി—
ട്ടാരംഭിച്ചീടിനാർ രാജസൂയം.
വാസവനുമ്പായ വാനവരെല്ലാരും
വാനിൽനിന്നന്നേരം പോന്നു വന്നാർ.
[3]മാമുനിമാരും മററുള്ളോരുമെല്ലാരും
മാഴ്കാതെ വന്നുതുടങ്ങീതപ്പോം.
ദാനങ്ങൾ കാമിച്ചുള്ളാരണരോരോരോ
ബാലകന്മാരുമായ് വന്നു പിന്നെ
വേഗത്തിൽ ചെന്നങ്ങു വേദിതൻ ചാരത്തു
വേദങ്ങളോതിനാർ നീതിയോടെ.
ഉന്നതരായുള്ള മന്നവരെല്ലാരും
വന്നുതുടങ്ങിനാർ വാരിപോലെ
ചേലയും പൂണ്ടു ചമഞ്ഞുനിന്നീടുന്ന
ചേവകന്മാരുമായ് ചെവ്വിനോടെ
മാനത്തെപ്പൂണ്ടുള്ളോരാനർത്തവീരരെ—
ക്കാലത്തേ വന്നു കാണായപ്പോം.
വാഞ്ഛിതരായുള്ള പാഞ്ചാലരെല്ലാരും
ചാഞ്ചല്യം കൈവിട്ടു വന്നാരപ്പോം,
കുഞ്ജരമേറിന സൃഞ്ജയവീരരെ—
പ്പുഞ്ജിതരായിട്ടു കാണായപ്പോം.
ചാലുക്യന്മാരല്ലാത്ത സാല്വന്മാരെല്ലാരും
മാല്യവും പൂണ്ടു ചമഞ്ഞു വന്നാർ.

---

1. സന്തോഷം പൂരിച്ചാൻ 2. സമ്മദം
3. മാഗധന്മുമ്പായ മന്നവരെല്ലാരും

ക്ഷുദ്രന്മാരല്ലാത മദ്രകന്മാരെയും
ഭദ്രന്മാരായിട്ടു കാണായ്തപ്പോൾ.
കങ്കണം പൂണ്ടുള്ള കൊങ്കണവീരർ വ—
ന്നങ്കണംതന്നിൽ നിറഞ്ഞു തെങ്ങും.
കമ്രന്മാരായിട്ടു വെണ്മയിൽ വന്നാര—
ക്കർമ്മരായ് നിന്നുള്ള ശുംഭന്മാരും
തുംഗന്മാരായ കലിംഗന്മാരെല്ലാരും.
ഭംഗികൾ പൊങ്ങിന വംഗന്മാരും
മേളമെഴുന്നുള്ള മാളവന്മാരും നൽ
കേളികളാളുന്ന ചോളന്മാരും
ആകുലരാകാതെ കേകയവീരനും
മാഴ്കാതെ വാഴുന്ന മാഗധരും
വേർപാകി നിന്നുള്ള വേഴ്ചയെപ്പൂണ്ടുള്ള
നേപാളഭൂപാലവീരന്മാരും
അന്തകനഞ്ചുന്ന കുന്തളവീരരും
ബന്ധുരസിന്ധുമഹീന്ദ്രന്മാരും
ശൗണ്ഡ്യരായ് നിന്നുള്ള പാണ്ഡ്യമഹീശരും
പാണ്ഡവമന്ദിരംതന്നിലായി.
അന്യന്മാരായുള്ള മന്നവർപിന്നെയും
വന്നു വന്നീടിനാർ വാഞ്ഛിനോടേ,
ആഴികൾ നാലിനകത്തുള്ള ലോകരിൽ
ആരിങ്ങു വാരാഞ്ഞോരെന്നേ വേണ്ടൂ.
ആഗതരായുള്ള ലോകരങ്ങെല്ലാരും
ആദരവോടിരുന്നങ്ങുമിങ്ങും
ആസ്ഥപൂണ്ടോരോരോ വാർത്ത തുടങ്ങിനാർ
[1]ആസ്ഥരായുള്ളോരെക്കാൺകയാലേ.
നാനാജനങ്ങൾക്കു നാനാവിധങ്ങളാം
ആലാപജാലങ്ങളുണ്ടായ്തപ്പോൾ
ഒന്നിനോടൊന്നുമേ സംഗതി കൂടാതെ
ഉന്മത്തർ ചൊല്ലുന്ന ചൊല്ലുപോലെ:
"ഒട്ടുപോലുണ്ടല്ലോ വന്നിതിങ്ങെല്ലാരും
തൊട്ടുകാണെന്നുടെ മേനി തോഴാ!
തോണി പിരണ്ടു വശംകെട്ടതല്ലല്ലീ?
മാണികളോത്തുമാറില്ലയിപ്പോൾ
ചേണുറ്റ വീണതൻ ഞാണറ്റുപോയിതു
[2]മാണിക്യംകൊണ്ടു നിറഞ്ഞുകൂടി.
ആനകൾ വന്നു നിറഞ്ഞിതു കണ്ടാലും
കാനകനാറി മണത്തതേറ്റം.

1. ആപ്തർ 2. വാണിജ്യം

ചാർത്തിരുന്നൊരു ചൂരക്കോൽ കണ്ടില്ല
സാരസ്യമില്ലയിന്നാരിക്കൊട്ടും.
പൂരത്തിലായിതു സൂരിതാനിന്നലെ
പേരപ്പൻ വന്നതു കണ്ടായോ നീ?
പാരിച്ചു വന്നൊരു മാരച്ചൂടുണ്ടുള്ളിൽ
കാരക്ക വേണ്ടുകിൽ താരം കൊണ്ടാം.
ചാരത്തു പോന്നിങ്ങു തള്ളുന്നതെന്തിന്നു?
വാരത്തിനിന്നു ചലപ്പോയില ഞാൻ.
കർക്കടംതന്നുടെ പൂവുണ്ടോ ചൂടാവു?
നിഷ്കുടംതന്നിലേ പോകയോ നാം.
പൊല്ക്കുടമുള്ളവ മിക്കതും വന്നതോ?
മുക്കുടികൊണ്ടേ ശമിപ്പുവിപ്പോൾ.
നല്ക്കൊടിതോരണമൊക്കവേ കണ്ടാലും
പുഷ്കരതീർത്ഥത്തിൽ പോകുന്നായോ?
പൊല്ക്കുടതങ്കീഴിൽ നില്ക്കുന്നതാരിതു
വില്ക്കുന്നേനല്ലയെൻ വില്ലു ഞാനോ?
വന്നൊരു നാരിയിൽ നല്ലതിന്നാരിതാൻ
പന്നിത്തോലുണ്ടല്ലോ കൈയിൽ കൂടെ.
തുംഗനെ വാങ്ങിനാലിങ്ങനെ വന്നീടും
ചങ്ങലനാഴികൾ ചാരത്തുതോ?
വംഗന്മാർ വന്നതിൽ പിന്നാലേ വന്നതാർ?
ഗംഗയിൽ മുങ്ങിനാർ മൂവരിന്നാൾ.
കണ്ഡത്തിന്നേതുമേ കുറ്റമില്ലല്ലീ ചൊൽ.
അണ്ഡത്തിൻ പുൺകൊണ്ടു ദണ്ഡിക്കുന്നു.
രംഭയ്ക്കു നല്ലൊരു തമ്പന്നനിന്നിവൻ
കുംഭങ്ങൾ നാലുണ്ടു കൂപംതന്നിൽ.
മീനത്തിന്നേതുമങ്ങൂനമില്ലല്ലീ ചൊൽ
മേനിയിൽ മേവുന്ന നോവിന്നെല്ലാം.
വൃശ്ചികരാശിയിൽ വിഷ്ടിയില്ലല്ലീ ചൊൽ
എച്ചെവി ചേർക്കുന്നു പാരമിപ്പോൾ?
സ്തുതികമുണ്ടായവ്വലോത്തുകയില്ലല്ലീ
ചോതിയിലായിതോ വൈധൃതംതാൻ.
മുപ്പത്തിരണ്ടിന്നു മല്ലാടു സങ്കടം
ഉല്പത്തി ചാലക്കിടത്തുവൻ ഞാൻ.
സ്വാദ്ധ്യായം പെണ്ണുന്ന വാദ്ധ്യായൻ വന്നതോ?
വാത്തികൾ വാരാഞ്ഞതെന്തുമൂലം?
വാത്സ്യായനത്തിങ്കൽ വാത്സല്യമുണ്ടല്ലീ?
മാത്സ്യന്മാർ വന്നതു കണ്ടതല്ലീ?
ആഴികളേഴിന്റെയാഴത്തെച്ചൊല്ലാമോ?
പാഴാമയുള്ളോന്നിപ്പെട്ടതൽ കണ്ടാൽ.

നാരദമാമുനി ചാരത്തു വന്നതോ?
വാരിജക്കോരകം വാങ്ങിക്കൊൾ നീ.
പൊൽച്ചിലമ്പുണ്ടുപോലിച്ചിയിലെല്ലൊള്ളവൾക്കു
നൊച്ചിവേർ സേവിപ്പൂ നോവൊഴിവാൻ.
മുക്കണ്ണന്നപാദങ്ങളുംകൊമ്പിലാക്കിക്കൊൾ
മൈക്കണ്ണി വന്നതു കണ്ടായോ നീ?
നർത്തകന്മാരുടെ നൃത്തങ്ങൾ കണ്ടതോ?
മർത്ത്യരിൽ കൂട്ടമോ മാധവന്താൻ?
വാരുണമന്ത്രത്തിൻ വാചകമെങ്ങനെ?
വാമനനപ്പണ്ടു വളർന്നപോലെ.
കാംബോജന്മാരുടെ കാന്തിയെക്കാൺകെടൊ!
ജാംബവാന്തന്നുടെ മേനിപോലെ.
വ്യാഖ്യാനമൈങ്കൈയിലാക്കുന്നതെങ്ങനെ?
ഓക്കാനമുണ്ടെങ്കിലോക്കേണം.
നേത്രങ്ങളെന്തു ചുവന്നു തുടങ്ങുന്നു?
ശാസ്ത്രങ്ങൾ ശീലമായില്ലേയിപ്പോൾ?
അശ്വങ്ങൾക്കാകുന്ന വശ്യങ്ങളെന്തുള്ളു?
നിശ്രീകന്നീയെന്നു വന്നുകൂടി.
അന്ധനായുള്ളൊരു പാന്ഥനെക്കണ്ടാലും.
മന്ഥരയെന്നവൾ മാനുഷിയോ?
വാളിളക്കീടുന്നതാരിവൻ ചൊല്ലു നീ?
കാളയെക്കൊള്ളുവാനാളെയാവൂ.
മാലസ്സു കൊള്ളേണം മാലതിപ്പൂവെല്ലാം.
ശൂലസ്സു നന്നല്ല പാലു തോഴ!
ശാംഭവം കേൾക്കയിലാശയുണ്ടേറ്റവും.
മാമ്പഴം തിന്നണം [1]ചാംപൊഴം ഞാൻ.
മേഷത്തിന്നേതുമേ ദോഷങ്ങളില്ലല്ലീ?
മൂഷികന്തിന്നു [2]മുടിഞ്ഞുപോയി.
സന്ന്യാസിമാരെല്ലാമന്യായം ചൊല്ലീതോ?
പുണ്യാഹം ചെയ്യേണം കന്യാവിന്നും.
വാരണമേറി വരുന്നതിന്നാരുപോൽ?
മാരണം ചെയ്യുന്നോരെന്നു കേട്ടു.
നിർദ്ധനനെന്നിട്ടു ക്രുദ്ധനായില്ലല്ലീ?
വൃദ്ധനെക്കാണ്കെടോ വൃദ്ധയുമായ്.
ആവണക്കെണ്ണ നീയാവോളം സേവിക്ക
രാവണവൈരിതാൻ വീരനല്ലോ.
ഷണ്മുഖന്തന്നുടെ പൂജയെച്ചൊല്ലു നീ
സമ്മതികേടിന്നു നമ്മൊടല്ലേ?

1. ചാമ്പൊഴിഞ്ഞാൻ 2. മുറിഞ്ഞുപോയി

നാവിക്കളിക്ക സരസ്വതീദേവി വ—
ന്നാവിക്കരുന്നു മരുന്നു നല്ലൂ.
കമ്മരായുള്ളവരെമ്മരുണ്ടുമ്മതി—
ന്നമ്മരിൽ നല്ലതു കൊഞ്ഞനല്ലൊ.
കാൎത്തികമാത്രതൻ വാൎത്തയെച്ചൊല്ലു നീ
വാൎത്തികം വായിച്ചുകൂടീതിപ്പോം.
മുക്വരായുള്ളോരിൽ മൂത്തതു നീയല്ലൊ
മൂക്ക തുടച്ചു തുടങ്ങിനാർപോൽ.
രോഹിണിനാളിലും മോഹമുണ്ടായ്‌വരും
ആഹവമുണ്ടെന്നുമായവണ്ണം.
പേശാതെ പോവാനോ വാശി വഴങ്ങിടാ
കൂശാതെ ചൊല്ലു കരങ്ങുമീടാ!
ഓട്ടംതുടങ്ങുന്നതോതിക്കോനല്ലല്ലീ?
കേട്ടുകൊള്ളാറു തട്ടക്കാമല്ലൊ.
നീലത്തെക്കൂട്ടേണ്ടു ചേലകൾക്കെങ്ങനെ?
ബാലന്മാർ കോലുന്ന ലീലപോലെ.
മെച്ചമേ ചൊല്ലിനാൻ വച്ചരശങ്ങവൻ
പശ്ചിമവാതിലേ വന്നാലും നീ.
അംഗനതന്നുടെ മംഗലം കൊള്ളുന്നേൻ
തങ്ങളും നീയും നശിച്ചുപോമേ.
മുണ്ഡിതകേശനായ് മുന്നമേ വന്നതോ?
വെണ്ണയുംകൊണ്ടുവാ വേഗത്തിൽ നീ.
മുഷ്ടരമായുള്ള മുത്തുകൾ തന്നീട്
ശക്കര മണ്ടി ഞാൻ കൊണ്ടുവാരാം.
നന്നാറി കൊണ്ടന്നു നന്നായി തേക്ക നീ
മുന്നാഴിപ്പാട്ടിന്നു *തോലിയല്ലൊ.
മുക്കാതം പാഞ്ഞതു മൂവരുണ്ടിന്നലെ
വക്കാണമുണ്ടായതുണ്ടോ കേട്ടു?
യക്ഷിണീപീഡയ്ക്കു രക്ഷ ചൊല്ലെങ്ങനെ?
പക്ഷികൾ മാനത്തു പാറുംപോലെ.
അഞ്ജനംകൊണ്ടുള്ള വേല ചൊല്ലെങ്ങനെ?
പഞ്ജരം പൂകിന സിംഹംപോലെ.
കിന്നരമന്ത്രം ഞാനെങ്ങനെ സേവിപ്പൂ?
പന്നഗവായിലെപ്പല്ലുപോലെ.
വാസവമന്ത്രത്തിൻ ധ്യാനം ചൊല്ലെങ്ങനെ?
വാജികൾ ചാടുന്ന ചാട്ടംപോലെ.
വൃത്രനെക്കൊന്നതു വാസവനെങ്ങനെ?
ചിത്ര പിറന്നവർ ശീലംപോലെ.

---

* തോററിടൊല്ലു—തോലീ വാരാ

ശ്രാദ്ധത്തിനുണ്ടായ [1]കോപ്പെല്ലാം ചൊല്ല നീ
മുഖ്യാവിന്നുണ്ടൊരു പൂണ്ണ പാരം.
നാകിചാംനായകൻ പോയവാറെങ്ങനെ?
കേകിതാൻ കേവലം ക്രകംപോലെ.
ബാലിതൻ വാലിന്റെ വണ്ണം ചൊല്ലെങ്ങനെ?
നീലവിലോചനമാരെപ്പോലെ.
കക്ഷിയെപ്പൂരിപ്പാൻ ഭക്ഷണമെന്തുള്ളു?
ശിക്ഷയെച്ചെയ്യിലേ[2] ശീലം നല്ല.
അക്ഷികളാടുന്ന ലക്ഷണമെങ്ങനെ?
മക്ഷികം പാടുന്ന പാട്ടുപോലെ.''
ഇങ്ങനെയോരോരോ വാത്തകളന്നേരം
പൊങ്ങിത്തുടങ്ങീതമ്മന്ദിരത്തിൽ.
പ്രജ്ഞപൂണ്ടീടുന്ന ധമ്മജന്തന്റെ
യജ്ഞവുംപോന്നു മുതിന്നുതായി.
പാചകന്മാരുടെ വേലകളെല്ലാമേ
ആചരിച്ചീടിനാൻ ഭീമസേനൻ.
വാഞ്ഛിതമായുള്ള വസ്തുക്കളോരോന്നേ
പാഞ്ചാലവീരൻ വിളമ്പിനിന്നാൻ,
അജ്ജുനനായതു സജ്ജനപൂജയിൽ
അച്യുതനംഘ്രിതൻ ക്ഷാളനത്തിൽ.
പണ്ടാരംകൊണ്ടുള്ള വേലകളെല്ലാമേ
തണ്ടാർമാതാണ്ട സുയോധനന്താൻ:
സ്വർണ്ണങ്ങൾകൊണ്ടുള്ള ദാനങ്ങളെല്ലാമേ
പുണ്യങ്ങൾ പൂണ്ടുള്ള കണ്ണന്താനം;
വേഴ്ചയിൽ വന്നിട്ടു മററുള്ളോരോരോരോ
വേലകൾ ചാലനിന്നാചരിച്ചാർ.
വേഗത്തിൽ ചെന്നങ്ങു തന്നുടെ തന്നുടെ
ഭാഗത്തെക്കൊണ്ടുകൊണ്ടാദരവിൽ
അബ്ജജന്മുമ്പായ നിജ്ജരരെല്ലാരും
വിജ്ജ്വരരായി വിളങ്ങുംനേരം.
അഗ്ര്യമായുള്ളൊരു പൂജകൊണ്ടെല്ലാരും
വ്യഗ്രരായ് നിന്നു ചമഞ്ഞുകൂടി.
പാത്രമായുള്ളവനേവനെന്നിങ്ങനെ
ശാസ്ത്രികളെല്ലാരും ശ്രോത്രിയരും
ചിന്തിച്ചതോറുമങ്ങന്ധത കൈവിട്ടു
സന്ധിച്ചുകൂടീലയാക്കുമൊന്നും.
ഉത്തമരായുള്ള സത്തുക്കളന്നേരം
പത്തുനൂറല്ലല്ലോ വന്നതുള്ളു.

1. കാഴ്ചയെച്ചൊല്ല നീ 2. ചെയ്കിലേ ശീലം നല്ല

കല്മഷം കൈവിട്ടുന്നിർമ്മലർ പിന്നെയും
സമ്മതം ചിന്തിച്ചു നിന്നനേരം.
വത്സലനായുള്ള നൽസഹദേവന്താൻ
സത്സഭതന്നിലേ ചെന്നു നേരേ
ഉത്തമന്മാരുടെ ചിത്തത്തിലേറുവാൻ
പ്രത്യക്ഷമായിട്ടു ചൊന്നാനപ്പോൾ:
''വാഞ്ഛിതമായൊരു രത്നത്തെക്കൈവിട്ടു
കാഞ്ചനം തേടുന്നതെന്തു നിങ്ങൾ?
ശാഖിതന്മൂലത്തിലല്ലയോ വേണ്ടുന്നു
ശാഖകൾതോറും നനയ്ക്കവേണ്ട.
വിശ്വങ്ങൾക്കെല്ലാമേ ജീവനായുള്ളവന്നൊ–
രച്യുതനല്ലയോ നിന്നതെന്നാൽ
മററുള്ളതൊന്നുമേ ചിന്തിച്ചു നില്ലാതെ
തെറെറന്നു പൂജിക്കയെന്നേ വേണ്ടൂ.''
മാദ്രേയനിങ്ങനെ വാർത്തയെച്ചൊന്നപ്പൊ–
ളാർദ്രമായുള്ള മനസ്സുകളായ്
ആസ്ഥാനവാസികളായുള്ളോരെല്ലാരും
വാഴ്ത്തിനിന്നീടിനാരോർത്തതോറും.
അംബുജലോചനന്തന്നുടെ പൂജയ്ക്കു
ധർമ്മജന്താനും മുതിർന്നാനപ്പോൾ.
പൊല്ക്കുടം കിണ്ടികൾ പൊൽത്താലമെന്നിവ–
യൊക്കവേ വന്നു നിരന്നുകൂടി.
പൊന്മയമായൊരു നിർമ്മലപീഠത്തിൽ
സമ്മതിയോടങ്ങിരുത്തിപ്പിന്നെ
വേദങ്ങൾ ചെന്നങ്ങു വേഗത്തിൽ തേടുന്ന
പാദങ്ങൾ രണ്ടും പിടിച്ചു ചെമ്മേ
ക്ഷാളനംപണ്ണിനാൻ പൂരിച്ചു വാരികൊ–
ണ്ടാനന്ദലോചനവാരികൊണ്ടും.
ചാരത്തു വന്നൊരു വാമനമ്പാദത്തെ
വാരിജസംഭവനെന്നപോലെ.
ക്ഷാളനതോയങ്ങൾ കൈയിലങ്ങാക്കിത്തൻ
ആനനംതന്നിലും മേനിയിലും
ഭക്തിയെപ്പൂണ്ടു തളിച്ചുനിന്നീടിനാൻ—
ഉത്തമർക്കെന്നല്ലൊ തോന്നി ഞായം.
വട്ടത്തിൽനിന്നുള്ള മാമുനിമാരെല്ലാം*
തൊട്ടു തളിച്ചു തുടങ്ങീതപ്പോൾ.
ഒക്കവേ ചെന്നങ്ങു തിക്ക തുടങ്ങിനാർ
പുഷ്കരലോചനൻചാരത്തെങ്ങും.

* മന്നവന്മാരെല്ലാം തൊട്ടു കുളിച്ചു

പ്രീതനായുള്ളൊരു ധർമ്മജന്മാവുതാൻ
പീതങ്ങളായുള്ള കൂറകളും
മുത്തുകളുമുന്നായ ഭൂഷണം നല്കി നി-
ന്നുത്തമപൂജയുമാചരിച്ചാൻ.
ദേവകളെല്ലാരുമേറിന മോദത്താൽ
പൂവുകൾ തൂകിനാരായവണ്ണം.
മാമുനിമാരുമങ്ങാമോദം പൂകിനാർ;
മാലോകരെല്ലാരുമവ്വണ്ണമേ.
പൂതനവൈരിതൻ പൂജയെച്ചെയ്കയാൽ
പൂതനായുള്ളൊരു ധർമ്മജന്താൻ
പൊങ്ങിയെഴുന്നൊരു സന്തോഷവാരിയിൽ
മുങ്ങി വിളങ്ങിയിരുന്നനേരം
വേദിതൻ ചാരത്തു മേവിനിന്നീടുന്ന
ചേദിപനാകുന്ന മന്നവന്താൻ
ദേവകീസൂനുവെക്കണ്ടൊരു നേരത്തു
വേവുററു തന്നിലേ നണ്ണിനിന്നാൻ
'പാമ്പനായ്‌വന്നിങ്ങു നിന്നൊരിപ്പാഴന്റെ
മോന്തയെക്കാണാതെ നിന്നീതാവൂ;
കുണ്ഡിനംതന്നിൽ പണ്ടുണ്ടായതോർക്കുമ്പോൾ
കണ്ടോളമെന്നുണ്ടു തോന്നുന്നിപ്പോൾ.'
ഇങ്ങനെ തന്നിലേ നണ്ണിന മന്നവൻ
അങ്ങനെ പിന്നെയും നിന്നനേരം
ഉത്തമപൂജകൊണ്ടുത്തമരായുള്ള
സത്തുക്കൾതങ്ങളിൽ ചൊന്നതെല്ലാം
കേൾക്കയെന്നേരത്തു യോഗ്യവും ചിന്തിച്ചി-
ട്ടാക്കപോലെന്നവൻ പാർത്തനേരം
മാദ്രേയൻ ചൊല്ലുന്ന വാർത്തയെക്കേൾക്കായി
മാത്സര്യം പൊങ്ങീതു പാരമപ്പോൾ.
ആസ്ഥാനംതന്നിലുള്ളാര്യന്മാരെല്ലാരും
വാഴ്ത്തുന്നതൊന്നൊന്നേ കേട്ടനേരം
ഉല്പുഖംകൊണ്ടത്തങ്കണ്ണുങ്ങൾ രണ്ടിലും
ചെമ്മേ ചെലുത്തുന്നതെന്നു തോന്നി.
കൊണ്ടാടിനിന്നുള്ള മാമുനിമാരോടും
ഉണ്ടായിവന്നിതു കോപമപ്പോൾ.
ധർമ്മജന്തന്നുടെ സമ്മാനം കണ്ടപ്പൊ-
ളുന്മദനായിച്ചമഞ്ഞുകൂടി.
പെട്ടെന്നെഴുന്നേററു "കഷ്ടം!" എന്നിങ്ങനെ
രുഷ്ടനായ് നിന്നങ്ങു ചൊല്ലിപ്പിന്നെ
മൂക്കിന്മേൽ കൈവച്ചു ചൊല്ലിനിന്നീടിനാൻ
മൂക്ചെത ചീർത്തുള്ള വാർത്തതന്നെ:

''മൂഢനായുള്ളൊരു ബാലൻെറ ചൊൽ കേട്ടു
മൂഢന്മാരായിതോ നിങ്ങളെല്ലാം?
യോഗ്യരായുള്ളവർ നോക്കിനിന്നീടവെ
മുക്ക്വനായല്ലൊയിപ്പൂജയ്ക്കിപ്പോൾ.
കണ്ടാലും നല്ലൊരു യാഗമായ്പോയതു
ചണ്ഡാലന്തീണ്ടിന പിണ്ഡംപോലെ.
ആരിവനെന്നതു നിങ്ങളിലാരുമേ
ഓരാതെ നിന്നതേ പോരായ്മതാൻ.
ഗോപാലനെന്നുണ്ടു ചൊല്ലുന്നതെല്ലാരും
ഗോപാലന്താനുമല്ലോർത്തുകണ്ടാൽ.
ഇല്ലവും ജന്മവും ചിന്തിച്ചു കാണ്കിലോ
ചൊല്ലാവതില്ലിവനൊന്നുമേതാൻ.
അച്ഛനായുള്ളവനേവനെന്നിങ്ങനെ
നിശ്ചയമുണ്ടെങ്കിൽ ചൊല്ലിനാലും.
കാനനവാസിയാം നന്ദനുമല്ലയ-
ങ്ങാനകദുന്ദുഭിതാനുമല്ല.
കാന്തങ്ങളായ ഗുണങ്ങളിലൊന്നുമേ
താന്തോന്നിയായത്രേ പണ്ടേയുള്ളു.
നിങ്ങളീച്ചെയ്തൊരു പൂജയ്ക്കു ചിന്തിക്കി-
ലിങ്ങനെയാരുമേ വന്നുകൂടാ.
വായ്ത്തോട്ടമാച്ചിമാർ കാച്യപാൽ തൈർ വെണ്ണ
രാപ്പകൽ കക്കയിവന്നു ശീലം;
കള്ളനെന്നുള്ളൊരു നാമമുണ്ടാകയാൽ
കണ്ണനെന്നെല്ലാരും ചൊല്ലുന്നിപ്പോൾ.
കന്യകമാരുടെ ചേലകൾ വാരിനാൻ
പിന്നേടമെല്ലാമേ ചൊല്ലവേണ്ടാ.
മാതുലമൂലമായ് പാതകമുണ്ടല്ലൊ
പൂതനമൂലമായ് പെൺകൊലയും.
ഇത്തരം ചൊല്ലുവാൻ പത്തുനൂറല്ലുള്ള-
തത്തരമോർക്കുമ്പോളെന്നു വേണ്ടാ
പണ്ടിവൻ ചെയ്തുള്ള വേലകൾ ചൊൽവാനി-
ക്കണ്ടുള്ളോരാരുമില്ലെന്നു ചൊല്ലാം.
ഇങ്ങനെയുള്ളവനെങ്ങനെ നിങ്ങൾക്കി-
മ്മംഗലപൂജയ്ക്കു വന്നവാറ്?
സജ്ജനമായുള്ളൊരീജ്ജനംമുമ്പിലെ
ലജ്ജയും കൂടാതെ നിന്നതു കാൺ.
മത്സരിയായൊരു ദുസ്സഹന്തന്നെയി-
സ്സത്സഭതന്നീന്നു പോക്കവേണം.''
ഇത്തരമായുള്ള ദുസ്സഹവാക്കുകൾ
മത്സരമാണ്ടവൻ ചൊന്നനേരം

ഉത്തമരായവർ നൽച്ചെവിതന്നെയും
പൊത്തിനിന്നീടിനാരത്തലോടെ.
ചേദിപനിങ്ങനെ ചൊന്നതു കേട്ടപ്പോ—
ളേതുമേ മിണ്ടീല മാധവന്താൻ—
ശ്വാക്കൾതൻ നാദത്തെക്കേൾക്കുന്ന നേരത്തു
നോക്കുമോ കേസരിയായ വീരൻ.
ചീർത്തൊരു കോപത്തെക്കൊള്ളുന്ന പാർത്ഥന്മാർ
വാർത്തയെച്ചൊല്ലിനാരാർത്തവേഗം:
''സമ്മതികേടിന്നു നമ്മുടെ വീടല്ല
തന്നുടെ വീടകം പൂക്ക വേണം..
വല്ലാത്ത വാർത്തകളിന്നും നീ ചൊല്ലുകിൽ
ഒല്ലായെന്നിങ്ങനെ ചൊല്ലും ഞങ്ങൾ.
ചൊല്ലുകൊണ്ടിന്നിനി നല്ലനല്ലെങ്കിലോ
തല്ലുകൊണ്ടീടിനാൽ നല്ലനാവോം.
തല്ലുകൊണ്ടാൽ പിന്നെയങ്ങനെയെങ്കിലോ
വില്ലുകൊണ്ടെങ്ങൾക്ക പിന്നേതെല്ലാം.''
എന്നതു കേട്ടൊരു ചേദിപൻ ചൊല്ലിനാൻ
''സന്നദ്ധരായ്ക്കൊൾവിനെ''ന്നിങ്ങനെ.
വാർത്തയെക്കേട്ടുള്ള പാർത്ഥന്മാരെന്നപ്പോൾ
ആർത്തണഞ്ഞീടിനാരോർത്തു നേരേ*
എന്നതു കേട്ടൊരു ചേദിപവീരനും
ചെന്നു തുടങ്ങിനാൻ മുന്നൽ നോക്കി.
നന്ദകധാരിതാനെന്നതു കണ്ടപ്പോൾ
പാണ്ഡവന്മാരെത്തടുത്തു നീക്കി
മുന്നിട്ടു വന്നൊരു ചേദിപന്തന്നോടു
സന്നദ്ധനായിപ്പിണങ്ങിനിന്നാൻ.
മാനിയായുള്ളൊരു ചേദിപന്താനപ്പോൾ
മാധവൻ വന്നതു കണ്ടനേരം
അന്തമില്ലാതൊരു വൈരമുണ്ടാകയാൽ
എന്തു ഞാൻ ചെയ്‌വതെന്നോർത്തു പിന്നെ
ആക്കമുണ്ടീടുന്ന മാധവന്മേനിയെ
നോക്കിനിന്നീടിനാൻ കൺചുവത്തി;
ചേദിപന്തന്നുടെ മാനസമന്നേരം
മാധവന്തങ്കലുറച്ചുനിന്നു.
കൺചുവത്തീടുന്ന ചേദിപൻ വന്നതു
കണ്ടുനിന്നീടുന്ന കൊണ്ടൽവർണ്ണൻ
ഉഗ്രമായുള്ളൊരു ചക്രമെടുത്തപ്പോൾ
നിഗ്രഹിച്ചീടിനാൻ നീചന്തന്നെ.

* ഉത്തുനേരേ—യെന്നതു കണ്ടൊരു

ചക്രമേററീടുന്ന ചേദിപനന്നേരം
ചക്രധരന്തന്നെ നോക്കി നോക്കി
ഭൂമയിൽനിന്നൊരു ഭൂമിയിൽ വീണുടൻ
നാമാവശേഷനായ്‌വന്നാനപ്പോൾ;
ചൈദ്യനിൽനിന്നങ്ങെഴുന്നതു കാണായി
വൈദ്യുതകാന്തികണക്കെയപ്പോൾ;
കൊണ്ടൽനേർവ്വർണ്ണനോടൊന്നായിവന്നതും
കണ്ടുനിന്നീടിനാർ വിണ്ടലരും.
വിജ്വരനായൊരു ധർമ്മജന്മപിന്നെത്താൻ
യജ്ഞവും പൂരിച്ചു പൂർണ്ണനായി
ദക്ഷിണരായുള്ള ഭൂസുരന്മാർക്കെല്ലാം
ദക്ഷിണ നല്കിനാനക്ഷതനായ്
സന്തുഷ്ടരായുള്ള ഭൂദേവന്മാരപ്പോൾ
സന്തതിമുമ്പായ മംഗലങ്ങൾ
കാമ്യങ്ങളായിട്ടു മററുള്ളതെല്ലാമേ
മേന്മേലേ പൊങ്ങുകയെന്നു ചൊന്നാർ.
ഖിന്നത പിന്നിട്ടു ധർമ്മജന്മാവുതാൻ
മന്നവന്മാരുമായ് മാൺപിനോടെ
തുംഗയായുള്ളൊരു ഗംഗയിൽ ചെന്നങ്ങു
മംഗലസ്നാനവുമാചരിച്ചാൻ.

ധന്യമായുള്ളൊരു യാഗത്തെച്ചെയ്കയാൽ
ഉന്നതനായൊരു മന്നവന്താൻ
മന്നിടമെങ്ങുമേ മങ്ങാതെ പാലിച്ചു
മന്ദിരംതന്നിലിരുന്ന കാലം
അക്ഷീണരായുള്ള ദാനവന്മാരുടെ
തക്ഷാവു നല്കിന നത്സഭയിൽ
വന്ദിച്ചുനിന്നുള്ള വന്ദികൾ ചൂഴുമായ്
നിന്നു വിളങ്ങിനാനന്നൊരുനാൾ.
നന്ദജന്മുമ്പായ ബന്ധുക്കളെല്ലാരും
ചെന്നു തുടങ്ങിനാരെന്നനേരം.
സേവകരായുള്ള ലോകരുമെല്ലാരും
ചേവകരായുള്ള വീരന്മാരും
ഉററവരായിട്ടു മററുള്ള ലോകരും
ചുററും വിളങ്ങിനാർ മന്നവൻെറ;
നർത്തകന്മാരുടെ നൃത്തവും കണ്ടിട്ടു
വിസ്മയിച്ചെല്ലാരും നിന്നനേരം
മാനിയായുള്ള സുയോധനന്താനപ്പോൾ
മന്നവൻചാരത്തു ചെൽവതിന്നായ്
പിച്ഛയായുള്ളൊരു നൽച്ചേലതന്നെയും
ഇച്ഛയിൽനിന്നങ്ങെടുത്തു പിന്നെ

കുണ്ഡലം മുമ്പായ മണ്ഡനംകൊണ്ടെങ്ങും
മണ്ഡിതദേഹനായ് മന്ദം മന്ദം
വന്നുതുടങ്ങിനാൻ വാളുമിളക്കിയ—
ന്നിന്നൊരു ലോകരാൽ വന്ദിതനായ്.
ചേലയെപ്പൂണ്ടതിൻ ചെവ്വിനെപ്പിന്നെയും
ചാലെനിന്നമ്പോടു നോക്കി നോക്കി
പാണ്ഡവന്മാരുടെയാണ്മയെക്കാണ്കയാൽ
പാരമഴന്നുള്ളൊരുള്ളവുമായ്
ആസ്ഥാനമന്ദിരംതന്നിലേ ചെന്നവൻ.
ആസ്ഥപൂണ്ടോരോന്നേ നോക്കുംനേരം
അമ്മയന്തന്നുടെ മായകൊണ്ടന്നില—
മമ്മയമെന്നതേ തോന്നീതപ്പോൾ.
ചേലയും ചാലച്ചുരുക്കിനിന്നീടിനാൻ
കാൽവിരൽകൊണ്ടു നടത്തവുമായ്.
വെള്ളമെന്നുള്ളിലേ നണ്ണിക്കരംകൊണ്ടു
തള്ളിത്തുടങ്ങിനാമ്പാഴിലെങ്ങും.
വാശ്ശൊണ്ടു പിന്നെയുമിഞ്ഞുതുടങ്ങിനാൻ
ചാക്കിമാർ കാട്ടുന്ന കൂത്തുപോലെ.
ചേല നനഞ്ഞുതുടങ്ങീതെന്നോർത്തുടൻ
ചാലെക്കരേററിനാന്മാറിലോളം.
ആസ്ഥാനവാസികൾ നോക്കിനിന്നീടവേ
യാത്ര തുടങ്ങിനാനവ്വണ്ണമേ.
ധർമ്മജന്മുമ്പായ സന്മതരെല്ലാരും
കണ്ണടച്ചീടിനാരെന്നനേരം.
കാണാതെ നിന്നോരെക്കാട്ടിത്തുടങ്ങിനാൻ
നാണാതെനിന്നൊരു ഭീമനപ്പോൾ.
ഏറിയിരുന്നൊരു നാണവും പൂണ്ടു നി—
ന്നേത്തുമേ വല്ലാതെയായിപ്പിന്നെ
ഹാസംതുടങ്ങിനാർ തങ്ങളിൽ മെല്ലവേ
ദാസിമാരായുള്ള മാതരപ്പോൾ.
പാണ്ഡവന്മാരുടെയാനനംതന്നിലേ
പാഞ്ചാലനന്ദന നോക്കിക്കൊണ്ടാൾ.
അങ്ങനെ പോയവനങ്ങൊരു ഭാഗത്തു
പൊങ്ങിനിന്നീടുന്ന വെള്ളത്തിന്റെ
ചാരത്തു ചെന്നൊരു നേരത്തന്നീരെല്ലാം
*നേരൊത്ത ഭൂതലമെന്നു തോന്നി.
പൂഞ്ചേലതന്നെയും പൂണ്ടു നിന്നീടിനാൻ
കാഞ്ചിയും ചാലെ മുറുക്കിപ്പിന്നെ

* നീരററ ഭൂതലം.

മന്നവൻചാരത്തു ചെൽവതിനായിട്ടു
സന്നദ്ധനായവൻ പോയിപ്പോയി
[1]മായയിൽ തോയമത്തോയത്തിലാമ്മാറു
പോയങ്ങു ചാടിനാൻ മുഗ്ദ്ധനായി
ആണ്ണൊരു തോയത്തിൽ വീണ്ണൊരു നേരത്തു
പാണ്ഡവന്മാരുടെയാനനത്തെ
മെല്ലുണ്ണമിട്ടങ്ങു ചീററവും പൂണ്ടുടൻ
നോക്കിത്തുടങ്ങിനാൻ പാല്ലുഴമ്പൻ.
ഭീമനായുള്ളൊരു ഭീമനും പിന്നെയ-
ക്കോമളയാകിന കാമിനിയും
ഭോഷനായങ്ങവൻ വീണതു കണ്ടപ്പോഠം
തോഷവും പൂണ്ടു ചിരിച്ചുനിന്നാർ.
ധർമ്മജൻ ചൊല്ലിനാനെന്നതു കണ്ടിട്ടു
''സമ്മതിയല്ലിതു നിങ്ങഠംക്കൊട്ടും
പാപത്തെപ്പൂരിക്കാം, താപത്തെത്തുകന്നൊ-
രാപത്തിന്മൂലമായ് വന്നുകൂടും.''
എന്നതു കേട്ടിട്ടു വന്നൊരു ഹാസത്തെ-
ത്തന്നിൽ തളർന്നവർ നിന്നനേരം
കണ്ണുകളുത്തൊരു കാർമുകിൽവണ്ണൻതാൻ
കണ്ണെറിഞ്ഞീടിനാൻ തിണ്ണമപ്പോഠം...
എന്നതു കണ്ടവർ പിന്നെയും പിന്നെയും
മുന്നേതിലേററം ചിരിച്ചാരപ്പോഠം.
[2]സമ്മതി പൂണ്ടൊരു ധർമ്മജന്തന്നുടെ
കൺമുനതന്നെയും കൈക്കൊള്ളാതെ
മാലധ്യവും പൂണ്ടു താൻ വീണ്ണൊരു നീരിലും
ജാള്യമാം നീരിലും നീന്തുകയാൽ
താന്തനായുള്ളൊരു ഗാന്ധാരീനന്ദനൻ
ബാന്ധവന്മാരിലും കണ്ണൊടാതെ
[3]മാനത്തെപ്പൂണ്ടു കനത്തു നിന്നീടിനോ-
രാനനംതന്നെയും താഴ്ത്തി മെല്ലെ
ധന്യമായുള്ളൊരു തന്നുടെ മന്ദിരം-
തന്നിലും പൂകിനാൻ ഖിന്നനായി.
മാനവും കൈവിട്ടു ഗാന്ധാരീനന്ദനൻ
ദീനനായ് കേവലം പോയനേരം
'ചാരത്തു നിന്നവർ ചാലച്ചിരിക്കയാൽ
വൈരമുണ്ടായ്‌വരു'മെന്നിങ്ങനെ

1. മായത്തിൽ തോയന്നല്ലോമുത്തിൽ
2. സന്മതിപൂണ്ടൊരു കൺമുനതന്നെയു-
മന്നേരമാമ്മെ കൈക്കൊള്ളാതെ
3. നാണത്തെപ്പൂണ്ടു

ചിന്തയെപ്പൂണ്ടൊരു ധർമ്മജന്നുള്ളിലേ
സന്താപം പൊങ്ങിത്തുടങ്ങീതപ്പോൾ.
'മേദിനിതന്നുടെ ഭാരത്തെപ്പോക്കുവാൻ
സാധനമുണ്ടായി വന്നതിപ്പോൾ'
എന്നങ്ങു ചിന്തിച്ചു നന്ദജനുള്ളിലേ
സന്തോഷമുണ്ടായി പിന്നെപ്പിന്നെ;
തുഷ്ടരായ്മേവുന്നൊരിഷ്ടരുമായിനി-
ന്നൊട്ടുനാളങ്ങനെ ചെന്നകാലം
ദ്വാരകതന്നിലേ പോവതിന്നായിട്ടു
പാരാതെ നിന്നു മുതിർന്നു പിന്നെ
യാത്രയും ചൊല്ലി നൽപ്പാർത്ഥന്മാരോടുടൻ
തേർത്തടംതന്നിൽക്കരേറി നേരേ
വാരുററുനിന്നൊരു സേനയുമായിത്തൻ
ദ്വാരകതന്നിലെഴുന്നള്ളിനാൻ.

# സാല്വവധം.

കാരണനായൊരു വാരിജലോചനൻ
ദ്വാരകനോക്കി വരുന്നനേരം
കോപിച്ചുനിന്നൊരു സാല്വനെന്നിങ്ങനെ
പേർപെററു നിന്നൊരു മന്നവന്താൻ.
പോർക്കായിച്ചെന്നിട്ടു യാദവന്മാരിൽത്ത-
ന്നൂക്കിനെക്കാട്ടിനാൻ മേല്ക്കുമേലേ.
വൈരസ്യം പൂണ്ടൊരു വൈദർഭീനന്ദനൻ
വൈകാതെ ചെന്നു പിണഞ്ഞനേരം
വൈകല്യം വാരാതെ വൈരിയും താനുമായ്
വൈദഗ്ദ്ധ്യം കാട്ടുന്ന നേരത്തപ്പോൾ
ചേണുററു നിന്നൊരു ചേദിപന്തന്നുടെ
ചേതന പോക്കിന മാധവന്താൻ
പെട്ടെന്നു ചെന്നങ്ങു രുഷ്ടനായ് നിന്നൊരു
ദുഷ്ടനും താനും പിണങ്ങിപ്പിന്നെ
മായകൾകൊണ്ടെങ്ങും തൂകിനിന്നോററവും
മാനിയായ്മേവുമമ്മന്നവൻെറ
മാറിടംതന്നിലേ സായകംമുമ്പായു-
ള്ളായുധമേല്പിച്ചങ്ങായവണ്ണം
വാനിൽ നിന്നീടുന്ന മാനിനിമാരുടെ
വാർകൊങ്ക പുൽകുമാറാക്കിവച്ചാൻ.

മന്ദനായ് നിന്നൊരു മന്നവന്തന്നുടെ
ബന്ധുവായുള്ളൊരു ദന്തവക്ത്രൻ
കോപിച്ചു ചെന്നു പിണങ്ങിനിന്നീടിനാൻ
വേപിച്ചുനിന്നൊരു മെയ്യുമായി.
മണ്ടിവരുന്നൊരു വൈരിയെക്കാണ്കയാൽ
ഇണ്ടലെക്കൈവിട്ടു കൊണ്ടൽവർണ്ണൻ
ചണ്ഡമായുള്ളൊരു ചക്രമെടുത്തവൻ
കണ്ഠത്തെക്കണ്ടിച്ചു തുണ്ടിച്ചപ്പോൾ
ചേദിപൻ പോയൊരു നൽവഴിതന്നൂടെ
ചൊവ്വോടെ പോകമാറാക്കിവച്ചാൻ.
വേദനപൂണ്ടു പിണങ്ങിനിന്നീടുന്ന
സോദരന്തന്നെയും കൊന്നു പിന്നെ
വാഴ്ത്തിനിന്നീടുന്ന വാനവർ കാണവേ
വാട്ടമകന്നു തൻ കോട്ട പുക്കാൻ.

## സീരിണസ്സൽക്കഥ

വീരനായുള്ളൊരു രോഹിണീനന്ദനൻ
ദ്വാരകതന്നിലിരിക്കുംകാലം
കൗരവന്മാരുമപ്പാണ്ഡവന്മാരുമായ്
വൈരമുണ്ടാകയാൽ പാരമപ്പോൾ
പോർക്കു തുനിഞ്ഞോരെന്നിങ്ങനെയുള്ളൊരു
വാക്കിനേക്കേൾക്കയാൽ വാഴ്വിനോടെ
ഓർത്തുനിന്നീടിനാൻ ചീർത്തുനിന്നീടുന്നൊ-
രാർത്തിയെപ്പൂണ്ടവനാസ്ഥയോടെ:
'ഗോവിന്ദന്തന്നുടെ ജീവനമായല്ലോ
കേവലം മേവുന്നു പാണ്ഡവന്മാർ
കേശവന്തന്നുടെ ചൊല്ലിനെക്കേളാതെ
വാശിയെപ്പൂണ്ടു സുയോധനന്താൻ
ശിക്ഷയെച്ചെയ്യയാലക്ഷതനായൊരു
ശിഷ്യനായ് വന്നു നമുക്കമെന്നാൽ
തങ്ങളിൽനിന്നു പിണങ്ങുന്നു കാണുമ്പോ-
ളെങ്ങനെ മിണ്ടാതെ നിന്നുകൊൾവു?
മദ്ധ്യസ്ഥനായിട്ടു നിന്നുകൊൾവാനുള്ള
ബുദ്ധിയുണ്ടാകുന്നതല്ലയെന്നാൽ
ഇന്നിലം കൈവെടിഞ്ഞിന്നു ഞാൻ പോകണം.'
എന്നങ്ങു തന്നിലേ നണ്ണി നേരേ

തീർത്ഥങ്ങളാടുവാൻ പോകുന്നേനെന്നൊരു
വാർത്തയെച്ചൊല്ലി നടന്നുടനേ
നേരററു നിന്നുള്ളോരാരണന്മാരുമായ്
ഓരോരോ തീർത്ഥങ്ങളാടിയാടി
ഉത്തമമായൊരു നൈമിശദേശത്തു
സത്വരം ചെന്നവൻ നിന്നനേരം
സത്രത്തെച്ചെയ്യുള്ള മാമുനിമാരെല്ലാം
ഉത്തമമായൊരു ഭക്തിയാലേ
ആതിത്ഥ്യവേലയുമാചരിച്ചമ്പിനോ-
ടാദരിച്ചന്നേരമായവണ്ണം
സശ്രമനായൊരു രാമനെയെല്ലാരും
വിശ്രമനാക്കിനാർ വാക്കുകൊണ്ടേ.
കേടററുനിന്നൊരു സൂതനെക്കാണായി
പീഠത്തിലേറി ഞെളിഞ്ഞതപ്പോൾ
കല്യനായുള്ളൊരു സീരിതാൻ കോപിച്ചു
ചൊല്ലിനിന്നീടിനാനെല്ലാരോടും:
''സജ്ജനമെല്ലാമെഴുന്നേററുനിന്നപ്പോൾ
ലജ്ജയുംകൂടാതെ പീഠത്തിന്മേൽ
ഉദ്ധതനായി ഞെളിഞ്ഞൊരിപ്പാഴന്താൻ
വദ്ധ്യനെന്നുള്ളതു തേറിനാലും.
വന്ദ്യന്മാരായുള്ള മാമുനിമാർക്കെല്ലാം
വന്നിങ്ങു കൂപ്പേണമെന്നു തോന്നി.
വന്ദ്യനായുള്ളതു ഞാനത്രെയെന്നല്ലോ
നിന്ദ്യനായ്യേവമിമ്മന്ദനോർത്തു.*
നാണവും കൈവിട്ടു നമ്മെ വന്നിങ്ങനെ
നാളെയും നിന്നിവൻ നിന്ദിക്കൊല്ലാ.''
ഇങ്ങനെ ചൊന്നൊരു ദർഭയെടുത്തുടൻ
പൊങ്ങിന കോപത്തിൽ മുങ്ങുകയാൽ
ശത്രുവേ വെല്ലുന്നൊരസ്ത്രമെന്നിങ്ങനെ
ചിത്തത്തിൽ ചിന്തിച്ചെറിഞ്ഞാനപ്പോൾ.
മാമുനിമാരുടെ ലോചനവാരിയും
മാഴ്കിന സൂതനും വീണതപ്പോൾ.
ഇച്ഛ പിഴച്ചുള്ള മാമുനിമാരപ്പോ-
ളച്യുതസോദരനോടു ചൊന്നാർ:
''കഷ്ടമായുള്ളൊരു കാരിയമല്ലോ നീ
ദുഷ്ടനായ് ചെയ്തതു പെട്ടെന്നിപ്പോൾ:
സൽക്കഥ ഞങ്ങൾക്കു ചൊൽവതിന്നായല്ലോ
സൽക്കരിച്ചിന്നിവൻതന്നെ ഞങ്ങൾ

* നീചനോർത്തു

ആരണർക്കായുള്ളൊരാസനന്തന്നെയും
ആദരവോടു കൊടുത്തു നേരേ
ആരെയും കണ്ടാൽ നീയാചാരം വേണ്ടായെ—
ന്നാജ്ഞയും നല്കിയിരുത്തിക്കൊണ്ടു.
അങ്ങനെയുള്ളൊരു സൂതനെയിന്നു നീ—
യിങ്ങനെ കൊന്നതു വേണ്ടീല്ലൊട്ടും.''
എന്നതു കേട്ടൊരു സീരിതാൻ ചൊല്ലിനാൻ
നിന്നൊരു മാമുനിമാരോടപ്പോൾ:
''എന്നുടെ കൈയാലെ ചാകയെന്നിങ്ങനെ
മുന്നമേയുണ്ടിവനേകലെന്നാൽ[1]
ഇന്നതു ചിന്തിച്ചു ഖിന്നത കോലേണ്ടാ
[2]വന്നതിങ്കാരണമുള്ളീലായാൻ.
ചേതന കൈവെടിഞ്ഞീടുമിസ്സൂതന്റെ
നൂതനനായൊരു സുതൻതന്നെ
സൽക്കഥ ചൊല്ലുവാനാക്കിനിന്നീടുവിൻ
ദുഃഖവും കൈവിട്ടു നിന്നു നിങ്ങൾ.
ഓരാതെ ചെയ്തൊരു കാരിയംതൊട്ടേതും
പോരായ്മ ചിന്തിച്ചു ചീറൊല്ലാതെ.
നമ്മെക്കൊണ്ടേതാനും വേണ്ടുന്നതുണ്ടെങ്കിൽ
കന്മഷം കൈവിട്ടു ചൊല്ലിനാലും.''
ഇങ്ങനെ ചൊന്നതു കേട്ടവരെല്ലാരും
തങ്ങളിൽ ചിന്തിച്ചു ചൊന്നാരപ്പോൾ:
''വല്ക്കലനെന്നങ്ങു ചൊൽക്കൊണ്ടു നില്ക്കുന്നൊ—
രുൽക്കടനായുള്ള ദാനവന്താൻ
വന്മദംപൂണ്ടു തിമിർക്കയാലെങ്ങൾക്കു
കർമ്മങ്ങളെല്ലാം മുടങ്ങിക്കൂടി.
ആവതല്ലിന്നിവൻ ചെയ്തതു ചൊല്ലുവാൻ
കേവലം വന്നിങ്ങു വാവുതോറും.
ഇന്നവന്തന്നെ നീ കൊന്നങ്ങു വീഴ്ത്തുകിൽ
നന്നായിവന്നീതുമെന്നകമേ.''
എന്നതു കേട്ടൊരു സീരിതാൻ ചൊല്ലിനാൻ:
''വന്നൊരു വാവുന്നാൾ കൊന്നു നേരേ
വിണ്ടലരുള്ളിലും നിങ്ങടെ തന്നുള്ളിലും
ഉണ്ടായ ഖേദത്തെപ്പോക്കുവൻ ഞാൻ.''
എന്നങ്ങു ചൊന്നവനന്നിലംതന്നിലേ
വന്നൊരു വാവിനെപ്പാർത്തു നിന്നാൻ.
വാവങ്ങു വന്നപ്പോൾ മാമുനിമാരെല്ലാ—
മാവിലമാനസരായനേരം.

---

1. ഉണ്ടിവന്നെന്നതത്രേ 2. കൊന്നതിങ്കാരണമുള്ളീലായാൻ

''ഭീതരായ് നില്ലാതെ വൈതാനകർമ്മത്തിൽ
കൈതുടൎന്നീടുവി''നെന്നു ചൊന്നാൻ.
നന്മുനിമാരതു കേട്ടുനിന്നോരോരോ
കൎമ്മങ്ങളാരംഭിച്ചീടുംനേരം
മുഷ്കരനായൊരു വല്ക്കലൻ വന്നു നി–
ന്നൽക്കടകൎമ്മങ്ങളാചരിച്ചാൻ.
മത്സ്യങ്ങളംകൊണ്ടു വിതച്ചുനിന്നീടിനാൻ
മദ്യമായുള്ളൊരു നീരും വീഴ്ത്തി.
[1]വിണ്മയമായൊരു നൽവിള തൂകിനാൻ
കന്മഷക്കാഴ്ചകളേ കാഴ്ചിപ്പാനായ്.
ശോണമായുള്ളൊരു ശോണിതം തൂകിനാൻ
ചേണുററ കുണ്ഡങ്ങൾതോറും പിന്നെ.
ദുഷ്ടനായുള്ളൊരു വല്ക്കലനിങ്ങനെ
കഷ്ടത പിന്നെയും കാട്ടുംനേരം
ദുൎഗ്ഗന്ധമേറ്റും പൊറുക്കരുതായ്കയാൽ
നിൎഗ്ഗമിച്ചീടിനാർ നിന്നോരെല്ലാം.
[2]വീരനായുള്ളൊരു സീരിതാൻ നോക്കുമ്പോൾ
ദൂരവേ കാണായി ഘോരനന്നെ.
സീരത്തെക്കൊണ്ടു വലിച്ചുവന്നന്നെയും
ചാരത്തുകൊണ്ടു പിടിച്ചു പിന്നെ
നിൎമ്മലമായൊരു വന്മുസലത്തിന്നു[3]
വന്മദം പൂകിച്ചാൻ താഡിച്ചപ്പോൾ:
നന്മുനിമാരുടെ വേദനപോലെയ–
ക്കമ്മന്റെ ജീവനും പോയിതായി.
മോദിതരായുള്ള മാമുനിമാരെല്ലാം
ആരേിച്ചപ്പോട്ടു സീരിതന്നെ
ആശയംതന്നിൽ നിറഞ്ഞുനിന്നീടുന്നൊ–
രാശിയും ചൊല്ലിനാരായവണ്ണം.
വാരുററുനിന്നൊരു സീരിതാനെന്നപ്പൊ–
ളാരണർ നല്കിയുള്ളാശിയെല്ലാം.
പാഥേയമായിപ്പരിഗ്രഹിച്ചങ്ങനെ
പാരാതെ പിന്നെയും തീൎത്ഥത്തിന്നായ്.
ആഗതരായുള്ളൊരാരണന്മാരുമായ്
പോകത്തുടങ്ങിനാൻ വേഗത്താലേ.

1. വിസ്മയമരയൊരു നൽവള്ളം തൂകിനാൻ
കശ്മലന്മൈത്തകളെക്കാഴ്ചിപ്പാനായ്
2. ദുഷ്ടനായുള്ളൊരു സീരിതാൻ നോക്കുമ്പോൾ
ദുഷ്ടനെ ദൂരവേ് കണ്ണായ് വന്നു
3. നന്മുസലത്തിന്റെ—വന്മദം പോക്കിനാൻ

ചാരത്തു നിന്നൊരു കൗശികതീൎത്ഥത്തെ-
പ്പാരാതെ ചെന്നുനിന്നാടിപ്പിന്നെ
ചൊല്ലേറുണ്ടു നിന്നുള്ള തീൎത്ഥങ്ങളോരോന്നേ
ദിക്‌ക്രമംകൊണ്ടുനിന്നാടിയാടി.
മേദിനിതന്നെ വലത്തുവച്ചങ്ങനെ
മേളത്തിൽ നീളെ നടന്നു മെല്ലെ
പാതകം പായും പ്രഭാസമാം തീൎത്ഥത്തിൽ
കൗതുകംപൂണ്ടവൻ വന്നനേരം
പാന്ഥന്മാർ വന്നു പറഞ്ഞു കേൾക്കായി:
''പാണ്ഡവന്മാരായ വീരൎക്കെല്ലാം
ഘോരമായ് നിന്നുള്ളൊരാഹവമുണ്ടായി
കൗരവന്മാരോടു കൂടിയിന്നാൾ;
എണ്ണമില്ലാതൊരു മന്നവരെല്ലാരും
മണ്ണിടം കൈവിട്ടു വിണ്ണിലായി;
വീരനായുള്ളൊരു വായുതനയനും
നേരററു നിന്ന സുയോധനനും
തങ്ങളിൽ നിന്നു പിണങ്ങിനിന്നീടുവാൻ
ഭംഗിയും പൂണ്ടു കണക്കണ്ടിപ്പോൾ.''
എന്നതു കേട്ടൊരു സീരിതാൻ നണ്ണിനാൻ
'മന്നിടെ ഭാരം തളൎന്നതായി.
പാരാതെ ചെന്നിനി വീരന്മാർ കോലുന്ന
വൈരത്തെപ്പോക്കണമാകിലിപ്പോൾ.'
എന്നങ്ങു നണ്ണിന രോഹിണീനന്ദനൻ
ചെന്നവർ ചാരത്തു പൂകുംനേരം
കണ്ടുനിന്നീടുന്ന പാണ്ഡവന്മാരെല്ലാം
ഇണ്ടലും പൂണ്ടു ചമഞ്ഞാരപ്പോൾ.
എന്തൊന്നു ചിന്തിച്ചു വന്നതെന്നിങ്ങനെ
ചിന്തയുംപൂണ്ടുനിന്നന്ധനായി
കാൎഷ്ണന്തന്മുഖം നോക്കിത്തുടങ്ങിനാൻ
കാതരനായൊരു ധൎമ്മജന്താൻ.
എന്തിവൻ ചൊല്ലുന്നതെന്നതേ ചിന്തിച്ചു
വെന്തുവെന്തെല്ലാരും നിന്നനേരം
ചാരത്തു ചെന്നൊരു സീരിതാനെന്നപ്പോൾ
വീരന്മാരോടു വിളിച്ചു ചൊന്നാൻ:
''എന്നുടെ ചൊല്ലിനെക്കേൾക്കമിന്നിങ്ങളെ-
ന്നിങ്ങനെ ചിന്തിച്ചു വന്നതിപ്പോൾ.
ബന്ധുക്കളായോരും ബന്ധിച്ചുനിന്നോരും
അന്തത്തെ പ്രാപിച്ചുതല്ലോയെന്നാൽ
പൊങ്ങിന കോപവും പൂണ്ടിനിയിങ്ങനെ
നിങ്ങളിൽനിന്നു പിണങ്ങ വേണ്ട.

ഊക്കിനെപ്പാർക്കുമ്പൊളുക്കനായ് നിന്നിട്ടു
രൂക്ഷനായുള്ളതു ഭീമനത്രെ.
ശിക്ഷകൊണ്ടുള്ളതു ചിന്തിച്ചു കാണുമ്പൊ-
ളക്ഷതനായ്വരും നീയുമെന്നാൽ
നിഷ്ഫലമായൊരു യുദ്ധമെന്നിങ്ങനെ
നിശ്ചയമുണ്ടെനിക്കുള്ളിലെന്നാൽ
നേരിട്ടു നിങ്ങളിലിങ്ങനെ നില്ലാതെ
നേരത്തിണങ്ങുകയെന്നേ വേണ്ടു.''
സീരിതാനിങ്ങനെ ചൊന്നതു കേട്ടുള്ള
വീരന്മാരേറിന വൈരത്താലേ
പിന്നെയും പാരം പിണങ്ങി നിന്നീടിനാർ
എന്നതു കണ്ടൊരു സീരിയപ്പോൾ
'ഇങ്ങനെ കർമ്മമിവർക്കെ'ന്നു ചിന്തിച്ചു
പൊങ്ങിന ഖേദത്തെപ്പോക്കിപ്പിന്നെ
പാണ്ഡവന്മാരോടു യാത്രയും ചൊന്നുടൻ
പാരാതെ പോയിതൻ ദ്വാരകയിൽ
ഇഷ്ടരുമായിട്ടു തുഷ്ടനായ്മേവിനാൻ
ഒട്ടുനാളങ്ങനെ നിന്നു പിന്നെ
ധന്യമായുള്ളൊരു നൈമിശക്ഷേത്രത്തിൽ
പിന്നെയും പോയവൻ ചെന്നനേരം
യജ്ഞങ്ങൾകൊണ്ടു യജിപ്പിച്ചു മേവിനാർ
അജ്ഞത വേറിട്ട മാമുനിമാർ.
മംഗലസ്നാനവുമാചരിച്ചങ്ങനെ
മങ്ങാതെ വന്നുടൻ ദ്വാരകയിൽ
കാർമുകിൽവർണ്ണനും താനുമായമ്പോടു
ള്ളമയിൽ മേവിനാൻ കാമപാലൻ.

## കുചേലഗതി

കാർവർണ്ണനേററവും കാരുണ്യം പൂരിച്ചു-
ള്ളൊരന്തണനായി പാരിടത്തിൽ
ശൈശവമേശുന്നകാലത്തു പണ്ടു പോയ്
ദേശികൻചാരത്തു മേവുമന്നാൾ
തങ്ങളിലൊന്നിച്ചു വിദ്യകൾ കേൾക്കയാൽ
ചങ്ങാതിയായുള്ള പണ്ടുപണ്ടേ.
നിത്യങ്ങളായുള്ള കർമ്മങ്ങളെല്ലാമേ
കൃത്യമായ് ചെയ്തു തെളിഞ്ഞു നില്പോൻ,

ശാന്തയായുള്ളൊരു കാന്തയും താനുമായ്
താന്തനായ് നീളെ നടന്നു മേന്മേൽ
പാരിച്ചു നിന്നൊരു ദാരിദ്ര്യംപൂണ്ടിട്ടു
യാചിച്ചു പോരുവോമ്പാരിലെങ്ങും,
കത്സിതമായൊരു ചേലയും പൂണ്ടെങ്ങും
നില്ലയാലെന്നതേ പേരുമായി
ശാശ്വതനായുള്ളൊരീശ്വരന്തന്നെയും
ആശ്രയിച്ചങ്ങവൻ നിന്നകാലം.
ക്ഷുത്തുകൊണ്ടേററവും ദീനമായുള്ളൊരു
ചിത്തവുംപൂണ്ടുനിന്നന്നൊരുനാൾ
ആര്യയായുള്ളൊരു ഭാര്യതാൻ ചെന്നുനി—
ന്നാര്യനായുള്ളവനോടു ചൊന്നാൾ:
''ഓദനം കാണാതെയൊട്ടുനാളുണ്ടല്ലോ
വേദന മാറാതെ മേവുന്നു നാം.
ഓദനം തന്നോനെക്കണ്ടേതുമില്ലെങ്ങും
വേദന ചിന്തിക്കിൽ മേലിലത്രെ.
ആവതുമില്ലേതും പാതിയായ്ചേനിയും
നാവും മയങ്ങുന്നു നാളിൽ നാളിൽ.
യാചിപ്പാൻ പോവാനോ ചേലയും ചെമ്മല്ല
ഗേഹത്തിൽ മേവുവാനൈയ്യമുണ്ടേ.
ചെന്താരിൽമാതോടു ചേരുന്ന കാർവ്വർണ്ണൻ
ബന്ധുവെന്നല്ലയോ ചൊല്ലീപ്പോരൂ.
ദ്വാരകയാകിന പുരിലും ചെന്നിന്നു
പാരാതെ കണ്ടാകിൽ നന്നായിതും.
ക്ഷുത്തുകൊണ്ടുണ്ടാകുന്നത്തലെയിന്നവൻ
ചിത്തത്തിലാക്കകെയെന്തു ചേതം?—
*ഏററുനിന്നീടുകിലാണ ചൊല്ലാമല്ലോ
ഏററില്ലയെങ്കിൽച്ചെന്നപൈ്പടക്കാം.
നമ്മുടെ വാഞ്ഛിതം നന്നായിനിന്നവൻ
നല്കീനിന്നീടുവാമ്പോരുമല്ലൊ.
കാരുണ്യമില്ലയെന്നല്ലീയിരിക്കുന്നു
കാരുണ്യവാരിധിയെന്നു കേൾപ്പൂ.
വാരുററു മേവുമദ്വാരകതന്നിലേ
പാരാതെ ചെല്ലുകയെന്നേ വേണ്ടു.''
ആര്യയായുള്ളൊരു ഭാര്യതാനിങ്ങനെ
കാര്യമായുള്ളതു ചൊന്നനേരം
സന്തുഷ്ടനായവൻ ചൊല്ലീനിന്നീടിനാൻ
ചിന്തിച്ചു നിന്നു നറുങ്ങുനേരം:

* കാററാടുകൂടിയ ജന്മപാച്ചാകിലോ

''എന്നുടെ മാനസംതന്നിലുമുണ്ടിതു
മുന്നമേ കാണേണമെന്നുതന്നെ.
നിന്നുടെ സാഹസംതന്നാലെയെങ്കിലെൻ
പുണ്യങ്ങളും പൂരിച്ചുകൊള്ളാമിപ്പോഴും.
രണ്ടേടത്തല്ലല്ലൊ രാഗികളും ഞങ്ങളും
ഉണ്ടുമുറങ്ങിയും പണ്ടേ പോന്നു.
ഇന്നിനി നമ്മെ മറന്നങ്ങുപോകില്ലും
എന്നുടെ കണ്ണിനോ പുണ്യമുണ്ടാം.
കാണുന്ന നേരത്തു കാഴ്ചയായ് നല്ലവൻ
വേണുന്നതേതുമൊന്നില്ലയല്ലൊ;
പ്രാഭവം പൂണ്ടോരെ പ്രാകൃതൻ കാണുമ്പോൾ
പ്രാഭൃതം വേണമെന്നുണ്ടു ഞായം.''
ഭാര്യതാനെന്നതു കേട്ടങ്ങുനിന്നപ്പോൾ—
ളാരണന്മാരുടെ ഗേഹംതോറും
നാല്പിടി നെല്ലിനെ യാചിച്ചുകൊണ്ടന്നു
വാശ്ശോടു നിന്നു വറുത്തു പിന്നെ
കല്ലാലെ മെല്ലവേ താഡിച്ചുനെല്ലിനെ
നല്ലവിലാക്കിനാൾ വല്ലവണ്ണം.
ചീത്തൊരു മോദത്താലാസ്ഥപൂണ്ടങ്ങതു
പേത്തുണിതന്നിലേ ചേർത്തു പിന്നെ
സന്തുഷ്ടനായൊരു കാമുകൻകൈയിലേ
ചന്തത്തിൽ നല്കിനാൾ ബന്ധിച്ചപ്പോൾ.
ഭാര്യതാൻ നല്കുമപ്രാഭൃതംതന്നെയും
പാരാതെ വാങ്ങിനോരാരണന്താൻ
ദ്വാരക നോക്കി നടന്നുതുടങ്ങിനാൻ
വാരിജലോചനന്തന്നെക്കാണ്മാൻ.
ചെന്നാലേതെല്ലാമേ ചിന്തിച്ചുനിന്നവൻ
തന്നിലേ നണ്ണിനാൻ മെല്ലെ മെല്ലെ:
'കാർവ്വർണ്ണന്തന്നുടെ ചാരത്തു ചെന്നിട്ടു
കാണ്മതിന്നുണ്ടോ കണക്കവന്നു?
ത്രൈലോക്യനാഥനായ്നിന്നവന്തന്നാലി—
ന്നാലോക്യനായ്വരുമെങ്ങനെ ഞാൻ?
കണ്ടൊരു നേരത്തു കാർവ്വർണ്ണന്തന്നോടു
പണ്ടു ഞാൻ കണ്ടതു മിണ്ടാമോതാൻ.
വാതുക്കൽനിന്നുള്ളോർ ശാസിച്ചുനിന്നിട്ടു
ബാധിച്ചുപോമല്ലൊ പോക്കതന്നെ.
ആവേടത്തോളമിന്നെങ്കിലും ചൊല്ലു ഞാൻ*
ദൈവത്തിൻ കൈയിലും പിന്നേതെല്ലാം.'

* ചെന്നിട്ടു പാരാതെ ചൊല്ലുവൻ വേണ്ടതെല്ലാം

ശാന്തയായുള്ളൊരു കാന്തയും താനുമായ്
ശാന്തനായ് നീളെ നടന്നു മേന്മേൽ
പാരിച്ചു നിന്നൊരു ദാരിദ്ര്യംപൂണ്ടിട്ടു
യാചിച്ചു പോരുവോമ്പാരിലെങ്ങും,
കത്സിതമായൊരു ചേലയും പൂണ്ടെങ്ങും
നില്ലയാലെന്നതേ പേരുമായി
ശാശ്വതനായുള്ളോരീശ്വരന്തന്നെയും
ആശ്രയിച്ചങ്ങവൻ നിന്നകാലം.
ക്ഷുത്തുകൊണ്ടേററവും ദീനമായുള്ളൊരു
ചിത്തവുംപൂണ്ടുനിന്നന്നൊരുനാൾ
ആര്യയായുള്ളൊരു ഭാര്യതാൻ ചെന്നുനി—
ന്നാര്യനായുള്ളവനോടു ചൊന്നാൾ:
''ഓദനം കാണാതെയൊട്ടുനാളുണ്ടല്ലൊ
വേദന മാറാതെ മേവുന്നു നാം.
ഓദനം തന്നോടനേകമെത്തുമില്ലെങ്ങും
വേദന ചിന്തിക്കിൽ മേലിലത്രെ.
ആവതുമില്ലേതും പാതിയായ്പ്പോനിയും
നാവും മയങ്ങുന്നു നാളിൽ നാളിൽ.
യാചിപ്പാൻ പോവാനോ ചേലയും ചെമ്മല്ല
ഗേഹത്തിൽ മേവുവാനൈയ്യുമുണ്ടേ.
ചെന്താരിൽമാതോടു ചേരുന്ന കാർവ്വർണ്ണൻ
ബന്ധുവെന്നല്ലയോ ചൊല്ലീടപ്പോരൂ.
ദ്വാരകയാകിന പൂരിലും ചെന്നിന്നു
പാരാതെ കണ്ടാകിൽ നന്നായിതും.
ക്ഷുത്തുകൊണ്ടുണ്ടാകുന്നതല്ലെയിന്നവൻ
ചിത്തത്തിലാക്കുകയെന്തു ചേതം?—
*ഏററുനിന്നീടുകിലാണ ചൊല്ലാമല്ലൊ
ഏററില്ലയെങ്കിൽച്ചെന്നണ്ടെടുക്കാം.
നമ്മുടെ വാഞ്ഛിതം നന്നായിനിന്നവൻ
നല്ലീനിന്നീടുവാമ്പോരുമല്ലൊ.
കാരുണ്യമില്ലയെന്നല്ലീയിരിക്കുന്നു
കാരുണ്യവാരിധിയെന്നു കേൾപ്പു.
വാതുററു മേവുമദ്ദ്വാരകതന്നിലേ
പാരാതെ ചെല്ലുകയെന്നേ വേണ്ടൂ.''
ആര്യയായുള്ളൊരു ഭാര്യതാനിങ്ങനെ
കാര്യമായുള്ളതു ചൊന്നനേരം
സന്തുഷ്ടനായവൻ ചൊല്ലീനിന്നീടിനാൻ
ചിന്തിച്ചു നിന്നു നുറുങ്ങുനേരം:

* കാററോടുകൂടീട്ടങ്ങനെവച്ചാകിലോ

''എന്റെ മാനസംതന്നിലുമുണ്ടിതു
മുന്നമേ കാണേണമെന്നതന്നെ.
നിന്നുടെ സാഹസംതന്നാലെയെങ്കിലെൻ
പുണ്യങ്ങൾ പൂരിച്ചുകൊള്ളാമിപ്പോൾ.
രണ്ടേടത്തല്ലല്ലൊ രാഗികളാം ഞങ്ങൾ
ഉണ്ടുമുറങ്ങിയും പണ്ടേ പോന്നു.
ഇന്നിനി നമ്മെ മറന്നങ്ങുപോകിലും
എന്നുടെ കണ്ണിനോ പുണ്യമുണ്ടാം.
കാണുന്ന നേരത്തു കാഴ്ചയായ് നല്ലവൻ
വേണുന്നതേതുമൊന്നില്ലയല്ലൊ;
പ്രാഭവം പൂണ്ടോരെ പ്രാകൃതൻ കാണുമ്പോൾ
പ്രാഭൃതം വേണമെന്നുണ്ടു ഞായം.''
ഭാര്യതാനെന്നതു കേട്ടങ്ങുനിന്നപ്പോ—
ളാരണന്മാരുടെ ഗേഹംതോറും
നാല്പിടി നെല്ലിനെ യാചിച്ചുകൊണ്ടന്നു
വാല്യോടു നിന്നു വറുത്തു പിന്നെ
കല്ലാലെ മെല്ലവേ താഡിച്ചു നെല്ലിനേ
നല്ലവിലാക്കിനാൾ വല്ലവണ്ണം.
ചീർത്തൊരു മോദത്താലാസ്ഥപൂണ്ടങ്ങു
പേർത്തുണിതന്നിലേ ചേർത്തു പിന്നെ
സന്തുഷ്ടനായൊരു കാമുകൻകൈയിലേ
ചന്തത്തിൽ നല്കിനാൾ ബന്ധിച്ചപ്പോൾ.
ഭാര്യതാൻ നല്കുമപ്രാഭൃതംതന്നെയും
പാരാതെ വാങ്ങിനോരാരണന്താൻ
ദ്വാരക നോക്കി നടന്നുതുടങ്ങിനാൻ
വാരിജലോചനന്തന്നെക്കാണ്മാൻ.
ചെന്നാലേതെല്ലാമേ ചിന്തിച്ചുനിന്നവൻ
തന്നിലേ നണ്ണിനാൻ മെല്ലെ മെല്ലെ:
'കാർവ്വർണ്ണന്തന്നുടെ ചാരത്തു ചെന്നിട്ടു
കാണ്മതിന്നുണ്ടോ കണക്കവന്നു?
ത്രൈലോക്യനാഥനായ് നിന്നവന്തന്നാലി—
ന്നാലോക്യനായ് വരുമെങ്ങനെ ഞാൻ?
കണ്ടൊരു നേരത്തു കാർവ്വർണ്ണന്തന്നോടു
പണ്ടു ഞാൻ കണ്ടതു മിണ്ടാമോതാൻ.
വാത്തുക്കൽനിന്നുള്ളോർ ശാസിച്ചുനിന്നിട്ടു
ബാധിച്ചുപോമല്ലൊ പോക്കതെന്നെ.
ആവേടത്തോളമിന്നെങ്കിലും ചൊല്ലു ഞാൻ*
ദൈവത്തിൻ കൈയിലും പിന്നേതെല്ലാം.'

---

* ചെന്നിട്ടു പാരാതെ ചൊല്ലുവൻ വേണ്ടതെല്ലാം

ഇങ്ങനെ തന്നിലേ നണ്ണിനൊരാരണൻ
മങ്ങാതെയുള്ളൊരു മാഴ്ഗ്ഗത്തൂടെ
ദ്വാരകയാകിന്ന പൂരിലും പൂകിനാൻ
വാരിതനാകാതെ നേരേയപ്പോൾ.
[1]പണ്ടേതും കാണാതെയുള്ളോനെക്കണ്ടപ്പോൾ
മണ്ടിച്ചെന്നെല്ലാരും കണ്ടുനിന്നാർ.
ചാലെ മെലിഞ്ഞൊരു മേനിയെക്കണ്ടിട്ടു
ലീലയായ്നിന്നു പറഞ്ഞാർ പിന്നെ:
''അസ്ഥികൾകൊണ്ടു ചമച്ചതിന്മൂലമെ-
ന്തബ്ജജന്മൻ പണ്ടിവന്റെ മെയ്തന്നെ;
ബീഭത്സമായ രസത്തിനെക്കാട്ടുവാ-
നാബദ്ധലീലനായല്ലീയല്ലീ?
[2]പേശലമായൊരു കാശത്തൊടേശീട്ടു
പേശുവാൻ പോരുമിക്കേശമിപ്പോൾ,
പാങ്കുഴിയെന്നോർത്തോ നേത്രങ്ങൾ നിർമ്മിച്ചു?
യോഗ്യത പോരുമതിന്നു പാർത്താൽ.
പാതാളലോകത്തിലൊന്നിങ്ങു പോന്നിവൻ
നാഭിക്കു മീതേ പോയ്നിന്നിതോ ചൊൽ.
'വിശപ്പിന്നായൊരു നൽത്തൂണു നിർമ്മിച്ചേ
വിശ്വസിച്ചീടാവു വീഴായിവൻ'
എന്നങ്ങു നണ്ണിയതിന്നുള്ള നീളത്തെ-
ത്തന്നിലേ ചിന്തിച്ചു നിന്നനേരം
നാളീകജന്മാവിപ്പാദങ്ങൾ നിർമ്മിച്ചു
നീളത്തെക്കാണുമ്പൊഴെന്നു തോന്നും.
ദുർഭഗനെങ്കിലും വിപ്രതയോർക്കുമ്പോൾ
അത്ഭുതവീര്യനായ്മേവുമത്രെ.
ബ്രാഹ്മമായുള്ളൊരു മേന്മയെക്കണ്ടാലും
മേന്മേലേ മെയ്യിലെഴുന്നതിപ്പോൾ.
നിന്ദ്യനല്ലേതുമേ മന്ദതകൊണ്ടിവൻ
വന്ദ്യനായുള്ളൊരു ഭൂമിദേവൻ.''
ഇങ്ങനെ ചൊന്നവർ വന്ദിച്ചുനിന്നുടൻ
പൊങ്ങിന കൗതുകം പൂണ്ടനേരം
വാരിജലോചനൻ ചേരുന്ന ഗേഹംതെ-
ട്ടാരണൻ നേരേ നടന്നാനപ്പോൾ.
ദൂരവേ കണ്ടൊരു വാരിജലോചനൻ
ആരിതെന്നിങ്ങനെ നോക്കി നോക്കി
ചങ്ങാതിയായുള്ളൊരാരണൻ വന്നതെ-
ന്നങ്ങനെ തന്നിലേ നണ്ണി നേരേ

1. പണ്ടേതും കാണാത രൂപത്തെക്കണ്ടിട്ടു
2. പേശലമായൊരാകാശത്തൊടേശീട്ടു

കാമിനിയോടു കലർന്നുള്ള ലീലയും
കൈവിട്ടു പെട്ടെന്നെഴുന്നേററപ്പോൾ
ഓടിച്ചെന്നീടിനാൻ കേടററ വേദങ്ങൾ
തേടിച്ചെന്നീടുന്ന പാദമുള്ളോൻ.
ആരണനായൊരു വാരിജകാമുകൻ
ചാരത്തുനിന്നു വിളങ്ങുംനേരം
വാരിജലോചനന്തന്മുഖമായൊരു
വാരിജമേററം വിരിഞ്ഞുനിന്നു.
പൂമാത്തന്നുടെ പോർമുലക്കുങ്കുമം
പൂരിച്ചുനിന്നൊരു മാറുകൊണ്ടു്
ചാരത്തു വന്നുള്ളോരാരണന്മേനിയെ-
പ്പാരിച്ചുനിന്നു പുണർന്നാനപ്പോൾ
അസ്ഥികളേററു ചുവന്നു ചമഞ്ഞുത-
ന്നച്യുതന്പൂവൽമെയ് പാരമപ്പോൾ
[1]മേദിനീദേവനിൽ മേവുന്ന രാഗം ത-
ന്മേനിയിൽക്കൂടിപ്പരന്നപോലെ.
പിന്നെയങ്ങൊന്നിച്ചു മന്ദിരംതന്നിലേ
[2]ചെന്നങ്ങു നിന്നൊരു നന്ദജൻതാൻ
ശില്പം കലർന്നുനിന്നല്പമല്ലാതൊരു
പൊല്പീഠംതന്നിലിരുത്തി നേരേ
ആദരിച്ചമ്പിനോടാതിഥ്യവേലയും
ആചരിച്ചീടിനാനാരണന്നായ്.
ശൈത്യമെഴുമ്മാറു വീത്തു തുടങ്ങിനാൾ
ശൈബ്യയായ്മേവുന്ന ദേവിയപ്പോൾ.
കേടററ കൈകൊണ്ടു നീടുററുനിന്നുള്ള
വീടികതന്നെയും നല്കിനിന്നാൾ.
പ്രീതനായ്നിന്നുള്ളോരാരണന്തന്നോടു
മാധവൻ ചൊല്ലിനാൻ മാനിച്ചപ്പോൾ:
‘‘ശ്രദ്ധപൂണ്ടീടുന്നതെത്രനാളുണ്ടു ഞാൻ
മിത്രമായുള്ളൊരു നിന്നെക്കാണ്മാൻ.
എത്രയും നന്നായി വന്നതിങ്ങെന്നുടെ
ചിത്തവും ചാലെക്കുളുർത്തിതപ്പോൾ.
ദേശികഗേഹത്തിൽ പണ്ടു നാം നിന്നനാ-
ളാചരിച്ചീടിന വേലയെല്ലാം
ഒന്നുമേയിന്നു മറന്നുപോയില്ലല്ലീ
വന്നുവന്നീടുന്നൊരാടൽതന്നാൽ.

1. മേദിനീദേവിയിൽ
2. ചെന്നങ്ങു ചെമ്മുള്ളൊരുള്ളകത്തിൽ ശില്പങ്ങളുണ്ടു.

അന്നു നാമന്നന്നേ ചെയ്യുള്ള വേലകാം
[1]ഒന്നുമേയിന്നേതുമാവതല്ലേ.
അന്നു നാം പൂണ്ടോരു സങ്കടമോക്കുമ്പോരം
ഇന്നുമുണ്ടുള്ളത്തിൽ വേവു പാരം.
ആര്യനായുള്ളോരു ദേശികന്തന്നുടെ
ഭാര്യതാൻ വന്നുനിന്നന്നൊരുനാൾ
ഇന്ധനം വേണമെന്നിങ്ങനെ ചൊല്ലുവാ—
നന്ധരാം നമ്മോടങ്ങായിതല്ലോ.
എന്നതു കേട്ടു നാമന്നടേ പോയങ്ങു
ചെന്നൊരു കാനനംതന്നിലപ്പോരം
ആരാഞ്ഞു നിന്നിട്ടു പോരാതെ വന്നപ്പോരം
ദൂരത്തു നിന്നൊരു കാനനത്തിൽ
[2]പാരാതെ ചെന്നതു പൂരിച്ചുകൊള്ളുവാൻ
ആരാഞ്ഞു നീളെ നടന്നനേരം
പാരിച്ചുനിന്നൊരു പാഴിടിതന്നെയും
മാരിയും വന്നതു കാണായപ്പോരം
വേഗത്തിൽ വന്നൊരു പേമഴയേല്ക്കയാൽ
വേപത്തെപ്പൂണ്ടുനാമോടിയോടി
തെററന്നു പോരുമ്പോരം നൽവഴി കാണാതെ
മററൊരു കാനനംതന്നിലായി
പോകമുടങ്ങിന മാർഗ്ഗവുമന്നേരം
നോക്കി നാം നീളെ നടന്നനേരം
ഉൽക്കടമായൊരു പേമഴയേററിട്ടു
നില്ക്കരുതായ്കയാലെന്നപോലെ
ദൃഢസ്ഥനായുള്ളൊരു പുഷ്കരകാന്തനും
അസ്തമിച്ചീടിനാനംബരത്തിൽ.
പാരിച്ചു ചോരുന്ന പേമഴതാനമ—
ന്നേരററു നിന്നൊരു പാഴിടിയും
കന്നിനെത്തള്ളുന്ന വങ്കാററുമെന്നപ്പോരം
മുന്നേതിലേററവും വന്നതല്ലോ.
പാരിച്ചു വന്നൊരു കൂരിരുട്ടന്നേരം
പാരിടമെങ്ങുമേ മൂടിനിന്നു.
കാറ്റേററു നിന്നുള്ള വന്മരമെല്ലാമ—
ങ്ങേററം ഞെരിഞ്ഞു മറിഞ്ഞു പിന്നെ
നമ്മുടെ ചുഴവും വീഴുന്ന നേരത്തു
നമ്മുടെ വേദനയാരറിഞ്ഞോർ.
എന്നതു കണ്ടു നാമേറിന പേടിപൂ—
ണ്ടെങ്ങുമേ പോകരുതായ്കയാലേ

1. ഇന്നവയൊന്നുമേയാവതല്ല
2. പോരാതെവന്നുള്ളൊരിന്ധനംതന്നെയും

മെയ്യോടുമെയ്യുമണച്ചുകൊണ്ടങ്ങനെ
പയ്യവേ നിന്നോരു നേരത്തല്ലൊ
വന്മദം പൂണ്ടൊരു വൻകരിപിന്നാലെ
വന്നൊരു കേസരിവീരന്തൻെറ
പൊട്ടുമാറുള്ളൊരു നാദത്തെക്കേട്ടിട്ടു
ഞെട്ടി നാം ഭൂതലംതന്നിൽ വീണു.
പിന്നെയെഴുന്നേററുനിന്നൊരു നേരത്തു
മിന്നൽകൊണ്ടീഷൽ വിളങ്ങുകയാൽ
വൻനരി വന്നതു കണ്ടൊരു നേരത്തു
വന്നുള്ളൊരല്ലലെച്ചൊല്ലാമോതാൻ.
കാട്ടികൾ വന്നു കരഞ്ഞൊരു നേരത്തു
ഗോഷ്ഠികൾ കാട്ടിനതേറെ നീതാൻ.
കാട്ടാന വന്നപ്പോൾ കാട്ടിന ഗോഷ്ഠികൾ
നാട്ടാരെമുമ്പിലേ ചൊല്ലുമോതാൻ.
നേരിട്ടു വന്നുള്ള പന്നികൾ പാഞ്ഞല്ലൊ
വേറിട്ടുപോയതു നമ്മിലപ്പോൾ.
നാമത്തെച്ചൊല്ലി വിളിച്ചുകൊണ്ടങ്ങുമേ
നാമത്തൽപൂണ്ടു നടന്നതെല്ലാം
കണ്ടുള്ളോരാരാനുമുണ്ടായിരുന്നാകിൽ*
കണ്ണുനീരിന്നുമേ മാറാഞ്ഞിതും.
കാട്ടാന കാട്ടികൾ ചങ്ങാതമായ് നിന്നു
കാട്ടിലേ നീളെ നടന്നു പിന്നെ
രോദനം കേട്ടു ഞാൻ വന്നതങ്ങോർക്കുമ്പോൾ
വേദനയുള്ളത്തിലിന്നുമുണ്ടു.
കണ്ടൊരു നേരത്തു മണ്ടി നാം പൂണ്ടപ്പോൾ
ഉണ്ടായ സന്തോഷമോർത്തുകണ്ടാൽ
വന്നാവൂതെന്നേ കൊതിച്ചുനിന്നാകിലും
ഇന്നുമുണ്ടായീലയന്നയോളം.
ദർപ്പത്തെപ്പൂണ്ടൊരു സർപ്പത്താൻ മുന്നൽ വ-
ന്നുല്പന്നരോഷനായ് നിന്നനേരം
വേറിട്ടു പോകാതെ വേഗത്തിൽ പാഞ്ഞങ്ങു
ദൂരത്തു പോയതു നന്നായി നാം.
നാമങ്ങു ചെന്നപ്പോൾ ഭീമന്മാരായുള്ള
ക്രൂരന്മാർ വന്നങ്ങു മുട്ടുംനേരം
ഓടുവാനേതുമേ കാണരുതാഞ്ഞിട്ടു
പേടികൊണ്ടേററവും മുട്ടുകയാൽ
കോഴയും പൂണ്ടു നാം കേഴുവാനോങ്ങുമ്പോൾ
കോഴികൾ കൂകുന്ന നാദം കേട്ടു.

* വന്നാകിൽ

മേളത്തിൽ വന്നീടുമാദിത്യന്തന്നുടെ
കാളത്തിൻ നാദങ്ങളെന്നപോലെ.
ക്ലേശിതരായ നാമേറിന മോദംകൊ—
ണ്ടാശികൾ മേന്മേലെ ചൊല്ലയാലേ
അന്നങ്ങു കൂകിയ കോഴികൾ ചിന്തിച്ചാൽ
എന്നുമേ ചാകയില്ലെന്നു ചൊല്ലാം.
പിന്നെ നാമന്നേരം ഖിന്നത കൈവിട്ടു
വന്നൊരു സൂര്യനെപ്പാർക്കുംനേരം
മാറാതെ പെയ്യുന്ന മാരിയും നമ്മുടെ
[1]പാരിച്ച പേടിയും കൂരിരുട്ടും
ചാരത്തു നിന്നുള്ള നമ്മെയും കൈവിട്ടു
ദൂരത്തു പോയി മറഞ്ഞുതല്ലോ.
വൃക്ഷങ്ങളേറിന പക്ഷികൾനാദവും
അക്ഷണം കേട്ടു നാം നിന്നനേരം
ആഖണ്ഡലാശയായ് മേവുമന്നാരിക്ക
വാർകൊണ്ടു നിന്നൊരു ഭൂഷണമായ്
പങ്കജകാമുകന്തന്നുടെ മണ്ഡലം
കിഞ്ചന പൊങ്ങീത്തുടങ്ങുംനേരം
നാമങ്ങു ചെല്ലാഞ്ഞു ദേശികനാഥന്താൻ
നാമങ്ങൾ ചൊല്ലി വിളിച്ചു തിണ്ണം
കാനനംതോറും നടന്നുതുടങ്ങിനാൻ
കാതരമാനസനായി നേരേ.
ദൂരത്തു നിന്നു വിളിച്ചതു കേട്ടു നാം
ചാരത്തു ചെന്നങ്ങു നിന്നനേരം
ഇണ്ടലും പൂണ്ടുതാൻ തൊണ്ടയും കമ്പിച്ചു
മിണ്ടരുതായ്കയാൽപൂണ്ടു പാരം
തോഷവും ഖേദവും തോഞ്ഞുനിന്നീടുന്ന
ലോചനതോയവും തൂകിച്ചൊന്നാൻ:
'ഉത്തമരായുള്ള ശിഷ്യരിന്നിങ്ങളോ—
[2]ടൊത്തവരില്ലയിപ്പാരിലെന്നാൽ
വിദ്യകൾ കൊണ്ടുമിന്നിങ്ങളോടെന്നുമേ
[3]ഒത്തുവരായ്കയിപ്പാരിലാരും.'
ഇങ്ങനെ ചൊന്നുടൻ നമ്മെയുംകൊണ്ടു തൻ—
മന്ദിരം പുകിനാൻ വന്ദ്യനപ്പോൾ.
ഇങ്ങനെ പണ്ടുനാമാചരിച്ചുള്ളവ
ഇന്നു മറന്നുപോയില്ലയല്ലീ?''
തങ്ങളിൽ നിന്നവരിങ്ങനെയോരോരോ
മംഗലവാക്കുകളോത്തുംനേരം

1. ഭാരിച്ച ഭീതിയും 2. ഒത്തുവരായ്കയിപ്പാരിലാരും
3. ഒത്തവരില്ലയിപ്പാരിലെന്നാൽ

'അല്പമായുള്ളൊരു കാഴ്ച ഞാനെങ്ങനെ
അബ്ജവിലോചനൻമുൻപിൽ വയ്പു'
എന്നങ്ങു തന്നിലേ നണ്ണിനോരാരണൻ
ഏറിന നാണവുംപൂണ്ടു പിന്നെ
കാഴ്ചയേ മെല്ലെ മറപ്പതിനായുള്ളൊ—
രോർച്ചയും പൂണ്ടങ്ങുഴന്നനേരം
മാലോകരുള്ളത്തിൽ ചാല നിന്നീടുമ—
മ്മാമയനായൊരു മാധവൻതാൻ
ആരണൻ വന്നതിങ്കാരണം ചിന്തിച്ച—
ങ്ങാരണൻതന്നോടു മെല്ലെച്ചൊന്നാൻ
''ചാർച്ചയും ചേർച്ചയും വേഴ്ചയും പൂണ്ടവർ
കാഴ്ചയുംകൊണ്ടല്ലോ വന്നു ഞായം;
വേഴ്ചയിൽ വന്ന നീ വാച്ചുനിന്നീടുന്ന
കാഴ്ചയായെന്തൊന്നു കൊണ്ടുപോന്നു?
അല്പമെന്നീടിലും മൽപ്രിയമാകയാൽ
ചൊൽപെറ്റുനിന്നൊരു കാഴ്ചയത്രേ.''
ഇങ്ങനെ കേട്ടുള്ളൊരാരണൻ പിന്നെയും
പൊങ്ങിന നാണവുംപൂണ്ടു നേരെ
ദീനനായ്നിന്നു നൽകാഴ്ചയും നൽകാതെ
ആനനംതന്നെയും താഴ്ത്തുംനേരം
പുഞ്ചിരിതൂകിക്കൊണ്ടഞ്ചനവർണ്ണൻതാൻ
അഞ്ചാതെ ചെന്നങ്ങണഞ്ഞു പിന്നെ
ചേലതൻ മൂലയിൽ കെട്ടിനതെന്തെന്നു
ലീലയായ് ചൊല്ലി വലിച്ചു നേരെ
മെല്ലെന്നഴിച്ചു തന്മുന്നലങ്ങാക്കിനാൻ
നല്ലവിലായൊരു കാഴ്ചതന്നെ.
''നിത്യമായിങ്ങനെ ശ്രദ്ധപെണ്ണീടുന്ന—
തെത്രനാളുണ്ടവിൽ തിന്മതിന്നായ്;
എത്രയും നല്ലൊരു കാഴ്ചയായ്വന്നിതു
ഭദ്രനായുള്ള നീ തന്നതിപ്പോൾ.''
ഇങ്ങനെ ചൊന്നൊരു മുഷ്ടിയാൽ വാരിനാൻ
മംഗലം നല്കുവാനാരണന്നായ്.
പാൽ വെണ്ണയുണ്ടു വയന്നുനിന്നീടുന്ന
വായിലങ്ങാക്കിനാൻ വാഞ്ഛയോടെ;
ആശ്വസിച്ചീടിനാനാസ്വദിച്ചമ്പിനോ—
ടാശ്രിതവത്സലനായ ദേവൻ.
കല്ലുമന്നെല്ലും കടിച്ചുനിന്നുണ്ടായ
പല്ലുകൾനോവു തളർന്നനേരം
മെല്ലവേ വാരിനാമ്പിന്നെയും നല്ലവിൽ
പല്ലവം വെല്ലുന്ന പാണിയാലേ.

ആഗ്രഹിയായിനിന്നാനനംതന്നിലി–
ട്ടാസ്വാദിച്ചീടുവാനോങ്ങുംനേരം
പെട്ടെന്നു ചെന്നുനിന്നിന്ദിരതാനത്തു
തട്ടിക്കളഞ്ഞു വിരഞ്ഞു ചൊന്നാൾ:
''ഉററവനെന്നുമെന്നേഴയെന്നെയിന്നിങ്ങനെ
വിററതോ ചിന്തിച്ചാൽ ചേരുമല്ലൊ;
വററാതൊരമ്പുകൊണ്ടാരണനെന്നെ നീ
മുററമടിക്കമാററാക്കൊല്ലാതെ.
എന്നുമിക്കൽകളും നെൽകളും തിങ്കിൽ നീ
എന്നുടെ വേലകളാവതല്ലെ.''
ഇങ്ങനെ ചൊല്ലിനൊരിന്ദിര പിന്നെയും
നിന്നുള്ളൊരാരണന്മെയ്യിലെങ്ങും
കണ്മുനകൊണ്ടങ്ങുഴിഞ്ഞുനിന്നീടിനാൾ
നിർമ്മലദേഹനായ്യേവംവണ്ണം.
ഇന്ദിരതന്നുടെ കൺമുനയേല്ക്കയാൽ
സുന്ദരനായുള്ളൊരാരണന്താൻ
ഹൃഷ്ടനായുണ്ടങ്ങു തുഷ്ടനായ്യേവിനി–
ന്നിഷ്ടമാംവണ്ണമുറങ്ങിപ്പിന്നെ
കാലത്തുണന്നങ്ങു യാത്രയുംചൊന്നുടൻ
ചാലത്തുനിഞ്ഞിങ്ങു പോരുംനേരം
തന്നിലേ നണ്ണിനാ,നെന്നുടെ വാഞ്ഛകൾ
ഒന്നുമേ ചൊല്ലുവാൻ വല്ലീലല്ലോ.
ഇല്ലത്തു ചെല്ലുമ്പോൾ ചൊല്ലുവതെന്തു ഞാൻ
വല്ലഭ വന്നങ്ങു വന്ദിക്കുമ്പോൾ?
ഏറിയിരുന്ന ധനത്തെയുംകൊണ്ടു ഞാൻ
ഏതുവഴി ചെല്ലുന്നതെന്നു നണ്ണി
ആശയുംപൂണ്ടങ്ങു നോക്കുമ്പൊഴല്ലോ ഞാൻ
വിശപ്പുംകൂടാതെ ചെല്ലുന്നിപ്പോൾ.
പാതിപൂക്കീടുന്ന ചേലയാലൊന്നു ഞാൻ
യാചിച്ചുനിന്നാകിൽ തന്നതുംതാൻ.
എന്നതുമൊന്നുമേ തോന്നീതില്ലന്നേരം
*മന്ദന്മാർക്കിങ്ങനെ വന്നു ഞായം.
ചേലയോ വേണ്ടീല തൈലത്തെത്തന്നെയും
ലീലയായ് ചൊൽവാനും തോന്നീലല്ലോ.
പത്തുനാളാകിലും പട്ടിണികൂടാതെ
പത്നിയെപ്പാലിക്കാമെന്നോർത്തല്ലോ
ദീർഘമായുള്ളൊരു മാർഗ്ഗവും പിന്നിട്ടു—
ഭാഗ്യമില്ലാതനാളൊന്നുമേശം.

* മന്ദന്മാരായവർക്കിന്നു ഞായം

പത്മവിലോചനന്തന്നുടെ ശീലമോ
കല്പകശാഖിയെപ്പോലെയല്ലൊ;—
ചാരത്തു ചെന്നീടിൽ വാഞ്ഛിതം നല്കീടും
ദൂരത്തു നിന്നീടിലൊന്നുമേശാ.
ചാരത്തു ചെന്നു ഞാൻ യാചിച്ചുനിന്നാകിൽ
പൂരിച്ചു നിന്നീടും വാഞ്ഛയെല്ലാം.
പണ്ടു ഞാൻ ചെയ്തുള്ള പാപങ്ങൾകൊണ്ടല്ലൊ
മീണ്ടുവാൻ വല്ലാത വന്നതപ്പോൾ.
എന്തതു സന്തതം ചിന്തിച്ചുനിന്നിനി
വെന്തുവെന്തീടുവാനുള്ളമേററം?'
നിസ്ത്യതനായവനിങ്ങനെ ചിന്തിച്ചു
സൽഗതിയായ്നിന്ന കാർവർണ്ണനേ
കണ്ടുകൊണ്ടുള്ള സന്തോഷം പൂണ്ടുനി—
ന്നിണ്ടലും കൈവിട്ടു പോയിപ്പോയി
തന്നുടെ ഗേഹത്തിൻചാരത്തു ചെന്നപ്പോൾ
വന്നൊരു തെന്നലെപ്പാർത്തുനിന്നാൻ.
സൗരഭ്യമാണ്ടൊരു തെന്നലെന്തിങ്ങനെ
ചാരത്തു വീയ്വാനിക്കാനനത്തിൽ?
.'എന്തിതിനുകാരണ'മെന്നങ്ങു തന്നിലേ
ചിന്തിച്ചു പിന്നെയും നിന്നനേരം
താവിനിന്നീടുന്ന പൂവുകൾ മേവുന്ന
കാവുകൾ കാണായി നീളെ നീളെ.
മേളമിയന്നുള്ള താമരപ്പൊയ്കയും
നീളവേ കാണായിനിന്നതെങ്ങും.
എന്തിതെന്നിങ്ങനെ ചിന്തിച്ചുനിന്നവൻ
ചെന്നുതുടങ്ങിനാനങ്ങുതന്നെ.
പ്രാഭവംകോലുമപ്രാകാരംതന്നെയും
പ്രാസാദജാലവും കാണായപ്പോൾ.
ആരുടെ മന്ദിരംപോലിതെന്നിങ്ങനെ
പാരം തന്നുള്ളിലേ നണ്ണി നണ്ണി
ഗോപുരവാതിലകത്തുപുക്കെങ്ങുമേ
വ്യാപരിച്ചീടിനാൻ കണ്ണുകൊണ്ടേ.
*ചൊല്ലൊണ്ടുനിന്നുള്ള പൊൽക്കമ്പം കാണായി
നില്ക്കുന്നതോരോരോ ദിക്കുതോറും.
രത്നങ്ങൾകൊണ്ടുള്ള വേദികൾ കാണായി;
മുത്തുകൾകൊണ്ടു വിതാനങ്ങളും.

---

* ചൊല്ലൊണ്ടുനിന്നുള്ള നാടകശാലയും
പൊൽക്കുമ്പം കാണായി നില്ക്കുന്നതും.
മോഹനവേദികളോരോന്നേ കാണായി
ശോഭനമായങ്ങോരോ ദിക്കുതോറും.

നീടുററുനിന്നുള്ള നാടകശാലയിൽ
ആടിനിന്നമ്പോടു പാടിപ്പാടി
ഓലക്കംപൂണ്ടു വിളങ്ങിനിന്നീടുന്ന
ബാലികമാരെയും ചാലെക്കണ്ടാൻ.
വാജികൾ മേവുന്ന ശാലകൾ കാണായി;
വാരണം ചേരുന്ന ശാലകളും.
ഇത്തരമോരോരോ രത്നങ്ങൾകൊണ്ടുള്ള
വസ്തുക്കൾ പിന്നെയും കാണായപ്പോൾ.
വിദ്രുമംകൊണ്ടുള്ള ഭിത്തികൾ കണ്ടിട്ടു
വിസ്മയിച്ചീടിനാനേററമേററം.
വന്നുവന്നീടുന്ന വന്ദികളെല്ലാരും
[1]വാരണമേറിന സേവകരും
വന്ദിച്ചുനിന്നതു കണ്ടുകണ്ടന്നേരം
എന്തിതിങ്കാരണമെന്നുഴന്നാൻ:
'വൃദ്ധനായ്‌നിന്നുള്ളൊരദ്ധ്വഗനായങ്ങു
നിർദ്ധനനായുള്ളൊരെന്നെയിപ്പോൾ
ചാരത്തു വന്നിവർ വന്ദിച്ചുനിന്നതിൻ
കാരണമെന്തെന്നു കണ്ടുതില്ലേ.
ഏതൊരു ലോകമിതെന്നതു ചിന്തിച്ചാൽ
ഏതുമേ നിർണ്ണയിക്കാവതല്ലേ.
സ്വർഗ്ഗമായ്മേവുന്ന ലോകമെന്തിങ്ങനെ
നിർഗ്ഗമിച്ചിന്നിതിലായിതോതാൻ?
എന്നുടെ ഗേഹമിതെന്നതു ചിന്തിച്ചാൽ
നിർണ്ണയമുണ്ടെനിക്കുള്ളിലെന്നാൽ
ദുഷ്ടന്മാരായുള്ള മന്നവരാരാനും
പെട്ടെന്നു വന്നു മൽ ഗേഹംതന്നിൽ
ആട്ടിവിട്ടെന്നുടെ ഭാര്യയെത്തന്നെയും
കോട്ടയും കോരിനാരെന്നു വന്നു
ഗേഹവും കൂടാതെ ഭാര്യയും കൂടാതെ
കേവലം പോക നാമെന്നുവന്നു.
ശില്പങ്ങൾ കണ്ടിനി വിസ്മയിച്ചീടാതെ
മൽപ്രിയ പോയെടമാരായ്‌വൂ ഞാൻ.
ശ്രീപത്മനാഭനെക്കണ്ടെനിക്കിങ്ങനെ—
യാപത്തു പോന്നു പിണഞ്ഞതാല്ലാഞ്ഞു.
[2]ചെമ്മു പെരുത്തു ചെറുത്തുനിന്നീടിനാൽ
തമ്മയേ വന്നീടുമെന്നു ഞായം.

1. വാരണയൂഥവും.
2. ജന്മാന്തരാർജ്ജിതകന്മഷംകൊണ്ടല്ലോ
തീമ്മകൾ വന്നു ചമഞ്ഞു ഞായം.

വേദന മേവുന്ന മാനസം വെന്തിട്ടു
രോദനം വേണ്ടുന്ന കാലത്തിപ്പോൾ
അന്തമില്ലാതൊരു സന്തോഷം പൊങ്ങുന്നു—
തെന്തതിങ്കാരണമെന്നു ചൊൽവൂ.'
ധന്യനായ് നിന്നുള്ളൊരാരണനിങ്ങനെ
തന്നിലേ ചിന്തിച്ചു നിന്നു നേരം
ആരണനാരിമാർമൗലിയായ്മേവിനി—
ന്നാര്യയായുള്ളൊരു ഭാര്യയപ്പോൾ
തമ്പതി വന്നതു കണ്ടൊരു നേരത്തു
സംഭ്രമിച്ചമ്പിനോടാദരവിൽ
സുന്ദരിമാരായ ചേടിമാർ ചൂഴവും
വന്നുതുടങ്ങിനാൾ മന്ദമപ്പോൾ
കാർവർണ്ണൻചൊല്ലാലെ മുന്നമേ വന്നൊരു
വാരിജമന്ദിരയെന്നപോലെ.
ദൂരവേവന്നുള്ള നാരിയെക്കണ്ടുള്ളൊ—
രാരണൻ ചിന്തിച്ചാൻ തന്നിലപ്പോൾ:
സുന്ദരിയായൊരു നാരിയുണ്ടിങ്ങോട്ടു
വന്നുതുടങ്ങുന്നു[1]താംകിലോതാൻ
രത്നങ്ങളും പൂണ്ടൊരു മേനിയെക്കാണുമ്പോൾ
കല്പകവല്ലിതാനെന്നു തോന്നും.
ലക്ഷണമൊന്നൊന്നേ ചിന്തിച്ചു കാണുമ്പോൾ
ലക്ഷ്മിതാൻ കേവലമല്ലയല്ലീ?
ഉത്തമയായൊരു നാരിയെന്നുള്ളതോ
വ്യക്തമായ്ച്ചൊല്ലാമിമ്മേനി കണ്ടാൽ
ആരണനാരിയെന്നിങ്ങനെ തോന്നുന്നു—
താനനംതന്നിലേ നാണം കണ്ടാൽ
എന്നുടെ മാനസമന്യമാരാരിലും
എന്നുമേ ചെല്ലുവോന്നല്ലയല്ലോ;
ഇന്നിവൾതന്നിലേ ചെന്നുനിന്നീടുന്നു
പിന്നെയും പിന്നെയും കണ്ടതോറും
പാപത്തെപ്പൂരിപ്പാൻപോകാതെ നീയെന്നി—
പ്പാപിയോടേറം ഞാൻ ചൊല്ലുംനേരം
എന്നെയും കൈവിട്ടു പിന്നെയും ചെല്ലുന്നു
[2]തന്നുടെ കോരകമെന്നു നണ്ണി.
കഷ്ടമേയെന്നുടെ കർമ്മവും കൈവിട്ടു
ദുഷ്ടനായ്വന്നു ഞാനിന്നു നേരേ.
കാണുന്നനേരമന്നാണവുംപൂണ്ടു നി—
ന്നാനനംതന്നെയും താഴ്ത്തി മെല്ലെ

1. കാൺകിലോതാൻ   2. എന്നുടെ വല്ലഭ—തന്നുടെ തോര...

എന്നുടെ പാദങ്ങൾതന്നിലേ നോക്കുമ്പോൾ
എന്നുടെ ജായതാനെന്നപോലെ.
ആരിവളെന്നുള്ളതിങ്ങനെ ചിന്തിച്ചി—
ട്ടാരണമ്പിന്നെയും നോക്കുംനേരം
ചാരത്തു വന്നൊരു ഭാര്യതാനങ്ങവൻ
വാരുററ പാദങ്ങൾ കുപ്പിനിന്നാൾ.
കുപ്പിനിന്നീടുന്ന ജായതൻ മെയ്യെങ്ങും
വാഴ്വോടു നിന്നങ്ങു പാർത്തനേരം
രത്നങ്ങൾതന്നുടെ രശ്മികൾകൊണ്ടെങ്ങും
പ്രത്യംഗമെല്ലാമേ മൂടുകയാൽ
ജായയെന്നുള്ളതു നിർണ്ണയിച്ചീടുവാൻ
ആയില്ലയങ്ങവനൊട്ടുനേരം.
പിന്നെയും ചിന്തിച്ചു തന്നുടെ ജായയെ—
ന്നിങ്ങനെ തന്നിലുറച്ചനേരം
തന്നെ മറന്നൊരു സന്തോഷംപൂണ്ടു തൻ—
മന്ദിരം പുകിനാൻ ഭാര്യയുമായ്.
പെട്ടെന്നു ചെന്നു നൽക്കെട്ടകംതന്നിൽപ്പു—
ക്കിഷ്ടമായുള്ളൊരു കട്ടിൽതന്മേൽ
പുത്തനായുള്ളൊരു മെത്തതന്മീതേ പോയ്
സ്വസ്ഥനായ് ചെന്നങ്ങിരുന്നനേരം
നീതിയിൽനിന്നങ്ങു ചോദിച്ചാൻതന്നുടെ
ഭൂതിയുണ്ടായതിങ്കാരണത്തെ.
ഇഷ്ടനായുള്ളവൻ ചോദിച്ചനേരത്തു
തുഷ്ടയായുള്ളൊരു ഭാര്യ ചൊന്നാൾ:
''ഇന്നലെയിന്നേരം വന്നിതു കാണായി
സുന്ദരിയായൊരു നാരിതന്നെ.
പങ്കജമുണ്ടു നൽകൈകളിൽ രണ്ടിലും
കൊങ്കയിലുണ്ടു നന്മുത്തുമാല
ചേണററുനിന്നുള്ളൊരാണിപ്പൊന്നെല്ലാമേ
നാണിച്ചുപോമവൾകാന്തി കണ്ടാൽ.
പൊല്പ്പൂടംപൂണ്ടുള്ളൊരാനകൾ രണ്ടുണ്ടു
നില്ക്കുന്നതങ്ങവൾ രണ്ടുപാടും.
ആയിരം തിങ്കൾതങ്കാന്തിയെ വെന്നുള്ളോരം
ആനനംതന്നുടെ കാന്തി കണ്ടാൽ.
തെററെന്നു പോന്നിങ്ങു വന്നുടൻ നമ്മുടെ
ചെററയിൽ നൂണുടൻ നിന്നു ചൊന്നാൾ:
'ദ്വാരകതന്നിൽനിന്നിന്നു ഞാൻ വന്നു നി—
ന്നാരണൻ വന്നതു കാരണമായ്.'
എന്നതു കേട്ടു ഞാൻ ചെന്നങ്ങു നിന്നപ്പൊ—
ളുന്നിലംതന്നിൽ മറഞ്ഞുകൊണ്ടാൾ.

പിന്നെ ഞാൻ നോക്കുമ്പൊളിന്നിലംതന്നെയും
എന്നെയുമിങ്ങനെ കണ്ടേനത്രെ.''
ഇങ്ങനെ കേട്ടുള്ളൊരാരണൻ ചിന്തിച്ചി–
ട്ടിന്ദിരതാനെന്നു നണ്ണിപ്പിന്നെ
കാർവ്വർണ്ണൻതന്നുടെ ലീലയെന്നിങ്ങനെ
ഭാര്യയും താനുമായ് നിർണ്ണയിച്ചാൻ.
ഏറിയിരുന്നൊരു മോദവുംപൂണ്ടുനി–
ന്നാരണൻതന്നുടെ ഭാര്യയുമായ്
വിണ്ണിലുണ്ടാകുന്ന ഭോഗങ്ങളെല്ലാമേ
മണ്ണിൽനിന്നങ്ങു ഭുജിച്ചു നിന്നാൻ.
ഇഷ്ടങ്ങളായുള്ള ഭോഗങ്ങൾ സേവിച്ചി–
ട്ടൊട്ടുനാളിങ്ങനെ ചെന്നകാലം.
ശ്രീമദമേറുന്നിതെന്നൊരു പേടി പൂ–
ണ്ടാരണൻതന്നിലേ നണ്ണിനിന്നാൻ:
'ഭോഗങ്ങൾതന്നെബ്ഭുജിച്ചുനിന്നിങ്ങനെ
ഭോഷനായ്പ്പോയി ഞാനെന്നു വന്നു.
ഭോഗങ്ങളെല്ലാമേ പോകെന്നു ചൊന്നിനി
യോഗങ്ങൾ വേണം ഞാനാചരിപ്പാൻ'
ഇങ്ങനെ ചിന്തിച്ചു പൊങ്ങിനിന്നീടുന്ന
സംഗങ്ങളെല്ലാമേ ദൂരത്താക്കി;
സംഗംവെടിഞ്ഞൊരു മാനസംതന്നെയും
പങ്കജലോചനൻതങ്കലാക്കി
കേവലയായൊരു ഭാവനതന്നിലേ
മേവിനിന്നീടിനാൻ മെല്ലെമെല്ലെ.
ഭാവനകൊണ്ടു വശിച്ചുനിന്നീടുന്ന
ഗോവിന്ദരൂപം തന്മാനസത്തിൽ
ദർപ്പണംതന്നിലുള്ളാനനംപോലെയ–
*ങ്ങെപ്പൊഴും കാണായ്‌വന്നതപ്പോൾ
ദീനങ്ങൾ വേറിട്ടൊരാരണനിങ്ങനെ
ആനന്ദലീലനായ് നിന്നു പിന്നെ.
നേരററു നിന്നൊരു ചണ്ഡാതിയായ ഞാൻ
വേറിട്ടു പോകൊല്ലായെന്നപോലെ
വങ്കനിവമ്പുന്ന പങ്കജലോചനൻ–
തങ്കഴൽതങ്കലേ തങ്ങിക്കൊണ്ടാൻ.

* എപ്പോഴുമംപ്പുവിൽ കാണായപ്പോൾ

# തീർത്ഥയാത്ര

സീരിയും താനുമായ് വാരിജലോചനൻ
ദ്വാരകതന്നിലിരുന്ന കാലം
സൂര്യോപരാഗമുണ്ടെന്നൊരു വാർത്തതാൻ
പാരിടമെങ്ങുമേ പൊങ്ങിനിന്നു
മാലോകരെന്നപ്പോൾ മാമുനിമാരുമായ്
മാപാപം പോക്കുവാൻ മാഴ്കാതെ പോയ്
ഭാർഗ്ഗവൻ നിർമ്മിച്ച തീർത്ഥത്തിൽ പൂകിനാർ
മാർഗ്ഗമായെല്ലാരും യോഗ്യരായി.
വൃഷ്ണികളെല്ലാരുമൊക്കവേ പോയങ്ങു
കൃഷ്ണനെ മുന്നിട്ടു ചെന്നു പുക്കാർ.
പാണ്ഡവന്മാരുമക്കൗരവന്മാരും തൻ
മാണ്ഡലികന്മാരുമായിച്ചെന്നാർ.
ഗോകുലവാസികളായിനിന്നീടുന്ന
ഗോപന്മാരെല്ലാരും ഗോപിമാരും
ഒക്കവേ പോയങ്ങു ചെന്നു തുടങ്ങിനാർ:
ദുഷ്കൃതിപോക്കുവാനന്യരുള്ളോരും.
ചീർത്തുനിന്നീടുന്ന പാപങ്ങൾ പോക്കുവാൻ
തീർത്ഥത്തിലെല്ലാരും മുങ്ങിപ്പിന്നെ
ദീനരായ് വന്നുള്ളോരാരണർക്കെല്ലാമേ
ദാനവും ചെയ്തുനിന്നായവണ്ണം.
മൃഷ്ടമായുള്ളൊരു ഭോജനം നല്കിനി-
ന്നിഷ്ടമായ് തങ്ങളുമുണ്ടു പിന്നെ
വൃക്ഷങ്ങൾതന്നുടെ നൽത്തണൽതന്നില-
ങ്ങൊക്കവേ ചെന്നങ്ങിരുന്നനേരം
ബന്ധുക്കളോരോരെച്ചന്തത്തിൽ കാണുകയാൽ
സന്തുഷ്ടരായിട്ടു നിന്നാരപ്പോൾ.
വൃഷ്ണികളെല്ലാരും പാണ്ഡവന്മാരുമായ്
കൃഷ്ണനെക്കൊണ്ടു പറഞ്ഞുനിന്നാർ.
നന്ദനുതുടങ്ങിന വല്ലവന്മാരെല്ലാം
നന്നായി നിന്നു ഭുജിച്ചു പിന്നെ
വൃഷ്ണികളോടു കലർന്നുനിന്നീടുന്ന
കൃഷ്ണനേ വന്നതു കേട്ടനേരം
പെട്ടെന്നു പോയവൻചാരത്തു ചെന്നിട്ടു
തുഷ്ടനായ് നിന്നൊരു നന്ദനപ്പോൾ
ആനകദുന്ദുഭിതന്നെയും പുണ്ടുനി-
ന്നാനന്ദം പൂകിനാനാദരവിൽ.
ദേവകിതന്നെയും പുണ്ടുനിന്നങ്ങനെ
മേവിനിന്നോരു യശോദയപ്പോൾ

കണ്ണനേ വന്നതു കണ്ടൊരുനേരത്തു
കണ്ണുനീർ വീഴ്ത്തിയണഞ്ഞു ചെമ്മേ.
കോപിച്ചു പണ്ടുതാൻ കോലുമായ് ചെല്ലുമ്പോൾ
വേപിച്ചു മേവുന്ന മേനിതന്നെ
ചാലെപ്പിടിച്ചങ്ങു പൂണ്ടുനിന്നീടിനാൾ
ബാലനായുള്ളനാളെന്നപോലെ
''പാരിച്ചുനിന്നുള്ള പാഴമ ചെയ്കയാൽ
പാശത്തെക്കൊണ്ടു പിടിച്ചുകെട്ടി
തിണ്ണം വലിച്ചുമുറുക്കി ഞാൻ നില്ക്കയാൽ
ഉണ്ണിപ്പൂമേനിയിൽ പുണ്ണില്ലല്ലീ?''
എന്നങ്ങു ചൊല്ലിത്തലോടിത്തുടങ്ങിനാൾ
നന്ദജനന്നുടെ മേനിതന്നെ.
എന്മടിതന്നിൽ ഞാൻ നന്നായി വച്ചുകൊ-
ണ്ടെന്മകൻ വാഴ്കെന്നു ചൊല്ലുംനേരം
എന്മുഖം നോക്കീട്ടു പുഞ്ചിരിതൂകുന്ന
നന്മുഖം കാണട്ടെ''യെന്നു ചൊല്ലി
അമ്മുഖംതന്നെ മുകർന്നുതുടങ്ങിനാൾ
അമ്മയായുള്ള യശോദയപ്പോൾ.
നന്മധുതൂകിവന്നെന്മടിതന്നിലായ്
നന്മുലയുണ്ടു ചിരിക്കുംനേരം
[1]തിണ്ണമെന്മാറിലണച്ചുനിന്നീടുന്നൊ-
രുണ്ണിക്കൈ കാണട്ടെയെന്നു ചൊല്ലി
മെല്ലെന്നെടുത്തു പുണർന്നുനിന്നീടിനാൾ
പല്ലവം വെല്ലുന്ന പാണിതന്നെ.
[2]എന്നുടെ ചേലയിൽ ചേറു തേച്ചീടിനോ-
രുണ്ണിക്കാൽ കാണട്ടെയെന്നും ചൊല്ലി
സമ്മോദം പൂണ്ടു മുകർന്നുനിന്നീടിനാൾ
തന്മകന്തന്നുടെ പാദങ്ങളേ.
ഇങ്ങനെയോരോരോ വേലകൾ കാട്ടിനാൾ
പൊങ്ങിനിന്നീടുന്ന മോദത്താലേ.
എന്നതു കണ്ടൊരു നന്ദനുമന്നേരം
ചെന്നങ്ങു പൂണ്ടുനിന്നായവണ്ണം.
ചിത്തം തെളിഞ്ഞു പറഞ്ഞുനിന്നീടിനാൻ
പുത്രനെക്കണ്ടുള്ള സന്തോഷത്താൽ:
''നിത്യവും കണ്ട കിനാവുകളെല്ലാമേ
സത്യമെന്നിങ്ങനെ ചൊല്ലാമിപ്പോൾ.

---

1. തിണ്ണമെന്മാറിലണച്ചു—മാറിലേ തച്ചു
2. എന്നുടെ ചേലയിൽ ചേറു തെറുപ്പിക്ക-
ണ്ണിക്കാലെങ്ങു ചൊല്ലെന്നു ചൊല്ലി,
സമ്മോഹം പൂണ്ടു പുണർന്നുനിന്നീടിനാൾ

മുന്നമെപ്പോലെ വന്നിന്നു ഞാനെന്നുടെ
പൊന്നാരപ്പൈതലെപ്പുണ്ടേനല്ലോ.
എന്മുതുകേറിനിന്നാനകളിപ്പതി-
നിന്നിനിയാമോ ചൊല്ലുണ്ണിക്കണ്ണാ!
തിങ്കളെച്ചെന്നു പിടിപ്പതിന്നായിട്ടി-
ന്നെങ്കഴുത്തേറുക വേണ്ടാതോ ചൊൽ?
ഓടിവന്നെന്നുടെ നന്മടിതന്നിലായ്
താടി പിടിച്ചു വലിക്കേണ്ടാതോ?''
പ്രേമം പൊഴിഞ്ഞുനിന്നിങ്ങനെയായുള്ളോ-
രോമനവാർത്തകളോതിയോതി
പിന്നെയും പിന്നെയും പുണ്ടുനിന്നീടിനാൻ
നന്ദനൻതന്നെയന്നന്ദനപ്പോൾ.
നൽച്ചൊല്ലുകൊണ്ടുടനച്ഛനമമ്മയും
നൽച്ചെവി രണ്ടും കുളുർപ്പിച്ചപ്പോൾ
ഉൾച്ചൂടുതന്നെയും മെച്ചമേ പോക്കിനാൻ
ഇച്ഛയിൽനിന്നുള്ളോരച്യുതൻതാൻ.
ദൂരത്തു നിന്നുള്ള വല്ലവിമാരുടെ
ചാരത്തു ചെന്നങ്ങിരുന്നു പിന്നെ
കാണാഞ്ഞുനിന്നുള്ള വേദനതന്നെയും
പൂണാഞ്ഞുനിന്നുള്ള വേദനയും
ചേണാർന്നുനിന്നു പറഞ്ഞവർതന്നുടെ
പൂണാരം പൂണുന്ന മാറുതന്നെ
മാറോടു ചേർത്തുടൻ നീറുന്നതെല്ലാമേ
മാറുമാറാക്കിനാൻ മാനിച്ചപ്പോൾ.
വല്ലവിമാരുടെയല്ലലും തീർത്തുടൻ
മെല്ലവേ പോന്നിങ്ങു വന്നു പിന്നെ
പാണ്ഡവന്മാരുമായ് നീണ്ടുള്ള വാർത്തയും
ആണ്ടവനിങ്ങനെ നിന്നനേരം.
പാഞ്ചാലിയായൊരു തേഞ്ചൊല്ലാൾതന്നുടെ
വാഞ്ഛയെപ്പൂരിപ്പാനായിപ്പിന്നെ
ഉത്തമയായൊരു രുക്മിണിമുമ്പായ
പത്നിമാരെല്ലാരും പണ്ടു തങ്ങൾ
കാർവ്വർണ്ണൻതന്നുടെ ഭാര്യമാരായതിൻ
കാരണം ചൊല്ലിനാരുള്ളവണ്ണം.
എന്നതു കേട്ടുള്ള പാഞ്ചാലിതാനുമ-
ന്നിന്നൊരു മന്നവനാരിമാരും
ഉൾസ്മിതമായുള്ളൊരാനനമാണ്ടങ്ങു
വിസ്മയിച്ചെല്ലാരും നിന്നനേരം
വന്ദിതരായുള്ള മാമുനിമാരെല്ലാം
വന്നുതുടങ്ങിനാർ വാഞ്ഛയോടേ

കാരണമാനുഷനായി നിന്നീടുന്ന
കാർമുകിൽവൎണ്ണനെക്കാണ്മതിന്നായ്
വന്നതു കണ്ടൊരു നന്ദജനന്നേരം
മന്ദിച്ചുനില്ലാതെ ചെന്നപ്പൊഴേ
വന്ദിച്ചുനിന്നങ്ങു വന്ദ്യന്മാരായോരേ
നന്ദിപ്പിച്ചീടിനാൻ നന്നായ്പിന്നെ
ദൈവതത്തെക്കൈവിട്ട വാൎത്തകൾതന്നുടെ
വൈദഗ്ദ്ധ്യം കാട്ടിനിന്നോതിയോതി
മാമുനിമാരുടെ മാനസംതന്നില—
ങ്ങാനന്ദം പൂകിച്ചാനായവണ്ണം
ആനന്ദം പൂണ്ടുള്ള മാമുനിമാരെല്ലാം
[1]മൗനവും പൂണ്ടങ്ങു നിന്നു പിന്നെ
മായതന്മായത്താൽ മാനുഷനായൊരു
മാധവൻതന്നെയും വാഴ്ത്തിപ്പിന്നെ
കേവലനായവൻതങ്കഴൽ കുമ്പിട്ടു
പോവതിന്നായിത്തുടങ്ങുംനേരം
പിന്നാലെ ചെന്നുള്ളൊരാനകദുന്ദുഭി—
തന്നുടെ യാചനം കേട്ടു പിന്നെ
യജ്ഞങ്ങൾകൊണ്ടു യജിപ്പിച്ചു നിന്നവ—
ന്നജ്ഞത പോക്കിനാർ വാക്കുകൊണ്ടും.
ചൊല്ലൊണ്ടു നിന്നുള്ള ദക്ഷിണതന്നെയും
കൈക്കൊണ്ടു പിന്നെയമ്മാമുനിമാർ
സ്വസ്തിയും ചൊന്നുടൻ വിത്തവും പൂരിച്ചു
സ്വസ്ഥരായങ്ങു നടന്നാർ ചെമ്മേ.
ആസ്ഥ പൂണ്ടീടുന്ന പാൎത്ഥന്മാരെല്ലാരും
യാത്രയും ചൊല്ലി നടന്നാർ പിന്നെ.
നന്ദിതനായൊരു നന്ദനും മന്ദിച്ചി—
ട്ടിന്നിന്നു പോകുന്നുതെന്നു ചൊല്ലി
നന്ദനൻചൊല്ലിനാലന്നിലംതന്നിലേ
നിന്നങ്ങു മേവിനാൻ [2]നാലു മാസം
ആനകദുന്ദുഭിതാനുമായങ്ങനെ
മാനിച്ചുനിന്നു സുഖിച്ചു പിന്നെ
യാദവന്മാരോടു യാത്രയും ചൊന്നുടൻ
യാതനായ്മേവിനാൻപിന്നെ നന്ദൻ.
ബന്ധുക്കളെല്ലാരും ചന്തത്തിൽച്ചാഞ്ഞപ്പൊ—
ളന്ധകന്മാരുമായ്മെല്ലെ മെല്ലെ
കാർവൎണ്ണനാനും തൻ ദ്വാരകയാകിന
പുരിലും പൂകിനാൻ സീരിയുമായ്.

1. മാനവും. 2. മൂന്നു മാസം.

# കുമാരഷൾക്കാനയനം

ദീനത നീക്കി വസിച്ചുനിന്നീടുന്നോ—
രാനകദുന്ദുഭിയന്നൊരുനാൾ
വന്ദിച്ചുനിന്നുള്ള നന്ദനന്മാരെക്ക—
ണ്ടുന്നിച്ചു നിന്നവർ കർമ്മമെല്ലാം
ശാശ്വതവാക്കുകളാശ്രയിച്ചീടുന്നോ—
രീശ്വരന്മാരെന്ന ബോധത്താലേ
പുത്രരെന്നുള്ളൊരു ചിത്തവും കൈവിട്ടു
ഭക്തിയെപ്പൂണ്ടു പുകഴ്ന്നുനിന്നാൻ.
ഉണ്മയെക്കണ്ടുള്ളൊരച്യുതനോടന്നേരം
തന്മകനാകിന നിർമ്മലന്താൻ
വന്മോഹം പോക്കുന്ന വാക്കുകൾ ചൊന്നവ—
നുന്മേഷം പൊങ്ങിച്ചാനുള്ളിലേറ്റം.
നന്ദനൻ ചൊന്നുള്ള വാർത്തകൾ കേൾക്കയാൽ
മന്ദത നീക്കിയുണർന്നു പിന്നെ
ആനന്ദംപൂണ്ടുള്ളൊരാനകദുന്ദുഭി
ദീനത തീർത്തു തെളിഞ്ഞുനിന്നാൻ.

പാവനയായിട്ടു മേവിനിന്നീടുന്ന
ദേവകീദേവിതാനന്നൊരുനാൾ
പാതകമാണ്ടൊരു മാതുലമ്പണ്ടുതാൻ
ചേതന പോക്കിന പൈതങ്ങളേ
ചിന്തിച്ചു ചിന്തിച്ചു സന്തതമങ്ങനെ
വെന്തുവെന്തീടുന്നൊരുള്ളവുമായ്
കാർവർണ്ണന്തന്നോടു ചൊല്ലിനിന്നീടിനാൾ
കാതരയായിക്കനിഞ്ഞു തിണ്ണം:
"ദേശികന്തന്നുടെ പൈതലെപ്പണ്ടു നീ
ക്ലേശാതെ കൊണ്ടുവന്നു നല്കിനാൻപോൽ.
നിന്നുടെ മാതുലൻ കൊന്നുകളഞ്ഞുള്ളോ—
രെന്നുടെ ബാലകന്മാരെക്കാണ്മാൻ
ഏറിയിരുന്നുള്ളൊരാശയുണ്ടാകുന്നു
ഏതുമൊന്നാവതോയില്ലയല്ലോ.
നിങ്കനിവുണ്ടാകിലെങ്കലെഴുന്നൊരു
വാങ്കൊതി തീർത്തുകൊള്ളായിരുന്നു,"
അമ്മതാനിങ്ങനെ ചൊന്നതു കേട്ടുള്ളോ—
രംബുജലോചനനന്നടേ പോയ്
സീരിയും താനുമായ് പാതാളലോകത്തു
പാരാതെ ചെന്നങ്ങു നിന്നനേരം
വന്നതു കണ്ടു മഹാബലിതാനപ്പോൾ
വന്ദിച്ചുനിന്നു പുകഴ്ന്നു പിന്നെ

വന്നതിങ്കാരണമെന്തെന്നു ചോദിച്ചാൻ
എന്നതു കേട്ടു മുകുന്ദൻ ചൊന്നാൻ:
‘‘മാതാവിൻവേദന പോക്കുവാനായിട്ടി–
പ്പാതാളലോകത്തു പോന്നുവന്നു
വഞ്ചകനായൊരു കഞ്ചനകോപത്താൽ
പഞ്ചത പൂണ്ടുള്ള പൈതങ്ങളെ
അഞ്ചാതെ കൊണ്ടുപോയമ്മതൻകൈയിലേ
ചെഞ്ചമ്മേ നല്ലേണമിന്നുതന്നെ.
നാന്മുഖന്തന്നുടെ ശാപത്തെക്കൊണ്ടിവർ
ചാമ്മാറു വന്നു പിറന്നു പണ്ടേ.
താപം തന്നുകന്നൊരാപത്തായുള്ളൊരു
ശാപത്തെത്തീക്കയും വേണമിപ്പോൾ.’’
ഇങ്ങനെ ചൊന്നവൻ പൈതങ്ങളോടും
ഇങ്ങു പോന്നീടുവിനെന്നു ചൊല്ലി
സീരിയും താനുമായ് പാരാതെ പോന്നു താൻ
ദ്വാരകതന്നിലേ വന്നു പിന്നെ
കൈതവം കൈവിട്ടു പൈതങ്ങളാറുമ–
മ്മാതാവിൻകൈയിലേ നല്കിനിന്നാൻ.
തന്നുടെ പൈതങ്ങൾ വന്നതു കണ്ടപ്പോൾ
ധന്യയായുള്ളൊരു ദേവകിതാൻ
നന്മുഖംതന്നിലേ ചുംബിച്ചുനിന്നു തൻ
നന്മുലതന്നെയും നല്കിനിന്നാൾ.
മുഖ്യനായുള്ളൊരു കംസനെച്ചിന്തിച്ചു
ദീർഘമായ് വീർത്തു പുണർന്നു പിന്നെ
കാണാഞ്ഞുനിന്നുള്ള വേദനതന്നെയും
ക്ഷീണമാക്കീടിനാൾ പേടി നീക്കി
കന്മഷവൈരിയായ് നിന്നു വിളങ്ങിനോ–
രംബുജനേത്രനെക്കാൺകയാലേ
നന്മുലയുണ്ണുന്ന ബാലകരെല്ലാരും
നല്ലരായ് വന്നതും കാണായപ്പോൾ.
ചാരത്തുനിന്നൊരു വാരിജലോചനൻ
വാരുററ പാദങ്ങൾ കൂപ്പിപ്പിന്നെ
സ്വർഗ്ഗത്തിൽ പോകുന്നായെന്നങ്ങു ചൊന്നുടൻ
നിർഗ്ഗമിച്ചീടിനാരഗ്രജന്മാർ.
സ്വർഗ്ഗതരായുള്ള ബാലരെക്കണ്ടു നിർ–
വ്യഗ്രയായുള്ളൊരു ദേവകിതാൻ
വിഷ്ണുവിൻ മായയെന്നിങ്ങനെ ചിന്തിച്ചു
വിസ്മിതയായി വിളങ്ങിനിന്നാൾ.

# സൗഭദ്രികകഥ

പാർത്തലംതന്നിൽപ്പൊരുത്തുള്ള വൈരികൾ—
ക്കാർത്തികം ചേർത്തു ചെറുത്ത പാർത്ഥൻ
തീർത്ഥമാടീടുവാനാസ്ഥപൂണ്ടങ്ങുമേ
പാർത്തലംതന്നിൽ നടന്ന കാലം
ദിക്കുകളെങ്ങുമേ ചൊല്ലൊണ്ട തീർത്ഥങ്ങൾ
ഒക്കവേ ചെന്നുനിന്നാടിയാടി
ആസന്നമാമപ്രഭാസമാം തീർത്ഥത്തിൽ
വാസവനന്ദനനായവന്താൻ
പോയങ്ങു ചെന്നപ്പൊഴാദരവിൽ ഗദ—
നായൊരു യാദവന്താനും ചൊന്നാൻ.
പാർത്ഥനെക്കണ്ടവനാർത്തിയും തീർത്താരോ
വാർത്തകളോതിനിന്നാസ്ഥയോടേ
മാധവന്തന്നുടെ സോദരിയായൊരു
മാധവിതന്നുടെ കാന്തിയെല്ലാം
മാനിച്ചുനിന്നു പറഞ്ഞുതുടങ്ങിനാൻ
മാരമാൽകൊണ്ടവന്മാഴ്കുംവണ്ണം:
''ദ്വാരകതന്നിലിന്നുണ്ടൊരു കന്യക
സീരവരായുധസോദരിയായ്.
ഇന്നവൾതന്നുടെ കാന്തിയെ വാഴ്ത്തുവാൻ
മന്നിടംതന്നകത്താരുമില്ലേ?
ചൊല്ലരുതെങ്കിലും മെല്ലെ മെല്ലിങ്ങനെ
ചൊല്ലിനിന്നീടുവൻ വല്ലവണ്ണം.
മാനിനിമാരുടെ മൗലിയിൽ മേവുന്ന
മാണിക്യക്കല്ലെന്നേ ചൊല്ലാവൂതാൻ
ശൃംഗാരമായൊരു സാഗരംതന്നെയി—
ന്നംഗജൻ നിന്നു കടഞ്ഞു നന്നായ്
മെല്ലവേ കൊണ്ടൊരു പീയൂഷംതാനെന്നേ
ചൊല്ലുന്നൂതാകിലിന്നൊട്ടു ചേരും
പൂവൽമെയ്തന്നുടെ കാന്തിയെച്ചിന്തിച്ചാൽ
ഏവമെന്നിങ്ങനെ ചൊല്ലവല്ലേൻ.
മേനകമുമ്പായ മാനിനിമാരുടെ
മേനിയെ നിർമ്മിപ്പാൻ മാതൃകയായ്
ഭംഗിയിൽ നിർമ്മിച്ചു പങ്കജയോനിയി—
മ്മംഗലതന്നുടലെന്നു തോന്നും.
"അഞ്ചമ്പൻതന്നുടെ ബാണത്തെച്ചന്തത്തിൽ
ചെഞ്ചെമ്മേ നിന്നു പിഴിഞ്ഞു പിന്നെ
വെൺതിങ്കൾതന്നെത്തൊലിച്ചു ചമച്ചുടൻ
വെണ്മവരുത്തിയലിച്ചു തന്നിൽ

ബാണങ്ങളഞ്ചിന്റെ നന്മണ്മംതന്നെയും
[1]പാത്രകണ്ടങ്ങതിലാക്കിപ്പിന്നെ
ഒന്നിച്ച നന്നായി നിർമ്മിച്ചനിന്നാനി–
ക്കന്യകതന്നുടെ പൂവൽമേനി.'
എന്നങ്ങു ചൊല്ലുന്ന കാണുന്നോരെല്ലാരും
എന്നതും ചെഞ്ചെമ്മേ [2]ചേർന്നുകൂടാ
'സാരമായുള്ളൊരു ലാവണ്യപൂരത്തെ–
പ്പൂരിച്ചുകൊണ്ടൊരു ഭാജനത്തിൽ
മാനിനിതന്നുടെയാനനമിങ്ങനെ
മാനിച്ചനിന്നു ചമച്ചു പിന്നെ
ശേഷിച്ചു നിന്നൊരു ലേശത്തെക്കൊണ്ടുടൻ
ദോഷത്തെക്കൈവിട്ടൊരാനനത്തെ
പിന്നെയും നിർമ്മിച്ചനിന്നൊരുനേരത്താ–
തിന്ദുതന്മണ്ഡലമായ് ചമഞ്ഞു.
ക്ഷാളനംചെയ്താനപ്പാണികാം പിന്നെയ–
ന്നാളീകസംഭവന്തോയംതന്നിൽ
എന്നതുകൊണ്ടു നൽപ്പങ്കജജാലങ്ങാം
ഇന്നുമുണ്ടാകുന്നു തോയംതന്നിൽ,'
എന്നുമുണ്ടെല്ലാരും ചൊല്ലിനിന്നീടുന്നി–
ക്കന്യകതന്മുഖം കാണുംനേരം.
മാനിന്നും മീനിന്നും മാനത്തെപ്പോക്കുന്നോ–
ന്നാനന്ദം തൂകം [3]കണ്ണിണയും.
ചോരിവാ കണ്ടത്രെ മൂവന്തിമേഘങ്ങാം
പാരാതെ പോകുന്നു നേരിടായ്വാൻ.
കണ്ഠത്തോടേററല്ലൊ കംബുക്കളെല്ലാമെ
മണ്ടുന്നു വെള്ളത്തിൽ മുങ്ങിയിന്നും.
വാരുററ കൊങ്കതൻ ചാരുതാം കണ്ടപ്പോഠം
മേരുക്കന്നെഞ്ചുന്നു കിഞ്ചിൽ കിഞ്ചിൽ;
തന്നോടു ചേർന്നുള്ള ലോകരുമെല്ലാരും
[4]ഉന്നിദ്രന്മാരായി മേവിടുന്നു.
അങ്കുരിച്ചീടുന്ന രോമാളിതന്നുടെ
ഭംഗിയെച്ചൊല്ലുവാൻ വല്ലേൻ ഞാനോ.
പൂഞ്ചേലതന്നെയും കാഞ്ചിയെത്തന്നെയും
പൂണ്ടുനിന്നീടുന്നോരൽക്കിടമോ
ഒന്നഞ്ഞൂറായിരം മാരന്മാർ മേന്മേലേ
നന്നായിനിന്നു മുളപ്പതിന്നായ്
മോഹനമായൊരു ലാവണ്യമാകുന്ന
ദോഹളം പൂണ്ടൊരു കേദാരംതാൻ.

1. പേത്ത്രകൊണ്ടു് 2. ചേന്നുകൂടും
3. കൺമിഴികാം 4. നിന്നിദ്രന്മാർ

തിൺതുടതന്നുടെ കാന്തിയെച്ചിന്തിച്ചാൽ
മന്ത്രിച്ചേ നിന്നോടു ചൊൽവാനാവൂ;
ജംഭാരികമ്പുള്ള കുംഭീന്ദ്രന്തന്നുടെ
തുമ്പിക്കൈ ചേൎന്നുള്ള കാന്തിയെല്ലാം.
പെട്ടെന്നു ചെന്നതു കട്ടുകൊണ്ടിങ്ങുപോ—
ന്നിഷ്ടത്തിൽ തങ്കലേ വച്ചുകൊണ്ടു
എന്നതുകൊണ്ടല്ലൊ ചേലകൊണ്ടെപ്പൊഴും
തന്നെ മറച്ചുനിന്നീടുന്നുതാൻ.
പാദങ്ങൾതന്നുടെ കാന്തിയെച്ചൊല്ലിനാൽ
പട്ടാങ്ങെന്നിങ്ങനെ തോന്നിക്കൂടാ;
മാങ്കണ്ണിമാരുടെ മൗലിതന്മേനിയെ—
കാൺകിലേ നിൎണ്ണയം വന്നുകൂടൂ.
കീൎത്തി പൊങ്ങീടുമക്കന്യകതന്നുടൽ
വാഴ്ത്തുവാനാവതല്ലാൎക്കുമോൎത്താൽ.
നല്ലോന്നെന്നിങ്ങനെ പിന്നെയും പിന്നെയും
ചൊല്ലിനിന്നീടു നാമെന്നേയാവൂ.''
വാട്ടമകന്നവനിങ്ങനെ ചൊന്നതു
കേട്ടുനിന്നീടുന്ന പാൎത്ഥനപ്പോൾ
വൎണ്ണിച്ചവസ്ഥകൾ വാസ്തവമോയെന്നു
നിൎണ്ണയിച്ചീടുവാനെന്നപോലെ
മാനസംതന്നെയയച്ചു നിന്നീടിനാൻ
മാനിനിതന്നുടെ മേനിതന്നിൽ
ചെന്നൊരു മാനസമന്നേരംതന്നെയ—
ക്കന്യകമെയ്യിൽ നടക്കമപ്പോൾ
നാഭിയായ്നിന്നുള്ളൊരാവൎത്തന്തന്നിൽ വീ—
ണാപന്നമായ് ചമഞ്ഞാണുപോയി.
പോയൊരു മാനസം പോയായിപ്പോകയാൽ
ആയാസംപൂണ്ടൊരു പാൎത്ഥനപ്പോൾ
എന്തിനിച്ചെയ്‌വതെന്നന്തരാ സന്തതം
ചിന്തയും വെന്തു വെന്തുണ്ടായ്‌വന്നു.
'ശിക്ഷിച്ചുനിന്നൊരു ലാംഗലിതന്നുടെ
ശിഷ്യനായല്ലൊതാനുള്ളവന്നാൽ
ധന്യനായുള്ള സുയോധനന്നത്രെയി—
ക്കന്യകതന്നെയകപ്പെടുന്നു.
നാമെല്ലാമിങ്ങനെ കോമളതന്നെയും
കാമിച്ചുപോകെന്നെ വന്നുകൂടൂ.
കാർമുകിൽവൎണ്ണനെക്കാണുന്നുതാകിലെൻ
കാരിയമെല്ലാമേ സാധിച്ചതും.'
ഇങ്ങനെയെല്ലാം നിനച്ചുനിന്നീടുന്ന
മംഗലനാകിന പാണ്ഡവന്താൻ

അംഗജമാലുററു ചിന്തിച്ചാനന്നേരം
മംഗലദേവതാകാമുകനെ.
ചാരകതന്നിലിരുന്നരുളീടുന്ന
വാരിജലോചനനെന്നനേരം
വീരനായുള്ളൊരു പാൎത്ഥൻെറ മുന്നലും
പാരാതെ ചെന്നങ്ങു നിന്നു പിന്നെ.
കണ്ടൊരുനേരത്തു മണ്ടിയണഞ്ഞവ—
നിണ്ടലും കൈവിട്ടു [1]പൂണ്ടനേരം
പ്രാണസഖിതന്നെ ഗാഢം പുണൎന്നിതു
കാരണപൂരുഷനായവനും.
കുന്തീസുതനോടു ചൊല്ലിനാൻ കണ്ണനും
ചന്തത്തിൽ നല്ലൊരു ശ്രുമൊഴിയും:
''ബന്ധുക്കളൊരോന്നൊന്നെയൊന്നതിന്നായൊരു
ബന്ധമുണ്ടായതും ഭാഗ്യമല്ലൊ
പാൎത്ഥിവനാകിയ ധൎമ്മജന്മാവുതാൻ
പൃഥ്വിയും പാലിച്ചു വാഴുന്നിതോ?
[2]വേദനെ വേറിട്ടു ഭീമനും ചെഞ്ചെമ്മെ
മോദിതനായിട്ടു വാഴുന്നോനോ?
മാദ്രീസുതന്മാൎക്കും കുന്തിക്കുമമ്പോടു
ഭദ്രമതല്ലയോ പാഞ്ചാലിക്കും?
ദുര്യോധനാദിയാം നൂറു കുമാരൎക്കും
സൈ്വരമതല്ലയോ ഗാന്ധാരിക്കും?
താതനായുള്ള ധൃതരാഷ്ട്രനുമുള്ളിൽ
പ്രീതനായല്ലയോ വാഴുന്നിപ്പോൾ?
ഗംഗാസുതനും കൃപതുമദ്രോണരും
മംഗലവാന്മാരായ് വാഴുന്നോരൊ?
അന്യരായ്നിന്നുള്ള ബന്ധുജനങ്ങളും
നന്ദിതരായല്ലീ വാഴുന്നിപ്പോൾ?''
ഇങ്ങനെ കാൎവ്വൎണ്ണൻ ചോദിച്ചതു കേട്ടു
മംഗലമെല്ലാൎക്കുമെന്നു ചൊന്നാൻ.
മല്ലാരി പിന്നെയും ചൊല്ലിനിന്നീടിനാൻ
വില്ലാളിമൌലിയോടന്നനേരം:
''എന്തിന്നു നീ ചിന്തിച്ച കാരണം ചൊല്ലേണം
മന്ദത കൈവെടിഞ്ഞെന്നാലിപ്പോൾ.''
എന്നതു കേട്ടൊരു പാൎത്ഥനും ചൊല്ലിനാൻ:
''എന്തു ഞാൻ ചൊൽവതു തമ്പുരാനേ!
ചിന്തിതമെല്ലാമറിഞ്ഞിടും നിന്നോടി—
ന്നന്ധനായുള്ള ഞാൻ[3]എന്തു ചൊൽവൂ?

1. കൂപ്പിനേരെ 2. വേദന കൈവിട്ടു 3. ചൊൽവതെന്തേ.

എങ്കിലും ചൊല്ലീടാം പങ്കജലോചനാ!
മങ്കമാർമൗലിയാം സോദരിയെ
പാരാതെ യാചിക്കമെന്നുടെ മാനസ—
പൂരണം ചെയ്യണം കാരണനേ!''
പാർത്ഥന്റെ ഭാഷണം കേട്ടൊരു കാർവ്വർണ്ണൻ
പേർത്തും പറഞ്ഞിതു മോദത്താലേ:
''ദുര്യോധനൻ മുന്നേ ചോദിച്ചപോരുന്നു
ഭാര്യയാക്കീടുവാൻ *മാധവിയേ.
ദ്വാരകവാസികൾ സമ്മതിച്ചീടിനാർ
സീരിക്കു ശിഷ്യനത്രാകകൊണ്ടേ
ആര്യന്മാരെല്ലാരും കല്പിച്ചതിന്നു ഞാൻ
കാര്യമല്ലെന്നു പറഞ്ഞീടാമോ?
എങ്കിലതിന്നൊരുപായത്തെച്ചൊല്ലുവൻ
നിങ്കൽ നിറഞ്ഞുള്ളൊരൻപിനാലേ.
ഇന്നു നീ നല്ലൊരു സന്ന്യാസിയാകിലോ
കന്യകതന്നെ ലഭിച്ചുകൂടും.''
എന്നതു കേട്ടൊരു പാർത്ഥനും ചൊല്ലിനാൻ
കന്യകതന്നെയും നണ്ണി നണ്ണി:
''സന്ന്യാസിയാകിലോ കന്യകയെന്തിന്നു
മാന്യങ്ങളായുള്ള വസ്തുക്കളും?
മിത്രരെന്നുള്ളതും ശത്രുവെന്നുള്ളതും
പുത്രരെന്നുള്ളതും ഭോഗങ്ങളും
താതനെന്നുള്ളതും മാതാവെന്നുള്ളതും
ഭ്രാതാവെന്നുള്ളതും ഭൂഷണവും
ജ്യേഷ്ഠന്മാരെന്നും കനിഷ്ഠന്മാരെന്നതും
ഗോഷ്ഠിയായ് വന്നീടും സന്ന്യാസിക്കോ.
ഇത്തരമായവ വേർവിട്ടുകൊൾവാനൊ
ശക്തി പുലമ്പുന്നതില്ലെനിക്കോ.''
കണ്ണനതു കേട്ടു സന്തോഷവുംപൂണ്ടു
തിണ്ണം ചിരിച്ചുടൻ ചൊന്നാനപ്പോൾ:
''ഭിക്ഷുകവേഷത്തെപ്പൂണ്ടവനിന്നിവ—
യക്ഷണം ചെയ്യണമെന്നുണ്ടോ ചൊൽ.
ലീലകൾകോലുവാങ്കോലങ്ങൾ പൂണ്ടവൻ
മേലിലവ്വണ്ണമേയായീടുമോ?''
എന്നു പറഞ്ഞു യതിവേഷമാക്കിനാൻ
മന്നവൻതന്നെയക്കണ്ണനപ്പോൾ.
കന്യകതന്നെ ലഭിച്ചുനിന്നീടുവാൻ
എങ്ങനെയെന്നു പറഞ്ഞുപായം.

* സോദരിയെ

ദ്വാരക പൂകിനാൻ വാരിജലോചനൻ
വീരനായ് നിന്നുള്ള പാർത്ഥനപ്പോൾ
ധന്യമായുള്ളൊരു സന്ന്യാസവേഷമ-
ക്കന്യകമൂലമായ് കൈക്കൊണ്ടാൻ.
സന്ന്യസിച്ചീടിന പാണ്ഡവവീരന-
ക്കന്യകതന്നെയും നണ്ണി നണ്ണി
രൈവതമാകിന പർവ്വതംതന്നുടെ
*താഴ്വരെ നിന്നു വിളങ്ങിനിന്നാൻ.
അന്നൊരു നാളിലനന്തജനോടും
ധന്യനായ് നിന്നൊരു കാമപാലൻ
അല്പലകന്നീടുമാസ്ഥാനംതന്നിലേ
മെല്ലവേ ചെന്നങ്ങു നിന്നു പിന്നെ
ഭക്തനായുള്ളൊരു മന്ത്രിവരനാകും
ഉദ്ധവർതന്നോടു ചൊന്നാനപ്പോൾ:
''കാനനഭോജനം പെണ്ണുവനായിട്ടു
മാനിനിമാരുമായ് നാമെല്ലാരും
കാലത്തു പോകേണം നാളെ''യെന്നിങ്ങനെ
നീലാംബരൻ പറഞ്ഞീടുംനേരം
നന്ദിതനായുള്ളൊരുദ്ധവർ കേട്ടുടൻ
നിന്നുള്ള മാലോകരെല്ലാരോടും
കാർവർണ്ണരാമന്മാർ ചൊന്നതറിയിച്ചു
പോവതിന്നായി മുതിർന്നെല്ലാരും.
ഭക്ഷ്യഭോജ്യാദികളെന്നിവയെല്ലാമേ
തൽക്ഷണം സംഭരിച്ചൊന്നൊന്നേതാൻ.
നീലക്കാർവർണ്ണനും രാമനുമായിട്ടു
മാലോകരോടും കലർന്നു ചെമ്മേ
കാലമേ പോകത്തുടങ്ങിനാരെല്ലാരും
കാനനഭോജനം പെണ്ണുവനായ്.
പോയിനിന്നീടുന്ന മാലോകരെല്ലാരും
മായമകന്നുടൻ പോയിപ്പോയി
രൈവതപർവ്വതംതന്നുടെ ചാരത്തു
പാവനമാം നദീതീരംതന്നിൽ
ചെന്നു നിന്നീടിനാരന്നേരമെല്ലാരും
ഇന്നിലം നല്ലതിതെന്നു ചൊല്ലി
സ്നാനങ്ങളുംമുമ്പായതാചരിച്ചീടിനാർ
മാനിനിമാരോടുംകൂടിച്ചെമ്മേ.
ദിവ്യാംബരാഭരണാലേപനങ്ങളാൽ
സർവ്വാംഗമെല്ലാമലങ്കരിച്ചാർ

---

* താഴ്വരതന്നിൽ വിളങ്ങുമന്നാൾ

ഇഷ്ടമായുള്ളൊരു ഭോജനം പെണ്ണീട്ടു
തുഷ്ടന്മാരായി വിളങ്ങിനിന്നാർ
പീയൂഷം സേവിച്ചു മേവിനിന്നീടുന്നൊ-
രാദിതേയന്മാരങ്ങെന്നപോലെ.
കേളികളോരോന്നേയാചരിച്ചീടിനാർ
താളം തുടന്നാർ ചിലരുമപ്പോൾ,
പാടിനിന്നീടിനാരാടിനിന്നീടിനാർ
*മാടിനിന്നീടിനാരങ്ങു ചിലർ
പാരമായുള്ള ഗിരിമുകളേറിനാർ
സാരന്മാരായവരങ്ങു ചിലർ.
അന്നിലംതന്നിലേ നിന്നു വിളങ്ങിന
സന്ന്യാസിതന്നെയും കണ്ടാരപ്പോൾ.
കണ്ടൊരുനേരത്തു കൂപ്പിനിന്നീടിനാർ
ഉണ്ടലകന്നുള്ളൊരുള്ളവുമായ്.
തമ്പദം കമ്പിട്ടു നിന്നവരോടപ്പൊ-
ളമ്പോടു ചൊല്ലിനാൻ സന്ന്യാസിതാൻ:
''നിർമ്മലരായുള്ള നിങ്ങൾക്ക മേന്മേലേ
നന്മകളേററം ഭവിക്കേണമേ.
ഉത്തമരായുള്ള നിങ്ങൾതന്നുള്ളിലേ
ഭക്തിയെക്കണ്ടു തെളിഞ്ഞു ഞാനോ
എങ്ങുനിന്നിങ്ങിപ്പോളാഗതരായ് നിങ്ങൾ
മംഗലമായിതേ കണ്ടതേററം.''
എന്നതു കേട്ടുള്ള വീരന്മാർ ചൊല്ലിനാർ
വന്നതിങ്കാരണമുള്ളവണ്ണം.
പാരാതെ പോന്നിങ്ങു വന്നു ചൊല്ലീടിനാർ
നേരായിനിന്നൊരു വാർത്തയപ്പോൾ:
''ധന്യന്മാരായിതേ ഞങ്ങളുമിന്നൊരു
പുണ്യവാന്തന്നെയും കാൺകകൊണ്ടേ.''
എന്നവർ ചൊല്ലുമ്പോൾ ലാംഗലി ചോദിച്ചാ-
'നെന്നിലംതന്നിൽനിന്നെ'ന്നിങ്ങനെ.
വീരന്മാരെന്നതുനേരം പറഞ്ഞിതു
സീരിതന്നോടുടൻ സാരമായി:
''നമ്മുടെ ചാരത്തു കാണുന്നൊരദ്രിമേൽ
നിർമ്മലനായൊരു ഭിക്ഷുകന്താൻ
മേവിനിന്നീടുന്നോൻ ഞങ്ങളവനെയും
സേവിച്ചുകൊണ്ടല്ലൊ പോന്നുകൊണ്ടു.''
എങ്കിൽ നമുക്കങ്ങു കാണണമെന്നിട്ടു
പങ്കജനേത്രനും താനുമായി

* വാടി

ഉത്തമന്മാരായ യാദവന്മാരോടും
ഒത്തു നടന്നങ്ങു പോയിപ്പോയി
പാരാതെ ചെന്നു ഗിരിമുകളേറുമ്പോൾ
ദൂരവേ കാണായി സന്ന്യാസിയെ
കാന്തിപൂണ്ടേററം വിളങ്ങിനിന്നീടുന്ന
കാന്താരവാസിയാം കൗന്തേയനെ
പൂർവ്വാചലംതന്നിൽ മേവിനിന്നീടുന്ന
സൂര്യന്താൻ നിന്നു വിളങ്ങുംപോലെ.
ദൂരത്തുനിന്നവർ ചാരത്തു ചെന്നിട്ടു
നേരൊത്തു കുപ്പി വണങ്ങിനിന്നാർ.
മസ്കരിതന്നെ നമസ്കരിച്ചങ്ങനെ
സൽക്കരിച്ചമ്പിനോടായവണ്ണം
വാസ്തവരീതിയെച്ചേർത്തുനിന്നീടുന്ന
ശാസ്ത്രങ്ങൾകൊണ്ടു പറഞ്ഞു പിന്നെ
നിർമ്മലനായൊരു ദിവ്യനെന്നിങ്ങനെ
[1]തന്മനംതന്നിലുറച്ചനേരം
ധന്യനായ് നിന്നൊരു ലാംഗലി ചൊല്ലിനാൻ
തന്നിലേ നണ്ണിന കാരിയത്തെ:
''പാരാതെഴുന്നള്ളവേണമിന്നമ്പോടു
ദ്വാരകയായ നഗരിതന്നിൽ
പാവനമാക്കേണം സജ്ജനമെപ്പൊഴും
സേവചെയ്തീടുന്ന പാദങ്ങളാലേ.''
എന്നതു കേട്ടൊരു കണ്ണനും ചൊല്ലിനാൻ
നിന്നൊരു ലാംഗലിതന്നെ നോക്കി:
''സർവ്വസംഗത്തെയും കൈവെടിഞ്ഞിങ്ങനെ
പർവ്വതംതന്നിലിരുന്നുകൊണ്ടു്
ശർവ്വപദാംബുജമുള്ളിലുറപ്പിച്ചു
സർവ്വദാ സേവിച്ചു മേവിടുന്ന
ഉത്തമരായ ജനങ്ങളെക്കൊണ്ടുപോയ്
വൃത്തി പിഴപ്പിപ്പാനൊക്കൊല്ലാതെ.''
വാരിജലോചനൻ ചൊന്നൊരു നേരത്തു
സീരിയും ചൊല്ലിനാൻ നേരൊടപ്പോൾ:
''യോഗികൾമാനസപീഡയുണ്ടാക്കൊലാ
ഭോഗിയായുള്ള നിൻ വാക്കിനാലേ.
ബാലനായുള്ള നീയേതുമറിഞ്ഞീടാ
ലീലകളെന്നിയേ പിന്നെയൊന്നും.
എല്ലാം സമമല്ലൊ ചൊല്ലുള്ള [2]ദിക്കെന്നു
നല്ലവർ ചൊല്ലീട്ടു കേൾപ്പില്ലയോ?

1. സമ്മതം 2. തീക്കെന്നു

നാടെന്നും കാടെന്നുംകൂടി നിരൂപിക്കിൽ
വാടാതെതന്നെയഭേദമല്ലൊ.
എല്ലാവരുമായിട്ടിന്നിവൻതന്നെ നാം
അല്ലൽപോമ്മാറുടൻകൊണ്ടുപോയി
നന്മ കലർന്നൊരു മന്ദിരംതന്നിലേ
മേന്മയോടിന്നു നാം വച്ചുകൊൾവൂ.''
എന്നെല്ലാം ചൊല്ലിയസ്സന്ന്യാസിതന്നോടും
ഒന്നിച്ചു പൂകിനാൻ പുരിലപ്പോൾ.
ചാരുവായുള്ളൊരു മന്ദിരംതന്നിലേ
നേരേയങ്ങാക്കിനാൻ യോഗിയേയും.
''ഉത്തമനായൊരു മസ്കരിയുണ്ടുപോൽ
ഇസ്ഥലംതന്നിലെഴുന്നള്ളുന്നു.''
എന്നങ്ങു ചൊല്ലി വരുന്ന ജനങ്ങളു—
മൊന്നിച്ചുകൂടി വണങ്ങിച്ചൊന്നാർ:
''യോഗ്യതപൂണ്ടുള്ള നിങ്ങൾ വരുവാനോ
ഭാഗ്യമിന്നെങ്ങളിലെത്തിക്കൂടി
വറ്റാതൊരമ്പിനാൽ തെറ്റെന്നിവിടേക്ക
കറ്റങ്ങളെന്നപ്പം പറ്റായിന്നു്".
സന്തുഷ്ടനായുള്ളൊരന്തണമന്ദിരം
അന്തികേയുണ്ടല്ലോ സന്തതവും.
ഭിക്ഷയേ നല്കുമവരങ്ങു നിത്യവും
ശിക്ഷയിൽ എന്നങ്ങു ചൊല്ലിപ്പിന്നെ
''മംഗലനാം ഭവാൻ നല്കീടുക വേണം
എങ്ങൾക്കനുജ്ഞയെയിന്നു നേരെ''
എന്നെല്ലാം ചൊല്ലി വണങ്ങുമവർക്കപ്പോൾ
നന്നായനുജ്ഞയും നല്കി നിന്നാൻ.
യാത്രവഴങ്ങിപ്പുറപ്പെട്ടാരെന്നപ്പോൾ
പേർത്തുമന്നാരിമാരോടുംകൂടി.
യാദവന്മാരുമായൊന്നിച്ചുനിന്നവർ
മോദേന മേവിനാരാലയത്തിൽ.

മംഗലജാലങ്ങൾ പൊങ്ങിനിന്നെങ്ങുമേ
ഭംഗി തേടീടും മഠംതന്നിലേ
കാമനു കോമരമായിനിന്നങ്ങനെ
കോമളനാമവൻ വാഴുംകാലം.
സീരവരായുധപാണിതാൻ ചെഞ്ചെമ്മേ
വാരിജലോചനനോടുംകൂടി
ധന്യനായ് നിന്നൊരു സന്ന്യാസിതന്നെയും
ചെന്നു വണങ്ങിനാൻ ചെവ്വിനോടേ.

മന്ദത കൈവിട്ട സന്ന്യാസിതന്നോട
നിന്നൊരു സീരിയും ചൊന്നാനപ്പോൾ:
''മാരി പൊഴിയുന്ന കാലമണഞ്ഞുതേ
ഘോരമായുള്ളൊരു കാറ്റുമായി.
ദൂരവേനിന്നുടനാരുമേ കൂടാതെ
നേരൊടേ ഭിക്ഷ ലഭിച്ചിടാതെ
ഇങ്ങുനിന്നിങ്ങനെ വേദന കോലൊല്ലാ
മംഗലനായ ഭവാനിന്നിപ്പോൾ;
അന്തഃപുരത്തിലൊരു ഗൃഹംതന്നിലേ
ചന്തത്തിൽ വാണിടാമന്തികത്തിൽ.
ഭിക്ഷ തരുവാനും ശുശ്രൂഷ ചെയ്‌വാനും
ശിക്ഷയിലാമല്ലോ ചാരത്തെങ്കിൽ.
മച്ചകമുണ്ടു നന്മാളികതാനുണ്ടു
മുറ്റുവായുള്ളവയെല്ലാമുണ്ട്.
നിഷ്കുടമുണ്ടു നൽ ദീർഘികയുമുണ്ടു
പുഷ്കരമാദിയാം പുഷ്പമുണ്ട്
നാലുമാസം കഴിച്ചീടേണമേ ഭവാൻ
ആലയംതന്നിൽനിന്നെ''ന്നിങ്ങനെ
കാമപാലൻെറ വചനങ്ങൾ കേട്ടപ്പോൾ
കോമളനാകിയ കണ്ണൻ ചൊന്നാൻ:
''കാട്ടിൽ കിടക്കുന്ന സന്ന്യാസിതന്നെയും
നാട്ടിലും കൊണ്ടന്നു വച്ചു പിന്നെ
കാട്ടിയ കോട്ടികൾ പോരയെന്നോർത്തിട്ടോ
വീട്ടിലിരുത്തുവാൻ ചിന്തിക്കുന്നു?
നീട്ടിലേ ലോകർ ചിരിക്കുമാറാകുമ്പോൾ
കൂട്ടായി വന്നിടാ ഞാനും ചെമ്മേ
പട്ടാങ്ങെന്നിങ്ങനെ തോന്നീലയെങ്കിലോ
ഇഷ്ടമായുള്ളതു ചെയ്തുകൊൾവൂ.''
ദേവകീനന്ദനൻചൊല്ലു കേട്ട ബല-
ദേവനും ചൊല്ലിനാനേവമപ്പോൾ:
''ഒല്ലാതകാരിയം ചിന്തിച്ചേനല്ല ഞാൻ
എല്ലാരും സമ്മതിയായതത്രെ.
മേദിനീപാലന്മാരായവരും പിന്നെ
മോദിതരാകിയ ഭൂസുരരും
താപസന്മാരെയും ഭിക്ഷുകന്മാരെയും
താപമകലുവാൻ പൂജിച്ചീടും.
എന്നുള്ള കേളിയുമില്ലേ നിനക്കിപ്പോൾ
ഇന്നിതിനെന്തൊരു കുററം ചൊൽവാൻ?''
എന്നെല്ലാം ലാംഗലി ചൊന്നതു കേട്ടപ്പോൾ
നിന്നൊരു കണ്ണന്താനെന്നനേരം

മന്ത്രിച്ചു ചൊല്ലിനാൻ ലാംഗലിതന്നോടു
ചിന്തിച്ചുനിന്നു നറുങ്ങുനേരം:
''സജ്ജനമായുള്ളൊരിജ്ജനത്തിന്നൊരു
നിർജ്ജനമായൊരു ഗേഹമിപ്പോൾ
നിഷ്കളസേവയെച്ചെയ്‌വതിനായിട്ടു
സല്ക്കരിച്ചീടുന്നതെങ്ങനെ നാം?''
എന്നതു കേട്ടൊരു സീരിതാൻ ചൊല്ലിനാൻ:
''കന്യകതന്നുടെ ഗേഹമാവൂ.
നിർജ്ജനമായൊരു മറെറാരു ദേശവു—
മിജ്ജനത്തിന്നു നിരന്നുകൂടാ.
വന്ദിച്ചുനിന്നാലക്കന്യകതന്നുടെ
ചിന്തിതംതന്നെയും വന്നുകൂടും.
ധന്യനായ്‌നിന്നൊരിസ്സന്ന്യാസി വന്നതു
കന്യകതന്നുടെ ഭാഗ്യമത്രെ.
സേവിച്ചുകൊള്ളുകിൽ വാഞ്ഛിതം നല്കുവാൻ
കേവലമിന്നിവൻ പോരുമല്ലൊ.''
കോമളനായൊരു കണ്ണനോടിങ്ങനെ
കാമപാലൻ പറഞ്ഞീടുംനേരം
മാധവൻ ചൊല്ലിനാൻ നീതിയിലെന്നപ്പോൾ:
''ബാധയില്ലേതുമിതിന്നു പാർത്താൽ
വാനപ്രസ്ഥന്നിതിന്മീതേയിന്നൊന്നുമേ
ദാനംചെയ്യാവതുമില്ലയല്ലൊ.
മൂലഫലാദിയും തിന്നു വനംതന്നെ—
യാലയമാക്കുന്ന മസ്കരിക്കോ
പാലും പഴവും ഭുജിച്ചു വസിപ്പതു
ബാലികതന്നോടുകൂടിച്ചെമ്മേ.
മംഗലമായീടുമിങ്ങനെയുള്ളൊരു
സംഗതിയെന്നുമേ വന്നുകൂടാ''
എന്നെല്ലാം മാധവൻ ചൊല്ലുന്നതു കേട്ടു
നിന്ന ഹലധരൻ ചൊന്നാനപ്പോൾ:
''ഉത്തമനായൊരു താപസന്തന്നെത്തൊ—
ട്ടിത്തരം ചൊൽവതു യോഗ്യമോതാൻ?
സാരനായുള്ളൊരു സന്ന്യാസിതാനെന്നു
നേരേ നിന്നുള്ളത്തിൽ തോന്നീലയോ?
കാമക്രോധാദികൾ കൈവെടിഞ്ഞിങ്ങനെ
നാമസ്മരണവും പൂണ്ടു ചെമ്മേ
മേവിനിന്നീടുന്ന കേവലന്തന്നെത്തൊ—
ട്ടേവം നീയെങ്ങനെ ചൊൽവാനാവൂ?
മുന്നം നീ പർവ്വതംതന്നീന്നു ചൊന്നതും
ഇന്നു പറഞ്ഞതും ചിന്തിക്കുമ്പോൾ

നേരേ നിനക്കിന്നിത്താപസന്തന്നോടു
പാരമസൂയയുണ്ടെന്നു തോന്നും.
ഇന്നു ഞാൻ ചൊല്ലുന്ന നന്മൊഴി കേൾക്കണം
മന്ദത കൈവെടിഞ്ഞെന്നാലിപ്പോൾ.
ശപ്താംശോദ്ഭൂതനാം മാമുനിമൗലിതാൻ
ദുർവ്വാസസ്സെന്നങ്ങു പേരുടയോൻ
യാദവരാജന്റെ മന്ദിരംതന്നിലേ
മോദേന വാണിതു നാലുമാസം.
അന്നവൻതന്നുടെ പൂജയെച്ചെയ്തതു
മന്നവൻതന്റെ നിയോഗത്താലേ
നമ്മുടെയച്ഛന്റെ സോദരിയായൊരു
നിർമ്മലയാകിയ കന്യകതാൻ.
താപസന്തന്നുടെ സേവചെയ്തിങ്ങനെ
താപമകന്നവൾ വാഴുംകാലം
വന്ദിതനായൊരു മാമുനിതാനപ്പോൾ
വന്ദിച്ചുനിന്നൊരു കന്യകയ്ക്കായ്
നല്ലൊരു മന്ത്രമുപദേശിച്ചീടിനാൻ
കല്യാണമെന്നതു കൈവരുവാൻ.
എന്നതുകൊണ്ടല്ലൊ ഖിന്നത കൈവെടി–
ഞ്ഞിന്നു വിളങ്ങുന്നു കുന്തിദേവി
എന്നുള്ള കേളിയുമില്ലേ നിനക്കിപ്പോൾ
പിന്നെയിവൻ മഹാഭാഗനല്ലോ.
മററും ചില നൃപകന്യകമാരെല്ലാം
ഉററവർതന്നുടെ ചൊല്ലു കേട്ടു
വേദിയർപൂജയെച്ചെയ്തതുമൂലമായ്
ഖേദങ്ങൾ കൈവിട്ടു വാണുകൊണ്ടാർ.''
വാരിജലോചനന്തന്നോടു നേരോടെ
സീരിതാനെന്നെല്ലാം ബോധിപ്പിച്ച്
മന്ദത കൈവിട്ടു സന്ന്യാസിതന്നോടു–
നിന്നു ഹലധരൻ ചൊന്നാൻ പിന്നെ:
''ആശ്രവയായൊരു കന്യകയുണ്ടുള്ള
ശുശ്രൂഷിച്ചീടുവാൻ ഭക്തിയോടെ.
പാദപരാഗങ്ങൾകൊണ്ടവൾ മന്ദിരം
പാവനമാക്കുകയെന്നേവേണ്ടു.''
ഇങ്ങനെ ചൊന്നവൻതന്നെയും മെല്ലെയ–
ക്കന്യകാമന്ദിരംതന്നിലാക്കി
മററുള്ള വേലകളാചരിച്ചീടിനാൻ
തെററെന്നു പോയ്പിന്നെ ലാംഗലിതാൻ.
ധന്യയായുള്ളൊരു കന്യക ചാരത്തു
സന്ന്യാസി വന്നതു കണ്ടനേരം

പെട്ടെന്നെഴുന്നേററു തുഷ്ടയാസ്സേവിനാൾ
ഇഷ്ടനെക്കാണുമ്പൊഴെന്നപോലെ.
തന്നിലേ നണ്ണിനാൾ മന്മഥമാലുററു
'സന്ന്യാസിയ*ല്ലിതു നിർണ്ണയംതാൻ;
എന്നുടെ മാനസം ഖിന്നമാക്കീടുവാൻ
ഛന്നനായ് വന്നൊരു കാമനത്രെ.
കണ്ടതുകൊണ്ടേയെന്നംഗങ്ങളും മാഴ്കുന്നു
മിണ്ടുവാന്തന്നെയും വല്ലേൻ ചെമ്മേ.
എങ്ങനെയിന്നിവൻ പൂജയെച്ചെയ്‌വു ഞാൻ
നിന്നു പൊറുക്കരുതായുന്നിപ്പോൾ'
ഇങ്ങനെ ചിന്തിച്ചു വന്ദിച്ചുനിന്നാളു—
മ്മംഗലന്തന്നുടെ പാദങ്ങളേ.
വന്ദിച്ചുനിന്നൊരു കന്യകയോടവൻ
നന്ദിച്ചു ചൊല്ലിനാന്മന്ദമപ്പോൾ:
''മന്മഥന്തന്നുടെ മംഗലമായൊരു
മന്ദിരമായി വിളങ്ങുമിന്നീ
ഇഷ്ടനായുള്ളൊരു കാന്തനുമായിട്ടു
തുഷ്ടയാസ്സേവുക''യെന്നിങ്ങനെ
എന്നതു കേട്ടൊരു കന്യകതാനപ്പോൾ
തന്നിലേ നണ്ണിനാൾ ഖിന്നയായി:
'ഇഷ്ടനായുള്ളതോ മററാരുമല്ലല്ലോ
കഷ്ടമായല്ലോ ചമഞ്ഞുകൂടി.
ഇച്ചൊല്ലിനിന്നുള്ളൊരാശിയെക്കോലുവാൻ
ഇജ്ജന്മമല്ലെനിക്കെന്നു വന്നു.
സജ്ജനവാക്കിനു സത്യതയില്ലെന്നും
ഇജ്ജനംമൂലമായ് വന്നുകൂടി.
കന്ദർപ്പന്തന്നുടെ കാന്തിയേ വെല്ലുന്ന
സുന്ദരനായൊരു പാർത്ഥന്തന്നിൽ
മുന്നമേ ചെന്നുള്ളൊരെന്നുടെ മാനസം
തന്നിലേയാക്കുന്നോനിന്നിവന്താൻ.'
ഇങ്ങനെ നണ്ണിന മംഗലതാനപ്പോൾ
അംഗജമാലുററു നിന്നനേരം
പാർത്ഥനോടായിട്ടു ചൊല്ലിനിന്നീടിനാൾ
ആർത്തയായ് നിന്നങ്ങു തന്നിൽ മെല്ലെ:
''നിന്നുടെ കോരകമായി നിന്നീടുന്നോ—
രെന്നുടെ മാനസംതന്നെയിപ്പോൾ
തന്നുടെ കോരകമാക്കിനിന്നീടുന്നോൻ
നിന്നെയും വെന്നൊരു സന്ന്യാസിതാൻ.

* അല്ലിവനെന്നുവന്നു

പാരാതെ വന്ന നീ പാലിച്ചുകൊള്ളായ്കിൽ
പോരായ്മയായ്‌വരും പാരമിപ്പോൾ.''
വാരുററ നിന്നൊരു കന്യകയിങ്ങനെ
ധീരത കൈവിട്ടു നിന്നനേരം
ചന്തത്തിൽ നിന്നുള്ള ചേടിമാർ ചൊല്ലിനാർ
മന്ത്രിച്ചു തങ്ങളിൽ മെല്ലെ മെല്ലെ:
''സന്ന്യാസിമാരുടെനോക്കിനെപ്പോലെയ–
ല്ലിന്നിവൻ നോക്കുന്നു കന്യകയേ.
കന്യകതന്നോടു കണ്മുനകൊണ്ടിവൻ
ഖിന്നനായ് ചൊന്നതു കണ്ടായോ നീ?
'എന്നുടെ ജീവിതം നിന്നുടെ കൈയിലു–
ണ്ടന്നിലേ മാനിനിമൗലിമാലേ!
കാരുണ്യം ദൂരമായ് വാരിജലോചനേ!
[1]മാരനു നമ്മെ നീ തീനിടൊല്ലാ,
ചാരത്തു കണ്ടു നിൻ ചോരിവാതന്നെയും
പാരമുണ്ടാകുന്ന ദീനമുള്ളിൽ
കാണുന്നോരെല്ലാരും കണ്ടങ്ങുനിന്നാലും
പൂണുന്നതുണ്ടു ഞാൻ നിന്നെയിപ്പോൾ.'
എന്നെല്ലാമുണ്ടോ ചൊൽ കണ്ണുകൊണ്ടിങ്ങനെ
സന്ന്യാസിമാരായോർ ചൊല്ലിക്കൊണ്ടു.
ചെഞ്ചെമ്മേയുള്ളൊരു സന്ന്യാസിയല്ലീവൻ
വഞ്ചകനെന്നതേ വന്നുകൂടൂ.''
ദക്ഷമാരായുള്ള ചേടിമാരിങ്ങനെ
ഭിക്ഷുകന്മുലമായ് ചൊല്ലുംനേരം
ഭിക്ഷയ്ക്കു വേണുന്ന സാധനം നിർമ്മിപ്പാൻ
അക്ഷണം പോയാളക്കന്യകതാൻ.
മുന്നൽ നിന്നീടുമക്കന്യക പോയപ്പോൾ
ഖിന്നനായ് നിന്നൊരു സന്ന്യാസിതാൻ
കന്യകതന്നെയേ ചിന്തിച്ചു ചിന്തിച്ചു
തന്നെയുംകൂടി മറന്നനേരം
വന്ദിപ്പാനായിട്ടു [2]വന്നുള്ളോരെല്ലാരും
വന്ദിച്ചുനിന്നു പറഞ്ഞാർ തമ്മിൽ:
''ഇങ്ങനെയുള്ളോർ സന്ന്യാസിതന്നെപ്പ–
ണ്ടെങ്ങുമേ കണ്ടില്ലയെന്നുമേ നാം.
മാനമററീടുന്നൊരാനന്ദംതന്നിലേ
മാനസം ചെന്നു ലയിക്കയാലേ
സ്പന്ദത്തെക്കൈവിട്ടൊരിന്ദ്രിയമെല്ലാമേ
മന്ദങ്ങളായിട്ടേ കാണാകുന്നു.

1. മാരനിന്നെന്മേനി 2. ചെന്നുള്ളോരെല്ലാരും നന്ദിച്ചു

[1]തന്മുന്നൽ നിന്നുള്ള നമ്മെയുമേത്രമേ
കാണ്മോന്നല്ലല്ലൊ ധ്യാനിക്കയാൽ
ഉള്ളകംതന്നിലുണർച്ചപൂണ്ടീടുന്നോ-
ർക്കുള്ളൊരു ഞായമിതെന്നു വന്നു.''
വിസ്മയിച്ചിങ്ങനെ ചൊന്നവരെല്ലാരും
വിശ്വസിച്ചങ്ങനെ പോയനേരം
ഭക്തയായുള്ളൊരു കന്യക വന്നുടൻ
ഭിക്ഷയിട്ടീടുവാനാരംഭിച്ചാൾ
ഭിക്ഷുകന്മൂലമാമുല്ക്കടമാൽകൊണ്ടു
മിക്കതും വെന്തുള്ളൊരുള്ളവുമായ്
ലാളനംപൂണ്ടവൻപാദങ്ങൾ നന്നായി
ക്ഷാളനംചെയ്തങ്ങു മേളമാക്കി
ചിത്രമായുള്ളൊരു പത്രവും മുന്നൽവ-
ച്ചുത്തമപീഠത്തിലാക്കിപ്പിന്നെ
മൂക്കുന്ന മന്മഥബാണങ്ങളേല്ക്കയാൽ
ദീർഘമായ് വീർത്തുവീർത്താർത്തിയോടെ
[2]ഓദനംതന്നെ വിളമ്പിനിന്നീടിനാൾ
വേദനപൂണ്ടുള്ളൊരുള്ളവുമായ്.
മുന്നലിരുന്നൊരു ഭിക്ഷുകന്താനുമ-
ക്കന്യകതന്മുഖം കാൺകയാലേ
ഓദനംതന്നെ വിലക്കുവാൻ വല്ലാതെ
ഓർച്ചയുംപൂണ്ടങ്ങു മേവുകയാൽ
പാത്രത്തിൽനിന്നുള്ളൊരോദനമെല്ലാമേ
പത്രത്തിലാമ്മാറു വീണുകൂടി.
അക്ഷണം പിന്നെയക്കന്യകമുന്നലേ
ഭിക്ഷുകന്തന്മുഖം നോക്കി നോക്കി
ഉത്തമമായൊരു നൽഘൃതം ചെഞ്ചെമ്മേ
പത്രത്തിലാമ്മാറു വീഴ്ത്തി നിന്നാൾ.
ചാലത്തൊലിച്ചുള്ള വാഴപ്പഴങ്ങളും
ചാടിക്കളഞ്ഞിതു ചാപല്യത്താൽ.
അത്തൊലിതന്നെ വിളമ്പിനിന്നീടിനാൾ—
ചിത്തം മയങ്ങിനാലെന്നു ഞായം.
[3]പത്രത്തിലായുള്ളൊരത്തൊലിതന്നെത്താൻ
ചിത്തമഴിഞ്ഞവനാസ്വദിച്ചാൻ.
കമ്പവുംപൂണ്ടു കരുത്തുമകന്നങ്ങു
സംഭ്രമിച്ചീടുന്ന കന്യകതാൻ

---

1. കൺമുന്നൽ
2. ഓദനംതന്നിൽ
3. പത്രത്തിൽ വീണുള്ളൊരത്തൊലിതന്നെയും
വക്ത്രത്തിലാക്കിയങ്ങാസ്വദിച്ചാൻ.

മുമ്പിലേ വേണ്ടതു പിമ്പിൽ വിളമ്പിനാൾ
പിമ്പിലേ വേണ്ടതു മുമ്പിൽത്തന്നെ.
ഇങ്ങനെ വന്നവയൊന്നുമറിഞ്ഞില്ല
കന്യകാമുമ്പിലിരുന്നവൻതാൻ.
നിത്യമായിങ്ങനെ ഭിക്ഷയും പെണ്ണിനി–
ന്നസ്തമിച്ചീടിനാലാലയത്തിൽ
വിശ്രമിച്ചീടുവാൻ *വിശ്രുതയാമവൾ
സശ്രമയായിട്ടു പോയനേരം
വേറിരുന്നുള്ളൊരു വേദനപൂണ്ടവൻ
വേറ്റു കലർന്നു പൊറായ്കയാലേ
ദീപവും ചാലപ്പൊലിച്ചുകളഞ്ഞുടൻ
ദീപമില്ലെന്നങ്ങു ചൊല്ലും പിന്നെ
ദീപവുംകൊണ്ടവൾ വന്നു കാണുമ്പോൾ
ചാപലംപൂണ്ടൊന്നു വീർത്തുനില്ക്കും.
പിന്നെയും പോയവൾ മന്ദിരം പൂകുമ്പോൾ
മുന്നമേപ്പോലെ പൊറായ്കയാലേ
നീരുള്ളതെല്ലാമേ ദൂരെക്കളഞ്ഞിട്ടു
നീരില്ലയെന്നങ്ങു ചൊല്ലും പിന്നെ.
നീരുമായ് വന്നവൾ പിന്നെയും പോകുമ്പോൾ
ധീരത പോക്കുമത്താരമ്പൻതാൻ.
വറ്റാത കോഴയാൽ തെറ്റെന്നു പിന്നെയും
മറ്റൊന്നു ചൊല്ലി വിളിക്കുമപ്പോൾ.
ഇങ്ങനെയോരോരോ രാത്രികൾ പിന്നിട്ടാൻ
അംഗജമാലുള്ളിൽ പൊങ്ങുകയാൽ.
പാരിച്ചുനിന്നുള്ള പാഴിടിനാദത്തെ–
പ്പൂരിച്ചു പെയ്യുമപ്പ്രേമമഴയിൽ
അന്നിലംതന്നിലേ നിന്നു പുലർന്നാന–
ക്കന്യകതന്നിലെക്കാംക്ഷയാലേ.
ഊക്കേറിനിന്നുള്ള മാരൻശരങ്ങൾക്കു
ലാക്കായി രാപ്പകൽ മേവുകയാൽ
വെന്തുവെന്തീടുമക്കന്യകതന്നുള്ളിൽ
ചിന്ത തുടങ്ങീതു പിന്നെപ്പിന്നെ:
'യോഗ്യമല്ലാതൊരു ഭിക്ഷുകന്മേലല്ലൊ
ഭാഗ്യമില്ലാതെയെൻ ജാള്യമിപ്പോൾ.
ഉത്തമമായ കുലത്തിൽ മുളച്ചെനി–
ക്കിത്തരം തോന്നുവാനെന്തു ഞായം?
പാർത്ഥനിലുള്ളൊരു മാനസമിന്നിന്നി–
ത്തീർത്ഥികന്തങ്കലേയായിക്കൂടി.

---

* വൽകൃതയായവൾ

ഓർത്തുനിന്നീടിലിമ്മന്മഥനിന്നെന്നെ
കൃത്തികളാക്കുന്നോനെന്നവന്നു.
ഊക്കുകൊണ്ടിന്നിവനിങ്ങനെ കൊൽകിലും
യോഗ്യമല്ലാത്തതു ചെയ്യേനെന്നും.
ഭിക്ഷുകന്മൂലമായ് ദുഷ്കൃതി ചെയ്തു ഞാൻ
നില്ക്കുമാറെങ്ങനെ ലോകർമുമ്പിൽ?
കണ്ണന്റെ ചെഞ്ചെമ്മേ സോദരിയായൊരു
കന്യകയല്ലൊ ഞാൻ നൂനമെന്നാൽ
ഇജ്ജന്മമിങ്ങനെ ദുഃഖമാം വാരിയിൽ
മജ്ജനംചെയ്തു കിടന്നു പിന്നെ
വിജ്വരയായി വന്നുജ്ജ്വലദേഹമായ്*
അർജ്ജുനന്തന്നെ ഞാനേശിക്കൊൾവൂ.'
ഇങ്ങനെ തന്നിലേ നണ്ണിന കന്യക
ഖിന്നയായ് വന്നങ്ങു നിന്നനേരം
നീടുററുനിന്നുള്ള ചേടിമാർതങ്ങളിൽ
കൂടിപ്പറഞ്ഞുതുടങ്ങീതപ്പോൾ:
''എന്തിതു ചൊൽ തോഴീ! കന്യകതന്നുടെ
മന്ദിരമിങ്ങനെ മങ്ങിപ്പോയി?
ചങ്ങാതിമാരായ ചന്ദനവാണിമാ—
രെങ്ങുമേ പോകാതെയങ്ങുമിങ്ങും
നിന്നുമിരുന്നുമങ്ങൊന്നുമേ വല്ലാതെ
മന്ത്രിച്ചു പോരുന്നതെന്തിങ്ങനെ?''
എന്നതു കേട്ടവൾ ചൊല്ലിനിന്നീടിനാൾ
ഉണ്മയായുള്ളതു മൂടി മെല്ലെ:
''കന്യകതന്നുടെ രോഗമെന്നുള്ളതോ
നിന്നുടെയുള്ളിലും വന്നതല്ലൊ.
ഉററവരിങ്ങനെ മന്ത്രിച്ചുപോരുവാൻ
മററൊരു കാരണമില്ലയേതും.''
കന്യയായുള്ളവൾ ചൊല്ലിനിന്നീടിനാൾ
എന്നതു കേട്ടു ചിരിച്ചു മെല്ലെ:
''മത്തനായ് വന്നൊരു വാരണന്തന്നെ നീ
ഹസ്തങ്ങൾകൊണ്ടു മറച്ചുവച്ചാൽ
എന്നെയോ വഞ്ചിക്കാമിങ്ങനെ ചൊല്ലിനാൽ
മന്നിലെ ലോകരെ വഞ്ചിക്കാമോ?
സന്ന്യാസിതന്നെയും മുന്നിട്ടുനിന്നുള്ള
കന്യകതന്നുടെ വാർത്തയെല്ലാം
മാലോകർ ചൊന്നതു കേട്ടുനിന്നീടുമ്പോൾ
മാലിയന്നീടുമമ്മാനസത്തിൽ.

* ദേഹനാമർജ്ജുനൻ

എങ്ങുമേ പൊങ്ങാത മന്ദിരവാൎത്തയി-
ന്നങ്ങാടിപ്പാട്ടായി വന്നുകൂടി.''
എന്നതു കേട്ടവരം പിന്നെയും ചൊല്ലിനാരം:
''എന്നുണ്ടോ മാലോകർക്കൊന്നു കണ്ടാൽ,
അന്തവുമാദിയും ചിന്തിച്ചോയിന്നെല്ലാം
അന്ധന്മാരായുള്ളോർ ചൊല്ലി ഞായം.
ഒന്നുണ്ടോ തോഴീ! നിനക്കിന്നു കേരംക്കേണ്ടു
സന്ന്യാസിയല്ലിവനെന്നു ചൊല്ലാം;
സന്ന്യാസിമാരിലിക്കന്യകതന്നുള്ളം
എന്നുമേ ചൊല്ലുവോന്നല്ല ചൊല്ലാം;
കന്യകതന്നെയും കാമിച്ചവന്നൊരു
[1]മന്നവനെന്നതേ വന്നുകൂട്ടൂ.
എന്നതല്ലിന്നിതിൽ വന്നുള്ള സങ്കട-
മിന്നതുതൊട്ടു പിണഞ്ഞുകൂടും.
വീരന്മാരായുള്ള യാദവന്മാരിലി-
ന്നാരുമേയില്ലയിദ്വാരകയിൽ.
കെല്പു കലൎന്ന സുയോധനനായിട്ടു
കല്പിതയാമിവരംതന്നെയിപ്പോരം
സ്പഷ്ടമേ കൊണ്ടിവമെട്ടെന്നു പോകിലോ
കഷ്ടമായല്ലോതാൻ വന്നു ഞായം.''
ഇങ്ങനെ കേട്ടവളിങ്ങനെ ചൊല്ലിനാ:-
[2]''എങ്ങനെയിന്നിതു വന്നുകൂട്ടൂ?
മല്ലാരിതന്നുടെ മന്ദിരംതാനിതു
വല്ലായ്മയാരാനും വന്നു ചെയ്യിൽ
അന്നവന്തൻതല നുറുനുറുക്കീട്ടി-
ക്കന്യകതന്നെയും കൊണ്ടുപോരും.
എന്നതുകൊണ്ടുള്ള വാൎത്തകരം നിന്നാലും
എന്നുമേയിന്നിതു വന്നുകൂടാ.
എങ്ങു നീ പോകുന്നു ചങ്ങാതീ! ചാരത്തോ
എങ്കിലോ പോക നാമെന്നേ വേണ്ടു.''
ഗൂഢമായ്നിന്നു പറഞ്ഞുള്ള ചേടിമാർ
കേടററ മന്ദിരം പൂകുംനേരം
വൃഷ്ണികളെല്ലാരും ദൈവതപൂജയ്ക്കു
കൃഷ്ണനേ മുന്നിട്ടു പോയാരപ്പോരം.
സുന്ദരിയായൊരു കന്യകതാനും തൻ-
മന്ദിരംതന്നിൽനിന്നന്നേരം
സുന്ദരമായൊരു സ്യന്ദനമേറിത്തൻ-
സുന്ദരിമാരുമായ്സ്സന്ദംമന്ദം

1. മന്നവനിന്നിവനെന്നുവന്നു    2. അങ്ങനെയെന്നുമേ വന്നുകൂടാ.

ഉഗ്രമായുള്ളൊരു മാർഗ്ഗവും പിന്നിട്ടു
നിർഗ്ഗമിച്ചീടിനാൾ നീതിയോടേ.
സീരിതുടങ്ങിന വീരന്മാരങ്ങൊരു
കാരിയം ചിന്തിച്ചു ദൂരത്തപ്പോൾ
ഒക്കവേ പോകുന്ന തക്കവും പാർത്തുള്ള
തസ്കരനായുള്ള മസ്കരിതാൻ
ചാരത്തു ചെന്നവൾ തേരിലങ്ങേറി നി-
ന്നാരമ്പലീലനായാദരവിൽ
പല്ലവം വെല്ലുന്ന പാണിയെപ്പാരാതെ
മെല്ലവേ പൂണ്മതിനോങ്ങുംനേരം
മന്ദമായ് ചൊല്ലിനാൾ സുന്ദരിയെന്നപ്പോൾ
വന്ദിച്ചുനിന്നവൻ പാദങ്ങളേ:
"ബന്ധങ്ങളെല്ലാമേ വേർമുറിഞ്ഞീടിനാ-
ലെന്തിതു തോന്നുവാൻ തമ്പുരാനേ!
ഇത്രമേൽ വന്നു കരേറിനിന്നൊരു നിൻ
മുക്തിക്കു ദൂഷണം ചെയ്യൊല്ലാതെ.
ഉജ്ജ്വലനായുള്ളൊരജ്ജുനന്തന്നിലേ
മജ്ജനംചെയ്യോന്നെന്നുള്ളമെന്നാൽ
സജ്ജനായ് വന്നുനിന്നജ്ജുനൻ വേണമി-
ന്നിജ്ജനത്തിന്നുടെ പാണി പൂണ്മാൻ."
കോമളതന്നുടെ തൂമൊഴിയായൊരു
താർമധു പെയ്തു കുളുക്കയാലേ
കോൾമയിർക്കൊണ്ടവനാമോദംതന്നുടെ
കോമരമായിനിന്നുണ്മ ചൊന്നാൻ.
ഉണ്മയെക്കേട്ടൊരു സുന്ദരിതന്നുടെ
നന്മുഖം ചാലെ വിരിഞ്ഞുതപ്പോൾ
വാരുററുനിന്നൊരു സൂര്യനെക്കണ്ടൊരു
വാരിജക്കോരകമെന്നപോലെ.
സംഭ്രമംകൊണ്ടവളൊന്നുമേ വല്ലാതെ
കമ്പവുംപൂണ്ടു വിളങ്ങിനിന്നാൾ.
നാണവുംപൂണ്ടു നടുങ്ങിനിന്നീടുന്ന
മാനിനിതന്നുടെയുള്ളമപ്പോൾ
പായസം കണ്ടു ബുഭുക്ഷിതന്തന്നുടെ
മാനസംപോലെ ചമഞ്ഞുകൂടി.
ഇഷ്ടമായുള്ളതു കിട്ടുകമൂലമായ്
തുഷ്ടനായുള്ളൊരു പാർത്ഥനപ്പോൾ
പേയററു നിന്നൊരു ജായയും താനുമായ്
പോയിത്തുടങ്ങിനാനങ്ങുനോക്കി.

[1]വണ്ടേലും ചായലാംതന്നെയുംകൊണ്ടവൻ
മണ്ടിനിന്നീടുന്നോനെന്നിങ്ങനെ
ദ്വേഷികളായുള്ള യാദവന്മാർക്കെല്ലാം
ഘോഷവുമുണ്ടായിവന്നതപ്പോഴം
സ്വീരിതാനങ്ങത്തു കേട്ടൊരുനേരത്തു
സീരവും പാരാതെ കയ്യിലാക്കി.
അന്തമില്ലാതൊരു കോപവുംപൂണ്ടുനി-
ന്നന്ധകന്മാരേ ട്ടക്കുടിച്ചെന്മേ
ഭീതിയെക്കാണാതൊരന്തകന്മുള്ളിലും
ഭീതിയെപ്പൊങ്ങിച്ചു ഭീഷണനായ്
നോക്കിനെക്കൊണ്ടേയിപ്പാരിടമെല്ലാമേ
തീക്കനലാക്കുന്നോനെന്നപോലെ
''നില്ലുനില്ലെ''ന്നതേ ചൊല്ലിനിന്നങ്ങനെ
ചെല്ലത്തുടങ്ങിനാനങ്ങു നോക്കി.
കോപിച്ചുപോകുന്ന ലാംഗലിതന്നുടെ
കോപത്തെക്കണ്ടൊരു ഗോവിന്ദന്താൻ
ഓടിച്ചെന്നങ്ങവകോപത്തെപ്പോക്കുവാൻ
കേടററ വാക്കുകളോതിനിന്നാൻ:
''പാർത്ഥനിന്നിന്നുടെ ചീർത്തുഴം പകോപത്തിൻ
[2]പാത്രമായ് വന്നതിന്നോർത്തുകണ്ടാൽ
വീരനായുള്ളൊരു കേസരിതന്നുടെ
[3]നേരായിപ്പോരുമിപ്പാഴ്കുറുക്കൻ.
സീരവുമായിട്ടു പാരാതെ ചെന്നങ്ങു
നേരിട്ടു നിന്നു കതിക്കിലിപ്പോഴം
മാധവിതന്നുടെ മംഗലസൂത്രത്തിൻ
ബാധയെച്ചെയ്യൊഴിച്ചേത്തുമില്ലേ;
സോദരിതന്നുടെ വേദന കണ്ടുക-
ണ്ടാദരവോടതിലാടിനില്ലാം.
ഉണ്മയെച്ചൊല്ലിലിപ്പാണ്ഡവൻ നമ്മുടെ
സംബന്ധിയായിട്ടു വന്നാനല്ലൊ
ചീററവും കൈവിട്ടു പാരാതെ ചെന്നു നി-
ന്നേററവും മാനിക്ക വേണ്ടതിപ്പോഴം.

1. വണ്ടേലും ചായലാംതന്നെയുംകൊണ്ടിവൻ
മണ്ടിനിന്നങ്ങനെ പോകുംനേരം
'കന്യകതന്നെയുംകൊണ്ടിതാ മണ്ടുന്നു
സന്ന്യാസിയായ് വന്ന തസ്കരന്താൻ.'
എന്നുള്ള ഘോഷങ്ങളൂന്നിലംതന്നിലേ
നിന്നെഴുന്നീടുന്ന നേരത്തപ്പോഴം.
2. പാത്രമായീടുമോ പാർത്തുകണ്ടാൽ?
3. നേരായി നില്ലുമോ പാഴ്കുറുക്കൻ?

നാമൊഴിച്ചാരിനി പ്രേമവുംപൂണ്ടുനി—
ന്നോമനിച്ചീടുവാനോർത്തുകണ്ടാൽ.''
*ഇത്തരമായുള്ളൊരുക്തികളാംകൊണ്ടവൻ
ചിത്തമയച്ചു ചമച്ചു പിന്നെ.
കോപിച്ചു പാരുന്ന യാദവന്മാരുടെ
കോപവും പോക്കിനാൻ വാക്കുകൊണ്ടേ.
ശാർങ്ഗിതാനിങ്ങനെ ചൊന്നതു കേട്ടൊരു
ലാംഗലിതന്നുടെയുള്ളമപ്പോൾ
നീതിയും ചിന്തിച്ചു കോപവും കൈവിട്ടു
ശീതളമായിച്ചമഞ്ഞുകൂടി.
ഏറിയിരുന്ന പൊലിക്കാണംതന്നെയും
പാരാതെ നല്കിനാൻ പാർത്ഥനായി
തുഷ്ടനായ്‌വന്നവൻതന്നോടുകൂടെപ്പോയ്
ഇഷ്ടമായ്‌നിന്നവൻമന്ദിരത്തിൽ
കല്യാണമായുള്ളതെല്ലാമേ ചെയ്യിച്ചു
മെല്ലവേ പോന്നിങ്ങു വന്നു പിന്നെ
വൃഷ്ണികൾ ചൂഴററു കൃഷ്ണനും താനുമായ്
വൃത്തികളോരോന്നെയാചരിച്ചാൻ.

## വൃകാസുരകഥ

ദേവകീനന്ദനനാശ്രിതനായ് ശ്രുത—
ദേവനായ്‌നിന്നുള്ളൊരാരണനേ
മൈഥിലനാകുന്ന മന്നവൻതന്നെയും
ശൈഥില്യം കൈവിട്ടു കാണ്മതിന്നും
പൂജ്യന്മാരായുള്ള മാമുനിമാരുമായ്
രാജ്യത്തിലാമ്മാറു ചെന്നനേരം
പ്രാർത്ഥിച്ചുപോരുന്ന മേദിനീദേവനും
മൈത്രിയെപ്പൂണ്ടുള്ള മൈഥിലനും
പാരാതെചെന്നവൻപാവനമായുള്ള
പാദങ്ങൾ കുപ്പിനിന്നായവണ്ണം
ആതിഥ്യംതന്നെയുമാചരിച്ചീടുവാൻ
യാചിച്ചുനിന്നു ക്ഷണിച്ചു പോന്നാർ.
മൈഥിലൻതന്റെയും ഭൂസുരൻതന്റെയും
മൈത്രിയെപ്പാരാതെ പൂരിപ്പാനായ്

* ഇത്തരമോരോരോ യുക്തികൾ ചൊന്നവൻ

ഗേഹങ്ങൾ രണ്ടിലുമൊക്കവേ പുക്കിനാൻ
ദേഹങ്ങൾ രണ്ടാക്കിക്കൊണ്ടു മെല്ലെ.
തിണ്ണമെണ്ണുന്നെ നണ്ണിനിന്നപ്പോഴും
പുണ്യവാനായുള്ള മന്നവന്താൻ
മാമുനിമാരെയും മാധവന്തന്നെയും
മാനിച്ചുവന്നു ഭുജിപ്പിച്ചുടൻ
തല്പത്തിൽ ചേർത്തു വിളങ്ങിനിന്നീടുന്ന
പത്മവിലോചനന്പാദങ്ങളെ
ചന്തമായ് ചെന്നു തലോടിനിന്നീടിനാൻ
ചെന്താരിൽമാത്തുതാനെന്നപോലെ.
മന്ദിരം പുക്കിന മാമുനിമാരെയും
നന്ദജന്തന്നെയും മന്ദിയാതെ
ആഗമിച്ചമ്പിനോടാദരിച്ചീടിനാൻ
ആരണന്താനുമങ്ങായവണ്ണം.
ഭക്തിയെക്കണ്ടു തെളിഞ്ഞുനിന്നീടുന്നൊ-
രുത്തമശ്ലോകന്താനാരണന്നായ്
മുക്തിയെത്തന്നെയും നല്കിനിന്നീടിനാൻ—
ഭക്തിയെപ്പൂണ്ടവർക്കെന്നു ഞായം.
കൈതവം കൈവിട്ട മൈഥിലഭൂപനും
കൈവല്യം നല്കിനാനവ്വണ്ണമേ.
പെട്ടെന്നു പോന്നു തൻ ദ്വാരകതന്നിൽ നി-
ന്നിഷ്ടമായ് മേവിനാൻ പിന്നെ നേരേ.

വീരനായുള്ളൊരു ദാനവനുണ്ടായാൻ
പാരിടമെല്ലാമേ വെല്ലുവോനായ്
നാമത്തെക്കൊണ്ടു വൃകാസുരനായുള്ളോൻ
താതനെക്കൊണ്ടവൻ ശാകുനേയൻ.
നൽവരം നല്കുവാൻ നല്ലതിന്നാരെന്നു
നണ്ണിനിന്നങ്ങവൻ പോകുംനേരം
നാരദൻ വന്നതു ദൂരവേ കണ്ടപ്പോൾ
പാരാതെ ചാരത്തു ചെന്നു ചൊന്നാൻ:
''നേരോടേ നൽവരം നല്കുവാൻ നല്ലതി-
ന്നാരെന്നു ചൊല്ലേണ''മെന്നിങ്ങനെ.
എന്നതു കേട്ടൊരു നാരദൻ ചൊല്ലിനാൻ:
''ചന്ദ്രകലാധര''നെന്നിങ്ങനെ.
നൽവരം നല്കിനാലന്നേടത്തന്നെ നീ
നിർണ്ണയം കണ്ടുകൊൾകെന്നും ചൊന്നാൻ.
എന്നതു കേട്ടവനന്നേരം പോയങ്ങു
ചന്ദ്രകലാധരന്തന്നെ നണ്ണി

ഉൽക്കടമായിട്ടു സേവിച്ചു മേവിനാൻ
ദുഷ്കരമായുള്ളൊരാശയാലേ.
എന്നതുകൊണ്ടുമച്ചന്ദ്രകലാധരൻ
മുന്നൽ വരാഞ്ഞതു കാരണമായ്
കണ്ഠത്തെക്കണ്ടിച്ചുകൊണ്ടവൻ ചെഞ്ചെമ്മേ
കന്ധരത്തിലോമിപ്പാനൊരുങ്ങുംനേരം
വേഗത്തിൽ ചെന്നു വിലക്കിനിന്നീടിനാൻ
നാഗത്തെപ്പൂണുന്ന നാഥനപ്പോൾ.
ഇച്ഛയായുള്ളതു ചൊല്ലു നീയെന്നവൻ
മെല്ലമേ ചൊന്നതെക്കേട്ടു ചൊന്നാൻ:
"മൂക്വനായ് ചെന്നു യാവനൊരുത്തന്റെ
മൂർദ്ധാവുതന്നെത്തൊടുന്നിതീ ഞാൻ
അപ്പോഴേതന്നെ മരിച്ചവൻ വീഴേണം.
മൽപ്രിയമാകുന്നതിന്നിതത്രെ."
ദാനവനിങ്ങനെ ചൊന്നതു കേട്ടപ്പോൾ
ദീനനായ് നിന്നു നുറുങ്ങുനേരം
അങ്ങനെയാകെന്നു ചൊല്ലിനിന്നീടിനാൻ
അംഗജവൈരിയായുള്ള ദേവൻ.
എന്നതു കേട്ടൊരു ദാനവന്താനതു
നിശ്ചയിച്ചീടുവാനെന്നനേരം
പാർവ്വതീകാമുകന്തന്നുടെ മൗലിയിൽ
പാണിയെച്ചേർപ്പാനായ് പാഞ്ഞണഞ്ഞാൻ.
പാഴനേ വന്നതു കണ്ടൊരു നേരത്തു
പാഞ്ഞുതുടങ്ങിനാൻ പാരമപ്പോൾ.
എന്തിനി നല്ലതെന്നാരാ ചിന്തിച്ചി-
ട്ടന്തകവൈരിയായുള്ളവന്താൻ
പാരാതെ പിന്നാലെ പാഞ്ഞുനിന്നീടിനാൻ
പാരമപ്പാഴനും പാരിലെങ്ങും.
മുക്കണ്ണൻപിന്നെയും പാഞ്ഞുനിന്നീടിനാൻ
മുപ്പുരം വേവിച്ച കണ്ണുമായി.
മന്നിടമെല്ലാമേ പാഞ്ഞുമുടിഞ്ഞപ്പോൾ
വിണ്ണിലും പുകിനാൻ തിണ്ണമേറ്റം.
ചാഞ്ഞിനിന്നീടുന്ന ശാർദ്ദൂലചർമ്മവും
ദോസ്ഥലംകൊണ്ടു താങ്ങിത്താങ്ങി.
വേഗത്തെപ്പൂണ്ടു വിറച്ചുനിന്നീടുന്ന
നാഗങ്ങളൊന്നൊന്നേ വീഴവീഴെ,
മുത്താരമായിട്ടു ബന്ധങ്ങളായുള്ളൊ-
രത്തികാന്തന്മാറിൽ ചാടിച്ചാടി,
ഉന്മിഷൽകാന്തിയാം വെണ്ണീറുതന്നുടെ
വെണ്മതാനെങ്ങുമേ പൊങ്ങപ്പൊങ്ങെ

ഇഷ്ടമായ് നിന്നുള്ള നൽവരം കൊൾവാനി—
പ്പൊട്ടനായ് വന്നതോയിന്നിനക്കു.
ഊഷത്വന്തന്നുടെ ദൂരത്തേ നിന്നോക്കു,
ഊഷത്വം വന്നീടുമെന്നേയുള്ളു.
ദക്ഷനായുള്ളൊരു ദക്ഷന്റെ ശാപത്താൽ
ദക്ഷനല്ലിന്നിവനൊന്നിനും താൻ
കൂട്ടരായുള്ളതു കൂളികളല്ലൊ വൻ--
കാട്ടാനത്തോലല്ലോ ചേല ചൊന്മേ.
പാതിരാനേരത്തു പ്രേതത്തിൻകാട്ടിൽനി--
ന്നാടുന്ന നാടകമാർക്കറിയാം?
സ്നാനമെന്നുള്ളതും ശൗചമെന്നുള്ളതും
താനറിഞ്ഞീടുവോനല്ലയെന്നും.
ഇങ്ങനെ പോരുന്ന നീചന്മാരെങ്ങനെ
നൽവരം നല്കിനിന്നീടുന്നു ചൊൽ?
കശ്മലരായോരിലിങ്ങനെ നിന്നുടെ
വിശ്വാസമിങ്ങനെ വന്നതിപ്പോഴോ?
ആരുടെ ചൊല്ലിനെക്കാരണമാക്കി നീ
കാരിയമല്ലാത്ത വേലചെയ്തു?
നാരദൻചൊല്ലാലെയെന്നതോ ചൊന്നതു
നാരദൻ വഞ്ചിച്ചതെങ്കിലിപ്പോഴോ.
നൽവരം തന്നതിന്നുണ്മയെന്നുണ്ടോ ചൊൽ
നിന്മനംതന്നിലിന്നുല്ലസിച്ചു.
നിർണ്ണയിച്ചീടുവാനിച്ഛയുണ്ടെങ്കിലോ
നിന്തലതന്നെയും തൊട്ടുകാൺ നീ.
പൊയ്യ് പറഞ്ഞീടിന നീച നപ്പിന്നെ നാം
പൊയ്ക്കനിന്നീടുവാൻ പോകവേണം.''
മാണിയായിങ്ങനെ ചൊല്ലിനിന്നീടുന്നേരം
മാനിയായേവുമദ്ദാനവന്താൻ
ശങ്കയും കൈവെടിഞ്ഞങ്ങവന്മുമ്പിലേ
തങ്കരം മൗലിയിൽ ചേർത്തു നിന്നാൻ
പക്ഷമറ്റീടുമപ്പർവ്വതംപോലെ വ—
ന്നക്ഷണം വീണതേ കണ്ടു പിന്നെ.
പൂച്ചൊരിഞ്ഞീടിനാർ വാനിലേ ലോകരും
പൂജ്യനായുള്ളവന്മെയ്യിലപ്പോഴോ;
സംഭ്രമം പൂണ്ടൊരു ശംഭുതൻ വാമവും
കമ്പവും കൈവെടിഞ്ഞാനു വീർത്തു.
ആശ്രിതന്മാരെനിന്നാശ്വസിപ്പിച്ചെഴും
ശാശ്വതന്മാരായൊരീശ്വരന്മാർ.

സ്പഷ്ടമായോരിനിനിഷ്ടമായുള്ളതും
ഉഷ്പുരാസ്ഥേവിനിന്നൊട്ടുനേരം
എങ്കിലോ ഭേ ാകനാമെന്നതും ചൊന്നവൻ
ഭംഗിയിൽത്തങ്ങിനാർ മന്ദിരത്തിൽ.

# ഭൃഗുപരീക്ഷ

ഉത്തമമായ സരസ്വതീതീരത്തു
സത്രത്തെച്ചെയ്യുന്ന മാമുനിമാർ
ലീലയായ് നിന്നങ്ങു സംഗമിച്ചീടിനാർ
മൂലോകനാഥന്മാർ മൂവരിലും
ശാന്തനായ് നിന്നവനേവനെന്നിങ്ങനെ
ഠൃസ്ധ്യവുംപൂണ്ടുനിന്നായവണ്ണം.
അബ്ഭ്രമം പോക്കുവാനപ്പൊഴേ പോയങ്ങു
നൽഭൃഗുവാകുന്ന മാമുനിതാൻ
നാന്മുഖന്തന്നുടെ മന്ദിരം പൂകിനാൻ
കാണ്മതിന്നായവൻ മേന്മയെല്ലാം.
വന്ദനംമുമ്പായതൊന്നുമേ ചെയ്യാതെ
നിന്ദയുംപൂണ്ടവൻ നിന്നനേരം
കോപിച്ചുനിന്നൊരു നാന്മുഖനാനപ്പോൾ
ശാപത്തിനായിത്തുനിഞ്ഞുനിന്നാൻ.
സാന്ത്വനംകൊണ്ടു വൻകോപവും തീർത്തങ്ങു
ശാന്തനാക്കീടിന മാമുനിതാൻ
കൈലാസംതന്നിലും പാരാതെ ചെന്നങ്ങു
കൈലാസവാസിയെക്കണ്ടു പിന്നെ
ധിക്കരിച്ചീടിന വേലയെക്കാട്ടിനാൻ.
മുക്കണ്ണന്താനതു കണ്ടനേരം
കന്ദർപ്പന്തന്നുടെ വേലയെച്ചെയ്‌വാന-
ന്നിന്ദകന്തന്നെയും നിന്നനേരം
പാരാതെ ചെന്നു ചെറുത്തുനിന്നീടിനാൾ
പാർവ്വതീദേവിതാൻ പാരമപ്പോൾ.
കൈലാസംതന്നിൽനിന്നോടുമമ്മാമുനി
പാലാഴിതന്നിലും ചെന്നു പിന്നെ
*സ്വസ്ഥതപൂണ്ടു കിടന്നുറങ്ങീടുന്നൊ-
രുത്തമശ്ലോകനെക്കണ്ടനേരം

* നിദ്രതപൂണ്ടു കിടന്നുനിന്നീടുന്ന

ചാരത്തുള്ളോരു ചവിട്ടിനാനന്നവൻ
മാറത്തു മാനസം ചീറിപ്പൂണ്ടായ്.
അപ്പോഴേതന്നെയെഴുന്നേറ്റു ചൊല്ലിനാൻ
വിപ്രപരായണനായ ദേവൻ:
"ഒട്ടുപോലുണ്ടോ ചൊൽ വന്നതെൻ ചാരത്തു
നിദ്രകൊണ്ടേതുമറിഞ്ഞീല ഞാൻ.
ഉത്തമരായുള്ള നിങ്ങളെക്കണ്ടപ്പോൾ
ഉത്ഥാനം ചെയ്തീലയല്ലോ മുന്നം.
എന്നതുകൊണ്ടിനി കോപമുണ്ടാകൊല്ല
ധന്യനായുള്ളോരവനെന്നോടിപ്പോൾ.
നിന്റെ പാദമെന്മേനിയിലേറ്റതി—
ന്നൊന്നാടെ ഭൂഷണമാകവേണം.
പൊന്മാനമായി ധരിച്ചു നിന്നീടുന്നേൻ.
വാഞ്ഛിതമിങ്ങനെ പൊങ്ങുകയാൽ."
ഇങ്ങനെ ചൊന്നവൻതന്നെയും പൂജിച്ചാൻ
മംഗലദേവതയോടുംകൂടി.
പൂജിതനായൊരു മാമുനിയന്നേരം
പൂരിച്ചുപൂണ്ടോരു മോദത്താലേ
വൈകുണ്ഠനാഥന്റെ പാദവും കൂപ്പിട്ടു
വൈകാതെ പോന്നിങ്ങു വന്നു പിന്നെ
മാമുനിമാരോടു ചൊല്ലിനിന്നീടിനാൻ
മാനിച്ചു തന്നുടെ വേലയെല്ലാം.
വിപ്രരിലുള്ളൊരു ഭക്തിയെക്കണ്ടിട്ടു
വിസ്മിതരായുള്ള മാമുനിമാർ
സാത്വികനായതു വിഷ്ണുവെന്നിങ്ങനെ
*സത്യമായുള്ളതു ബോധിച്ചപ്പോൾ
യജ്ഞാംഗനായവൻതന്നെയും പിന്നെയേ
യജ്ഞങ്ങൾകൊണ്ടു യജിച്ചു നന്നായ്
സൽഗതിയായവൻതന്നെയും ചിന്തിച്ചു
സൽഗതിതന്നെയുമേശിനിന്നാർ.

## സന്താനഗോപാലം

പാലിച്ചുനിന്ന ജഗത്തിനെയെല്ലാമേ
പാലെന്നപോലെ കുടിച്ചു പിന്നെ
അന്തമറ്റീടുന്ന സന്താനതോയത്തിൽ
ചന്തമായ് ചെന്നു കിടന്നുറങ്ങി

* വിധമായുള്ളതു ബോധിച്ചപ്പോൾ

മേവിനിന്നീടുന്ന കേവലന്തന്നുടെ
സേവയെച്ചെയ്‌വതിനായിച്ചെമ്മേ
വേദങ്ങൾ ചെന്നു പുകഴ്ന്നു ചിന്തിച്ചാൽ
വേലയുണ്ടിങ്ങനെയെന്നു ചൊൽവാൻ.
പാതകം പോക്കുവാൻ മാധവന്തന്നുടെ
നൂതനക്രീഡകളുണ്ടല്ലോതാൻ.
കോലെടുത്തീടിനാൽ കൊൽകയാമെങ്കിലോ
വേലെടുത്തീടിനാൽ വേലയെന്തു്?
*പീലികളായൊരു പീയൂഷവാരിയിൽ
മാനസം ചെന്നങ്ങു മുങ്ങുകയാൽ
മാധവന്തന്നുടെ ലീലകൾതന്നെയേ
മാനിച്ചു ചൊല്ലുന്നതിന്നു, ഞാനും.

ദ്വാരകതന്നിലേ ഗേഹമായുള്ളോരുന്നോ-
രാരണന്തന്നുടെ ബാലകന്മാർ
ജാതരായ്‌മേവുന്നു യാതൊരു ഭൂമിയിൽ
പ്രേതരായ്പ്പോകുന്നോരന്നിലത്തേ.
പിന്നെയുംപിന്നെയുമിങ്ങനെ കണ്ടപ്പോൾ
ഖിന്നനായ്‌നിന്നുള്ളൊരാരണന്താൻ
ചേതന പോയൊരു ബാലകന്തന്നെയും
വേദനപൂണ്ടങ്ങെടുത്തു മെല്ലെ
മാധവലീലകളായി വിളങ്ങുന്ന
പീയൂഷവാരിതൻ പൂരംതന്നിൽ
മാനസം ചെന്നു തലപ്പെട്ടു നിന്നിട്ടു
പാരാതെ തങ്കലേ തങ്ങുകയാൽ
രാജാവിൻകോയിക്കൽ പാരാതെ ചെന്നിട്ടു
രാജാവോടായിട്ടു ചൊന്നാൻ പിന്നെ:
''പാലനം വല്ലാത്ത രാജാവു വാഴുമ്പോൾ
കാലന്തൻ കോയിൽ പൂം ബാലകന്മാർ
എന്നുള്ള വാർത്തകൾ നിർണ്ണയമായ്‌വന്നു-
തെന്നുടെ ബാലകർ ചാകയാലേ.
ധർമ്മിഷ്ഠനായുള്ള രാജാവിൻനാട്ടിലേ
നമ്മുടെ വാസത്തിൻചേച്ചയുള്ളൂ.
ഇന്നാടു കൈവെടിഞ്ഞെങ്കിലോ പോകുന്നേൻ
നന്നായി വാഴുന്ന നാടു നോക്കി.''
ആരണനിങ്ങനെ ചൊന്നതു കേട്ടപ്പോൾ
വീരനാം പാർത്ഥനുമോർത്തുചൊന്നാൻ:
''നിന്നുടെ ബാലകന്തന്നുടെ പാലനം
എന്നോടു ചൊല്ലുകിലിന്നേ ചെയ്യാം.

* പീലികളാണൊരു—പീലികയായിട്ടു
—ലീലകളായൊരു പീയൂഷം

ഇന്നാട്ടു കൈവെടിഞ്ഞന്യമാം നാട്ടിലി-
ന്നൊന്നുകൊണ്ടു നീ പോകവേണ്ടാ.''
ഇങ്ങനെ ചൊന്നവന്താനുമാശ്വായവൻ
മന്ദിരംതന്നിലും ചെന്നു പിന്നെ
ആർത്തിയെപ്പോക്കമെക്കാലവും ചിന്തിച്ചു
പാർത്തുനിന്നീടിനാൻ പാർത്ഥനപ്പോൾ.
സൂതികകാലമങ്ങാഗമിച്ചീടുമ്പോൾ
ഭീതനായ് ചൊല്ലിനാനാരണന്താൻ:
''പാലിക്കവേണ്ടുന്ന കാലമോ വന്നതേ
പാർത്തുനിന്നീടൊല്ല''യെന്നിങ്ങനെ.
പാണ്ഡവന്താനതു കേട്ടൊരുനേരത്തു
ഗാണ്ഡീവംവില്ലു തൻകയ്യിലാക്കി
അസ്ത്രങ്ങൾകൊണ്ടു ചെറുത്തുനിന്നീടിനാ-
നക്ഷണം ചെന്നുനിന്നാശയെല്ലാം.
ബാണങ്ങൾകൊണ്ടൊരു പഞ്ജരം നിർമ്മിച്ചാൻ
ത്രാണത്തിനായിട്ടപ്പൈതൽതന്നെ.
ചാലെപ്പിറന്നു നിലത്തു വീണീടിനാൻ
ബാലകന്താനുമക്കാലത്തപ്പോൾ:
ചുറ്റും നിന്നീടുന്നോർ നോക്കിനിന്നീടവേ
തെറ്റെന്നു കണ്ടില്ലയെന്നേയുള്ളു.
സജ്ജനായ് നിന്നുള്ളൊരർജ്ജുനന്താനപ്പോൾ
ലജ്ജയും പൂണ്ടു പുറപ്പെട്ടുടൻ
പാരിടമെങ്ങുമേയാരാഞ്ഞുനിന്നിട്ടു-
ദ്ദാരകന്തന്നെയകപ്പെടാതെ
പിന്നെയും പോന്നിങ്ങു ഖിന്നനായ് നിന്നിട്ടു
തന്നെയും നിന്ദിച്ചു നിന്നനേരം
സാകൂതമായിച്ചിരിച്ചു ചൊല്ലീടിനാൻ
മാഷ്ഠാതെന്നിങ്ങനെ മാധവന്താൻ.
[1]ആർത്തിയെപ്പോക്കുവാന്തേർത്തടംതന്നിലായ്
പാർത്ഥനും താനുമായ്യെല്ലെ മെല്ലെ
പശ്ചിമയായൊരു ദിക്കിനേ മുന്നിട്ടു
[2]നിശ്ചയംപൂണ്ടുള്ളൊരുള്ളവുമായ്
പോകുന്ന നേരത്തു കൂരിരുട്ടായിട്ടു
[3]പോകരുതാതെയങ്ങായനേരം
ചക്രത്തെക്കൊണ്ടു ശമിപ്പിച്ചുനിന്നട-
നുഗ്രമായേവുമക്കൂരിരുട്ടും.

1. ആർത്തിയെപ്പോക്കുവാമ്പാർത്ഥനും താനുമായ്
തേർത്തടം പുക്കുടൻ മെല്ലെ മെല്ലെ
2. നിശ്ചലമായുള്ളൊരുള്ളം

പാരാതെ പിന്നെയും പോകുന്നനേരത്തു
പാലാഴിതന്നെയും കാണായ്‌വന്നു.
രത്നങ്ങളാലുള്ള ദ്വീപിന്മേൽ കാണായി-
ട്ടുത്തമമായൊരു മന്ദിരത്തെ.
തന്നിലും ചെനാപ്പുളനാതമായൊരു
പന്നഗനായകന്തന്നുടെമേൽ
വേദങ്ങൾതന്നുടെ കാതലായ്മേവുന്ന
ദേവനെത്തന്നെയും കാണായപ്പോൾ
ശ്രീഭൂമിമാരായ ദേവിമാർപൂണ്ടുള്ള
ശോഭയെപ്പൂണ്ടൊരു മെയ്യുമായി.
കുപ്പിനനേരത്തു വാഴ്ത്തോട്ടു ചൊല്ലിനാൻ
കേൾപ്പിനിന്നിങ്ങളെന്നങ്ങവന്താൻ:
[1]"നിങ്ങളെക്കണ്ടുന്നിദ്വാരകന്മാരെയി-
ന്നിങ്ങനെ നിന്നു ഞാൻ കൊണ്ടുപോന്നു.
പാരിടംതന്നുടെ പാലനമെല്ലാമേ
പാഴായിപ്പോകാതെ ചെയ്യേണമേ.
ഭൂഭാരംതന്നെയും വ്യാപാദിച്ചീടിനാൽ
പാരാതെ പോന്നിങ്ങു വന്നുകൊൾവൂ."
ഇങ്ങനെ ചൊന്നൊരു വാർത്തയെക്കേട്ടവ-
രങ്ങനെയാകെന്നു ചൊല്ലിപ്പിന്നെ
ബാലകന്മാരെയും പാരാതെ കൊണ്ടന്നി-
ട്ടാരണനായിട്ടു നല്കിനിന്നാർ.
ദാരകന്മാരെത്തൻ ചാരത്തു കണ്ടുള്ളൊ-
രാരണൻ ചൊന്നുള്ളൊരാശിക്കെല്ലാം
ചീർത്തൊരു മോദത്താലാർത്തിയുംതീർത്തങ്ങു
പാത്രമായുള്ളൊരു പാർത്ഥനുമായ്
ധന്യമായുള്ളൊരു തന്നുടെ മന്ദിരം-
തന്നിലും ചെന്നു സുഖിച്ചു പിന്നെ
ശൗര്യനായുള്ളൊരു രാമനും താനുമായ്
[2]കാര്യവിചാരങ്ങളാചരിച്ചാർ.

1. നിങ്ങളെച്ചാരത്തു കാണ്മതിന്നായിട്ടു
ഖിന്നനാം വിപ്രന്റെ ബാലന്മാരെ
എന്നുടെ സന്നിധിതന്നിലേ പാരാതെ-
യിങ്ങനെയിന്നു ഞാൻ കൊണ്ടുപോന്നു.
2. കാര്യങ്ങളോരോന്നേയാചരിച്ചാർ

# രാജ്യസ്ഥിതികഥ

ദേവകിതന്നുടെ സൂനുവായുള്ളവൃന്ദ
കേവലനായൊരു വാസുദേവൻ
മംഗലമെങ്ങുമേ പൊങ്ങിനിന്നീടും തൻ
മന്ദിരംതന്നിലേ നിന്നുകാലം
ഭാര്യമാരായുള്ള നാരിമാർ ചൂഴവേ
വാരിവിഹാരങ്ങളാചരിപ്പാൻ
താമരപ്പൊയ്കയിൽച്ചെന്നിറങ്ങീടിനാൻ
വാമവിലോചനമാരുമായി.
ക്ഷോഭിതമാളുന്ന ബാലികമാരപ്പോൾ
കേളികളോരോന്നേയാചരിച്ചാർ.
കാന്തനും തങ്ങളും വാശി പറഞ്ഞിട്ടു
നീന്തിനിന്നീടിനാരൊട്ടുനേരം
തേകിനിന്നീടിനാർ കോമളക്കൈകൊണ്ടു
ത്തുകിനിന്നീടിനാർ പുഞ്ചിരിയും
ആണ്ണൊരു വാരിയിൽ മുങ്ങിനാർ പിന്നെയ—
ങ്ങാനന്ദമായൊരു വാരിയിലും.
ഇങ്ങനെയോരോരോ ലീലകാംചെയ്തുള്ളൊ—
രംഗനമാരുടെ മാനസത്തേ
അംഗജന്തന്നുടെ മന്ദിരമാക്കിനാൻ
[1]പങ്കജലോചനൻ തങ്കലാക്കി.
ചിത്തത്തിൽനിന്നൊരു ചിത്തജൻ ചൊല്ലുംപോലെ
മത്തമാരായുള്ള മാനിനിമാർ
അന്നം തുടങ്ങിന പക്ഷികളോടെല്ലാം
[2]ചെന്നു പിണഞ്ഞു തെളിഞ്ഞുനിന്നാർ.
വാരിവിഹാരങ്ങളാചരിച്ചീടിന
ഭാര്യമാരോടു കലർന്നു പിന്നെ
[3]രമ്യങ്ങളായുള്ള ഹർമ്മ്യങ്ങളേറിയും
നർമ്മങ്ങളോരോന്നേയാചരിച്ചാൻ.
എണ്ണൂരണ്ടായിരത്തെണ്മരെന്നിങ്ങനെ
എണ്ണമാണ്ടീടുന്ന ഭാര്യമാരിൽ
ചൊല്ലേറുനിന്നുള്ള പുത്രരേയോരോന്നിൽ
ഉല്പാദിപ്പിച്ചു പത്തുപത്തവൻ

---

1. അംഗനമാരെയും—മംഗലമാംവരയും
2. ചെന്നു പറഞ്ഞു
3. രമ്യങ്ങളായുള്ള നർമ്മങ്ങളോതി

ശുദ്ധമായുള്ളൊരു യാദവവംശത്തെ
വർദ്ധിപ്പിച്ചീടിനാൻ വാഞ്ഛയോടെ.
പിന്നെയും പിന്നെയും ജാതരായിങ്ങനെ
എണ്ണമില്ലാതോളമുണ്ടായി വന്നു
യാദവന്മാരുടെ സംഖ്യയെച്ചൊല്ലുവാ-
നായിരംനാവുള്ളനന്തനുമല്ല;
വല്ലാതെ ശോകമിന്നൊപ്പുകൊണ്ടീന്നു നാം.
ചൊല്ലിനിന്നീടുന്നു പിന്നെയല്ലോ.
സന്താനംകൊണ്ടു തഴച്ചുനിന്നീടുമ-
ച്ചെന്താരിൽമാതുതൻ കാന്തനപ്പിന്നെ
യജ്ഞങ്ങൾകൊണ്ടു യജിച്ചുനിന്നെല്ലാർക്കും
വിത്തങ്ങൾകൊണ്ടു വിതച്ചുനിന്നാൻ.
വൃഷ്ടിയെപ്പെയ്യിച്ചു പുഷ്ടിയെപ്പൊങ്ങിച്ചു
തുഷ്ടനായുള്ള മഹേന്ദ്രനപ്പോൾ.
സസ്യങ്ങൾതന്നുടെ വൃദ്ധിയെക്കാൺകയാ-
ലുത്സവമായ്‌വന്നു കർഷകർക്കും;
ദസ്യുക്കളെന്നുള്ള വാർത്തയും മാഞ്ഞുത-
ങ്ങത്യുഗ്രന്മാരെന്നമവ്വണ്ണമേ.
*ദുഃഖമെന്നുള്ളതോ ചിത്തവികാരമോ?
ദുഷ്ടതയെന്തുപോലെന്നു കേൾപ്പൂ?
ഇങ്ങനെ തങ്ങളിൽ ചോദിച്ചുനിന്നാര-
മ്മംഗലംപൊങ്ങിന ലോകരെല്ലാം.
കേളപ്പോടു കൊണ്ടന്ന കല്പകശാഖിതൻ
ചൊല്ലപ്പെടും കാറുകളെല്ലായാലേ
കാരസ്കരങ്ങൾതൻ കായ്കളുമന്നെല്ലാം
വാഴപ്പഴങ്ങളായ് വന്നുകൂടി.
നിംബങ്ങളായുള്ള വൃക്ഷക്കൂട്ടവും
കല്പങ്ങളായ്‌നിന്നു തേൻ ചൊരിഞ്ഞു.
ഇങ്ങനെയോരോരോ മംഗളജാലങ്ങൾ
പൊങ്ങിനിന്നീടുമദ്ദ്വാരകയിൽ
ഉത്തമരായുള്ള പുത്രരുമായിട്ടു
ചിത്തവും ചാലെത്തെളിഞ്ഞു മേന്മേൽ
ശോഷിച്ചുപോയൊരു ധർമ്മജന്തന്നെയും
വാഴിച്ചുനിന്നു തൻ നാട്ടിൽ നന്നായ്
ദുഃസ്ഥിതിയെന്നതു ദൂരെവച്ചങ്ങനെ
സ്വസ്ഥനായ്‌മേവിനാൻ ഗോവിന്ദന്താൻ.

* ദുഃഖമെന്നുള്ളതു ചിത്തവികാരവും
ദുഷ്ടമായെന്നതുപോലെന്നു കേൾപ്പൂ

## സ്വർഗ്ഗാരോഹണം

ഭൂഭാരം തീൎത്തു തന്മന്ദിരംതന്നിലേ
ശോഭാവാനായ് നിന്ന കാർവ്വർണ്ണനാൻ
പിന്നെയുമോരോരോ കാര്യങ്ങളോർക്കുമ്പോഴം
തന്നിലേ നണ്ണിനാനന്നൊരുനാളം—
മന്നിടെ ഭാരം ഞാനെപ്പോഴേ പോക്കിനേ—
നെന്നല്ലൊ ചിന്തിച്ചുനില്ക്കുന്നിതിപ്പോഴം.
ഏതുമേ പോയിതില്ലെന്നതേ തോന്നുന്നു
യാദവന്മാരുടെ തിണ്ടു കണ്ടാൽ.
ഇന്നിവർതന്നെയടക്കിനിന്നീടുവാൻ
മണ്ണിലും വിണ്ണിലുമാരുമില്ലേ.
പാലിച്ചുപോരുന്നൊരെന്നയങ്ങളോർക്കുമ്പോഴം
കാലനുംകൂടി നടുങ്ങുമല്ലൊ:
അന്യന്മാരായുള്ള മന്നവന്മാർ പാരം
ഖിന്നന്മാരാകുന്നു പിന്നെയല്ലൊ.
രക്ഷിച്ചു നന്നായിപ്പോരുന്ന ഞാൻതന്നെ
*ഭക്ഷിച്ചുവെന്നതും വന്നുകൂടാ:
തങ്ങളിൽ വമ്പുററു വൈരവും പൊങ്ങിച്ചു
തങ്ങളിൽത്തല്ലിപ്പൂവെന്നേയാവൂ.
എന്നതിനുള്ളോരു ഹേതുവിന്നെന്തുപോൽ?
എന്നവൻ ചിന്തിച്ചു നിന്നനേരം
നാരദമുഖ്യനായ മാമുനിമാരെല്ലാം
ദ്വാരകതന്നിലെഴുന്നള്ളിനാർ.
ക്രീഡിച്ചുനിന്നുള്ള ബാലകന്മാരെല്ലാം
ഓടിച്ചെന്നങ്ങവർ ചാരത്തപ്പോഴം
നാരിമാർവേഷത്തിൽ പാരാതെ പൂകിച്ചു
വീരനായുള്ളൊരു സാംബൻതന്നെ
തോല്പിക്കവേണമിമ്മാമുനിമാരെയെ—
ന്നാത്മത്തിൽ ചിന്തിച്ചുനിന്നു ചൊന്നാർ:
"അംഗനതന്നെയും കാമിച്ചുനിന്നൊരു
ഗർഭിണിതാനിവളുണ്ടോ കണ്ടു?
എന്തിവളിന്നു പെറുന്നതെന്നിങ്ങനെ
ചിന്തിച്ചു ചൊല്ലേണം നിങ്ങളിപ്പോഴം."
ഇങ്ങനെ കേട്ടുള്ള മാമുനിമാരപ്പോഴം
പൊങ്ങീന കോപവുംപൂണ്ടു ചൊന്നാർ:

* ക്ഷേപിക്കെന്നുള്ളതും

''ധീരനാം ഗർഭസ്ഥവ്യമിന്നാരി പെറുന്നതു
ഘോരമായുള്ളൊരു വന്മുസലം.
സംശയമില്ലതുമൂലമായ് നിങ്ങൾതൻ
വംശവുംകൂടി മുടിഞ്ഞുകൂടും.''
ചിൽവഴിലപൂണ്ടുള്ള ധന്യന്മാരിങ്ങനെ
ചൊല്ലിനിന്നങ്ങു നടന്നനേരം
കൈതവമേറെ നാളെത്തങ്ങൾ ചിന്തിച്ചു
കൈകളും തല്ലിച്ചിരിച്ചു ചൊന്നാർ:
''നന്മുനിമാരുടെ നൽവരംമൂലമായ്
നന്ദനനുണ്ടായി സാംബനിപ്പോൾ.''
മംഗലം ചേരുന്ന ബാലന്മാരിങ്ങനെ
തങ്ങളിൽ ഭാഷിച്ചു നിന്നനേരം
നോക്കുന്നതെന്നങ്ങു ചൊല്ലിനിന്നീടിനാൻ
ആകുലനായിട്ടു സാംബനപ്പോൾ.
എന്തിതിനുകാരണമെന്നങ്ങു ചിന്തിച്ചു
മന്ദരായെല്ലാരും നില്ക്കുന്നപ്പോൾ
നിന്നൊരു സാംബന്റെ നാഭിയും പൊട്ടിച്ചു
വന്നതു കാണായി വന്മുസലം.
എന്നതു കണ്ടുള്ള ബാലകന്മാരെല്ലാം
ഏറിന പേടിയുംപൂണ്ടു ചൊന്നാർ:
''നന്മുനിമാരുടെ ശാപമെല്ലാമിങ്ങനെ
ഉണ്മയായ് ചെഞ്ഞമ്മേ വന്നതല്ലോ.
എന്തു നമുക്കിപ്പോളിങ്ങനെ തോന്നുവാൻ
അന്ത്യമാം കാലമിതെന്നു വന്നു.
'പാരിലെ ലോകരിൽപ്പാപികൾ' എന്നൊഴി-
ച്ചാരുമേ ചൊല്ലായിന്നമ്മെയിപ്പോൾ,
ഇങ്ങനെ ചൊന്നതുതന്നെയും കൈക്കൊണ്ടു
മന്ദിരംതന്നിലും ചെന്നു ചൊന്നാർ:
മാമുനിമാരുടെ ശാപത്തെക്കൊണ്ടിനി-
മ്മാപാപിമാരായി ഞങ്ങൾമൂലം.''
യാദവന്മാരതു കണ്ടൊരു നേരത്തു
ഖേദവുംപൂണ്ടു നടുങ്ങുംനേരം
മൂക്കിന്മേൽ കൈവെച്ചു നോക്കിനിന്നീടിനാൻ
മൂകരെപ്പോലെയക്കാവലുള്ളോൻ.
ഉഗ്രമായുള്ളൊരു ശാപത്തെക്കണ്ടകയാൽ
*വ്യഗ്രനായ് നിന്നുള്ളൊരുഗ്രസേനൻ
കമ്മാരരെക്കൊണ്ടു പൊടിപ്പിച്ചുനിന്നുടൻ
തിണ്മയിൽനിന്നുള്ളൊരമ്മുസലം.

* അഗ്ര്യനായ് നിന്നുള്ളൊരുഗ്രസേനൻ
കമ്മാരരെക്കൊണ്ടന്നു രാകിപ്പൊടിപ്പിച്ചു

ആഴിനീർതന്നിലങ്ങാക്കി[1]യവ്വണ്ണമേ
ശേഷിച്ചുനിന്നൊരു ഖണ്ഡത്തെയും.
നീർമ്മേലേ മേന്മേലേ വീണുള്ള ചൂർണ്ണങ്ങൾ
ഊർമ്മികൾ കൊണ്ടു വിതയ്ക്കയാലെ
തീരത്തു നീളെ മുളച്ചതു കാണായി—
ത്തേരകമെന്നൊരു പേരുമായി.
ഖണ്ഡത്തെ വീണതു കണ്ടൊരു നേരത്തു
മണ്ടിച്ചെന്നങ്ങൊരു മീനനപ്പോൾ
വായ്ക്കൊണ്ടു ചാലെ വിഴുങ്ങിന നേരത്ത—
ങ്ങുന്നായുള്ളൊരു ദാശനപ്പോൾ
ഓട്ടമാണ്ടീടുമമ്മീനനെത്തന്നെയും
കൂട്ടമേ കൂടിപ്പിടിച്ചു പിന്നെ
കാട്ടാളനായിട്ടു കാഴ്ചയായ് നല്കിനാൻ
കാട്ടുടെ ലോകരെവെന്നങ്ങതിനെ.
ഭക്ഷണംകൊണ്ടവനക്ഷണം ചെന്നു തൻ
പക്കണം തന്നിലും പുക്കു പിന്നെ
ഹേതിയെടുത്തതിലുള്ളൊരു ലോഹത്തെ—
ക്കീറിയെടുത്തതുകൊണ്ടുതന്നെ
യോഗ്യമായുള്ളൊരു മാർഗ്ഗണം നിർമ്മിച്ചാൻ
മാർഗ്ഗമായാക്കുവോൻതന്നെ വില്ലിന്നിൽ.
പണ്ടു വന്നീടുന്നൊരിണ്ടലെപ്പോക്കുന്ന
കൊണ്ടൽനേർവ്വർണ്ണൻതാനന്നു നേരേ
ശാപത്തെക്കൊണ്ടുള്ളൊരാപത്തെച്ചിന്തിച്ചു
വേപിച്ചു മേവുന്ന ലോകരുമായ്
എന്തിനിച്ചെയ്യേണ്ടതെന്നിങ്ങനെ [2]ചൊല്ലിക്കൊ-
ണ്ടന്ധരെപ്പോലെയങ്ങായിക്കൊണ്ടാൻ
ശേഷിച്ചുനിന്നൊരു ഭാരവും ചെഞ്ചെമ്മേ
ശോഷിച്ചുകൂടീതായെന്നു നണ്ണി
പാരം തെളിഞ്ഞുള്ളൊരുള്ളവുമായവൻ
ദ്വാരകതന്നിൽ വിളങ്ങുംനേരം
അംഭോജസംഭവൻ ജംഭാരിമുമ്പായു—
ള്ളന്യരുമായി വന്നംബരത്തിൽ
സംഭാവിച്ചന്നോടു വന്ദനാലും വാക്കുകൊ—
ണ്ടംഭോജനേത്രനേ വാഴ്ത്തിനിന്നാർ:
"വേദങ്ങളായുള്ള പാദപംതന്നുടെ
മീതേ നിറന്നൊരു ചെന്തളിരായ്
അമ്പിന നിൻപാദമൻപോടു സന്തതം
കുമ്പിട്ടു കൂപ്പുന്നേൻ തമ്പുരാനേ!

1. നിന്നീടിനാൻ 2. ചിന്തിച്ചിട്ടന്ധരെപ്പോലെ

കേവലനായൊരു നിന്നുടെ വൈഭവം
ആവതല്ലേതുമേ വാഴ്ത്തുവാനോ
ഏററം തെളിഞ്ഞെന്നെപ്പാലിച്ചുകൊള്ളണം
പോററി! എന്നെ ഞാനും ചൊല്ലുവല്ലു.
എള്ളിൽ നിറഞ്ഞുള്ളോരെണ്ണയെപ്പോലെ പോ—
യുള്ളിൽനിറഞ്ഞു ജഗത്തിലെങ്ങും
സന്തതം നിന്നൊരു നിന്നെയും കാണാതെ—
യന്ധരായുള്ളോർകളോരവരിപ്പാരിൽ?
തോയങ്ങൾതോറും വിളങ്ങിനിന്നീടുന്ന
തോയജവല്ലഭനെന്നപോലെ
ജാതങ്ങളായുള്ള ഭൂതങ്ങളുള്ളത്തിൽ
ചേതനയായവനേ! കൈതൊഴുന്നേൻ
ആദ്യങ്ങളായുള്ള വാക്യങ്ങൾകൊണ്ടെങ്ങും
വേദ്യനായുള്ളതു നീതാനല്ലൊ.
പാരെല്ലാമുണ്ടാവാൻ കാരണം നീയല്ലൊ
പാലിച്ചുനിന്നതും നീയല്ലൊതാൻ.
കേടുവരുന്നതിൻ കാരണമായതു
കേവലനായുള്ള നീതാനത്രെ
ഇന്ദ്രനായ് നിന്നതും ചന്ദ്രനായ് നിന്നതും
ചന്ദ്രകലാധരനായതും നീ.
മന്ത്രമായ് നിന്നതും തന്ത്രമായ് നിന്നതും
ചിന്തിച്ചുകാൺകിൽ മററാരുമല്ലേ.
അന്തണരോതുന്ന വേദമായ് നിന്നതും
അന്തമില്ലാതൊരു നീതാനത്രെ.
ഓർക്കുന്നതാകിലിന്നിന്നുടെ വൈഭവം
ആർക്കുമേ കാണാവതല്ലയേതും.
എന്തൊരു വേലയ്ക്കു ബന്ധമില്ലാതെ നീ
ബന്ധമുണ്ടെന്നു തോന്നിക്കുന്നു?
ഒമ്പതു വാതിലുള്ളാലയംതന്നിൽപ്പു—
ക്കമ്പു പൊഴിഞ്ഞു വസിച്ചു പിന്നെ
ആലയംതന്നെയും നീക്കുള്ളതെന്നുമ—
ങ്ങനാലയമായതു ഞാൻതാനെന്നും
സന്തതമിങ്ങനെ ചിന്തിച്ചുകൊൾവോനായ്
ഭക്തിയി നിന്നെപ്പുകഴ്ത്തു പിന്നെ.
ഊണുമുറക്കം തുടങ്ങീനതെല്ലാമേ
വേണമൊരുത്തന്നു പാർക്കുകണ്ടാൽ
മററവനായ നിനക്കു നിനയ്ക്കുമ്പോൾ
മുററും വിളക്കമേ മററു വേണ്ടാ.
പന്തിരണ്ടുണ്ടതിൽ മാടങ്ങൾ മേന്മേലേ
പന്തിരണ്ടാമതിൽ നിന്നിരിപ്പും.

ഓരോരോ വേലതൊട്ടോരോരോ നേരത്തു
കീഴ്‌വതന്നിലുമുണ്ടുതാനും.
കാരിയമോരോന്നേ ചിന്തിച്ചുറപ്പാനായ്
ചാരത്തു നാൽവരുണ്ടെപ്പൊഴുതും
തന്നിൽ വരുന്നോരെപ്പാരാതെ ചൊൽവാനൻ-
മുന്നലുണ്ടേവരുണ്ടൻ നന്നായ്.
[1]വീടുപണിക്കു മറ്റൈവരുണ്ടങ്ങനെ
വാട്ടമകന്നുനിന്നെപ്പൊഴുതും.
സഞ്ചരിച്ചീടുവാൻ ചഞ്ചലരായിനി-
ന്നഞ്ചുപേരുണ്ടതിൽ തഞ്ചിയെങ്ങും.
മുട്ടിൽ മുളച്ചുണ്ടു മൂന്നായി മേവിനി-
ന്നോട്ടയം വള്ളികളുള്ളിലേ പോയ്
നീളെപ്പുറത്തുമകത്തുമായങ്ങനെ
മേളത്തിൽനിന്നവർ സഞ്ചരിപ്പൂ.
മദ്ധ്യത്തിൽനിന്നുള്ള വള്ളിതന്നുടെ പോ-
യെത്തിനിന്നീടുന്ന നിന്നിരിപ്പിൽ.
അവ്വഴിതന്നെയറിഞ്ഞുനിന്നീടുവാൻ
ദിവ്യരായുള്ളവരേറ്റമില്ലേ.
അമ്പലം വീണു പൊളിഞ്ഞുനിന്നീടുമ്പോൾ
അമ്പിനോടന്യമാമമ്പലത്തിൽ
പിന്നെയും പൂകുന്നോമെന്നിതിൻ കാരണം
എന്നു ചൊൽവോരെക്കണ്ടീല്ലെങ്ങും.
[2]മായതൻ വൈഭവമെന്നു ചൊല്ലുന്നു
മന്യരായ് നിന്നുള്ള മാമുനിമാർ:
അങ്ങനെയാകിലതങ്ങനെയാകട്ടെ
എങ്ങൾക്കോ ചേതമില്ലൊന്നുമോർത്താൽ;
നിന്നുടെ വൈഭവം കാണരുതെന്നതോ
നിർണ്ണയിച്ചീടിനേൻ പണ്ടു പണ്ടേ.
അന്നിനവെല്ലാമതങ്ങനെ പോകട്ടെ
ഇന്നിനി വേണ്ടാതേ ചൊല്ലുവേണ്ടു.
അംബുജംതന്നുടെ ദ്വാരം പോക്കമെ-
ന്നിമ്പാദം കമ്പമറ്റെങ്ങളുള്ളിൽ
അന്നിൽനിന്നീടുന്നൊരമ്പു നീ നല്കുവാൻ
കമ്പിടുന്നേൻ ചെമ്മേ തമ്പുരാനേ!''

ഉരുവായ മൊഴികൊണ്ടു
ഗുരുവായ പരന്തന്നെ-
പ്പരിചോടു പുകണ്ണവൻ തളർന്നനേരം

1. വീടുപണിക്കു മറ്റെണ്മരുണ്ടങ്ങനെ  2. മാധവൻ

ദേവേന്ദ്രൻ

പെരിയോരു പുരുഹൂത-
നരികേ ചെന്നണഞ്ഞിനാൻ
അരിയോരു ഹരിയോടു വിരവോടപ്പോൾ:

''ഉടയോനാം ഗുരുവും നിൻ
കനിവെന്നിൽ വരുവാനായ്
അടിയനങ്ങരികെ വന്നടിതൊഴുന്നു.

എറുന്നിന്നും പാദംതന്നേ
കൊണ്ടുതന്നീടു കടക്കണ്ണും-
ണ്ടരുമ്മേണം ചരൺപൂകണ്ണോരെന്മേലിപ്പോൾ

അവനിതങ്കനമെല്ലാം
അഴകോടങ്ങകന്നതായ്
ഇനി നിന്റെ മനക്കാമ്പിൽ നിനവെത്തിപ്പോൾ

മനുജന്മാർനയനങ്ങൾ
കൊതികൊള്ളും തിരുമേനി
[1]ഇനിയും നിന്നനുവാസം ധരിക്കുമാറോ?

ഒരിക്കലും മനക്കാതൽ
തനിക്കു കാണരുതാത
മറക്കാതൽതന്നിൽവച്ചു മറയ്ക്കുമാറോ?

ഒരിക്കൽ നിന്തിരുക്കാല-
ങ്ങരയ്ക്കാൽനാഴികനേരം
[2]അനക്കാതെ മനക്കാമ്പിൽ ധരിക്കാകേണം.

കനത്തിൽ വന്നടുത്തീടും
മനത്താപം തളർപ്പാൻ മ-
റ്റൊരുത്തനങ്ങിവനെന്നു നിനയ്ക്കൊല്ലാതെ

അനല്പമാസ്ഥലപ്പോൾ വ-
ന്നാലല്ലാടങ്ങകറ്റുവാൻ
ഭവല്പാദംതന്നിൽ ചെമ്മേ തലപ്പെട്ടേഞ്ഞാൻ.

ജനിപ്പോരു വിനപ്പാടും
[3]ഇനിപ്പോരുമെനിക്കെന്നു
മനക്കാമ്പിൽ പലപ്പോഴും നിനയ്ക്കാകേണം.

ചെറുപ്പമായിരുന്നനാൾ
ചെറുപ്പിള്ളർ പലരുമായ്
ഉരത്തോരു വനത്തിൽപോയ് ചിലപ്പോഴെല്ലാം.

1. ഇനിയും നിന്നനുപാനം 2. മറക്കാതെ
3. മരിപ്പോരു പിണിപ്പാടും
ഇനിപ്പോരുമെനിക്കെന്നു നിനയ്ക്കുമിപ്പോൾ

മനക്കാതൽ മയക്കി നീ
കളിക്കും നൽക്കളി കാണ്മാൻ
കൊതിക്കുന്നുതെനിക്കേറെയിന്നിരക്കുന്നേനെല്ലാം.

ഉമിണ്ണും വായ്മലത്തേനും
അമിണ്ണോരു നിലത്തന്നിൽ
തമിണ്ണു നീയുരുണ്ടുണ്ടു പുരണ്ടനേരം

അണഞ്ഞുവന്നഴിഞ്ഞൊന്നു
പുണർന്നില്ലെന്നതുകൊണ്ടു
പിണഞ്ഞീടുന്നകക്കാമ്പിൽ കനമ്മാലിപ്പോഴും.

മരണം വന്നണഞ്ഞീടും
വ്യസനംകൊണ്ടുഴന്നീടും
കരണങ്ങൾ തളർന്നു വരുന്നനേരം

ശരണമായ് മുനികൾക്കു
മരുവും നിൻ ചരണങ്ങൾ
മരണമാലകറ്റുമാറരുളീടേണം.

ജഗദീശാ! പരന്നിന്നോ-
ടഗതിയായ്മരുവും ഞാൻ
ജളതപൂണ്ടേവമേറെപ്പറഞ്ഞതെല്ലാം.

നമുക്കുള്ളോനിവനെന്നെ-
ന്നതു നണ്ണിപ്പൊറുക്കേണം.
നമസ്കാരം, നമസ്കാരം നിനക്കെപ്പോഴും.''

പുതിയ ചൊൽകൊണ്ടപ്പുരുഷന്തന്നെയ-
പ്പുരുഹൂതനന്നു പുകണ്ണപ്പോൾ
മുദിതരായുള്ള മുനികളെല്ലാമ-
മുകിൽവർണ്ണന്തന്നെപ്പുകണ്ണാരേ:
''അരുതേതും നിന്റെ ചരിതങ്ങളെങ്ങൾ-
ക്കരചെയ്‌വാനയ്യോ, മുകിൽവർണ്ണാ!
മറകളായും തൽപ്പൊരുളായും പിന്നെ
മറഞ്ഞല്ലോ നീതാൻ മരുവുന്നു.
ദഹനനായതും തപനനായതും
പവനനായതും പരനേ! നീ.
അവനിയായതും ഗഗനമായതും
അഴകിൽ വാണെഴും പരനേ! നീ.
അരുണനായതും വരുണനായതും
കരുണക്കാതലേ, പരന്നീയേ.
മദനനായ് ചെന്നു മനതാരിൽ നിന്നു
മലിനരാക്കുന്നോൻ ചിലരേ നീ.

അകതാരിൽ നല്ലൊ[1]രറിവുണ്ടാക്കിനി—
ന്നഴൽ തീർത്തീടുന്നോൻ ചിലർക്കെല്ലാം
സമനായേവുന്ന യമനായ് നിന്നങ്ങു
കുമയുട്ടീടുന്നോൻ ചിലരെ നീ.
നരകമായൊരു കടൽതന്നിൽനിന്നു
കരയേറ്റീടുന്നോൻ കനിവോടേ.
[2]ചരണത്താരിൽ നിന്നടിമയായ് പുക്ക
മരുവുമെങ്ങളിൽ നിനവെന്തേ?
കുസുമംതന്നിലേ മണംപോലെ നിന്നു
ഭുവനങ്ങളെങ്ങും നിറഞ്ഞോനേ!
കുടികൊൾകെങ്ങൾതന്മനക്കാമ്പിൽ വന്നു
കുവലയം വെല്ലും നിറത്തോനേ!
മരണമുണ്ടിനി വരുവാനെന്നോർത്തു
പരനേ, മാഴ്കുന്നു മനമയ്യോ!
കഴൽതൊഴുന്നെന്നിൽ കനിവുണ്ടാകണം
കരുണക്കാതലേ. വിരവോടേ.
കമലാതന്നുടെ കരതളിർതന്നാൽ
കലിതമായൊരു കഴലെന്നിൽ
വിലസേണം ചെമ്മേ മറുവില്ലാതൊരു
മുകുരംതന്നിലേ മുകംപോലെ.
നീടിയോരന്തകൻ കൊടുതായെങ്ങളെ—
ക്കുടുതായല്ലൊ വന്നണയുന്നു;
കമലക്കണ്ണുന്ന കനിവോടെങ്ങളോ—
ടണയേണ്ടും കാലമണഞ്ഞുതേ.
ഇനിയുമെങ്ങൾക്കു ജനനിതന്നുടെ
ജഠരം പൂവാനോ മടിയുണ്ടേ.
അതിനു നിന്നുടെ കരുണയില്ലായ്കിൽ
കഴിവില്ലേതുമേ കടൽവണ്ണാ!
പരനേ, നിന്നുടെ ചരണപ്പൂമ്പൊടി
പലപ്പോഴുമെങ്ങൾതലതന്നിൽ
മരുവീടേണമേ പിറവിയുണ്ടാകിൽ
മലർമാതിൻമാറ്റു പുണർവോനേ!
പെരുതായുള്ളൊരു ദുരിതവാരിധി—
തരണമെങ്ങൾക്കു തരവേണം
അതിനു നിന്നുടെ ചരണസേവയാം
അരിയൊരു തോണിയരുളേണം.
അടിമയായ് പുക്കൊരിവരേ ഞാനെന്നും
വെടിയുന്നീലെന്നു നിനവാലേ

1. ഉണർവ്വുണ്ടാക്കി നീ 2 ചരണതാരിൽ വന്നു്.

അഴൽ തീർത്തീടും നിങ്കഴലിൽ ചേർപ്പൊരു
കനിവുണ്ടാകേണമിനിയയ്യോ!"

രുദ്രരും വരനാഗഭൂഷണ—
മുദ്രിതാംഗകരായുടൻ
ഭസ്മധൂളി ധരിച്ചു വന്നിങ്ങു
പത്മനേത്രനെ വാഴ്ത്തിനാർ:

"ക്ഷീരസാഗരവാരിരാശിയിൽ
നാഗവീരവരാസനേ
താരിൽമാതൊടുകൂടി മേവിന
നീരജായതലോചനാ!

പാതലാവിന നീരദാവലി
നേരെഴും തവ പൂവൽമെയ്
പാരമുള്ളിലെഴുന്നു തോന്നുക
ഘോരപാതകശാന്തയേ

പാരിടത്തിലുരത്തുനിന്നൊരു
ഭാരമങ്ങൊടു പോക്കുവാൻ
പാരിൽ വന്നു പിറന്നതെന്നതു
ചേരുന്നില്ലിതു ചെഞ്ചമേ;

പാരിടത്തെയകത്തടുത്തൊരു
പാരു നിന്നുടൽതന്നെയും
ആദരിച്ചു ധരിച്ചുനിന്നതു
മേദിനിക്കു പൊറുക്കുമോ?

നാമരൂപമകന്നുനിന്നൊരു
നാഥനേ, നളിനേക്ഷണാ!
നാരദാദിഭി*രാനതം തവ
നാമരൂപമുപാസ്മഹേ.

വീതരാഗ മുനീന്ദ്രവന്ദിത
ബോധരൂപ ദയാനിധേ!
വീക്ഷണാന്തമതെന്നിൽ നല്കുക
മോക്ഷദം കരുണാസ്പദം.

ധ്രുവമെന്നതു ദൂരമായതിൽ
മേവിനിന്നൊരു ദേവനേ!
വേദനാവലി വേർവിടുപ്പൊരു
പാദസേവ വഴങ്ങു നീ.

---

* ആതതം തവ

ധാരണാദികളാചരിച്ചെഴും
ആരണാദികളാദരാൽ
ഘോരരായ കൃതാന്തകിങ്കര—
വാരണായ വനാന്തരേ

നിന്നു നീതിയിൽ[1]ഉള്ളിൽ നണ്ണിന
നിൻപദം നിഖിലേശ്വരാ!
ഊനമററു തെളിഞ്ഞു തോന്നുക
മാനസേ മദലാലസേ.

കേശവാദികനാമമായെഴും
ഈശ! നിൻ നയനാഞ്ചലം
ക്ലേശപാശവിനാശമെങ്ങളിൽ
ഏശുമാററരുളേണമേ.

ദേവദേവ! ദയാനിധേ! തവ
ചേവടിത്തണൽ കേവലം
പാതകാതപശാന്തയേ മമ
നാഥ! നല്കുക സാദരം.

വൃഷ്ണിവീര! വിരിഞ്ചവന്ദിത!
കൃഷ്ണ! രാമ! കൃപാംബുധേ!
പുഷ്കരേക്ഷണ! പൂരിതാഖില!
[2]നിഷ്കളാത്മകനേ! നമഃ

വേദസാരവിനോദനേ! നമഃ
വേദപാലകനേ! നമഃ
വേദവേദികാംവേദ്യനേ! നമഃ
വേദമായവനേ! നമഃ''

ഉത്തമകാന്തി മെത്തിയിരുന്ന
നിത്യനെ നീതിയൊടെ
ഭക്തി പൊഴിഞ്ഞു ചിത്തമഴിഞ്ഞു
രുദ്രർ പുകണ്ണനേരം
അശ്വികളെന്നും വിശ്രുതരായി
മിശ്രിതരായ വാനോർ
അച്യുതസേവ ചെയ്‌വതിനായി
നിശ്ചലരായ്‌ പുകണ്ണാർ:
''സന്തതമാണ്ട ബന്ധുരകാന്തി
ചിന്തിയെഴുന്ന നിന്മെയ്‌
അന്തികമാളുമന്തകഭീതി
ഉന്തിയകററുവാനായ്‌

1. അമ്പിൽ നണ്ണിന 2. നിഷ്കളങ്കതയേ

അന്ധതകൊണ്ടു മദാന്ധതപൂണ്ട
മന്മനക്കാമ്പുതന്നിൽ
സുന്ദരമായി നിന്നു വിളങ്ങു-
കെന്നുമെഴുന്നു മേന്മേൽ.
ഭാരതമായ പോരിലിഴിഞ്ഞു
വീരതപൂണ്ട മന്നോർ
നേരില്ലയാത ധീരതപൂണ്ടു
പോരു തുടങ്ങുമപ്പോൾ
പാർത്ഥനിൽമേവുമാർത്തി കളഞ്ഞു
തേർത്തടമാണ്ട നിന്നെ
ചീർത്തഴമല്ലൽ തീർപ്പതിനായി
വാഴ്ത്തി വണങ്ങി നിന്നോൻ.
വിണ്ടലരുള്ളിലിണ്ടൽ തിരണ്ടു
മണ്ടിവരാതവണ്ണം.
കണ്ടുകൊള്ളേണമിണ്ടൽകളഞ്ഞു
കൊണ്ടൽനേർവ്വർണ്ണനേ! നീ.
*നിഷ്കളനായ നിൻകഴലെന്നിൽ
നിൽക്കുമാറാകവേണം.
ഉൾക്കടയായി നിത്യമെഴുന്ന
ദുഷ്കൃതി പോക്കുവാനായ്.
ഭക്തി പൊഴിഞ്ഞ മാമുനിമാർക്കു
മുക്തി കൊടുത്ത നാഥാ!
ദുഃസ്ഥിതി ചേർക്കുമത്തൽ കളഞ്ഞു
ചിത്തമഴിഞ്ഞു നിന്മെയ്
എത്തുക വന്നു മൃത്യുവശത്തിൽ
അത്തൽപെടാതവണ്ണം.
സങ്കടമായ വങ്കടൽ തീർത്തു
തങ്കരയേറുവാനായ്
നിങ്കനിവായ ജംഘലകൾക്കും
പങ്കജലോചന! നീ
വങ്കനിവാണ്ടു നല്ലവതിന്നു
ശങ്ക കൊടുക്കൊല്ലാതെ.
മന്ദതപൂണ്ടു നിന്നെ മറന്നു
സുന്ദരിമാരുമായി
നന്ദനലീല സന്തതമാണ്ടു
നിന്ദിതരായ ഞങ്ങൾ
ചെന്നിനി വീണു വൻനരകത്തിൽ
നിന്നുഴലുന്ന കാലം.

---

* നിഷ്കളമായ നിൻകനിവെന്നിൽ.

ഹുംകൃതിപൂണ്ടു കിങ്കരർ വന്നു
ശങ്ക കളഞ്ഞു ചാലേ
ചെങ്കനൽത്തന്നിലെങ്ങളെ വീഴ്ത്തു
സങ്കടമാക്കുമപ്പോൾ
പങ്കജമങ്ക കങ്കണമാണ്ടു
തങ്കരപങ്കജത്താൽ
ചുംബിതമായ നിൻപാദമുററു
വന്തുണയാകവേണം.
പിന്തുണയേക്കിലന്ധകനാഥ!
നിന്തുണയെന്നിയില്ലേ.
കൈതവമററ നിൻകഴൽ വന്നു
കൈതൊഴുവോരു പുണ്യം
ഞങ്ങളിൽ വന്നു തങ്ങുകവേണം
ഇങ്ങനെ മേലിലെന്നും.
ഖേദിതയായ മേദിനിതന്നെ
വേദന തീർത്തു നന്നായ്
ആദരവോടു ഭാരമിറക്കി
നീതിയിൽ വയ്പതിനായ്
വൃഷ്ണികളാണ്ടു ഭൂമിയിൽ വന്നു
കൃഷ്ണനായ്നിന്ന നിന്നെ
വമ്പെഴുമല്ലൽ തൺപെടുമാറി–
ന്നൻപൊടു കുമ്പിടുന്നേൻ.''

ഉത്തമരായുള്ളശചികളേററം
ഭക്തിപൊഴിഞ്ഞു പുകണ്ണുതെളിഞ്ഞു
അച്യുതപാദസരോരുഹയുഗ്മം
നിശ്ചലരായി വണങ്ങിനനേരം
ദ്വാദശരെന്നിപ്പാരിടമെങ്ങും
വേദിതരായുള്ളാദിത്യന്മാർ
ദ്വാരകതന്നിലിരുന്നു വിളങ്ങും
വാരിജനേത്രനെ വാഴ്ത്തിച്ചൊന്നാർ:
''കന്മഷനിവഹം കടുകപ്പോക്കം
നിൻപദമമ്പിൽ കുമ്പിട്ടെങ്ങൾ
പ്രാർത്ഥിക്കുന്നതൊന്നിനെയുണ്ടി–
ന്നാർത്തത്രാണപരായണനേ! കേൾ
'എന്നുടെ ദാസന്മാരിവ'രെന്ന–
ങ്ങെന്നിച്ചീടും വങ്കനിവാലേ
തഞ്ചകളഞ്ഞന്നന്മവരുത്തും
കൺമുന നല്കുകയെങ്ങളിൽ മെല്ലെ.

ജനനമഹാംബുധിതന്നാടവേ വീ–
ണനിശമുഴലും ജനനിവഹങ്ങൾ
സുതജനസഹജസ്ത്രീശ്ധന്മാരാം
മുതലകൾവായിൽ പാഞ്ഞും പാഞ്ഞും
ജായകളായുള്ളാവൎത്തത്തിൽ
പോയിച്ചെന്നടനാണം കേണം
ക്ലേശമിയന്നന്നാശകളെന്നും
വീചികൾതോറുമലഞ്ഞു കരഞ്ഞും
മായാകാരം തോയംതന്നിൽ
പായം പായം മുങ്ങി നടുങ്ങി
ഒരു കരയെങ്ങുമണഞ്ഞു നിലാതെ
തെരുതെരെ നീന്തിത്താന്തന്മാരായ്
പെരുകിന താപമിയന്നു തളൎന്നു.
ഷരുതിനതോറുമുഴലുന്നല്ലോ;
കരുണാവാനാശ്ലരിണതനാം നിൻ
ചരണസരോരുഹയുഗ്മംതന്നെ
കൈതവമെന്നതു കൈവിട്ടൻപിൽ
കൈതൊഴുതീടുക വല്ലാഞ്ഞത്രേ.
മരണമണഞ്ഞു പിണഞ്ഞു ചമഞ്ഞു്
മനതളിരനിശം മാഴ്കുന്നതേ
ചരണസരോജമൊഴിച്ചു ഹരേ! തേ
ശരണം നൈവ നമുക്കു പുരാനേ!
പാക്കെഴമല്ലൽ തള്ളത്തുവതിന്നായ്
ഗോക്കളെ മേച്ചുനടന്ന പുരാനേ!
വാക്കകളാക്കമൊരിക്കലുമോൎത്താൽ
ചേൎക്കരുതാത്ത മറക്കരളേ! നമഃ
രാധാപീനപയോധരകലികെ–
ള്ളംധാരായിതമാറുടയോനേ!
വേദാന്താംബുധിതന്നിൽ നടക്കും
വേധോ വേദിതരൂപ! നമസ്തേ.
ബാധാഭേണീതിയകന്നു വിളങ്ങും
ബോധാനന്ദമയാത്മകനായി
വേദാംഭോനിധിതന്നിലെഴും നിൻ–
പാദാംഭോജപരാഗലവം നാം
മായാധൂളിമലീമസമാമീ–
മ്മാനസമുകരം ശോധിപ്പാനായ്
കാരുണ്യാമൃതവാരിനിധേ! കേൾ
പാരം പാരം യാചിക്കുന്നു.
മുനിജനമാനസനിലയ! മുരാരേ!
മുകിൽനിരതരമാം നിറമുടയോനേ!

ഹരിഹരവന്ദിതചരണ! നമസ്തേ;
ഹരി ഹരി ഹരി ഹരി ഹരി ഹരി ഹരി ഹരി
നരഹരിരൂപമിയന്നതികോപാൽ
അസുരമദത്തെയടക്കിയൊടുക്കി
നഖമുഖവിദലിതദനുജ! നമസ്തേ; ഹരി
*നതജനപാതകനാശനനായി
ക്ഷിതിതലമാണ്ടു നടന്ന പുരാനേ!
നഗവരകല്പിതഛത്ര! നമസ്തേ; ഹരി
കടൽമകൾതന്റെ കരതളിർതന്നോ-
ട്ടുടമയിൽമേവും കഴലുടയോനേ!
കരതലകലിതദരാഢ്യ! നമസ്തേ; ഹരി
കമലദലായതലോചന! വിഷ്ണോ!
കമലാകാമുകനായ പുരാനേ!
കരിവരതുരഗകൃതാന്ത! നമസ്തേ; ഹരി
മുഖരിതവംശനിനാദംകൊണ്ടു-
ങ്ങഖിലാനന്ദമിയററുന്നോനേ!
വരതരവാരിജവദന! നമസ്തേ; ഹരി
പൂതനതന്നയിരുമ്പിക്കൊണ്ടവളം
പാതനനായ പരാപരമൂർത്തേ!
മറപൊരുളാകിന നാഥ! നമസ്തേ; ഹരി
ബുധജനമാനസമധുപകലാനാം
മധുജലപൂരിതജലരുഹമേ! കേശ
മധുമഥനാഖിലനാഥ! നമസ്തേ; ഹരി
ഫണിവരമേനിക്കണിവായ് നില്ലം
ഗുണഗണമിയലും മെയ്യുടയോനേ!
ചിരതരമെന്നിൽ വസിക്ക നമസ്തേ; ഹരി
വ്രജകുലനാരികൾ പാൽ തയിർമുലം
ചതുരതരം നൽച്ചതിയുടയോനേ!
ഉപനിഷദംബുജഹംസ! നമസ്തേ; ഹരി
സുരവരകരതലസരസിരുഹത്തി-
ന്നരിയ നിലാവാം പെരിയ പുരാനേ!
വരമുനിസേവിതചരണ! നമസ്തേ; ഹരി
മരതകനിറവന്നടിതൊഴുതീടും
വരതരനിറമാം പരിചുടയോനേ!
സുരവരപരിചിതചരിത! നമസ്തേ;
ഹരി ഹരി ഹരി ഹരി ഹരി ഹരി ഹരി ഹരി.''

* നതജനപാതകപാവകനായി—
നതജനമുനിജനപാലകനായി

വസുസ്തുതി

നിമേഷം വെടിഞ്ഞോർ നിരന്നീടിനോര-
ന്നിജേ മന്ദിരേ നിർമ്മലേ സംവസന്തം
ഗുണാതീതരൂപം രമാധീശമേവം
ദിനാധീശരന്മാർ പുകഴ്ന്നോരുനേരം
നിലിമ്പാധിനാഥൻ ബലംകൊണ്ടു മേന്മേൽ
നലംചേൎന്ന നാകേ വസിക്കും വസുക്കൾ
മറക്കാതെ ലാലമ്മധുദ്വേഷിതന്റെ
മനക്കാമ്പിൽ മോദം പുലമ്പിച്ചകണ്ണാർ:
''പിറപ്പും മരിപ്പും പിണഞ്ഞെത്രനാള-
ങ്ങലല്പാടിൽ വീണങ്ങുഴന്നുന്നതെങ്ങൾ
അനദ്ധ്യായമെന്നും വരുത്തീടുമാറ-
മ്മനത്താരിലേറ്റും ദയാവിപ്ലവോ ചൊൽ;
ചലൽക്കുന്തളം ചഞ്ചലാപാംഗരമ്യം
മിളൽക്കണ്ഡലോല്ലാസിഗണ്ഡാഭിരാമം
മൃദുസ്മേരമേവം മുഖാംഭോരുഹന്തേ
സ്മരിക്കായ്‌വരേണം മരിക്കുന്നനേരം.
സരിൽക്കൂപതോയപ്രവേശേന ഭാസ്വാൻ
ബഹുത്വേന രൂപേണ നില്ക്കുന്നപോലെ
സമസ്തേഷു ഭൂതേഷു നാസ്യൂതമീഢേ
നിരസ്താമയം ത്വാം മനസ്താംഗശാന്ത്യൈ.
ഘടാംഭോവകാലേ തദാകാശലേശം
മഹാകാശരൂപേണ നില്ക്കുന്നപോലെ
ശരീരാവസാനേ ശരീരം വിഹായ
സ്വരൂപേണ നില്ക്കും വിഭോ! കൈതൊഴുന്നേൻ
മഹാമോഹമാളും മഹാലോകരിൽ തൻ
ഗുഹാവാസമീടും മഹാനായ നിന്നെ
അഹോ! കാണ്മ വല്ലാഞ്ഞലഞ്ഞെങ്ങുമിങ്ങും
മുദാ കാണ്മ പായുന്നയീ കണ്ടുകൊൾവാൻ.
ശിലായാമൊരുത്തൻ ജലേ മറ്റൊരുത്തൻ
കലാലാഭിശില്പേ പരൻ പാവകാദൗ;
കരാരൂഢപിണ്ഡം കനം കാണ്മവല്ലാ-
ഞ്ഞൊരോപാട്ടു പായ്‌വു പയിച്ചെന്നപോലെ.
മനത്താരിലിന്നിങ്കഴൽത്താരുറപ്പി-
ച്ചനത്ഥാഗമം വേരറുക്കിക്കളഞ്ഞെ-
ങ്ങിരിപ്പോരു പുണ്യം പലപ്പോഴുമിന്നീ
മരിപ്പോളവും കേൾ നമുക്കേകവേണം.
തടിക്കിങ്കരന്മാരടിക്കുന്നനേരം
തടുത്തീടവല്ലാരടുത്തോരുമാരും
കടൽക്കന്നിതന്റെ കരത്താമരത്താർ
പിടിച്ചുന്നവന്നങ്ങടുത്തെങ്ങൾമുന്നൽ

തട്ടത്തീടവേണം പൊറുത്തീടവല്ലാ—
ഞ്ഞാലൽക്കൊണ്ടലപ്പെട്ടുഴയ്ക്കുന്നനേരം.
ജഗൽകാന്തമേ! നന്ദഗോപാംഗനാഗേ
മിളൽകൗതുകം പൂണ്ട കാരുണ്യരാശേ!
നിനക്കേകമായ് നിത്യം നിതാന്തം തൊഴുന്നേൻ
മനക്കാതൽമദ്ധ്യേ വസിക്കേണമേ നീ.
മഴക്കൊണ്ടൽ വർണ്ണാംബുദപ്പോണ്ടു നേരേ
കഴൽത്താർപിടിക്കും നിറത്തോടു മേവി
വ്രജസ്ത്രീകൾമദ്ധ്യേ കളിക്കുന്ന നിന്നെ—
ക്കുറിക്കൊണ്ടു നിത്യം കളക്കെത്തൊഴുന്നേൻ.
ഉരോമദ്ധ്യദേശേ സരോജാലയാന്താം
പരീരംഭലോലാമുദാ ധാരയന്താം
പുരാരാതിതന്റെ ശരീരാർദ്ധഭാഗേ
മുരാരേ! വസന്തം ഭവന്തം തൊഴുന്നേൻ.
കയ്യിൽപ്പെട്ടപൊല്ലിൽ കനത്തീടിനോര—
മ്പനസ്ഥാപമേറം കൊടുക്കുന്ന വേണോ!
*സ്വവക്ത്രേണ നിന്മെയ്യുണയ്ക്കുന്നനേര—
ത്തുണർത്തീട്ടു നീ ഞാനുഴയ്ക്കുന്നതെല്ലാം.
വ്രജസ്ത്രീകളെല്ലാം വിളിച്ചാശു നേരേ
കളിച്ചോടി നീന്തിക്കളിക്കുന്നനേരം
ഒളിച്ചമ്പിൽ മെല്ലെന്നകത്തുട്ടു പുക്ക—
ക്കാലത്തീരത്തിൻനിന്നെടുത്തോരു വെണ്ണ
സ്വഹസ്തേ ധരിക്കും വിഹസ്തേതരാത്മൻ!
സദസ്തേശ! നിത്യം നമസ്തേ നമസ്തേ.

ശിവസ്തുതി

കമലാകരപരിലാളിതകഴൽതന്നിണ കനിവോ—
ടമരാവലി വിരവോടഥ തൊഴുതീടിന സമയേ
വിവിധാഗമവചസാമപി പൊരുളാകിന ഭഗവാൻ
വിധുശേഖരമുപഗമ്യ ച മധുസൂദനസവിധേ
ദ്വിജശാപജവിപദാണ്ടൊരു നിജവംശ്യമഖിലം
വ്രജിനാണ്ണവസലിലേ പരമവപാത്യ ച സഹസാ
അവശേഷിതമവനീഭരം അഖിലം പരമഴകോ—
ടവനോദിതമലിവോടെഴും അവനോടയമവദൽ.
ദലിതാഞ്ജനനിരയം വരവലശാസനമണിയും
കലിതാദരമടികപ്പിടെ മരുവും നിറകലിതം
ഖലശാസന! നലമാണ്ടെഴും അണിമെയ്യവ തൊഴുതേൻ
മലർമാനിനിമണിമാർവ്വു പരുകീടിന പരനേ!
ഫണിനായകനണിവായൊരു തിരുമെയ്യവ പുകഴ്‌വാൻ
പണിയാകിലുമണയായ് വരികനിശം മമ വചസാം.

* സ്വവക്ത്രേണ

ഇരുളാംവന്മുകിൽതരമാം തവ കചകാനനനിചയം
പരിചോടയി ഹൃദയേ മമ കുടികൊള്ളുക കുടിലം
നിരകൊണ്ടൊരു വരിവണ്ടോടു തിറകൊണ്ടൊരു കുരുളി-
ന്നിരുളാംകൊണ്ടലിൽ നിനവുണ്ടിനിയുരുതെണ്ടവുമിയൽവാൻ
വിധുപോതകമടികമ്പിടും അഴകീടിന നിടിലം
മധുകൈടഭമേദനാശന! മററിതം തവ തൊഴുതേൻ.
മധുമല്ലിക വളർവില്ലവ വളർവില്ലൊടു നിതരാം
ഉരതല്ലിന വരചില്ലികൾ വരമേകുക മമ തേ.
കടൽമാനിനിമുഖപങ്കജമധുപായിതമയി തേ
നയനാംബുജമിത ഞാനയി നരകാന്തക! തൊഴുതേൻ.
നലമീടിന നയനാഞ്ചലം അലിവോടയി തഴുകു—
ന്നണികാതിണ തുണയാകയി മനകാമ്പിനു മമ തേ
തിലസൂനമിതലിവോടയി പലപോതടിപണിയും
തിരുനാസിക തിറമോടിത തൊഴുതേനഹമകമേ.
ഉരുമണ്ഡനമണികുണ്ഡലപരിമണ്ഡിതമിത ഞാൻ
അണിഗണ്ഡകയുഗളം തവ ജനിഖണ്ഡന! തൊഴുതേൻ.
മലർമാനിനിമനകാമ്പിനു മദനാമയമരുളും
മണിവായ്മമ മനകാമ്പിനൊരണിവായ്‌വരികനിശം.
പരിനിന്ദിതമൃദുകന്ദകമുരുനന്ദിതരസനം
വരദം തവ വരദന്തമിതസദന്തക! തൊഴുതേൻ.
അണിപുഞ്ചിരി തുണയായെഴുമമലം തവ വചസാം
നിചയം മമ ചെവികാംകയി വശമായ്‌വരികിനിയും.
അഘസൂദന! മഘവന്മുഖ മുഖഭോജികൾ തൊഴുമീ
മുഖപങ്കജമഘപങ്കജവിപദം കളകകലെ.
വളർകംബുവൊടളവേറിന കലഹം പരമിയലും
ഗളകാന്തിയിൽ വിളയാടുക ഗളിതാപദി മനതാർ.
പരിചോടയി കടൽമാനിനിതടവന്മുല മരുവും
തിരുമാറിടമിത ഞാനയി പരിപാലക! തൊഴുതേൻ.
പരിതാപദമസുരാവലിമനതാരിലിതനിശം
കരതാർ തവ ദുരിതാപഹം ഇത ഞാനയി തൊഴുതേൻ.
മധുരം വലിപരിപൂരിതം ഉദരം തവ സുഭഗം
ദുരിതാവലിഭിദുരം മമ വരവേണമിതനിശം.
തരുണാരുണകിരണാവലി തരമീടിന വസനം
കരണേ മമ പരിഖേലതു കരുണാകര! നിതരാം.
കലയേ ഹൃദി മണിമേഖല മരുവീടിന ജഘനം
കടൽമാനിനിസ്വകൃതാവലി വിലസീടിന നിലയം
വലസൂദനമണികമ്പമിതിടയും തുടയുഗളം
വടിവോടയി വരമേകുക വരദാധിപ! മമ തേ.
പരിചീടിന കരികുംഭമിതുരുകുംപടി മരുവും
വരജാനുകയുഗളം തവ മുരശാസന! തൊഴുതേൻ.

മലരമ്പനാ തരമന്നിന്ന തൊഴുതീടുന്നമിടയും
വരംജംഘാലകാം കനകമയകദളീതാണ്ഡവസമ്പലിലാൽ.
കമഠാകൃതി തൊഴുതീടിന സപ്ഷമാപരികലിതം
പ്രപദം മമ വിപദം കളകപദം തവ വിപദാം.
ചരണായിതസരസീരുഹപരിശോഭിതദലമായ്
വിലസീടുന്ന വിരൽതൻ നിര കരുതീടുക മനമേ!
മഖഭോജികനമകുടാഞ്ചിതമണികോടികളുരസും
നഖമാലകം തൊഴുതേനഹം അംഘ്രിജാലകമകൽവാൻ.
ദ്വിജപങ്കജവരരേഖകനിര ചിന്തിന്ന കഴൽതൻ
തലമമ്പക മമ ചേതസി മധുസൂദന! സതതം.
പദനിന്ദിതമൃദുപങ്കജനഖനിന്ദിതഖഗ തേ
ഗളനിന്ദിതവരകംബുകഭുജനിന്ദിതഭുജഗം.
സ്മിതനിന്ദിതവരകുന്ദകമുഖനിന്ദിതശശഭൃൽ
കചനിന്ദിത തിമിരം തവ തിരുമെയ് പരികലയേ.
കരവാരിജപരിശോഭിതദരവാരിജമമലം
വരവാരിജനിലയാകരപരിലാളിതചരണം
പദവാരിജപതിതാമയപരിമോദനനിപുണം
നവവാരിജനയനം തവ തിരുമെയ് പരികലയേ.
നിഗമാവലി പുകഴും തവ ചരണാംബുജയുഗളം
നിയതം മമ മനകാമ്പിന്ന നിനവായ് വരികിനിയും.
പെരുതാകിന ദുരിതാമയപരിതാപഹമയി നിൻ
ചരിതാമൃതമുരചെയ്യുയി രസനാ മമ രസികാ.
ധരണീധര! കരുണാകര! ശരണാഗതജനതാ—
പരിപാലനനിരതാഖിലദുരിതാപഹ ജഗതാം
കലിനാശന കബളീകൃതനവനീതക! തൊഴുതേൻ
വിലസീടുക നിയതം മയി നിരുപണാ തവ കരുണാം.
ജഡത്രൂപക ജഗദാത്മക ജയ മാധവ! ഭഗവൻ
ജയ ദേവകിതനയാദിമജയകാരണ ജഗതാം
ജയസുന്ദര! യദുനന്ദന! ജയമംഗലവസതേ
വ്രജമന്ദിര! മുനിവന്ദിത! ശരണം ഭവ സതതം.
കലുഷാപഹ! കമലാനന! കലശോദധിമകൾതൻ
കരവാരിജപരിലാളിതചരണാംബുജ സതതം
കമലാസന വിമലാനന മുഖരീകൃതമഹിമൻ
കലിനാശന കരിനാശന കനമേകുക കരുണാം.
ദലിതാഞ്ജനനിറമും പരവലശാസനമണിയും
കലിതാദരമടികനപ്പീട മരുവും നിറകലിതം
ഖലശാസന! നലമാണേഴും അണിമെയ് തവ തൊഴുതേൻ
മലർമാനിനിമണിമാറ്റുള്ള പരുകീടിന പരനേ!
മുരശാസന! നരകാന്തക! മുഖരീകൃതമുരളീ
റവിവശീകൃതജനമാനസസരസീരുഹവിതതേ!

ചരിതാമൃതവിശദീകൃതഭുവനാഖിലസന്തത!
നിരുപാധികനിയതം തവ തിരുമെയ്യ് പരികലയേ.
യദുനന്ദന! മുഖപങ്കജപരിനിന്ദിതവിലസ-
ച്ഛശിമണ്ഡല! മണിമണ്ഡിത! വരമണ്ഡന! ജഗതാം
ഭുജമണ്ഡലപരിപിണ്ഡിതരിപുമണ്ഡല! സതതം
വ്രജമന്ദിര! മുനിവന്ദിതചരണാംബുജ! ശരണം.''

ഇങ്ങനെ വാഴ്ത്തിനോരംഗജവൈരിയും
മംഗലദേവതാകാമുകനും
പങ്കജയോനിയും തങ്ങളിൽക്കൂടി നി-
ന്നിങ്ങനെയെന്നു പറഞ്ഞു പിന്നെ
വന്ദിച്ചുനിന്നൊരു വാനോരുമായിത്തൻ
മന്ദിരം പൂകിനാർ മന്ദിയാതെ.

ഘോരങ്ങളായുള്ള ദുർന്നിമിത്തങ്ങളു-
ദ്വാരകതന്നിലെഴുന്നനേരം
വാരിജലോചനൻ ചൊല്ലിനിന്നീടിനാൻ
ദ്വാരകവാസികളെല്ലാരോടും:
''കൊന്നുനിന്നീടുന്ന ദുർന്നിമിത്തങ്ങളു-
ണ്ടിന്നിലം തന്നിലേ വന്നെഴുന്നു.
ദ്വാരകതന്നെയും കൈവെടിഞ്ഞിന്നു നാം
പാരാതെ പോകിനിയെന്നുവന്നു
ചൊല്ലേണ്ടുനിന്നുള്ള സാഗരതീർത്ഥത്തി-
ലിപ്പൊഴേ പോകണം.'' എന്നു ചൊല്ലി
ഭക്തനായ് നിന്നുള്ളൊരുദ്ധവർക്കായിട്ടു
മുക്തിയെത്തന്നെയും നല്കി നന്നായ്
യാതനായ്പ്പോയിനാൻ യാദവന്മാരുമായ്
പൂതനതന്നുടെ ഘാതകന്താൻ.
ആഗസ്സു പോക്കുന്ന സാഗരതീർത്ഥത്തിൻ
വേഗത്തിൽ ചെന്നുള്ള യാദവന്മാർ
സ്നാനവും ചെയ്തു നല്ലാരണർക്കായിട്ടു
ദാനവും ചെയ്തു ഭുജിച്ചു പിന്നെ
തീരത്തുനിന്നങ്ങു സേവിച്ചുമേവിനാർ
മൈരേയമായുള്ള വീരമദ്യം.
ശാന്തരായുള്ളവർ മാനസമന്നേരം
ഭ്രാന്തരെപ്പോലെയങ്ങായിക്കൂടി.
ഒച്ചപ്പെടാതെ പറഞ്ഞുനിന്നീടുന്നോ-
ർക്കുച്ചത്തിലായിതേ വാർത്തയെല്ലാം.
ചാട്ടം തുടങ്ങിനാരോട്ടം തുടങ്ങിനാർ
പാട്ടും തുടങ്ങിനാർ പാരമപ്പോൾ.

വാശിപൂണ്ടോരോന്നോരോന്നേ പേശിത്തുടങ്ങിനാർ
കൂശാതെ വന്നുനിന്നങ്ങുമിങ്ങും.
ദ്വയുദ്ധംകൊണ്ടു കുത്തിച്ചുതുടങ്ങിനാർ
ആയുധപുഞ്ജങ്ങളാലവരെല്ലാം.
വന്മദംകൊണ്ടവർ തന്മനംപൂണ്ടുള്ള
സമ്മതിതന്നെയും തണ്ടപൂണ്ടു
ശൂരന്മാരായുള്ള വീരന്മാർക്കന്നേരം
കാരുണ്യമെന്നതു ദൂരമായി.
കഷ്ടമായ്‌നിന്നുള്ളന്നിഷ്ഠുരഘോഷണം
ഒട്ടേറെപ്പൊങ്ങിത്തുടങ്ങീതപ്പോൾ.
[1]തങ്ങളിൽ നേരിട്ട ഘോഷവും പോന്നങ്ങു
പൊങ്ങിത്തുടങ്ങീതു പിന്നെപ്പിന്നെ.
തന്മുന്നൽ കാണുന്ന തങ്ങളെയെല്ലാമേ
തന്നുടെ വൈരികളെന്നു തോന്നി
മത്തരായ്‌നിന്നങ്ങു യുദ്ധം തുടങ്ങിനാ-
രുത്തമശ്ലോകനുമൊന്നു വീർത്താൻ.
നിർഘൃണരായ് നിന്നു കൊന്നു തുടങ്ങിനാർ
മക്കളെത്തന്നെയും മന്ദിയാതെ
പ്രദ്യുമ്നസാംബന്മാർ തങ്ങളിൽ നേരിട്ടു
പത്തഞ്ഞൂറായിരം ബാണമെയ്താർ.
[2]താതനായുള്ളവൻ തന്മകൻതന്നോടും
സോദരരായവർ തങ്ങളിലും.
ഘോരമായ്‌ നിന്നുള്ളോരാഹവമുണ്ടായി
നേരിട്ടുനിന്നുള്ള വീരർക്കപ്പോൾ.
ആയുധജാലമൊടിഞ്ഞുനിന്നോരോന്നേ
പോയിതായ്‌വന്നൊരു നേരത്തപ്പോൾ
ഏരകപ്പുല്ലു പറിച്ചുകൊണ്ടെല്ലാരും
പാരിച്ചു ചാട്ടിനാർ മേനിതന്നിൽ.
വേദനപൂരിച്ച മെയ്‌ പിളർന്നോരോന്നേ
മേദിനിതന്നിൽ പതിക്കയാലേ
ആരണശാപത്താൽ മാരണമായിത-
ദ്വാരകവാസികൾക്കേറെക്കപ്പൽ.
ചേതന വേർവിട്ടു പോകുന്നനേരത്തു
വേദനയുണ്ടായീതില്ലയാർക്കും.
മാലോകർകണ്ണിന്നു പീയൂഷമായൊരു
മാധവൻതന്മുഖം കാൺകയാലേ.

1. തങ്ങളിൽ നേരിട്ട ഘോഷവും
2. താതനായുള്ളവൻ, തന്മകൻ, തന്നുടെ— സോദരരായവർ, തങ്ങളിലേ

കണ്ണനെക്കണ്ടു മരിച്ചുനിന്നീടുവാൻ
പുണ്യതപൂണ്ടുള്ള യാദവന്മാർ
വാനവരായിട്ടു യാനത്തിലേറിപ്പോയ്
*വാനത്തു മേവിനാർ നീളനീളെ;
വീരന്മാർ തങ്ങളിൽ നേരിട്ടു കൊല്ലുന്ന
പോരുകൾകൊണ്ടു പറഞ്ഞാർ തമ്മിൽ:
''സാത്വികനായൊരു സാത്യകിതന്നുടെ
തേർത്തടംതന്നെയും വീഴ്ത്തിപ്പിന്നെ
സാരനായുള്ളൊരു സാരണൻ കണ്ടാലും
വീരനായ് ചെന്നു പോരിൽ നേരേ.''
''പാതി മുറിഞ്ഞങ്ങു ഭൂതലംതന്നിലേ
പാതിതനായൊരു യാദവന്താൻ
ചേതനയോടു പിരിഞ്ഞുനിന്നീടാതെ
വേദനപൂണ്ടു കാണ്ക പാപം.''
''കണ്ടിച്ചുമേവുന്ന കണ്ഠവുമായിട്ടു
തെണ്ടിച്ചു ഖിന്നനായ് നിന്നൊരന്യൻ
കൊണ്ടൽനേർവ്വർണ്ണന്തന്മുഖം കണ്ടുക—
ണ്ടിണ്ടലെപ്പോക്കുന്നതുണ്ടോ കണ്ടു?''
''വില്ലു മുറിഞ്ഞൊരു വീരന്താൻ ചെന്നങ്ങു
തല്ലുന്നോൻ പിന്നെയും കാണ്ക പാപം.''
''ശ്വാക്കൾക്കു നല്ലൊരു ഭോജനമുണ്ടായി
പാഴ്ക്കഴുകന്നുമക്കാകന്മാർക്കും.''
''എന്നുടെ ദേഹത്തെപ്പിന്നെയും കണ്ടാലും
പന്നഗൻ വന്നു വലിച്ചതിപ്പോൾ.''
''എന്നുടെ ദേഹത്തിൻചാരത്തു കണ്ടവ
മുന്നേവയല്ലയിശ്വാക്കളൊന്നും.''
''വൃദ്ധനായുള്ളൊരു ശ്വാവിനെക്കണ്ടാലും
ഗൃദ്ധ്രങ്ങൾ ചെന്നു പിണങ്ങുകയാൽ
ഏരകപ്പുല്ലിടെ നേരേ പാഞ്ഞാഞ്ഞങ്ങു
വാരിധിതന്നിലേ വീണതിപ്പോൾ.''
''നിന്നുടെ ദേഹത്തിൻ കണ്ണങ്ങൾ കണ്ടാലും
ഛിന്നങ്ങളായതു നാസികയും;
ശൂർപ്പണഖയ്ക്കൊരു കാന്തനായ്പ്പോവാൻ
യോഗ്യതയുണ്ടിതു പാർക്കിലിപ്പോൾ.''
തോമരമേറ്റു പൊളിഞ്ഞതു കണ്ടാലും
കോമളനായൊരു സാംബൻമാറിൽ.''
''പുത്രനായുള്ളവനച്ഛനെച്ചെന്നണ—
ഞ്ഞത്തൽപിണച്ചവൻ കണ്ഠദേശം

* വാനത്തു നീളെ വിളങ്ങിനിന്നു

നിർദ്ദയനായി മുറിച്ചുനിന്നങ്ങനെ
വിദ്രുതനായതു കാണ്കെടോ, നീ.''
''വിക്രമംപൂണ്ടുള്ള നക്രവരങ്ങളും
ഉഗ്രങ്ങളായുള്ള മീനങ്ങളും
തീരത്തു ചെന്നു വലിച്ചുതുടങ്ങിനാർ
ചാരത്തു കണ്ട ശവത്തെയെല്ലാം.''
''മുഷ്കരമായൊരു നിർജ്ജീവദേഹത്തെ—
യൊക്കവേ ചെന്നു വലിക്കയാലേ
നക്രങ്ങൾ തങ്ങളിൽ പേശിനിന്നീടുന്ന
തക്കത്തെക്കണ്ടൊരു മീനനപ്പോൾ
വൈകാതെ ചെന്നതു തിന്നുതുടങ്ങിനാൻ—
വൈദഗ്ദ്ധ്യമാളുന്നോരെന്നു ഞായം.''
''പൂതനവൈരിതൻ പൂവൽമെയ് കണ്ടുടൻ
ചേതന പോക്കിന വീരന്മാരെ
വേഗത്തിൽ ചെന്നുനിന്നാദരിച്ചീടിനാൻ
ആഗതനായൊരു ദേവദൂതൻ.
യാനങ്ങൾതോറും കരേറ്റിനിന്നീടുന്നോ—
ന്മാനിച്ചു പിന്നെയും പിന്നെയും കാൺ.''
''ചാമരം വീയുന്ന കാമിനിമാരെല്ലാം
കോമളമാരായി വന്നണഞ്ഞാർ.''
''വീടികതന്നെയും പാണിയിൽ ചേർത്തുകൊ—
ണ്ടാടോപം ചേരുന്ന മാതരെല്ലാം
പാടിനിന്നമ്പോടു വന്നതു കണ്ടാലും
പാടീരച്ചാറും കൊങ്കയുമായ്;
നേരേപോയ് ചെന്നങ്ങു തിക്ക തുടങ്ങിനാർ
വീരന്മാർ വന്നൊരു നൽവഴിക്കേ.''
''ആണ്മയിൽ ചെന്നങ്ങു വീരത ചെയ്കയാൽ
മേന്മ കലർന്നൊരു സംബന്ധുടേ
തോമരമേറ്റു പിളർന്നൊരു മാറിനെ
കാമിനി ചെന്നു പുണർന്നതു കാൺ.''
''വന്നുവന്നീടുന്ന യാദവന്മാരെക്കൊ—
ണ്ടംബരമെങ്ങും നിറഞ്ഞുതല്ലോ.
ഒക്കവേ പോയിനി സ്വർഗ്ഗത്തിലാകുമ്പോൾ
തിക്കമെന്നുള്ളതു നീങ്ങിയിക്കാം.''
ഇങ്ങനെയോരോരോ വാർത്തകളാസ്ഥയാ
തങ്ങളിൽ ചൊന്നവർ നിന്നനേരം
നേരിട്ടുനിന്നുള്ള വീരന്മാരെല്ലാർക്കും
വൈരങ്ങൾ മേന്മേലേ പൊങ്ങുകയാൽ
ഭൂവിന്നു ഭാരമായ്പ്പോയിനോരെല്ലാരും
ദ്യോവിന്നു ഭാരമായ് വന്നുകൂടി.

യാദവന്മാരുടെ പാതത്തെത്തന്നെയും
മാധവൻതന്നുടെ ഭാവത്തെയും
ഇണ്ടൽകളഞ്ഞൊരു മേദിനിതന്നെയും
കണ്ടുനിന്നീടുന്ന കാമപാലൻ
വേഗത്തിൽ ചെന്നങ്ങു സാഗരതീരത്തു
യോഗസ്ഥനായി നുറുങ്ങുനേരം.
മേവിനിന്നങ്ങനെ കേവലയായൊരു
പാവകിയാകിയ ധാരണയാൽ
സ്ഥൂലമായുള്ളൊരു ദേഹവും കൈവിട്ടു
ലീലനായ്മേവിനാൻ കേവലങ്കൽ.
അഗ്രജൻതന്നുടെ സൽഗതി കണ്ടു നിർ-
വ്യഗ്രനായുള്ളൊരു വാസുദേവൻ
വാമമായ്നിന്നുള്ളൊരൂരുവിന്മീതേ തൻ
കോമളപ്പാദവും ചേർത്തു നന്നായ്
ധാത്രീതൻ ഭാരവും തീർത്തുനിന്നാസ്ഥയോ-
ടാൽത്തറമേലങ്ങിരുന്നനേരം
മത്സ്യത്തിനുള്ളിലേ ലോഹത്തെക്കൊണ്ടു പ-
ണ്ടത്യുഗ്രബാണത്തെയാണ്ടവൻതാൻ
കാട്ടുമൃഗങ്ങളെയാട്ടിനിന്നെങ്ങുമേ
കാട്ടിൽനിന്നങ്ങു വരുന്നനേരം.
ദൂരവേ കാണായി ദാരുക്കളുള്ളൂടെ
വാരിജലോചനൻപാദംതന്നെ.
'എന്നെ വരുന്നതു കണ്ടൊരു ഭീതിയാൽ
തന്നെയും ചാലെ മറച്ചുനന്നായ്
മേവിനിന്നീടുന്നൊരേണത്തിന്നാനനം
കേവലം കാണായതെ'ന്നു നണ്ണി
വിപ്രന്മാർ ചൊന്നൊരു ശാപത്തിൻകോപത്താൽ
കെല്പുകലർന്നുള്ള ബാണംതന്നെ
വമ്പിൽ തൊടുത്തു വലിച്ചുവിട്ടീടിനാൻ—
അമ്പില്ലയെന്നമ്പൊളെത്തു ദീനം.
വല്ലവിമാരുടെ നന്മുഖംതന്നിലും
മല്ലപ്പോർകൊങ്കകൾ രണ്ടിലുമായ്
നിന്നുവിളങ്ങുന്നൊരോമനക്കാൽതന്നിൽ
ചെന്നു തറച്ചിതു ബാണമപ്പോൾ.
മാനെന്നു ചിന്തിച്ചു ബാണത്തിൻപിന്നാലെ
താനങ്ങു വേഗത്തിൽ ചെന്നനേരം
കാർവർണ്ണൻതന്നുടൽ കാണായിതെന്നപ്പോൾ
കാതരനായവൻ കാല്ക്കൽ വീണാൻ.
ഭീതനായ്നിന്നെഴും വ്യാധനോടന്നേരം
പ്രീതനായ്ച്ചൊല്ലിനാൻമാധവൻതാൻ:

''മൽപ്രിയമായതു് ചെയ്തതു നീയിപ്പോൾ
വിപ്രിയമെന്നു ഭയപ്പെടേണ്ട;
അല്പമായുള്ളൊരു മൽപ്രിയത്തിൻഫലം
അല്പമായല്ലതാൻ വന്നു ഞായം.
ഇപ്പൊഴേതന്നെ നീ സ്വർഗ്ഗത്തിൽ പോകണം
മൽപ്രിയം ചെയ്യുന്നോരെന്നു ഞായം.''
ഇങ്ങനെ കേട്ടൊരു കാട്ടാളന്താനപ്പോൾ
പൊങ്ങിന പേടിയും പോക്കി നേരേ
തിണ്ണം തെളിഞ്ഞൊരു കണ്ണന്റെ ചൊല്ലാലേ
വിണ്ണിലും പൂകിനാൻ പുണ്യവാനായ്
മാർഗ്ഗണംകൊണ്ടു വന്മോക്ഷദൻതൻപദം
മാർഗ്ഗമായ് പൂജിച്ചാനെന്നതല്ലോ.
ഹേതുവായ് വന്നതപ്പാതകക്കാതലാം
വ്യാധനെപ്പോക്കുവാൻ വിണ്ണിലെന്നാൽ
പുഷ്പങ്ങൾകൊണ്ടിനിപ്പൂജിച്ചുപോരുന്നോർ-
ക്കെപ്പ് ഫലം വന്നതിന്നെന്നു ചൊൽവൂ.
വ്യാധനെ [illegible]യും വിണ്ണിലങ്ങാക്കിയ-
മ്മാധവൻ പ്രീതനായ് നിന്നനേരം
ദാരുകനാകിന സാരഥിതാനപ്പോൾ
വാരിജലോചനന്തന്നെയെങ്ങും
ആരാഞ്ഞുപോയെങ്ങും കണ്ടുനിന്നീടാതെ
തേരുമായ് നീളെ നടന്നു പിന്നെ
സൗരഭ്യംപൂണ്ടങ്ങു വന്നൊരു തെന്നൽതൻ
സൗരഭ്യം തോന്നിയൊരു മാർഗ്ഗത്തൂടെ
ആരാഞ്ഞു ചെന്നപ്പോൾ ദൂരവേ കാണായി
വാരിജലോചനൻപൂവൽമേനി.
കണ്ടൊരുനേരത്തു കണ്ണുനീരോലോലെ
മണ്ടിച്ചെന്നങ്ങവൻ കാല്ക്കൽ വീണാൻ
ചൊല്ലിനിന്നീടിനാൻ ''നിന്നെയും കാണാതെ
അല്ലലിൽ വീണതു ചൊല്ലുവല്ലേൻ.
ദിഗ്ഭ്രമംകൊണ്ടു നടക്കരുതായുന്നു-
ത്സംഭ്രമംതന്നെയുമുണ്ടാകുന്നു.
വംശമേക്കുടെ മുടിഞ്ഞുതായല്ലോ കാൺ
സംശയമില്ലിനിയെന്നുവന്നു.
എന്തിനി നിന്നുടെ ചിന്തിതം ചൊല്ലണം
അന്ധകനാഥനാം തമ്പുരാനേ!
നിഞ്ചരണങ്ങളിൽ തഞ്ചിനോരെങ്ങളേ
വഞ്ചിച്ചുപോകുന്നോനല്ലയല്ലീ?''
ദാരുകനിങ്ങനെ ചോദിച്ചനേരത്തു
തേരുതാൻ പാരമെഴുന്നു നേരേ

അംബരംതന്നിൽ മറഞ്ഞു കാണായി
ചെമ്മുകലർന്നുള്ള ഹേതികളും.
എന്നതു കണ്ടു നടുങ്ങിന ദാരുകൻ—
തന്നോടു ചൊല്ലിനാന്മല്ലവൈരി:
''പെട്ടെന്നു ചെന്നിനി ദ്വാരകതന്നിൽ നീ
ശിഷ്ടരായുള്ളവരോടു ചൊൽവൂ
'ദുർല്ലംഘ്യമായൊരു കാലത്തിൻ ശീലത്താൽ
ഇല്ലാതെയായി പണ്ടുള്ളോരെല്ലാം.
വ്യഗ്രത നീക്കി നൽ സ്വർഗ്ഗഗനാവതി—
ന്നഗ്രഗനായാനെന്നഗ്രജനും.
സ്വസ്ഥനായുള്ള ഞാൻ ദുസ്ഥനായ് വന്നിപ്പോ—
ളിത്രമേലായതും ചൊല്ലു പിന്നെ.
ദ്വാരകതന്നിലിരിക്കൊല്ലായാരുമേ
വാരിധി വന്നു തകർക്കുമിപ്പോൾ.
നാരികളോടു കലർന്നിന്നെല്ലാരും
പോരിക പാരാതെ നിങ്ങളിങ്ങു.'
അർജ്ജുനന്തന്നോടു ചൊല്ലുക നമ്മുടെ
വജ്രനെ മന്നവനാക്കിവയ്പാൻ;
ശേഷിച്ചുനിന്നുള്ള ലോകരെയെല്ലാമേ
പാലിച്ചുകൊണ്ടുപോയ് വയ്ക്കയെന്നും.''
എന്നതു കേട്ടൊരു ദാരുകസാരഥി
ഖിന്നനായ് മെല്ലവേ പോയനേരം.
മേന്മകലർന്നുള്ള മാമുനിമാരുമായ്
നാന്മുഖനന്നിലംതന്നിൽ വന്നാൻ.
മൂലോകനാഥനായ് മേവിനിന്നീടുമ—
ക്കൈലാസവാസിയും കാമിനിയും.
വാസവൻമുമ്പായ വാനോരുമെല്ലാരും
ആസന്നരായാരബ്ഭ്രമീതന്നിൽ
കേശവന്തന്നുടെ കേവലരൂപത്തിൽ
മേവുന്ന വേലയെക്കാണ്മതിന്നായ്.
ചിന്തിച്ചതെല്ലാമേ ബന്ധിച്ചുകൂടീട്ടു
സന്തുഷ്ടനായുള്ള കണ്ണനപ്പോൾ
വന്ദിച്ചുനിന്നുള്ള വാനോരെയെല്ലാമേ
നന്ദിച്ചു നോക്കിനാന്മന്ദംമന്ദം.
*സ്വസ്തികമായുള്ളൊരാസനംതങ്കലേ
സുസ്ഥിതനായി നിവന്നു പിന്നെ
മൂലസ്ഥനായുള്ള പാവകന്തന്നെയും
ചാലേ ജ്വലിപ്പിച്ചു ധാരണയാൽ

* സുസ്ഥിരം

ദേഹസ്ഥനായുള്ള തന്നെയും മെല്ലവേ
കൂടസ്ഥനായുള്ള തങ്കലാക്കി
പൂർണ്ണമായ് നിന്നുള്ളൊരാനന്ദം തങ്കലേ
ചേർന്നുകൊണ്ടീടിനാൻ ചെവ്വിനോടേ.
ശ്യാമളകാന്തിയാൽ കോമളമായി നി-
ന്നോമനയാകുമപ്പൂവൽമേനി
വിസ്മിതരായുള്ള വാനവർ നോക്കുമ്പോൾ
ഭസ്മമായ് വന്നതേ കണ്ടു പിന്നെ.
ഭസ്മത്തെത്തന്നെയും കുമ്പിട്ടു നിന്നിട്ടു
വിസ്മിതരായുള്ള വിണ്ടലരും
അന്തകവൈരിയും പങ്കജയോനിയും
മന്ദിരം പൂകിനാർ വന്നവണ്ണം.

ദ്വാരകതന്നിൽ വസിച്ചുനിന്നീടു-
ന്നോരാനകദുന്ദുഭിതാനുമായി
മേവിനിന്നീടുന്ന ദേവകി ചൊല്ലിനാൾ
വേവുററു മേവുന്നോരുള്ളവുമായ്:
''തീർത്ഥത്തിൽ പോയുള്ള യാദവന്മാരുടെ
വാർത്തകളേതുമേ കേട്ടീലല്ലോ.
എന്തവരിങ്ങനെ വൈകിച്ചുകൊള്ളുവാൻ
എന്നതേ ചിന്തിച്ചു വേകുന്നേൻ ഞാൻ.
എന്മകൻതന്നുടെ നന്മുഖം കാണാഞ്ഞു
ഉന്മേഷമില്ലെനിക്കുള്ളിലൊട്ടും.
ക്ഷീണമാകുന്ന കണ്ണുമുണ്ടോടുന്നു
ലക്ഷണമല്ല നമുക്കു മേലിൽ.
അന്നന്നേ വന്നുള്ളതൊന്നൊന്നേ ചിന്തിച്ചാൽ
ദുർന്നിമിത്തങ്ങളേ കാണുന്നുള്ളൂ.
എന്മകൻതന്നെപ്പിരിഞ്ഞുനിന്നീടുവാൻ
ഏതുമേയാകുന്നില്ലിന്നിന്നിപ്പോൾ.''
ആനകദുന്ദുഭിതാനുമായിങ്ങനെ
ദീനയായ് ദേവകി ചൊല്ലുന്നപ്പോൾ
ദാരുകൻ വന്നതു ദൂരവേ കാണായി
തേരോടും ധീരതയോടും വേറായ്.
എന്നതു കണ്ടൊരു ദേവകി ചൊല്ലിനാൾ:
''എന്മകൻ വന്നുതുടങ്ങിനാനേ.
എന്മകൻ വന്നതു പാർത്തുനിന്നിങ്ങനെ
മന്ദിച്ചുപോരുന്നു ദാരുകൻ കാൺ.''
എന്നതു കേട്ടൊരു രുക്മിണീദേവിതാൻ
ചെന്നങ്ങു തന്നുടെ മന്ദിരത്തിൽ

ശയ്യയും ചാലെ വിരിച്ചുനിന്നീടിനാർ
മെയ്യുമലങ്കരിച്ചാശു പിന്നെ.
പൊല്ലേണ്ടിതന്നിൽ പൊഴിഞ്ഞൊരു നീരുമായ്
നില്ലൂത്തുടങ്ങിനാർ നോക്കി നോക്കി.
കാർവ്വർണ്ണനുണ്ടുപോൽ വന്നുതെന്നിങ്ങനെ
ദ്വാരകതന്നിലുമൊച്ചകൊണ്ടു.
ദ്വാരകവാസികളായുള്ളോരെല്ലാരും
പാരമെഴുന്നിതു മോദമപ്പോൾ.
എത്രെടം വന്നുപോലെന്നങ്ങു തങ്ങളിൽ
സത്വരം ചോദിച്ചുനിന്നു പിന്നെ
വേദത്തിങ്കാതലിൽ പോയ്യുറഞ്ഞീടുമ-
ത്തേജസ്വരൂപനെക്കാണ്മതിന്നായ്
ഓടിത്തുടങ്ങിനാർ മേഘത്തിൻനാദം കേ-
ട്ടീടിന ചാതകജാലംപോലേ.
ദാരുകന്താനൊട്ടു ചാരത്തു ചെന്നപ്പോൾ
ധീരത കൈവിട്ടു ദേവകിതാൻ
'എന്മകനെങ്ങോൻ?' എന്നിങ്ങനെ ചോദിച്ചാൾ
തന്മുഖം കണ്ടു ഭയപ്പെട്ടടൻ.
എന്നതു കേട്ടൊരു ദാരുകന്താനപ്പോ-
ളൊന്നുമേ വല്ലാതെ നിന്നനേരം
പിന്നെയും പിന്നെയും ചോദിച്ചു മേവിനാൾ
ഖിന്നമായ് വെന്തുള്ളോരുള്ളവുമായ്.
ധീരത കൈവിട്ടു ദാരുകന്താനപ്പോ-
ളേറിന വേദനെ പൊങ്ങുകയാൽ
ഓടിപ്പോയെങ്ങാനും ചാവതിനോങ്ങിനാൻ
താഡിച്ചുകൊണ്ടാന്തന്മെയ്യിൽ പിന്നെ
ചേതന വേർവിട്ട ദേഹത്തെപ്പോലെയ-
ബ്ഭൂതലംതന്നിലേ വീണു കേണാൻ.
കണ്ണുനീർകൊണ്ടവൻ ചൊല്ലാതെ ചൊല്ലിനാൻ
കണ്ണന്റെ വാർത്തകളുള്ളവണ്ണം.
അർജ്ജുനന്തന്നോടു ചൊല്ലിനാമ്പിന്നെയ-
ങ്ങച്യുതൻ തന്നോടു ചൊന്നതെല്ലാം.
യാദവനാഥനാമാഹുകന്തന്നോടു
യാത്നാകേണമേയെന്നു ചൊന്നാൻ.
ദേവകിക്കന്നേരം മേവിന വേദന
ഏവമെന്നിങ്ങനെ ചൊല്ലുവാനായ്
ധാതാവു നിർമ്മിച്ച ലോകങ്ങളൊന്നിലും
മേധാവിയായുള്ളോരാരുമില്ലേ.
പന്തിരണ്ടാദിത്യന്മാരുടെ മണ്ഡലം
ഒന്നിച്ചുകൂട്ടിച്ചമച്ചു പിന്നെ

കല്പാന്തപാവകന്തന്നിലങ്ങാക്കി നി–
ന്നല്പാതവാതങ്ങൾ വീതുവീത–
പ്പാരം പഴുപ്പിച്ചു നേരററു നിന്നങ്ങു
ഘോരമായ് മേവുന്ന താരപിണ്ഡം
ദേവകിതന്നുടെ താപത്തെച്ചിന്തിക്കിൽ
ശീതളമായിട്ടേ വന്നുകൂട്ടൂ.'
രുക്മിണിമുമ്പായ ദേവിമാർതാപവും
അത്രയല്പങ്ങതിലേറുമത്രെ.
കൃഷ്ണായെന്നിങ്ങനെ നീളത്തിൽ ചൊന്നപ്പോൾ
വൃഷ്ണികളെല്ലാരും കേഴുംനേരം
വേരോടെ മേല്പെട്ടു പോയിതു കാണായി
സാരമായ് മേവുമപ്പാരിജാതം.
എന്നതു കണ്ടുള്ള ബാലരും മാതരും
ഖിന്നരായെല്ലാരും നിന്നു പിന്നെ
ആഹുകന്തന്നുടെ പിന്നാലെ പോയിപ്പോ–
യാഹവഭൂമിയിൽ ചെന്നു നേരേ
സജ്ജനായുള്ളോരർജ്ജുനന്തന്നാലെ
സജ്ജിതയായൊരു നൽച്ചിതയിൽ
പാരാതെ ചാടിത്തങ്കാമുകന്മാരോടു
നാരിമാരെല്ലാരും ചേർന്നുകൊണ്ടാർ.
ആനകദുന്ദുഭിതാനുമായങ്ങനെ
മാനിതയാകിയ ദേവകിയും
അച്യുതന്തന്നെയുമിച്ഛയിൽ നണ്ണിനി–
ന്നച്ചിതതന്നിലേ പാഞ്ഞു പിന്നെ
നിശ്ചലനായുള്ളോരച്യുതന്തന്നുടെ
നൽച്ചരണങ്ങളിലേശിക്കൊണ്ടാർ.
എണ്ണിരണ്ടായിരം ഭാര്യമാരെല്ലാരും
കണ്ണന്താൻ നിന്നൊരു ഭൂതലത്തിൽ
ഭാവനകൊണ്ടു തങ്കാന്തനെപ്പൂണ്ടു നൽ–
പ്പാവകന്തന്നിൽ പതിച്ചുനിന്നാർ.
മാനുഷഭാവത്തെക്കൈവെടിഞ്ഞെല്ലാരും
വാനവരായിച്ചമഞ്ഞു പിന്നെ
മുന്നമേ ചെന്നുള്ള യാദവന്മാരോട–
ങ്ങൊന്നിച്ചു മേവിനാർ വിണ്ണിലപ്പോൾ:
'വെള്ളത്തിൽ മുങ്ങി നീകണ്ണേ'നെന്നുള്ളതേ
ഉള്ളത്തിൽ തോന്നീതവർക്കന്നേരം.
ഔദകമായുള്ള കർമ്മവും പിണ്ഡവും
വൈദികരീതിയിൽച്ചൊന്നവണ്ണം
പ്രേതരായ് നിന്നുള്ള യാദവന്മാർക്കെല്ലാം
ആചരിച്ചീടിനാൻ പാർത്ഥനപ്പോൾ.

ദ്വാരകതന്നെയും മുക്കിനാനന്നേരം
വാരിധി വന്നു തകൎത്തു മേന്മേൽ.
മാധവന്തന്നുടെയാലയമായൊരു
ഭൂതലംതന്നെയൊഴിച്ചെല്ലാമേ.
ചിന്തകന്മാരുടെ ബന്ധവും വേർവിട്ടു—
ത്തന്തകഭീതിയെപ്പോക്കുവാനായ്
മാധവന്തന്നധിവാസമുണ്ടാകുന്നു
യാതൊരു ഭൂതലംതന്നിലിന്നും.
ശേഷിച്ചുനിന്നുള്ള യോഷിജ്ജനത്തെയും
ഊഷ്തപം വാരാതെ കൊണ്ടുപോയി
തന്നുടെ മന്ദിരംതന്നിലങ്ങാക്കുവാൻ
ഖിന്നനാം പാണ്ഡവമ്പോകുന്നേരം
കാട്ടുടെ പാഞ്ഞങ്ങു കമ്മന്മാരായുള്ള
കാട്ടാളർ ചെന്നു ചെറുത്താരപ്പോൾ
രോഗത്തെപ്പൂണ്ടൊരു സിംഹത്തെച്ചെന്നിട്ടു
വേഗത്തിൽ ശ്വാനങ്ങളെന്നപോലെ.
ക്രുദ്ധനായുള്ളൊരു പാണ്ഡവന്താനപ്പോൾ
യുദ്ധത്തിനായിത്തുനിഞ്ഞനേരം
അസ്ത്രമെന്നുള്ളതു വിസ്മൃതമായ് വന്നു
ചിത്തവും വേറൊന്നായ് വന്നുകൂടി.
വില്ലിനെത്തന്നെ കലപ്പതിന്നായിട്ടും
വല്ലീലയങ്ങവനൊന്നുകൊണ്ടും.
അംഗങ്ങളെല്ലാമേ സന്നങ്ങളായ് വന്നു
അങ്ങനെയായിച്ചമഞ്ഞുതപ്പോൾ
മന്ത്രത്തെക്കൊണ്ടു നിരുദ്ധനായുള്ളൊരു
പന്നഗവീരന്താനെന്നപോലെ.
കാട്ടാളരെല്ലാമക്കാമിനിമാരെയും
ആട്ടിയക്കാട്ടിലേ പോയ് മറഞ്ഞാർ.
''സ്ത്രീകളെത്തന്നെയും പാലിച്ചുകൊള്ളുവാൻ
ആകാതെയായല്ലോ ഞാനിന്നിപ്പോൾ
പൂതലമായ്പ്പോയൊരു ദാരുവെപ്പോലെ ഞാൻ
ഭൂതലംതന്നിലിരിക്കവേണ്ടാ.''
എന്നങ്ങു തന്നിലേ ചിന്തിച്ചുകൊണ്ടവൻ
ഖിന്നനായ്പിന്നെയും പോകുംനേരം
വ്യാസനായുള്ളൊരു മാമുനി വന്നുട—
നാസന്നനായതു കാണായപ്പോൾ.
മാനിയായുള്ളൊരു പാണ്ഡവവീരന—
മ്മാമുനിതന്നുടെ കാല്ക്കൽ വീണാൻ.
തന്നുടെ ഖേദങ്ങളെല്ലാമേ ചൊല്ലിനാ—
മ്പിന്നെയമ്മാമുനിയോടു നേരേ.

എന്നതു കേട്ടൊരു മാമുനിതാനുമ-
ന്നിന്നൊരു പാണ്ഡവനോടു ചൊന്നാൻ:
''എട്ടെട്ടം മെയ്യിൽ വളഞ്ഞുനിന്നങ്ങനെ
പൊട്ടനായുള്ളൊരു മാമുനിയേ
പണ്ടിവർ കണ്ടു ചിരിച്ചുനിന്നീടിനാർ
ഇണ്ടലെങ്ങുള്ളത്തിൽ കൊള്ളുംവണ്ണം.
എന്നതു കണ്ടു ശപിച്ചുനിന്നീടിനാൻ
ഖിന്നനായ്നിന്നൊരു മാമുനിതാൻ.
'കാട്ടാളർ കൊണ്ടുപോയ്ക്കാട്ടിലിന്നിങ്ങളേ
കോട്ടിയാക്കീടുക'യെന്നിങ്ങനെ.
എന്നതുകൊണ്ടിവരിങ്ങനെയായിപ്പോയ്
നിന്നുടെ പോരായ്മയല്ലയേതും.
ആരണശാപത്തിൻ പ്രാബല്യംകൊണ്ടു നിൻ
വീരത പോയിച്ചുരുങ്ങീതായി.
ആരണശാപ'ത്തെപ്പോക്കിനിന്നീടുന്നോ-
രാരുമില്ലെന്നതോ കണ്ടതല്ലോ.
വീരത പോയെന്നു ഖേദിക്കവേണ്ട നീ
വീരനായുള്ള നീ വീരനത്രെ.
കണ്ണനെയ് വേർവിട്ട ഖേദത്തെക്കൊണ്ടല്ലീ
കണ്ണുനീർ തൂകുന്നു പിന്നെയും നീ?
യാദവന്മാരുടെ നാശത്തെക്കണ്ടിട്ടും
ദ്വാരക പോയതു കണ്ടുമല്ലീ?
'ബന്ധുക്കളായുള്ളോരന്ധകന്മാരുമായ്
ചന്തത്തിൽനിന്നു സുഖിച്ചനേരം
ദീനനായ്പ്പോയൊനെൻ കാർവ്വർണ്ണനെന്നല്ലീ
മാനസംതന്നിലേ തോന്നുന്നിപ്പോൾ?
അജ്ഞരായുള്ളവർ ഖേദിക്കുംപോലെയീ-
പ്രാജ്ഞനായുള്ള നീ ഖേദിക്കൊല്ലാ;
അംബരംപോലെയന്നിർമ്മലനായ് നിന്ന
ചിന്മയനാകിയ ദേവനുണ്ടോ
ജന്മവും കർമ്മവും നന്മയും തിന്മയും
ഉണ്മയെച്ചിന്തിച്ചു കാണുക നീയേ.
പാനസമായുള്ള പാത്രങ്ങൾകൊണ്ടോരോ
*ഭാജനംതന്നെയും ഗോക്കളെയും
ചാലെച്ചമച്ചോരോ ലീലകൾ കോലുന്ന
ബാലകന്മാരെയോ കാണ്മുണ്ടല്ലോ
അവ്വണ്ണംതന്നെയിക്കാർമുകിൽവർണ്ണനും
ചൊവ്വോടെ യാദവന്മാരെയെല്ലാം

* ബാലകന്മാരെയും

തന്നുടെ [1]കോരകമെന്നങ്ങു തോന്നിച്ചു
മന്നിടംതന്നിലേ നിന്നു പിന്നെ
കാരിയം പൂരിച്ചു യാദവന്മാരെയും
ദ്വാരകതന്നെയും സംഹരിച്ചാൻ
ലീലകഴിഞ്ഞുള്ള ബാലന്മാരെല്ലാരും
ചാലക്കളിപ്പുരയെന്നപോലെ
താനങ്ങു തന്നുടെ കേവലമായുള്ളൊ—
രാനന്ദംതങ്കലേ നിന്നുകൊണ്ടാൻ.
നഷ്ടമായ്പ്പോയാനെന്നിഷ്ടനായുള്ളവൻ
കഷ്ടമേയെന്നു ചിന്തിച്ചിപ്പോൾ
സ്പഷ്ടമേയിങ്ങനെ ദുഃഖവുംപൂണ്ടുടൻ
പൊട്ടനായ്പ്പോയിതോ ഹന്ത നീതാൻ?
ആഹന്ത മാൽകൊണ്ടു വേകുന്ന നിന്നുടെ
മോഹത്തെത്തന്നെ തൊഴുന്നേൻ ഞാനോ.
ഭാരതമാകുന്ന പോരു തുടങ്ങുമ്പോൾ
സാരമായ് നിന്നോടു വാരിജാക്ഷൻ
മാനിച്ചു ചൊന്നുള്ള വാർത്തകളെല്ലാമേ
പാനീയരേഖയായ്പ്പോയിതോ ചൊൽ?
[2]താപത്തെത്തൂകുന്ന ശോകത്തെപ്പൂരിച്ചാൽ
ആപത്തേ കാണാവു നൂനമെന്നാൽ
ശോകത്തെക്കൈവിട്ടു മോഹത്തെപ്പോക്കുന്ന
രൂപത്തെച്ചിന്തിക്ക സന്തതം നീ.''
ഖിന്നത പോക്കുന്ന നന്മൊഴിയിങ്ങനെ
പിന്നെയും പിന്നെയും ചൊല്ലിച്ചൊല്ലി
പാർത്ഥന്തന്നുള്ളത്തിൽ ചീർത്തുനിന്നീടുന്നൊ—
രാർത്തിയെത്തീർത്താനത്തീർത്ഥപാദൻ.
നിർമ്മലനായൊരു നന്മുനിതന്നുടെ
നിർമ്മലത്തൂമൊഴി കേൾക്കയാലേ
ചീർത്തുനിന്നീടുന്നൊരാർത്തിയെത്തന്നെയും
തീർത്തുനിന്നീടുന്ന പാർത്ഥനപ്പോൾ
ധന്യമായുള്ളൊരു തന്നുടെ മന്ദിരം—
തന്നെയും മുന്നിട്ടു ചെന്നു പിന്നെ
ഉജ്ജ്വലനായൊരു വജ്രനെത്തന്നെയും
വച്ചുനിന്നമ്പോടു മന്ദിരത്തിൽ
ധർമ്മജന്തന്നുടെ മന്ദിരം പൂവതി—
ന്നുന്മനസ്സായവൻ പോകുംനേരം
അഗ്രജനായുള്ള ധർമ്മജന്മാവുതാ—
നഗ്രങ്ങളായ നിമിത്തങ്ങളേ

1. കോരകം—തേരകം    2 ആപത്തെപ്പൂകുന്ന താപത്തെ

അഗ്രത്തിലാമ്മാറു കണ്ടുകണ്ടേററവും
വ്യഗ്രനായ് ചൊല്ലിനാൻ ഭീമനോട്:
''കൃഷ്ണനെക്കൊണ്ടമാനായ് മുന്നമേ പോയൊരു
ജിഷ്ണുതാൻ വന്നീലയല്ലൊയിന്നും.
എന്തവനിങ്ങനെ വൈകിച്ചുകൊള്ളുവാൻ
[1]സ്വസ്ഥമാം കാലമല്ലെന്നുവന്നു.
മുന്നമെപ്പോലെയല്ലിന്നിന്നിമ്മന്നെല്ലാം
ഖിന്നമായ്ത്തന്നെയേ കാണാകുന്നു
മംഗലദീപത്തിൻഭംഗവും പൂണ്ടിട്ടു
മങ്ങുന്ന മന്ദിരമെന്നപോലെ.
മന്നിടംതന്നുടെ മംഗലദീപംതാൻ
മങ്ങിമറഞ്ഞുപോയില്ലയല്ലീ?
ഖിന്നമായ്നിന്നൊരിമ്മന്നിടം കാണുമ്പൊ—
ളെന്നതേ തോന്നുന്നതുള്ളിലിപ്പോൾ.
ധർമ്മിഷ്ഠരായുള്ള നിർമ്മലരെല്ലാർക്കും
ഉന്മേഷം കാണുന്നതില്ലയിപ്പോൾ.
ഗോക്കളെക്കണ്ടാലുമോച്ച്യും പൂണ്ടിട്ടു
നോക്കിനിന്നീടുന്നതങ്ങുമിങ്ങും.
[2]പാഴരായുള്ളോരുന്ന പാപന്മാർതന്മുഖം
പാരം തെളിഞ്ഞിന്നു കാണാകുന്നു.
ദുഷ്ടങ്ങളായുള്ള ജന്തുക്കളെല്ലാമ—
ങ്ങൊട്ടൊട്ടു വന്നു പരന്നുതായി.
മാമുനിമാരിലും മുന്നമെപ്പോലെയു—
ള്ളാമോദം കാണുന്നതില്ല ചെമ്മേ.
എന്നുടെ മാനസംതന്നെയുമേററവും
ഖിന്നമായ്ക്കാണുന്നു പിന്നെപ്പിന്നെ.
എന്തിതിനുകാരണമെന്നതു ചിന്തിച്ചാ—
ലേതുമേ ചൊല്ലുവാനില്ലതാനും.
ഉത്തമദാരുക്കളൊക്കവേ കണ്ടാലും
പത്രവും വാടിച്ചമഞ്ഞതിപ്പോൾ.
ജ്യോതിർഗ്ഗണങ്ങളും ദീപിക്കുന്നില്ലൊട്ടും
ആദിത്യന്തന്നെയും കാൺകയിപ്പോൾ
ചാലത്തെളിഞ്ഞുള്ള തീർത്ഥങ്ങളെല്ലാമേ
കാലുഷ്യം കോലുന്നു കാണുംതോറും.
ആജ്യത്തെക്കൊണ്ടു ജ്വലിക്കുന്നതില്ലിപ്പോൾ
പൂജ്യനായുള്ളോവുമപ്പാവകന്താൻ.
ഒട്ടൊട്ടു പിന്നെ ജ്വലിച്ചുനിന്നീടുകിൽ
[3]പൊട്ടിയെരിഞ്ഞു പൊരിഞ്ഞുതാനും.

1. സ്വാന്തമാം 2 പാഴരായുള്ളകന്ന പാഴന്മാർ
3. പൊട്ടിപ്പൊരിഞ്ഞു പുകഞ്ഞു കാണാം

മാരുതൻതന്നുടെ മാന്ദ്യവും കൈവിട്ടു
ഘോരനായ് വീയുന്നു പാരമിപ്പോൾ.
ഇങ്ങനെയോരോന്നു ചിന്തിച്ചുകാണുമ്പോൾ
മംഗലമായിട്ടേ കണ്ടീലെങ്ങും.
ഈശ്വരൻതന്നുടെയിച്ഛയെച്ചെമ്മയെ—
ന്നാശ്രയിച്ചീടിനേനേഷ ഞാനോ.''
സോദരന്തന്നോടു വേദനയിങ്ങനെ
ഓതിനിന്നീടുന്ന ധർമ്മജന്താൻ
ഈശ്വരന്തങ്കലേ വാച്ചുനിന്നീടുന്നൊ—
രോച്ചയും പൂണ്ടങ്ങു നിന്നനേരം
വാസവനന്ദനൻ വന്നതു കാണായി
വാടിനിന്നീടുന്ന ഭാവവുമായ്.
പാരാതെ ചെന്നങ്ങു ധർമ്മജന്തന്നുടെ
പാദങ്ങൾതന്നിലേ വീണു പിന്നെ
ഭാവംകൊണ്ടന്നേരം ചൊല്ലിനതെല്ലാമേ
നാവുകൊണ്ടായിട്ടും ചൊന്നാൻപിന്നെ:
''ഭൂമിക്കു നല്ലൊരു ഭൂഷണമാകുന്ന
പൂമേനിപൂണ്ടൊരു കണ്ണനിപ്പോൾ
തന്നുടെ ദാസനാമെന്നെയും വഞ്ചിച്ചു
മന്നിടംതന്നെയും ഖിന്നമാക്കി
വിണ്ണിലും പൂകിനാനെന്നെയുമിങ്ങനെ
കണ്ണുനീർ തൂകുമാറാക്കിവച്ചാൻ.''
എന്നതു കേട്ടൊരു ധർമ്മജന്മാവുതാൻ
തന്നെയുംകൂടി മറന്നു നേരേ
കല്യതതന്നെയും കൈവെടിഞ്ഞങ്ങനെ
അല്ലലിൽ വീണതു ചൊല്ലവല്ലേൻ.
പാണ്ഡവമാതാവുമെന്നതു കേട്ടപ്പോൾ
നീണ്ടുനിന്നീടുന്ന ശോകത്താലേ
കണ്ണനെയ്തന്നിൽ തന്നുള്ളവും ബന്ധിച്ചു
തിണ്ണം തിരണ്ടൊരു ഭാവനയാൽ
ശാശ്വതനായുള്ളൊരീശ്വരന്തന്നോടു
ചേർച്ചപൂണ്ടീടിനാളോച്ച നീക്കി.
പാർത്ഥലംതന്നെപ്പിരിഞ്ഞുനിന്നീടുവെ—
ന്നോർത്തുനിന്നീടുന്ന ധർമ്മജന്താൻ
പാർത്ഥനമായിപ്പറഞ്ഞുനിന്നമ്പിനോ—
ടാർത്തനായ് നിന്നു നുറുങ്ങുനേരം
കേശവന്തന്നുടെ കേവലരൂപംത—
ന്നാശയംതന്നിലുറപ്പിച്ചുടൻ
ബന്ധുക്കളായോരിൽ സന്ധിച്ചുനിന്നൊരു
ബന്ധവും ചാലെ മുറിച്ചു നേരേ

നിസ്സംഗന്മാരായി നടന്നുതുടങ്ങിനാൻ
ഉത്തരയായുള്ള ദിക്കു നോക്കി.
എന്നതു കണ്ടുള്ള സോദരരെല്ലാരും
പിന്നാലെ കൂടിനാർ കേടു നീക്കി.
[1]കൃഷ്ണനിലുള്ളോരു തൃഷ്ണപൂണ്ടീടുന്ന
കൃഷ്ണയും പിന്നെയങ്ങവ്വണ്ണമേ.
[2]വ്യാഘ്രങ്ങളാംചേരുന്ന കാടുകളും പിന്നിട്ടു
ദീർഘമായുള്ളോരു മാർഗ്ഗത്തൂടെ
പിന്നാലെ ചെന്നോരെ നോക്കിനിന്നീടാതെ
ധന്യരായങ്ങവർ പോകുംനേരം.
പൂഞ്ചായലാരുടെ മൗലിയായുള്ളവളു-
പ്പാഞ്ചാലി ചാലെപ്പതിച്ചാളപ്പോൾ;
അശ്വികൾ നന്ദനരായോരുമങ്ങനെ
അർജ്ജുനന്താനുമങ്ങവ്വണ്ണമേ.
വീഴ്ത്തിനായിട്ടു വേഗവാനായെഴും
ഭീമനും ചൊല്ലിനാനെല്ലയപ്പോൾ:
"ധീരരായുള്ളോരുമിന്നാലരും വീണതിൻ
കാരണം ചൊല്ലേണ"മെന്നിങ്ങനെ.
ധർമ്മജൻ ചൊല്ലിനാന്തന്നുടെ തന്നുടെ
വന്മദം കാരണമെന്നും പിന്നെ
"'അസ്ത്രങ്ങൾകൊണ്ടെന്നോടൊത്തവരില്ലയെ-
ന്നർജ്ജുനനുണ്ടൊരു മാനമേറ്റം.
മാനിതരായൊരു മാദ്രീതനയർക്കും
മാനമുണ്ടേറ്റവും മാനസത്തിൽ.
'രൂപംകൊണ്ടെന്നോടു നേരൊത്തോരില്ലേയി-
പ്പാരിടംതന്നിലിന്നാരുമിപ്പോൾ'
എന്നൊരു മാനമുണ്ടിന്നകുലന്നവൻ—
തന്നുടെ സോദരനാകും പിന്നെ
'ശാസ്ത്രങ്ങൾകൊണ്ടെന്നൊത്താൾക്കിന്നീടുവാൻ
പാർത്തലംതന്നിലിന്നോർത്തുകണ്ടാൽ
ആകുന്നോരില്ലാരു'മെന്നൊരു മാനംകൊ-
ണ്ടാഗളപൂരിതനായി നില്പോൻ.
ഭർത്താക്കളായവർക്കൈവരുണ്ടല്ലോ ത-
ന്നാംത്താരിൽ ചേർന്നു പാർത്ഥനത്രേ
എന്നൊരു ദോഷംകൊണ്ടിന്നവൾ വീണതായ്
നിന്നുടെ പാതവും വന്നണഞ്ഞു.
[3]ഊക്കുകൊണ്ടാരുമെതിർക്കയില്ലെന്നൊരു
മുഷ്കതയുണ്ടു നിനക്കുമുള്ളിൽ.''

1. കൃഷ്ണനിലേറിന  2. വ്യാഘ്രങ്ങളും ചേരുന്ന
3. ഊക്കുകൊണ്ടാർക്കുമേ തോല്ക്കയില്ലെന്നൊരു

ഇങ്ങനെ ചൊന്നോരു ധൎമ്മജൻപിന്നെപ്പോ—
യങ്ങൊരു ദേശത്തു ചെന്നനേരം
ചുററത്തിൽ ചെന്നു ചുററുനിന്നീടിനാൻ
തെററെന്നു വന്നൊരു സാരമേയൻ
'കാൽത്തണൽതന്നിൽച്ചേൎത്താൎത്തനാമെന്നെ നീ
കാത്തുകൊള്ളേണമിന്നാസ്ഥയാലേ'
അല്ലലായുള്ളൊരു ഭാവംകൊണ്ടിങ്ങനെ
ചൊല്ലിനിന്നീടുന്നോനെന്നപോലെ.
എന്നതു കണ്ടൊരു ധൎമ്മജന്മാവുതാൻ
തന്നിലേ നണ്ണിനാനുണ്മയായി:
'ആശ്രിതപാലനം ധൎമ്മമെന്നല്ലോയി—
ശ്ശാശ്വതവാക്കുകൾ ചൊല്ലിപ്പോരൂ.
ദീനനായുള്ളോവുമീശ്വാനനെയിന്നു ഞാൻ
മാനിച്ചുകൊള്ളേണം നൂനമെന്നാൽ'
എന്നങ്ങു ചിന്തിച്ചു തന്നിലേ പിന്നെയും
മുന്നമെപ്പോലെ നടന്നനേരം
അംബരംതന്നൂടെ വന്നതു കാണായി
പൊന്മയമായ വിമാനമപ്പോൾ.
ചാരത്തു ചെന്നങ്ങു ചൊല്ലിനിന്നീടിനാൻ
വാരുററുനിന്നൊരു ദേവദൂതൻ:
''നേരററു നിന്ന വിമാനവുമേറി നീ
പാരാതെ പോരണം വിണ്ണിലിപ്പോൾ
പുണ്യങ്ങൾ ചെയ്ത ഫലങ്ങളെയെല്ലാമേ
[1]വിണ്ണിൽനിന്നങ്ങു ലഭിപ്പതിന്നായ്.''
ധൎമ്മജൻ ചൊല്ലിനാനെന്നതു കേട്ടപ്പോൾ
ധൎമ്മത്തിന്നുണ്മയും നണ്ണി നണ്ണി:
''ഖിന്നനായ്‌വന്നുനിന്നാശ്രയിച്ചീടിനാൻ
മുന്നമേ നമ്മെയീശ്വാനനെന്നാൽ
ധന്യമായ്‌നിന്നെഴും യാനമേറീടുവാൻ
മുന്നലാമ്മാറവന്തന്നെ വേണം.''
എന്നങ്ങു കേട്ടൊരു വിണ്ണവർദൂതന്താൻ
കണ്ണുങ്ങൾ പൊത്തിനാന്തിണ്ണമപ്പോൾ.
സമ്മതം തോയുമന്നമ്മൊഴി ചൊല്ലിനാൻ
ധൎമ്മജന്തന്നോടങ്ങുണ്മയായി
'നിൎവ്വിണ്ണനായൊരു നിന്നുടെ മാനസം
ഇവ്വണ്ണമായതെന്തിന്നു നേരേ;
സോദരന്മാരിലു[2]ള്ളാശയെത്തന്നെയും
വേരറുത്തല്ലയോ പോന്നുകൊണ്ടു

1. വിണ്ണിൽനിന്നങ്ങു ഭുജിപ്പതിന്നായ്  2. ആശയംതന്നെയും

ഘോരനായ്യേവമിസ്സാരമേയങ്കൽ നിൻ
മാനസം ചെന്നതിങ്കാരണം ചൊൽ?
ജന്തുക്കളായതിൽ *കഷ്ടമായുള്ളതോ
ചിന്തിച്ചു കാൺകിലിശ്വാക്കളത്രേ.
കഷ്ടങ്ങളായുള്ള ജന്തുക്കൾക്കെന്നുമേ
കിട്ടുവോന്നല്ലയീ സ്വർഗ്ഗമെന്നാൽ
ശ്വാനനിൽ ചെന്നെഴുമാശയം തീർത്തുടൻ
യാനമേറീടു നീ വൈകിയാതെ.''
പിന്നെയും ചൊല്ലിനാൻ ധർമ്മജന്മാവുതാൻ
തന്നിലേ ചിന്തിച്ചു ധർമ്മമെല്ലാം:
''ആശ്രിതനായോനെക്കൈവെടിഞ്ഞുള്ളൊരു
വാഴ്ചയിന്നേതുമേ ചേർച്ചയല്ലേ.
ദീനനായ്‌വന്നവന്തന്നെയും വഞ്ചിച്ചു
യാനമേറുന്നെനിക്കോർത്തുകണ്ടാൽ
നാകലോകാപ്തിയിൽ കാര്യമില്ലേതുമേ
പോക നീയെങ്കിലോ നാകലോകേ.''
വിണ്ണവർദൂതനുമെന്നതു കേട്ടവൻ
കണ്ണങ്ങളേററിനാന്തന്മൊഴിയും:
''മണ്ണിലേ മാലോകർ പുണ്യങ്ങൾ ചെയ്യുന്നു
വിണ്ണിനെക്കാമിക്കമൂലമത്രേ.
പ്രജ്ഞപൂണ്ടീടിന മാമുനിമാരോരോ
യജ്ഞങ്ങൾകൊണ്ടു യജിക്കുന്നതും
തീയിലേ നിന്നു തപസ്സുചെയ്യുന്നതും
തോയത്തിൽനിന്നു ജപിക്കുന്നതും
ദാനങ്ങളൊന്നൊന്നേയാചരിക്കുന്നതും
വാനിടം പൂവതിൻ വാഞ്ഛയത്രേ.
അങ്ങനെയുള്ളൊരു വാനിടംതന്നെത്തൊ—
ട്ടിങ്ങനെ ചൊന്നവാറെങ്ങനെ നീ?
ദുഷ്ടനായ്‌വന്നൊരിക്കഷ്ടനെത്തൊട്ടല്ലോ
ഇഷ്ടമായ്‌വന്നതു കൈവെടിഞ്ഞു
ദുർജ്ജനസംഗമമൊല്ലായെന്നല്ലയോ
സജ്ജനമായുള്ളോർ ചൊല്ലിക്കേൾപ്പൂ?
ഒന്നല്ലയാതൊരിക്കാരിയം കാമിച്ചു
നന്നല്ല നീയിന്നിച്ചൊന്നതൊട്ടും.
പുണ്യങ്ങൾകൊണ്ടു നിൻ ചാരത്തു വന്നൊരു
വിണ്ണിനെക്കൈവെടിഞ്ഞീടൊല്ലാതെ.''
ചിത്തവിലോഭനമായിനിന്നീടുന്നൊ—
രുക്തികളിങ്ങനെയോതിയോതി

* കണ്ടകരായുള്ള

ലോലത തീർത്തവന്മാനസംതന്നുടെ
ചാലനമായിതില്ലൊന്നുകൊണ്ടും.
''പോകുന്നനെങ്കിൽ ഞാനെ''ന്നതും ചൊല്ലിനാ—
നാകുലമായൊരു ഭാവവുമായ്.
എന്നതു കേട്ടൊരു ധർമ്മജന്മാവുതാ—
നന്നേടേ തന്നുടെ മുന്നൽത്തന്നെ
മേവിനിന്നീടുന്ന യാനവും കൈവിട്ടു
പോവതിന്നായിത്തുടങ്ങുംനേരം
നിർമ്മലനായൊരു ധർമ്മനായ്ത്താണായി
തണ്മയിൽ മേവുമശ്വാവുതന്നെ.
തുഷ്ടനായ്നിന്നങ്ങു ചൊന്നതും കേൾക്കായി
ശിഷ്ടനായ്നിന്നൊരു തന്നോടപ്പോൾ:
''നിന്നുടെ ധർമ്മത്തിന്നുണ്മ യറിവാനായ്
നിന്ദ്യമായുള്ളൊരു രൂപവുമായ്
നിന്നുടെ ചാരത്തു വന്നതു ഞാനിപ്പോ—
ളെന്നതു നിന്നുള്ളിൽ തേറിനാലും.
ധർമ്മംകൊണ്ടിന്നിന്നെ വെന്നുനിന്നീടുന്നോ—
രുണ്മയെച്ചൊൽകിൽ മററാരുമില്ലേ.
സന്തുഷ്ടനായേൻ ഞാനെന്നതുകൊണ്ടിനി—
ച്ചിന്തിച്ചതെല്ലാമേ സാധിച്ചീടും.
വൈകാതെ പോയങ്ങു വാനിടം പൂക നീ
വൈകല്യം വാരാതെയെങ്കിലിപ്പോൾ.''
ഇങ്ങനെ ചൊന്നവന്തന്നെയും ചെമ്മെയ—
മ്മംഗലയാനത്തിലാക്കിനിന്നാൻ.
മങ്ങാതെനിന്നൊരു ധർമ്മജന്മാവുതാൻ
മംഗലയാനത്തിലായനേരം
കാൽപ്പൊടിതട്ടിക്കളഞ്ഞുനിന്നീടിനാൻ
വാഴ്വോടു ചെന്നങ്ങൊരുത്തനപ്പോൾ
വെണ്മ തിരണ്ടൊരു നല്ക്കുട കാണായി
തന്മുമ്പിൽ വന്നു നിവർന്നതപ്പോൾ.
പൂമണം തോയുന്ന തെന്നലെത്തുകന്ന
ചാമരം കാണായി രണ്ടുപാടും.
ചാലെച്ചുഴന്നുനിന്നോലക്കമൊളന്നൊ—
രാലവട്ടങ്ങളും കാണായപ്പോൾ.
അങ്ങനെ പോയങ്ങു വിണ്ണിലങ്ങാമ്മാറു
ഭംഗിയിൽച്ചെന്നവൻ പുകുന്നേരം
ഉമ്പർകോന്തന്നുടെ ചൊല്ലിനാലെല്ലാരും
സംഭ്രമിച്ചീടിനാരമ്പിനോടെ
മംഗലപാണികളായി വന്നീടിനാർ
മംഗലമാരായുള്ളംഗനമാർ

ചാലെ വിളങ്ങുന്ന ദീപങ്ങളും കാണായി
താലത്തിൽ മേവുന്ന വെള്ളരിയും.
പൊൽക്കുടം കണ്ണാടി ചെപ്പുകളെന്നിവ
ഒക്കവേ വന്നു പരന്നുതെങ്ങും.
വാരുററുനിന്നുള്ള ഭേരികൾനാദവും
[1]പാരിച്ചു കേൾക്കായിതോരോ ദിക്കിൽ.
മംഗലസൂചകമായിനിന്നീടുന്ന
ശംഖുകൾനാദവുമവ്വണ്ണമേ.
കസ്തൂരികൊണ്ടു തളിച്ചുനിന്നീടിനാർ
ഉത്തമനാരിമാർ പദ്ധതിയിൽ.
കാണ്മതിനായിട്ടു വാനവരെല്ലാരും
മേന്മേലേ വന്നുതുടങ്ങീതപ്പോൾ.
സുന്ദരിമാരുമങ്ങന്നിലംതന്നിലേ
ചെന്നുതുടങ്ങിനാർ ചേച്ചയോടേ;
ഉർവ്വീശന്തന്നുടെ നിവേശം കാണ്മാനാ—
യുർവ്വശിതാനുമങ്ങവ്വണ്ണമേ.
സൽകൃതനായുള്ള ധർമ്മജൻചാരത്തു
തിക്കു തുടങ്ങീതു പാരമപ്പോൾ.
എന്നതു കണ്ടവന്തന്നിലേ നണ്ണിനാൻ:
'എന്നുടെ വൈഭവമല്ലിതൊന്നും;
കാർവ്വർണ്ണന്തന്നുടെ ലീലയാലൊന്നത്രെ
കാരുണ്യമെന്നിലേ ചേരുകയാൽ
[2]എന്നതുകൊണ്ടു മദിച്ചുനിന്നീടൊല്ലാ—
യെന്നുടെ മാനസം' എന്നു നണ്ണി
പങ്കജലോചനന്തങ്കഴൽ തന്നുള്ളിൽ
അങ്കുരിച്ചീടുമാറാക്കിപ്പിന്നെ
മുത്തുകൾകൊണ്ടുള്ള പന്തൽതങ്കീഴേ പോ—
യെത്തിനിന്നീടിനാൻ വിണ്ണിൽ നേരേ.
വിണ്ണകംപൂകിന പുണ്യവാനന്നേരം
കണ്ണുകളുണ്ടായ കാര്യമെല്ലാം
സാധിച്ചു പിന്നെത്തൻ സോദരന്മാരെയും
ചോദിച്ചുനിന്നാനതു തനോടെ.
ചോദിച്ചനേരത്തു ദൂതനും ചൊല്ലിനാൻ
ഖേദിച്ചുനിന്നു നറുങ്ങനേരം:
''സോദരന്മാരുടെ വേലയെച്ചൊല്ലീലോ
വേദനയായിട്ടു വന്നുകൂടും.
കാണണമെന്നുള്ള സാഹസമുണ്ടെങ്കിൽ
കാണരുതായ്കയുമില്ലതാനും.''

---

1. പൂരിച്ചു    2. എന്നതു കണ്ടു

ഇങ്ങനെ ചൊന്നവന്തന്നെയുംകൊണ്ടുടൻ
അങ്ങൊരു കോണത്തു ചെന്നു പിന്നെ
ഘോരമായുള്ളൊരു നാരകദേശത്തെ—
പ്പാരാതെ കാട്ടിനാൻ ദേവദൂതൻ.
കണ്ടൊരുനേരത്തു ധർമ്മജന്മാവുതാൻ
ഇണ്ടലുംപൂണ്ടു ചമഞ്ഞു ചൊന്നാൻ:
‘‘പൂതരായ്നിന്നുള്ള സോദരന്മാരിപ്പോൾ
യാതന പൂണ്മാറോ വന്നുകൂടി?
ഉത്തമർശീലവുമിത്തരമായിതോ
സത്യവാനല്ലയോ ചിത്രഗുപ്തൻ?
ധർമ്മിഷ്ഠരായുള്ള നിങ്ങൾക്കുമിന്നിതു
സമ്മതമായിട്ടോ തോന്നീക്കൂടി?
ദുഷ്ടത കണ്ടാലും *കഷ്ടമായ്വന്നിതു
ദുഷ്ടത വേറിട്ടു നാകലോകം.
ദണ്ഡ്യന്മാരല്ലാത പുണ്യമാണ്ടുള്ളോരെ
ദണ്ഡിപ്പിക്കുന്നതു കാണുംനേരം
‘ഒല്ലാ’യെന്നിങ്ങനെ ചൊല്ലിനിന്നീടുവാൻ
വല്ലവോനില്ലാതെ വന്നതോതാൻ?
വാസവന്താനിതറിഞ്ഞീല്ലെന്നല്ലല്ലീ
വാസ്തവരീതിയിൽ വന്നതിപ്പോൾ.
ധർമ്മമില്ലാതൊരു വിണ്ണിലേ വാസമി—
ന്നുണ്മയെച്ചൊല്ലിലെനിക്കു വേണ്ടാ.
കാതരരായുള്ള സോദരന്മാരുമായ്
യാതന പൂണ്ടന്നേനെങ്കിലോ ഞാൻ.’’
എന്നങ്ങു ചൊന്നവനന്നിലംതന്നിലേ
ചെന്നങ്ങു ചാടുവാനോങ്ങുംനേരം
പെട്ടെന്നു ചെന്നു ചെറുത്തുനിന്നീടിനാൻ
തുഷ്ടനായ് നിന്നൊരു ദേവദൂതൻ
കണ്ണടച്ചീടേണമെന്നങ്ങു ചൊന്നപ്പോൾ
കണ്ണടച്ചങ്ങവൻ നിന്നു പിന്നെ
കണ്മിഴിച്ചീടുമ്പൊഴന്നിലംതന്നെയേ
രമ്യമാസ്ഥാനമായിതുണ്മയായി.
എന്നതു കണ്ടിട്ടു വിസ്മിതനായിട്ടു
നിന്നൊരു ധർമ്മജനോടു ചൊന്നാൻ:
‘‘ദ്രോണിയെപ്പണ്ടു മരിച്ചാനെന്നുള്ളൊരു
വാണിയെപ്പൊയ്യായിച്ചൊന്നാനല്ലൊ
എന്നതുകൊണ്ടുള്ള കന്മഷംകൊണ്ടു നീ
ഇന്നിതു കാണേണ്ടിവന്നതിപ്പോൾ.

*കഷ്ടമായ്വന്നതിദുഷ്ടത വേറിട്ടു നാകലോകം

പാതകം വേരററ സോദരന്മാരുണ്ടോ
യാതന പൂണ്ടന്നു കാതരരായ്?
വിണ്ണിലെ വാസവുമെത്രനാളെന്നുള്ളൊ—
രെണ്ണത്തെക്കണ്ടോരില്ലാരുമിപ്പോൾ.
വേദന വേറിട്ട സോദരന്മാരുമായ്
ആമോദം പൂണ്ടാലുമായവണ്ണം.
സ്വർധുനിതന്നിലേ മുങ്ങുകയെങ്കിലോ
മർത്ത്യനെന്നുള്ളൊരു ഭാവം പോവാൻ.''
എന്നതു കേട്ടവനന്നടേതന്നെ പോയ്
ചെന്നതിൽ മുങ്ങി നീകന്നനേരം
മാനവനെന്നുള്ള ഭാവവും കൈവിട്ടു
വാനവനായിട്ടു വന്നതപ്പോൾ.
കല്പകശാഖികൾ നൽച്ചേല നല്കുവാൻ
മുല്പാടു ഞാൻ വേണമെന്നു ചൊല്ലി
തങ്ങളിലുള്ള പിണക്കവുമുണ്ടായി
മുങ്ങി നീകന്നവൻ നിന്നനേരം.
നൂതനമായൊരു ചേലയും പൂണ്ടുടൻ
ദൂതൻെറ ചൊല്പാലെ പോയിപ്പിന്നെ
വാസവന്തന്നാലെ പാലിതമായൊരു
വാനകം പൂകിനാന്മാനിതനായ്.
മന്ദിരമാണ്ടുള്ള വൃന്ദാരകന്മാരെ
വന്ദിച്ചു പിന്നെ നടന്നനേരം
വായുവിൻചാരത്തു ഭീമനെക്കാണായി
വാസവൻചാരത്തു പാർത്ഥനേയും.
നാസത്യന്മാരുടെ ചാരത്തു കാണായി
വാസത്തെപ്പൂണ്ട [1]യമന്മാരെയും.
വിണ്ണവർക്കീടുന്ന ലക്ഷ്മിയായ്ക്കാണായി
പുണ്യതപൂണമദ്രൗപദിയേ.
ഇങ്ങനെ കണ്ടൊരു ധർമ്മജനന്നേരം
പൊങ്ങിന മോദവും പൂണ്ടു നേരേ
നിർമ്മലനായൊരു ധർമ്മൻെറ ചാരത്തു
ചെന്നങ്ങു മേവിനാന്താനുമപ്പോൾ
വന്ദികളെല്ലാരും വാഴ്ത്തുവാനായിട്ടു
വന്നുതുടങ്ങിനാരെന്നനേരം:
ചേണററു നിന്നുള്ള വീണകളെല്ലാമേ
പാണിയിലാമ്മാറു ചേർത്തു ചെമ്മേ
[2]സ്വർസ്ത്രീകളായുള്ള നർത്തകിമാരുമായ്
നർത്തകന്മാരുമങ്ങുവന്നുമേ

1. അനുജന്മാരെയും
2. സ്വസ്ത്രീകൾ—സ്വസ്ഥികളായുള്ള നർത്തകന്മാരുമായ് നർത്തകിമാരും

താളങ്ങളും പൂണ്ടുള്ള ഗായകന്മാരുന്ന—
ന്മേളത്തിലാമ്മാറു വന്നണഞ്ഞാർ.
നാകത്തിലാമ്മാറു വേഗത്തെപ്പൂണ്ടുകൊ—
ണ്ടാഗതരായാരമ്മാഗധരും.
ഗീതിയിൽ തോന്നൊരു [1]രീതിയുമായുടൻ
പ്രീതന്മാരായുള്ള സൂതന്മാരും.
നൂതനമായുള്ള ഗീതവും പാടിനാർ
നീതിയിൽനിന്നുള്ള ഗായകന്മാർ:
വീണകൾകൊണ്ടുള്ള ഗാനവും മേളിച്ചാർ
വേണുക്കൾകൊണ്ടുമങ്ങവ്വണ്ണമേ.
[2]നർത്തകിമാരങ്ങു നൃത്തം തുടങ്ങിനാർ
നർത്തകന്മാരുമങ്ങൊത്തുകൂടി.
സന്മാനസംതന്നിലുന്മേഷം പൊങ്ങിച്ചു
സമ്മാനിച്ചാടിനാരമ്മാനയും.
മാർദ്ദവം കോലുന്ന വാദ്യങ്ങളൊന്നൊന്നേ
മാർഗ്ഗമായ് നിന്നു വദിപ്പിച്ചപ്പോൾ
പാർത്ഥന്മാർക്കുണ്ടായ കീർത്തികളെല്ലാമേ
വാഴ്ത്തിനിന്നീടിനാർ വന്ദികളും.
കണ്ടുനിന്നീടുന്ന വിണ്ണവരന്നപ്പോൾ
കൊണ്ടാടിക്കൊണ്ടു പറഞ്ഞാർ തമ്മിൽ:
"ധർമ്മത്തിന്നീടുന്നൊരുണ്മയെക്കാണ്മാനായ്
ധർമ്മജനോളമിന്നാരുമോർത്താൽ
മണ്ണിലും വിണ്ണിലുമില്ലയെന്നുള്ളതു
നിർണ്ണയിച്ചാലുമിന്നിങ്ങളിപ്പോൾ.
എണ്ണമറ്റീടുന്ന യജ്ഞങ്ങൾ ചെയ്തിട്ടു
വിണ്ണവർ മോദത്തെപ്പൂരിച്ചതും.
മാനസംതന്നെയമ്മാധവന്തങ്കലേ
ലീനമായല്ലോതാൻ മേവുന്നതും.
ആസ്ഥപൂണ്ടീടുന്ന ഗായകന്മാരും തൻ
കീർത്തിയേ വാഴ്ത്തുന്ന വന്ദികളും
പാടുന്നനേരത്തു കൈടഭവൈരിതൻ
കേടറ്റ നാമത്തെക്കേൾക്കയാലേ
മേനിയിലെങ്ങുമേ കോൾമയിർക്കൊണ്ടതും
ആനന്ദബാഷ്പവും പാരമിപ്പോൾ.
വിണ്ണവർനാട്ടിൽവന്നുണ്ടായ ലോകരിൽ
പണ്ടുനാമിങ്ങനെയുണ്ടോ കണ്ടു?
ഇങ്ങനെ പോരുന്ന ദിവ്യന്മാർ നിന്നെടം
മംഗലമായീടേ വന്നുകൂടു.

1. നീതിയുമായുടൻ 2 നർത്തകിമാരുമായ് നൃത്തവുമാടിനാർ

വിണ്ണിടംതന്നെയും നന്നായിവന്നതി-
പ്പുണ്യവാൻ വന്നതുമൂലമായി.
ഇജ്ജനംതന്നുടെയിച്ഛയെ പൂരിപ്പാൻ
സജ്ജരാകേണം നാം'' എന്നു ചൊല്ലി
കൊണ്ടാടിനിന്നുള്ള വിണ്ടലരെല്ലാരും
മണ്ടിനാരോരോരോന്നു ചെയ്‌വാനായ്.
തുംബുരുനാരദന്മാരുമന്നേരത്ത്
ധർമ്മജൻചാരത്തു ചെന്നു നന്നായ്
കാർവർണ്ണന്തന്നുടെ കീർത്തിയെ വാഴ്ത്തിനി-
ന്നാനന്ദം പൂരിച്ചാരായവണ്ണം.
ധർമ്മജന്തന്നുടെ സമ്മോദം പൂരിച്ച
തുംബുരുനാരദന്മാരും പിന്നെ
വന്ദികളെല്ലാരും ഗായകന്മാരുമായ്
*മന്ദിച്ചുനിന്നു തദ്ദിനനേരം
അർജ്ജുനന്തന്നുടെ കാന്തിയെക്കണ്ടുള്ള
നിർജ്ജരമാനിനിമാരെല്ലാരും
പൂബാണമേററിട്ടു നോവുകലർന്നങ്ങു
വേവുററു വേവുന്നൊരുള്ളവുമായ്
തങ്ങളിൽനിന്നു പറഞ്ഞുതുടങ്ങിനാർ
തിങ്ങിയെഴുന്നൊരു കൗതുകത്താൽ:
''വാഞ്ഛാനുരൂപമായ് നിന്നതു കണ്ടാലും
പാഞ്ചാലിതന്നുടെ ഭാഗധേയം.
മാലോകർകണ്ണിന്റെ സാഫല്യം പൂരിപ്പാൻ
ഭൂലോകംതന്നിലിന്നാന്മുഖന്താൻ
സുന്ദരമായൊരു രൂപത്തെ നിർമ്മിച്ചാൻ
എന്നങ്ങു ചൊല്ലുന്നതുണ്ടോ ചെമ്മേ.
ഗംഗയെച്ചൂടുന്ന മംഗലമ്പണ്ടു താ-
നംഗജന്മേനിയെച്ചുട്ടാനല്ലോ;
എന്നതു പാർത്തിലിന്നംഗജന്നേററവും
നന്നായി വന്നതായെന്നുവന്നു;
പാർത്ഥന്റെ മെയ്യിൽക്കിഴിഞ്ഞൊരു മെയ്യുമായ്
പാർത്തലംതന്നിൽ നടക്കവേണ്ടോ.
സൽഗുണജാലങ്ങളൊക്കവേ വന്നിവൻ-
വിഗ്രഹംതന്നിലേ പുക്കത്രെ കാൺ.
കോമളരീതിയെച്ചിന്തിച്ചുകാണ്കിലോ
സോമനുമിങ്ങനെ വന്നുകൂടാ.

* വന്ദിച്ചു

*ശൂരതപാക്കിലക്കേസരിവീരനും
ഘോരതയില്ലെന്നു വന്നുകൂടും.
കാരുണ്യം ചിന്തിച്ചുകാണ[illegible]
കാർവ്വർണ്ണൻതാനെന്നു ചൊല്ലാമത്രെ
ശത്രുക്കളോടുള്ള ഘോരത ചിന്തിക്കിൽ
വിത്രസ്തനായ് വരുമന്തകനും.
ലീലകൾ കോലുന്ന വേലയെച്ചിന്തിക്കിൽ
ബാലകന്താനെന്നു തോന്നുമത്രെ.
ഗംഭീരഭാവത്തെച്ചിന്തിച്ചു കാണ്കിലി—
ന്നംഭോധിതാനുമൊന്നഞ്ചുമേററം.
യാനത്തെക്കാണ്കിലോ വാസവവാരണ—
ന്നാണത്തെപ്പൂണ്ടു നടുങ്ങുമപ്പോൾ.
വാക്കിനെക്കേൾക്കിലദ്രാക്ഷയും ചെഞ്ചെമ്മേ
രൂക്ഷയായ്വന്നീടും മാക്ഷികയും.
ഇത്തരമായ ഗുണങ്ങളെയെണ്ണുകിൽ
എത്രയുണ്ടെന്നതു കണ്ടീല്ലാരും.
നാമെല്ലാമിങ്ങനെ വാഴ്ത്തിനിന്നീടിലോ
നാവു കുഴഞ്ഞീടുമൊട്ടുചെന്നാൽ.
മാനിനിമാരുടെ മാനസമായൊരു
മാനിന്നു നല്ലൊരു കാനനമായ്
മേവിനിന്നീടുമിപ്പാർത്ഥനെ വാഴ്ത്തി നാം
നാവിന്റെ പുണ്യത്തെപ്പൂണ്ടുതല്ലൊ.
പുണ്യങ്ങൾ പൂണ്ടമപ്പൂവൽമെയ് മൂലമായ്
കണ്ണിന്റെ പുണ്യവും പൂരിപ്പു നാം.
പാഞ്ചാലി ചെയ്തുള്ള പുണ്യങ്ങളൊന്നുമേ
നാം ചാലെച്ചെയ്തില്ലയെന്നതല്ലൊ.
ചാരത്തു കണ്ടിവന്മാററിടമിങ്ങനെ
ചാലക്കൊതിക്കുമാറായിതിപ്പോൾ.
പാരാതെ പോകണം നാമിനിച്ചെഞ്ചെമ്മേ
വാരാളും നന്ദനംതന്നിലിപ്പോൾ;
ലീലകൾ കോലുവാൻ ചാലെ മുതിന്നവൻ
കാലമേ വന്നീടുമെന്നു കേട്ടു.''
എന്നങ്ങു ചൊന്നുള്ള സുന്ദരിമാരെല്ലാം
നന്ദനംതന്നിൽ നടന്നാരപ്പോൾ.
വന്ദികൾ വാഴ്ത്തുന്ന വാർത്തകൾ കേൾക്കയാൽ
നന്ദിച്ചു നിന്നുള്ള പാണ്ഡവന്മാർ
എണ്ണമററീടുന്ന പുണ്യങ്ങൾകൊണ്ടുപോയ്
വിണ്ണിടമെങ്ങും നടക്കകയാൽ.

* വീരത പാക്കിലിക്കേസരിവീരനും
വേവുടനുള്ളിലേ വന്നുകൂടും.

അത്ഭുതമായുള്ള വസ്തുക്കൾ കണ്ടുനി—
ന്നുല്പന്നമോദന്മാരായ് പിന്നെ
ഇന്ദിരാനേരൊത്ത സുന്ദരിമാരുമായ്
നന്ദനലീലയുമാചരിച്ചാർ:
വാരുററുനിന്നുള്ള നാരിമാർ ചുഴററു
വാരിവിഹാരവുമവ്വണ്ണമേ.
ഉല്പന്നമോദങ്ങളായി നിന്നീടുന്ന
കല്പകദാരുക്കൾ നല്കുകയാൽ
നൽച്ചേലതന്നെയുമാഭരണങ്ങളും
ഇച്ഛയിൽ പൂണ്ടു തെളിഞ്ഞു പിന്നെ.
ദീപ്തരായ് നിന്നങ്ങു സാദ്ധ്വിയായുള്ളൊരു
മാദ്ധ്വിയെക്കൊണ്ടു മദിച്ചു നന്നായ്
കന്ദർപ്പൻചൊല്ലാലെ ചെന്നുചെന്നീടുന്ന
സുന്ദരിമാരുമായ്മന്ദമന്ദം
പൊന്മയമായിട്ടു രമ്യങ്ങളായുള്ള
ഹർമ്മ്യങ്ങൾതോറും കളിച്ചു പിന്നെ
അച്യുതന്തന്നുടെ നൽ[1]ച്ചരണങ്ങളിൽ
നിശ്ചലമായുള്ളൊരുള്ളവുമായ്.
[2]പൂഗങ്ങളായിട്ടു ചെന്നുചെന്നീടുന്ന
ഭോഗങ്ങളുണ്ടു സുഖിച്ചുനിന്നാർ.

അച്യുതന്തന്നുടെ നൽച്ചരിതങ്ങൾ ഞാൻ
അജ്ഞരായുള്ളോർക്കു ബോധിപ്പാനായ്
[3]പ്രാജ്ഞനല്ലെങ്കിലുമിങ്ങനെ നിർമ്മിച്ചു
സജ്ജനം വാഴ്ത്തുമെന്നോർത്തല്ലൊട്ടും
സജ്ജനം കണ്ടിതു നിന്ദിച്ചാരെങ്കിലോ
ഇജ്ജനത്തിന്നൊരു ഹാനിയെന്തോ?
നിന്ദ്യമല്ലാതതു നിന്ദിക്കയില്ലവ—
രെന്നൊരു നിർണ്ണയമുണ്ടെനിക്കു.
[4]വന്ദ്യരായുള്ളവർ നിന്ദിച്ചാരെങ്കിലോ
നിന്ദ്യമെന്നുള്ളതു നിർണ്ണയിപ്പൂ.
ദുർജ്ജനം വന്നിതു നിന്ദിച്ചാരെങ്കിലോ
[5]ദുർജ്ജനത്തിന്നൊരു ഹാനിയുള്ളൂ;
ദുർജ്ജനം വന്നിതിൻ നിന്ദയെച്ചെയ്തിലോ
സജ്ജനം ചെന്നു ചെറുക്കുമല്ലൊ.

---

1. ചരിതങ്ങളിലിച്ഛയായ്നിന്നുള്ള 2. പുത്രന്മാരായിട്ടു
3. പ്രജ്ഞയില്ലെങ്കിലും
4. വന്ദ്യരായുള്ളവർ നന്ദിച്ചാരെങ്കിലോ
നിന്ദ്യമല്ലെന്നതും നിർണ്ണയിക്കാം.
5. ഇജ്ജനത്തിന്നെന്തു ഹാനിയുള്ളൂ

സജ്ജനംമുമ്പിലിഗ്ഗാഥയെക്കാട്ടുവാൻ
ലജ്ജപൂണ്ടേറ്റുമേ ചാലെ വല്ലേൻ.
വേണററുനിന്നുള്ള മാണിക്കക്കൽകൊണ്ടു
വാണിഭംചെയ്യുന്ന വൈശ്യന്മുമ്പിൽ
കാചത്തെക്കൊണ്ടുപോയ്ക്കാട്ടിനിന്നങ്ങതിൻ
വീശത്തെച്ചൊല്ലെന്നു ചൊല്ലാമോതാൻ?
അച്യുതഗാഥയെച്ചൊല്ലിനിന്നീടാഞ്ഞു
ലജ്ജയെക്കൊണ്ടിവനെന്നു നണ്ണി
നീതിജ്ഞരായുള്ള സജ്ജനം തങ്ങളേ
ശോധിച്ചുകൊൾകിലാ[illegible]യുള്ള
ന്യൂനനായുള്ള ഞാൻ ചൊല്ലിനിന്നീടുന്നൊ—
രാനന്ദഗാഥയെക്കേൾപ്പോളെല്ലാം
താപത്തെത്തൂകുന്ന പാപത്തെക്കൊണ്ടുള്ളൊ—
രാപത്തെത്തീർത്തു തുണപ്പതിന്നായ്
കാർവർണ്ണൻതന്നുടെ കാരുണ്യംകൊണ്ടിതി—
പ്പാരിടമെങ്ങും നടക്കേണമേ.
അത്രയുമല്ലയെന്നുൾത്താരിൽ ചേരുന്ന
വൃത്രാരിലോകം ഞാൻ പൂകുംനേരം
മാധവൻതന്നുടെ ഗാഥയെ നിർമ്മിച്ച
മാനുഷൻ വന്നതായെന്നു ചൊല്ലി
*മാനിച്ചുവന്നുള്ള മാനിനിമാരെല്ലാം
ഗാനത്തെച്ചെയ്തിട്ടും കേൾക്കാകേണം.
സ്വർഗ്ഗത്തിൽനിന്നു സുഖിച്ചങ്ങു നീള ഞാൻ
നിർഗ്ഗമിച്ചീടുവാൻ കാലമായാൽ
തേടിവന്നീടുന്ന കൈടഭവൈരിതൻ
കേടററ ഭൂതന്മാർപിന്നാലെ പോയ്
മൂലോകനായകൻ മേവിനിന്നീടുന്ന
പാലാഴിതന്നിൽ ഞാൻ ചെല്ലുംനേരം
''ഗാഥയെക്കൊണ്ടിവൻ പാതകം പൂണ്ടോരെ—
പ്പൂതന്മാരാക്കിനാൻ നീതിയാലെ
നിർഗ്ഗതിപൂണ്ടുള്ള വൃക്ഷങ്ങൾക്കെല്ലാമേ
സൽഗതി നല്കിനാൻ ഗാഥകൊണ്ടേ
ഭക്തന്മാരായുള്ളൊരുത്തമന്മാരുടെ
ചിത്തവും ചാലെക്കളപ്പിച്ചുടൻ
മുക്തിയെത്തന്നെയും നല്കിനിന്നീടിനാൻ
ഉത്തമഗാഥയെക്കൊണ്ടുതാനും.
ചാരത്തു കൊള്ളണം പാരാതെയെന്നാലി—
ദ്ദ്വാരസ്ഥന്മാരിവൻതന്നെയിപ്പോൾ.

* മാനിച്ചുനിന്നുള്ള മാമുനിമാരെല്ലാം

*ദാസനായ്''ക്കൊൾകയും വേണ''മെന്നിങ്ങനെ
ദൂതരായുള്ളവർ ചൊന്നതെല്ലാം.
അമ്പിനോടങ്ങനെ കേട്ടുകേട്ടേഷ ഞാൻ
തമ്പുരാന്മുന്നിലും ചെന്നു പിന്നെ
''വേലപ്പെൺതന്നുടെ ബാലപ്പോർകൊങ്കതൻ
മാലേയച്ചാറുറ്റം മാറുള്ളോനേ!
പാലിച്ചുകൊള്ളേണം പാരാതെയെന്നെ നീ
നീലക്കാർവർണ്ണരേ! കൈതൊഴുന്നേൻ.''
എന്നതു ചൊല്ലി വണങ്ങിനിന്നീടുന്നോ—
രെന്നുടെ മേനിയിലെങ്ങുമപ്പോൾ
കാർവർണ്ണൻതന്നുടെ കണ്ണിൽ നിറഞ്ഞൊരു
കാരുണ്യവാരിയെത്തൂകുകയാൽ
കോൾമയിർക്കൊണ്ടൊരു മേനിയുമായി ഞാ—
നാമോദം മേളിച്ചു മേവുംനേരം
''ദാസനെന്നുള്ളതോ വന്നതായല്ലോ നിൻ
ഗാഥയെ നിർമ്മിക്കകൊണ്ടുതന്നേ
ഏതൊരു വേലയിലാക്കിനിന്നീടുന്നു
നീതിയിലിന്നിവൻതന്നെയിപ്പോൾ?''
ദൂതന്മാരിങ്ങനെ ചോദിച്ചനേരത്ത—
പ്പാതകവൈരിയായുള്ളവൻതാൻ
മെല്ലവേയെന്മുഖം നോക്കിനിന്നന്നേരം
ചില്ലിതൻ തെല്ലാലെ ചൊല്ലുകയാൽ
പ്രാഞ്ജലിയായ ഞാൻ പാഞ്ഞുചെന്നന്നേരം
തോഞ്ഞുനിന്നീടുന്ന മോദത്താലെ
പാതകം വേരറ്റ പാണിയെക്കൊണ്ടവൻ
പാദങ്ങൾ മെല്ലെന്നെടുത്തു പിന്നെ
നോറ്റുനിന്നീടുമെന്മാറത്തു ചേർന്നുനി—
ന്നേറ്റം തെളിഞ്ഞു പുണർന്നു മേന്മേൽ
വാരിജസംഭവൻ വാമനപാദത്തെ
വാരിയെക്കൊണ്ടു പണ്ടെന്നപോലെ
ആനന്ദലോചനവാരിതൻപൂരംകൊ—
ണ്ടാദരവോടു കുളുർപ്പിച്ചപ്പോൾ
ദുസ്സംഗം വേറിട്ടു സത്സംഗിയാകുമെ—
ന്നത്സംഗംതന്നിലേ ചേർത്തു പിന്നെ
എന്മനംതന്നിൽപ്പണ്ടുന്മേഷിച്ചുള്ളവ
ഉണ്മയോയെന്നതു നിർണ്ണയിപ്പാൻ

* ദാസ്ഥൻ

ഗാഥയിൽ ചൊന്നുള്ള രേഖകളോരോന്നേ
ബാധയെക്കൈവിട്ടു നോക്കി നോക്കി
മെല്ലെമെല്ലെന്നു തലോടിനിന്നന്നേരം
പല്ലവംവെല്ലുമപ്പാദങ്ങളേ
പാണികൾക്കീടുന്നൊരാനന്ദം പൂരിച്ചു
വാണീടവേണമേ ദൈവമേ! ഞാൻ.

മറപൊരുളായി മറഞ്ഞവനേ! ഹരി
മലർമകൾകൊങ്ക പുണർന്നവനേ! ഹരി
മത്തുമത വെണ്ണ നുകർന്നവനേ! ഹരി
മരുത്തുമരങ്ങൾ ഞെരിച്ചവനേ! ഹരി
മഴമുകിൽകാന്തി കലർന്നവനേ! ഹരി
മധുമൊഴിമാർതുകിൽ കട്ടവനേ! ഹരി
മധുരയിൽ വാണു നിറന്നവനേ! ഹരി
മനുജകുലത്തിലുദിത്തവനേ! ഹരി
മധുരരസത്തെ നുകർന്നവനേ! ഹരി
മധുരിപുനാമമിയന്നവനേ! ഹരി
മഗധനൃപന്മദമീഷ്ടവനേ! ഹരി
മഹിതഗുണങ്ങളിണങ്ങുവനേ! ഹരി
മലകൊണ്ടു മാരി തടുത്തവനേ! ഹരി
മനസിജസൂനുവെയാണ്ടവനേ! ഹരി
മടവയരോടു കലർന്നവനേ! ഹരി
മരതകകാന്തി കലർന്നവനേ! ഹരി
മലയജവാസിതമാറുളനേ! ഹരി
മലിനത മാച്ചുകളഞ്ഞവനേ! ഹരി
മകുടവിരാജിതമസ്തകനേ! ഹരി
മഹിമയിലാണ്ടു സമസ്തകനേ! ഹരി
മദകരിനാശകനായവനേ! ഹരി
മമത വെടിഞ്ഞവർനാശകനേ! ഹരി
മലിപുകഴ്ബാണനെ വെന്നവനേ! ഹരി
മനസിജവൈരിയൊടേറ്റവനേ! ഹരി
മകരമുഖായിതകുണ്ഡലനേ! ഹരി
മുകുരമനോഹരഗണ്ഡകനേ! ഹരി
മഹിതമഹാമുനിവന്ദിതനേ! ഹരി
മണിഗണമണ്ഡിതസുന്ദരനേ! ഹരി
മണമെഴും മാലകൾ പൂണ്ടവനേ! ഹരി
മഞ്ജുളശിഞ്ജിതനൂപുരനേ! ഹരി
മങ്കയർപാൽതയിർ[illegible]കനേ! ഹരി
മഞ്ചഗകഞ്ചന മാരകനേ! ഹരി
മല്ലികമുല്ലയണിഞ്ഞവനേ! ഹരി
മല്ലരെ വെന്നു നിറന്നവനേ! ഹരി
മന്നിടെ ഭാരമൊഴിച്ചവനേ! ഹരി
മരണവിഷാദമൊഴിപ്പവനേ! ഹരി

മധുകരമണ്ഡിതമാലികനേ! ഹരി
മഖരസികാവലിപാലകനേ! ഹരി
മരുവലർമാണ്ണിനെ മാച്ചവനേ! ഹരി
മസൃണമഹാമണിമണ്ഡിതനേ! ഹരി
മംഗലമന്ദിരമായവനേ! ഹരി
ഹരി ഹരി ഹരി ഹരി ഹരി ഹരി ഹരി ഹരി.

ആജ്ഞയാ കോലഭൂപസ്യ
പ്രാജ്ഞസ്യോദയവർമ്മണഃ
കൃതായാം കൃഷ്ണഗാഥായാം
കൃഷ്ണസ്വർഗ്ഗതിരീരിതാ.



ആരോമൽ = അഴകുള്ളതായ, ഓമനയായ
ആർത്തി = ദുഃഖം
ആർദ്രം = നനഞ്ഞതു്, അലിഞ്ഞതു്
ആന്ന = പ്രാപിച്ച, ഉള്ള
ആര്യ = പാർവ്വതി
ആലംബം = ആശ്രയം, രക്ഷ
ആലാപം = സംഭാഷണം
ആലോക്യൻ = കാണപ്പെടേണ്ടവൻ
ആവിലം = കലങ്ങിയതു്
ആശ = ആഗ്രഹം, ദിക്കു്
ആശി = അനുഗ്രഹം
ആസന്നം = അടുത്തതു്
ആസ്ഥ = ആദരവു്, താൽപര്യം
ആസ്ഥൻ = അധീനൻ
ആസ്ഥാനം = ഇരിപ്പിടം, രാജസഭ
ആഹനിക്ക = അടിക്കുക, [illegible]ല്ലുക
ആളുക = രക്ഷിക്കുക, ഉണ്ടായിരിക്കുക, ഭരിക്കുക
ആഴിമാതു് = ലക്ഷ്മീഭഗവതി
ആഴുക = താഴുക, മുങ്ങുക
ആറ്റൽ = ഓമനയായ
ഇടങ്ങേറു് = ഇടർച്ച്, പ്രയാസം
ഇളച്ചു = ഉ[illegible]തപ്പു്, സംശയം
ഇണ = കൂട്ടം
ഇണ്ടൽ = ദുഃഖം
ഇതം = ഹിതം
ഇനം = കൂട്ടം, ജാതി
ഇന്തം = ഇന്നിയും
ഇന്ദ്രിക്ക് = കിഴക്കേദിക്കു്
ഇപ്പാടേ = ഇപ്രകാരം, ഇതുപോലെ
ഇയലുക = ഏലുക, ചേരുക, കൂടുക, ഉണ്ടായിരിക്കുക
ഇയസ്സുക = ഏച്ചുകെട്ടുക
ഇരമാത = ഇരിക്കാതെ
ഇഴിക = അവതരിക്ക, താഴുക
ഇഴുക = ഏഴുക
ഈടു് = ഉറപ്പു്, കനം, പഴക്കം, തുല്യത
ഈടുക = ചേരുക, ഉണ്ടായിരിക്കുക
ഈഡ = സ്തുതി
ഈരുക = അറുക്കുക
ഈററില്ലം = പ്രസവശാല
ഈററുനോവു് = പ്രസവവേദന
ഉജ്ഝിതം = ഒഴുകുന്നതു്, പുറപ്പെട്ടുവീഴുന്നതു്, ഉപേക്ഷിക്കപ്പെട്ടതു്
ഉട = വസ്ത്രം
ഉണ്ണാടി = ഉടനാടി
ഉണ്മ = പരമാർത്ഥം, വാസ്തവം
ഉൽക്കട = അധികമായതു്
ഉതിക്ക = പൊഴിക്കുക
ഉദ്ഗതം = ഉയർച്ച
ഉൽഗമിക്ക = ഉയരുക, കരേറുക
ഉൽപാതം = ദുശ്ശകുനം
ഉൽസംഗ = മടി
ഉദ്ധതൻ = അഹങ്കാരി
ഉദ്യൻ = ഉദിച്ചവൻ
ഉദ്യോതം = പ്രകാശം
ഉന്നിക്കുക = വിചാരിക്കുക, ഊഹിക്കുക, ഓർമിക്കുക, ഏല്ക്കുക
ഉന്നിദ്രൻ = ഉറക്കമില്ലാത്തവൻ
ഉന്മദം, ഉന്മദം, ഉന്മാദം = ലഹരി, ഭ്രാന്തു്
ഉന്മനസ്സു് = ശ്രദ്ധയോടുകൂടിയതു്
ഉന്മുകം; ഉല്മുകം = തീക്കൊള്ളി
ഉന്മേഷം = ഉത്സാഹം, വികാസം, പ്രകാശം
ഉപവിഷ്ടൻ = ഇരുന്നവൻ
ഉപചാരം = പൂജാദ്രവ്യം
ഉപാസ്യമാന = സേവിക്കുന്ന
ഉമ്പർ = ദേവകൾ
ഉമ്പർകോൻ = ദേവേന്ദ്രൻ
ഉമ്മൻ = ഊമൻ
ഉമിയുക, ഉമിഴുക = തുപ്പുക, കല്പക്കഴി
ഉരതല്ലുക = പൊരുതുക [യുക
ഉരത്ത = വളിച്ച
ഉവക്കുക = വിശ്വസിക്കുക, സ്നേഹി[illegible]
ഉലയുക = ഉടവുതട്ടുക, ഇളകുക
ഉലാവുക = സഞ്ചരിക്കുക
ഉലൂഖലം = ഉരൽ
ഉല്പന്നം = ഉത്ഭവിച്ചതു്, ലഭിച്ചതു്, ജനിച്ചതു്
ഉഷ്ണീഷം = തലപ്പാവു്
ഉഴലുക = ചുഴലുക, അലയുക
ഉഴസ്സുക = അദ്ധ്വാനിക്കുക, ക്ഷീണിക്കുക
ഉഴിയുക = തിരുമ്മുക, ചുഴററുക
ഉറന്നെഴുക = ഊറിവരിക
ഉറയുക = ഊറുക
ഉറവു = ഉണർച്ച
ഊക്കുക = ഛർദ്ദിക്കുക
ഊഢം = വഹിച്ചതു്, വഹിച്ചതു്
ഊനം = കുറവു്, പഴുതു്
ഊൻ = വ്രണം, മോണ
ഊമ്പൽ = പൂമ്പൊടി
ഊയൽ = ഊഞ്ഞാൽ
ഊർമ്മി = തിര, ഒഴുക്കു്
ഊഷതാം, ഊഴതാം = ദോഷതാം, ലജ്ജ

ഊഷർ, ഊഴർ = ഭോഷർ, അടിമകൾ
ഊഷ്മത = ചൂട്
എകിറ് = ദംഷ്ട്ര, പല്ല്
എൺമർ = എട്ടുപേർ
എന്നിട്ട് = എന്നു പറഞ്ഞിട്ട്
എന്നുമ്പോൾ = എന്നു പറയുമ്പോൾ, എന്നു വിചാരിക്കുമ്പോൾ
എന്മാൻ, എമ്മാൻ = എന്നു പറയുവാൻ, എന്നതുകൊണ്ട്
എഴുക = ഉയരുക, ഉണ്ടാകുക
ഏകൽ = കൊടുപ്പ്, ഭാഗ്യം, വിധി
ഏന്തുക = വഹിക്കുക
ഏരകം = എയ്യമ്പല്ല്
ഏലുക = ഇയലുക
ഏല്ക്കുക = തൊടുക, ഒരുമിക്കുക, കൊള്ളുക, സാധിക്കുക, ഏല്ക്കുക
ഒപ്പ് = തുല്യത
ഒപ്പിക്കുക = ബോദ്ധ്യപ്പെടുത്തുക
ഒപ്പൊരുകൈ = ഒത്തകൈയ്
ഒപ്പേ = [illegible]
ഒപ്പാതെ = ഒക്കാതെ, ഒപ്പമാകാതെ
ഓകസ്സ് = ഭവനം
ഓഘം = [illegible]
ഓതിക്ക = പഠിപ്പിക്കുക
ഓതുക = പറയുക, ഉച്ചരിക്കുക, ഊതുക
ഓത്ത് = വേദോച്ചാരണം
ഓരാതെ = ഓർക്കാതെ
ഓർച്ച = വിചാരം, ഓർമ്മ (ഓർച്ച്)
ഓലക്കം = മനോഹരത്വം, പ്രഭാവം, പ്രകാശം, ഓളങ്കം, കളി
ഓലുക = ഒലിക്കുക, ഒഴുകുക, കാലുക
ഔദകം = ഉദകം സംബന്ധിച്ചത്
കങ്കണം = കൈവള
കചം = തലമുടി
കജ്ജലം = കണ്ണിലെഴുതുന്ന മഷി
കഞ്ചൻ = കംസൻ
കച്ച = വെറുത്ത
കടല്മന്നി = ലക്ഷ്മീദേവി
കടുകെ = വേഗത്തിൽ
കടുതായി = കഠിനമായി
കടുക്കിടാവ് = ചോരക്കുഞ്ഞ്
കണ = അമ്പ്
കണക്കുത്ത് = കണക്കെട്ട്, നീവി, വസ്ത്രത്തിന്റെ കെട്ട്
കട്ടിക്കുക = കഷ്ടംവരുത്തുക
കണ്ടം = ഖണ്ഡം, കഷണം
കണ്ടങ്കി, കന്നങ്കി = ഒരുവക ചേല
കണ്ടി = ചണ്ടി, പായൽ
കണ്ടിക്കൻചേല = കടുംപച്ചയായ ഒരു തരം ചേല
കണ്ഠകാണ്ഡം = കഴുത്തിന്തണ്ട്
കൺപൊലിയുക = ഉറങ്ങുക
കൺമായം = വശ്യം, കൺകെട്ട്
കൺമുന = കടക്കണ്ണ്
കതിക്കുക = കയർക്കുക, അതിക്രമിക്കുക
കനിയുക = ദയതോന്നുക, മനസ്സലിയുക
കന്ദം = കിഴങ്ങ്, മൂലം
കന്ദരം = ഗുഹ
കന്ധരം = കഴുത്ത്
കന്നി = കന്യക
കന്ന് = പശു
കന്മഷം = പാപം, ദുഃഖം, അഴുക്ക്
കമ്പം = ത്രാസം, വിറയൽ
കമ്പിക്കുക = വിറയ്ക്കുക
കംബു = ശംഖ്
കമഠം = ആമ
കമ്മൻ = പോരാളി, പണിക്കാരൻ
കമ്മാരൻ = കൊല്ലൻ
കമ്രം = മനോഹരം
കരണങ്ങൾ = ഇന്ദ്രിയങ്ങൾ
കരിവി = കരി, കലപ്പ
കലമ്പുക = കഴയുക, കലങ്ങുക, പരിഭ്രമിക്കുക
കലിക = മൊട്ട്
കലിതം = കെട്ടപ്പെട്ടത്
കല്പത = സാമർത്ഥ്യം
കവിഴുക = കമിഴുക
കഴനി = പാഴ്നിലം, വയൽ
കഴൽ = പാദം
കറപ്പട = കറുത്ത ജട
കറപ്പുടയോൻ = ശിവൻ
കാകോളം = ഒരുവക വിഷം
കാകി = ഒരുവക നീലവസ്ത്രം
കാചം = കാക്കപ്പൊന്ന്
കാനന = [illegible]
കാ[illegible]ിൽ = [illegible]
കാഞ്ചി = അരഞ്ഞാൺ
കാട് = പിഴ
കാട്ടി = കാട്ടെരുമ, കടമാൻ
കാണം = ധനം, വസ്തു
കാണി = അല്പം
കാതര്യം = ചാപല്യം, ഭയം, പാരവശ്യം
കാതൽ = ഉള്ള്, സത്ത്, സാരം
കാദളം = പഴം, വാഴസ്സം
കാന്താരം = തമത്തോന്നി, മെത്തോന്നി
കാപ്പ് = രക്ഷ, കാവൽ
കാമ്പ് = കാതൽ, കഴമ്പ്, സാരാംശം

കർപ്പാസം = പഞ്ഞി
കാശം = ആററുദർഭയുടെ പൂവ്
കംസം = ചുമ
കാളം = കാഹളം, കഴൽ
കാളിമ = കറുപ്പ്
കിഞ്ചന = അല്പം, കുറച്ച്
കശളാം, കട്മളം = പൂമൊട്ട്
കച്ചുകം = ഇരട്ടമുറി
കന്നോ = മുകമാംശം, ശിരസ്സ്
കതരക = കത്തുക, കടയുക, കതറുക
കത്സിതം = നിന്ദ്യമായത്
കന്നിക്കുക = ത്രമിച്ചുളുക്ക
[illegible] = ഞരി, ബന്ധനം
കമയ്ക്കുക = ബന്ധിപ്പിക്കുക
കരാം = കറുമ്പ
കലയ്ക്കുക = വളയ്ക്കുക
കലമ്പിക്കുക = ക്ലർമ്പിക്കുക, കുപ്പിക്കുക
കല്മലൻ = കശവൻ
കുളക്കുക = തണക്കുക
കഴ = കാത്ത്
കഴൽ = തലമുടി
കറുക്കുക, കരുക്കുക = കറുമ്മുക, കരയുക
ക്കൂചുക, കൂശുക = ലജ്ജിക്കുക, മയപ്പെടുക, ശങ്കിക്കുക
ക്കുത്തി = തേവിടിച്ചി
ക്കന്തൽ = തലമുടി
ക്കറന്യ് = ക്കുത്ത അസ്ത്രം
ക്കർപ്പാസം = കപ്പായം
ക്കറ = വസ്ത്രം
ക്കൂറ് = ശബ്ദം, വിളി
കൃസ്നം = മഴവിറ
കേ...ർ = ശക്തിയുള്ളവർ
കേളി = ശക്തി
കേകി = മയിൽ
കേദാരം = വിളനിലം
കേവലൻ = ഭരാകാരൻ, ഏകൻ
കേഴുക = കരയുക
കൊഞ്ചൽ = കൊഞ്ഞ
കൊഞ്ചനം = കൊഞ്ഞനം
കൊടുമ = നിവർന്ന കൈയ്, മുഷ്ടി
കൊടുത്ത് = വക്രത
കൊണ്ടൽ = മേഘം
കൊള്ളുക = രക്ഷിക്കുക, വാങ്ങുക
കോകം = ചക്രവാകം
കോട്ടനാൾ = ജീവിതകാലം, ജ തക
കോട്ടം = ശോഷ്ഠം
കോട്ടി = ഗോഷ്ഠി
കോണം = കോൺ
കോപനൻ = കോപവാൻ
കോപ്പ്രായം = നഷ്ടം
കോമരം = വെളിച്ചപ്പാട്, ആചാര്യൻ
കോരകം = പൂമൊട്ട്
കോലുക = വഹിക്കുക, ധരിക്കുക, ഉപയോഗിക്കുക
കോലാഹലം = ശബ്ദഘോഷം
കോഴ = കഷ്ടം, ദുഃഖം
ക്ഷപഗ്രഹം = കഴുകൻ
ക്ഷോഭം = വിഷാദം
ക്ഷോഭിതം = ഇളകി, വിറഞരം
ഖഡ്ഗം = വാൾ
ഖദ്യോതം = മിന്നാമിനുങ്ങ്
ഖാദനം = തീറ്റ, ഭക്ഷണം
ഖേലനം = കളി
ഗദ്ഗദം = ഒന്നാനായിടറിയത്
ഗളിക്കുക = ഒഴുകുക, ഇല്ലാതാകുക
ഗവേ = പാട്ട്
ഗീതം = പാടുക
ഗീതി = പാട്ട്
ഗൃദ്ധ്രം = കഴുകൻ
ഗോപതി = ആദിത്യൻ, ചന്ദ്രൻ
ഗോപി = ഇടയത്തി
ഗോപിക്കുക = മറയ്ക്കുക
ഗോമയം = ചാണകം, ഗവ്യം
ഗ്രസിക്കുക = വിഴുങ്ങുക
ഗ്രീഷ്മം = വേനൽ
ഘടം = കടം
ഘാതകൻ = കൊലപാതകി
ഘ്രാണം = മണം, ...
ചടുലപടം = കൊറകിനകം
ചട്ടറും കാന്തി = ...ശോഭ
ചട്ടറ = കറവില്ലാത്ത
ചമ്പ = ശമ്പ, മിന്നൽ
ചരതിപ്പെട്ട് = സരസമായിട്ട്, സൂക്ഷിച്ച്
ചമ്മം = തേറൻ, പരിച
ചലിപ്പിയാതെ = ഇളക്കാതെ
ചാക്കി = ചാക്യാർ
ചാട് = വണ്ടി
ചാടുക = ചാട്ടുക
ചാടുക്കൾ = ശോഭനവാക്കുകൾ
ചാമ്പുക = കൂമ്പുക, അടയുക
ചായൽ = തലമുടി
ചായുക = ചരിയുക, കിടക്കുക
ചാരിക്കുക = ചാലിക്കുക
ചാർത്ത് = കൂട്ടം
ചാർത്തുക = അണിയുക

ചാലകം = ജനൽ
ചാലനം = ഇളക്കം
ചാല്യന്മാർ = ചാപല്യമുള്ളവർ
ചിൽ = ബോധം
ചിത = പട്ടട
ചിതം = യോഗ്യം, ചേർച്ച
ചിത്തവിലോഭനം = മനസ്സിളക്കുന്നതു്
ചിററാട = ചെറിയ വസ്ത്രം
ചീക്കുക = വർദ്ധിക്കുക, കനക്കുക
ചീറുക = കോപിക്കുക
ചീററം = കോപം
ചുഞ്ചു = സമർത്ഥൻ, കേൾവിപ്പെട്ടവൻ
ചുരക്കണ്ടി = മലയിടുക്കുവഴി
ചുഴലുക = ചുററുക
ചുറയുക = ചുററിക്കുക, ചുഴററുക
ചുററം = സേവ, സ്നേഹം
ചൂഡ = തലമുടി
ചൂഴം, ചുഴം = ചുററം
ചൂഴററ = ചുററപ്പെട്ട
ചെമ്മു് = ഭംഗി, നന്മ
ചെറുക്കുക = എതിർക്കുക, തടുക്കുക
ചെററ = കുടിൽ
ചെവ്വു് = ചൊവ്വു്, ഋജുത്വം, വളവി
ചെവ്വേ = നേരെ [ല്ലായ്മ
ചേണു് = ശക്തി, ഭംഗി
ചേതന = ജീവൻ
ചേരി = ഗ്രാമം
ചേൽ = ഭംഗി
ചേൽക്കണ്ണാർ = സുന്ദരിമാർ
ചേവകർ = ഭടന്മാർ
ചേവകം = യുദ്ധസാമർത്ഥ്യം
ചേവടി = പാദം
ചൊരുക്കുക = തലയ്ക്കു മാന്ദ്യംവരുക
ചൊൽ = കീർത്തി, ആജ്ഞ
ചൊല്ക്കണ്ണി = സുന്ദരി
ചോരുന്ന = നിറഞ്ഞൊഴുകുന്ന
ചോരിവാ = ചുണ്ടു്
ഛത്രം = കുട
ഛന്നൻ = മറഞ്ഞവൻ
ഛിദ്രിക്കുക = പൊട്ടുക, അലസുക
ജഗതു് = ലോകം
ജംഘ = കാൽ, കണങ്കാൽ
ജഠരം = വയറു്, ഗർഭപാത്രം
ജനി = ജനനം
ജാഗരം = ഉണർച്ചയുള്ളവൻ
ജാഠരപാവകൻ = വയററിലെ അഗ്നി
ജാന = മട്ടു്
ജായ = ഭാര്യ

ജാഡ്യം = ജഡത്വം, ജളത്വം
ജീവനം = ജീവൻ, വെള്ളം
ജൃംഭണംചെയ്യുക = മൂരിനിവിരുക
ജ്യോത്സ്ന = നിലാവു്
ഞായം = മുറ, ന്യായം
ഞാലുക = തൂങ്ങുക, ആടുക
ടങ്കാരം = ഞാണൊലി
ഡംബരം = അഹംഭാവം, കലഹം
ഡാഡിമം = ദാഡിമം, മാതളം
ഡുണ്ഡുഭം = ചേര
തകർക്കുക = പൊടിക്കുക
തകുന്ന = ഉള്ള
തക്ഷാവു് = ആശാരി
തങ്കുക, തങ്ങുക = ഉണ്ടായിരിക്കുക
തഞ്ചുക = തങ്ങുക, തടയുക, ഇരിക്കുക,
ഉറയ്ക്കുക
തടവുക = തഴുകുക, തലോടുക, ചേരുക
തണക്കുക = തടിക്കുക, തളിക്ക
തൺപെടുക = തണക്കുക, താഴ്ചവരുക,
മോഹാലസ്യപ്പെടുക
തണ്മ = തണുപ്പു്, താഴ്ച
തപനൻ = സൂര്യൻ
തമ്പന്നമാക്കുക = സ്തംഭിപ്പിക്കുക, കൊ
തമിഴുക = കമിഴുക [ല്ലുക
തരണം = കടക്കൽ
തരണി = സൂര്യൻ, തോണി
തലപ്പെടുക = കമ്പിടുക, എതിർക്കുക
തലം = സ്ഥലം, തടം
തളരുക = ക്ഷീണിക്കുക, ആറുക
തളർത്തുക = ആറിക്കുക, തണുപ്പിക്കുക,
തളിരു് = കുരുന്നു് [അഴയ്ക്കുക
തഴുകുക = ആലിംഗനംചെയ്ക, തലോടുക
തഴെക്കുക = വർദ്ധിക്കുക
തറിക്കുക = മുറിക്കുക
താക്കുക = അടിക്കുക, മുഴക്കുക
താടങ്കം = കാതില
താണ്മ = താഴ്, താഴ്ച, വിനയം
താന്തന്മാർ = ക്ഷീണിച്ചവർ, ശ്രമിച്ച
താർ = പുഷ്പം [വർ
താരം = നക്ഷത്രം
താലോലിക്കുക = ഓമനിക്കുക, ലാളി
ക്കുക
താവകം = നിന്നെസ്സംബന്ധിച്ചതു്
താവടം = കഴുത്തില
താവുക = തടവുക, പരക്കുക, താഴുക,
ഉണ്ടായിരിക്കുക
തികക്കുക = തിളയ്ക്കുക, വേവുക

തിക്കരിക്കുക = ധിക്കരിക്കുക
തിക്ക് = ദിക്ക്, ഞെക്കൽ
തിട്ടതി = പരിഭ്രമം, ദുഃഖം, ഭാഗ്യദോ
തിട്ട് = തുരുത്ത് [ഷം
തിണ്ണം = വേഗത്തിൽ, ബലമായിട്ട്
തിൺതുട = തടിച്ച തുട
തിണ്മ = തിണ്ണപ്പ്, വൽമാവ്, തടിപ്പ്
തിമിപ്പ് = അഹങ്കാരം
തിരളുക = വർദ്ധിക്കുക, പൂർത്തിയാവുക, ഉണ്ടാവുക
തിലകം = മയിലെള്ള്
തിറ = കപ്പം
തീക്ഷ്ണം = കഠിനം
തീൻ = തീററി, ഭക്ഷണം
തീർത്ഥപാദൻ = മഹർഷി, പൂജ്യപാദൻ
തീർത്ഥികൻ = സന്ന്യാസി
തുണ്ടിക്കുക = കണ്ടിക്കുക
തുംഗം = ഉന്നതം, ശ്രേഷ്ഠം
തുമെക്കുക = തുമ്മുക, ചുമയ്ക്കുക
തുളമ്പുക = കവിഞ്ഞൊഴുകുക, തുള്ളി
തുള്ളുക = ചാടുക [വീഴുക
തൂ = തൂയ്യ, ശുദ്ധമായ, പ്രകാശമുള്ള
തൂമ = ശോഭ, ശുദ്ധി, പ്രകാശം
തൂലിക = തൂവൽ
തൂററുക = പറപ്പിക്കുക
തൃഷ്ണ = മോഹം, ശ്രദ്ധ, ആഗ്രഹം
തെണ്ടം = ദണ്ഡം, പ്രായശ്ചിത്തം
തെണ്ടുക = തേടുക, അന്വേഷിക്കുക
തെന്നൽ = കാററ്
തെല്ല് = അല്പം, വക്ക്, മുന
തെളിക്കുക = അടിച്ചുവിടുക
തെറെറന്ന് = പെട്ടെന്ന്
തേമ്പാതെ = കറയാതെ, ശോഷിക്കാതെ, തേൻപോകാതെ
തേറൽ = തേൻ, വിശ്വാസം, ധാരണ
തേറുക = വിശ്വസിക്കുക, ധരിക്കുക, ആശ്വസിക്കുക
തേററം = വിശ്വാസം, ആശ്വാസം, ധൈര്യം
തൈയ്യലാൾ = യുവതി, തരുണി
തൊട്ടു = ഹേതുവായിട്ട്, തുടങ്ങി
തൊത്ത് = കല, മൊട്ട്
തൊഴിക്കുക = പൊഴിക്കുക, മാറിലേ
തോക്കുക = തുളയ്ക്കുക [ല്പിക്കുക
തോമരം = വേൽ; പീലിക്കുന്തം
തോയുക = നനയുക, മുങ്ങുക, ഉണ്ടായിരിക്കുക
തോലിയം = തോൽവി

ത്രാണനം = രക്ഷ
ദംശിക്കുക = കടിക്കുക
ദക്ഷൻ = സമർത്ഥൻ
ദഗ്ദ്ധം = ദഹിച്ചത്
ദണ്ഡം = പിഴ
ദണ്ഡിക്കുക = അദ്ധ്വാനിക്കുക, കഷ്ടപ്പെ
ദരം = ശംഖ്, ഭയം [ടുക
ദലിതം = വിടർന്നത്, ഖണ്ഡിക്കപ്പെ
ദാവം = കാട്, കാട്ടുതീ [ട്ടത്
ദാക്ഷിണ്യം = ദയ, ആനുകൂല്യം
ദാരകൻ = പുത്രൻ, പൈതൽ
ദാരണംചെയ്ക = മുറിപ്പെടുത്തുക
ദാരിക = പുത്രി
ദീധിതി = രശ്മി
ദീപിക്കുക = പ്രകാശിക്കുക
ദീപ്തി = ശോഭ
ദീർഘിക = പൊയ്ക
ദീവ് = ദ്വീപ്
ദുഗ്ദ്ധം = പാൽ
ദുർഗ്ഗം = അതിക്രമിച്ചുകൂടാത്തത്, കോട്ട,
ദുർഗ്ഗതൻ = ദരിദ്രൻ [ചുരം
ദുർലംഘ്യം = ലംഘിപ്പാൻ പാടില്ലാ
ദുഷ്കൃതി = പാപം [ത്തത്
ദുസ്തനം = വിഷംചേർന്ന മുല
ദുസ്ഥൻ = ദുഃഖിച്ചവൻ
ദുസ്ഥിതി = ദുഃഖാവസ്ഥ, ദുഷ്പ്രവൃത്തി
ദുസ്സംഗം = ദുഷ്ടസംസർഗ്ഗം
ദേശികൻ = ഗുരു
ദൈതേയൻ = അസുരൻ
ദൈവജ്ഞൻ = ലക്ഷണം പറയുന്നവൻ
ദൈവതം = ദൈവം, ദേവത
ദ്രാക്ഷ = മുന്തിരിങ്ങ
ദ്വന്ദ്വം = ജോടി, ഇണ
ദ്വാഃസ്ഥൻ = ദ്വാരസ്ഥൻ, വാതില്ക്കൽ നില്ക്കുന്നവൻ
ദ്വൈതം = രണ്ടെന്നുള്ള ഭാവം
ദ്രോഹം = ഉപദ്രവം, കുററം
ധമ്മില്ലം = തലമുടിക്കെട്ട്
ധാമം = തേജസ്സ്, വീട്
ധാരണ = യോഗമുറകളിലൊന്ന്
ധുനി = നദി
ധൂപം = ധൂമം, പുക
ധൂപിക്കുക = പുകയ്ക്കുക
ധൂർജ്ജടി = ശിവൻ
ധൂർത്തത = ചതിവ്, താന്തോന്നിത്തം
ധൂസരം = ചാരനിറം
ധൂളി = പൊടി

ധൂളിക്കുക = തൂവുക, പറപ്പിക്ക
ധേനു = പശു
നഗം = പർവ്വതം
നഞ്ച് = നഞ്ഞ്, വിഷം
നണ്ണുക = വിചാരിക്കുക, വിശ്വസിക്കുക
നതി = വണക്കം, കുമ്പിടൽ
നർമ്മം = വിനോദം
നലം = നല്ലത്
നൽകേൻ = തരികയില്ല
നല്ലാർ = നല്ല സ്ത്രീകൾ
നാകം = സ്വർഗ്ഗം
നാകികൾ = ദേവകൾ
നാഗരമാർ = നഗരത്തിലുള്ളവർ, പരിഷ്കൃതകൾ
നാട്ടാർ = നാട്ടുകാർ
നാണുക = നാണിക്കുക, ലജ്ജിക്കുക
നാസത്യന്മാർ = അശ്വിനീദേവകൾ
നാസി, നാസികാ = മൂക്ക്
നാളീകം = താമരപ്പൂവ്
നികക്കുക = പൊങ്ങുക, നിവിരുക
നിക്ഷേപിക്കുക = ഇടുക, സൂക്ഷിച്ചുവയ്ക്കുക
നിഗമം = വേദം
നിച്ചലും = നിത്യവും
നിട = നീളമുള്ള
നിടിയ = വലിയ
നിതരാം = ഏറ്റവും
നിയതം = എല്ലായ്പ്പോഴും
നിര = വരി, കൂട്ടം
നിരക്കണ്ണ് = കണ്ണിൻകൂട്ടം
നിരുദ്ധൻ = തടുക്കപ്പെട്ടവൻ
നിരൃണാം = അവകാശപ്പെടാത്തതു്
നിർഗ്ഗമിക്കുക = പോകുക
നിർഗ്ഗതി = ഗതികേട്
നിർജ്ജരതരംഗിണി = ആകാശഗംഗ, സ്വർന്ദി
നിർഝരം = പൊയ്ക, അരുവി
നിർഭർത്സിക്കുക = നിന്ദിക്കുക, ശകാരിക്കുക
നിർഭരം = ഏറ്റവും
നിർമ്മായൻ = വ്യാജഹീനൻ
നിർവ്യഗ്രമാർ = ദുഃഖമൊഴിഞ്ഞവർ
നിർവ്വിണ്ണൻ = വിരക്തൻ, ബുദ്ധിക്ഷയിച്ചവൻ
നിർവ്വേശം = അലങ്കാരം, അനുഭവം
നിലയം = ഭവനം
നിലിമ്പർ = ദേവകൾ
നിശ്രീകൻ = ഭാഗ്യഹീനൻ, സൗന്ദര്യമില്ലാത്തവൻ
നിഷ്കളൻ = പരിപൂർണ്ണൻ
നിഷ്കുടം = അടുക്കളപ്പൂന്തോട്ടം, ഗൃഹോദ്യാനം
നിഷ്കൃതി = പ്രായശ്ചിത്തം
നിഷ്ക്രമിക്കുക = പുറപ്പെടുക
നീകാശം = ഛായ, ദൃശ്യം
നീടാർന്ന = നീളമുള്ള, മഹിമയുള്ള
നീട് = നീളം
നീടുററ = വലിയ, മഹിമയേറിയ, നീളമുള്ള
നീഡോത്ഭം = വലിയ ശോഭയോടുകൂടി
നീതി = നയം, ധർമ്മം, മുറ
നീപം = കടമ്പ്
നീലിമ = കറുപ്പുനിറം
നീവാരം = വരിനെല്ല്
നീശാരം = പുതപ്പ്, കുപ്പായം
നീഹാരം = മഞ്ഞ്, മലവിസർജ്ജനം
നുകരുക = ആസ്വദിക്കുക
നുതി = സ്തുതി
നുറുങ്ങ് = അല്പം
നൂതനൻ = ഇളയവൻ, പുതിയവൻ
നൂപുരം = കാൽച്ചിലമ്പ്
നൂഴുക = നുഴയുക, ഇഴയുക, കുനിഞ്ഞുപോക
നേരായോർ = തുല്യതയുള്ളോർ
നേരൊത്ത = തുല്യമായ
നേത്രം = മുഖ്യം
നൈതൽ = നെയ്താമ്പൽ
നൈശം = രാത്രിയെ സംബന്ധിച്ചതു്
നോദനം = ധ്വംസനം, ഛേദനം
നോല്ക്കുക = കാത്തിരിക്കുക, വ്രതമനുഷ്ഠിച്ചിരിക്കുക
ന്യസിക്കുക = അംഗങ്ങളിലോരോന്നിൻേറയും രക്ഷയ്ക്കായി ഓരോ ദേവതമാരെ മന്ത്രപൂർവ്വകമായി കല്പിക്കുക
പകരുക = വച്ചുമാറുക, ഒഴിക്കുക
പക്കണം = കാട്ടാളപ്പുര
പക്ഷം = കൂറ്, വശം
പക്ഷതി = പക്ഷമൂലം
പക്ഷിണി = പെൺപക്ഷി, പേട
പച്ചപ്പെയ്യാററ് = പച്ചയാകത്തക്കവണ്ണം, അകൃത്രിമമായിട്ട്
പച്ഛാദം = പുതപ്പ്, കുപ്പായം
പഞ്ചത = മരണം
പഞ്ജരം = പക്ഷിക്കൂട്
പടം = വസ്ത്രം

പടഹം = പെരുമ്പറ
പട്ടാങ്ങ് = പരമാർത്ഥം
പട്ടുട = പട്ടുവസ്ത്രം
പത്തുക = തൊഴിയുക, ആയതുക, പിന്നുക
പത്തുതു = മുട്ടുവായ
പയററുക = യുദ്ധാഭ്യാസിക്കുക, വശമാക്കുക
പയിപ്പിക്കുക = ഭരിപ്പിക്കുക
പരത്തുക = നിരത്തുക, നിരവിക്കുക
പരൻ = ശ്രേഷ്ഠൻ, ഈശ്വരൻ
പരാഗം = പൊടി, പൂമ്പൊടി
പരിച് = പ്രകാരം, തുല്യത, യോഗ്യത
പരിചൊട് = വേണ്ടപോലെ
പരിണതൻ = പരിപൂർണ്ണൻ, പഴയവൻ
പരിതാപഹം = ദുഃഖത്തെ കളയുന്നത്
പരിലസിതം = പ്രകാശിച്ചിട്ടുള്ള
പരുകുക = ആസ്വദിക്കുക, തടവുക.
പലാശം = ഇല
പല്ലവം = തളിർ
പഴിക്കുക = നിന്ദിക്കുക. കുററപ്പെടുത്തുക
പററ് = കൂട്ടം
പാകുക = നിരക്കുക
പാക്ക് = കളിയടയ്ക്ക
പാടകം = പാദകടകം, കാൽച്ചിലമ്പ്
പാടലം = വെള്ളച്ചുവപ്പ്
പാടവം = സാമർത്ഥ്യം
പാൺകഴി = പൊട്ടക്കഴി
പാതം = വീഴ്ച
പാതകം = പാപം
പാതകൻ = നാശകൻ, പാപി
പാതനൻ = വീഴിച്ചവൻ
പാതിച്ചവണ്ണം = പകുതിയാകത്തക്കവണ്ണം
പാഥോജം = താമര
പാദപം = വൃക്ഷം
പാദുകം = മെതിയടി, ചെരിപ്പ്
പാനസപത്രം = പിലാവില
പാനീയശാല = തണ്ണീർപന്തൽ
പാപൻ = ദുഷ്ടൻ, ദുർബ്ബുദ്ധി
പാരാവതം = പ്രാവ്
പാരിക്കുക = വർദ്ധിക്കുക, മാരിക്കുക
പാർമാത് = ഭൂമീദേവി
പാലനം = രക്ഷ
പാലാഴിമാത് = ലക്ഷ്മി
പാൽക്കഴ = പാൽക്കററി
പാവക = പരിശുദ്ധ
പാവനം = പരിശുദ്ധം

പാപ്പാൻ = ആനക്കാരൻ
പാവ് = കാലുകൊണ്ട് ആനക്കാരൻ നല്കുന്ന ആജ്ഞ
പാശി = വരുണൻ
പാഷാണം = കല്ല്
പാഹി = രക്ഷിച്ചാലും
പാഴൻ = കൊള്ളരുതാത്തവൻ, ദുർബ്ബുദ്ധി
പാഴമ = പാഴവസ്ഥ, ദുസ്ഥിതി
പാഴ്പനി = പിത്തപ്പനി, വെറുംപനി
പാഴ്പെടുക = വെറുതെയാവുക, ഒഴിയുക
പാഴ്മഴ = വലിയ മഴ
പാഴ് = പാഴത്, ഇട
പാറുക = പറക്കുക
പിച്ച = ആശ്ചര്യം
പിണയുക — കൂടിച്ചേരുക
പിണി = വ്യാധി
പിണിപിണി — ചേർക്കപ്പെട്ടത്, ഉരുട്ടപ്പെട്ടത്
പിരളുക = മറിയുക, പിറളുക
പിരാൻ = പുരാൻ, പെരിയോൻ, പ്രഭു
പിളർക്കുക = പൊട്ടുക, ചീന്തുക
പിളക്കുക = പിളർക്കുക
പിഴക്കുക = വഞ്ചിക്കുക, സ്ഥാനഭ്രഷ്ടനാക്കുക
പിറപ്പ് = ജനനം
പീഡിക്കുക = ഉപദ്രവിക്കുക
പുകഴുക = സ്തുതിക്കുക
പുണരുക = ആലിംഗനംചെയ്യുക
പുരുഹൂതൻ = ഇന്ദ്രൻ
പുലമ്പുക = ഉണ്ടാവുക, പറയുക, വിളങ്ങുക
പുഷ്കരം = താമര, പൊയ്ക, ആകാശം, തുമ്പിക്കൈയുടെ അഗ്രം
പുഷ്കലം = പൂർണ്ണമായ, ധാരാളമായ, തടിച്ച
പുളയുക = വളഞ്ഞുതിരിയുക, കഴയുക, മടിക്കുക, കൊഴുക്കുക
പുഴങ്ങുക = മുഴങ്ങുക, പൊന്തുക
പുകുക = പ്രവേശിക്കുക, പ്രാപിക്കുക
പൂഗം = കൂട്ടം
പൂങ്കനിപ്പെട്ടതൽ = ചെറിയ കുട്ടി
പൂചുക = പൂശുക, അണിയുക
പൂണാരം = മുത്തുമാല
പൂണുക = ധരിക്കുക, പ്രാപിക്കുക, പുണരുക

പുൺപു് = ആരോണം, കാഞ്ചി, നൂല്
പൂതർ = പരിശുദ്ധർ
പൂതലായം = അകം പ്രവിച്ച, പൊന്തായ
പൂപം = അപ്പം
പൂരം = കൂട്ടം
പൂരിക്കുക = നിറയ്ക്കുക, നിറയുക
പൂർത്തി = പൂർണ്ണത
പൂവലംഗം = മൃദുവായ ശരീരം
പൂവില്ലവൻ = കാമൻ
പൂഴി = മണ്ണ്
പൂഴിച്ചോറ് = മണ്ണുകൊണ്ടുള്ള ചോറ്
പെണ്ണുക = അനുഭവിക്കുക, ചെയ്യുക, ഉപയോഗിക്കുക
പെരുമാററം = പ്രയോഗം
പെളിയുക = പൊളിയുക, അടരുക, പൊട്ടുക
പേ = പിശാചു്, ഭ്രാന്തു്, ചിത്തഭ്രമം
പേച്ചി = പിശാചി
പേട = പിട
പേത്തുണി = ചിത്തഭ്രമത്തുണി
പേപ്പെടുത്തുക = വഷളാക്കുക, ഭയപ്പെടുത്തുക; ഭ്രാന്തുപിടിപ്പിക്കുക
പേമഴ = വലിയ മഴ
പേമൊഴി = പേവാക്കു്, നിന്ദവാക്കു്
പേമ്പിണി = വലിയ പീഡ
പേരിലും = പിന്നെയും
പേശലം = മൃദു, മനോഹരം, സുന്ദരം
പേശുക = പറയുക, സംസാരിക്കുക
പൈ = വിശപ്പു്
പൈമ്പുല്ലു് = പച്ചപ്പുല്ലു്
പൊങ്ങുക = ഉയരുക
പൊന്നാരം = സ്വർണ്ണമാല
പൊന്നാരപ്പൈതൽ = ഓമനക്കുട്ടി
പൊരുക = പൊരുതുക, യുദ്ധംചെയ്യുക
പൊരുന്നുക = യോജിക്കുക, ചേരുക
പൊരുളം = അർത്ഥം, സൂചന
പൊലിക്കുക = കെടുത്തുക
പൊൽ = പൊൻ
പൊഴിയുക = വീഴുക, ഒഴുകുക
പൊഴുതു് = സമയം
പൊറുക്കുക = സഹിക്കുക, ക്ഷമിക്കുക
പോക്കു് = ഗതി
പോക്കുക = ഇല്ലാതാക്കുക, ഉപേക്ഷിക്കുക
പോതം = കുട്ടി, കപ്പൽ, തോണി
പോതു് = പൊഴുതു്, നേരം
പോന്നവർ = മതിയായവർ, യോഗ്യർ
പോഷിക്കുക = വളർത്തുക, പുഷ്ടിപ്പെടുക
പോഴം = പൊഴുതു്
പോററി = രക്ഷിതാവു്
പ്രദ്യോതനൻ = സൂര്യൻ
പ്രപാതം = പുറവടി
പ്രാകൃതൻ = നീചജാതൻ, ദരിദ്രൻ, അപരിഷ്കൃതൻ
പ്രാജ്ഞൻ = ബുദ്ധിമാൻ, വിദ്വാൻ
പ്രാഭവം = പ്രഭുത്വം, പ്രാബല്യം, ശ്രേഷ്ഠത
പ്രാഭൃതം = കാഴ്ചദ്രവ്യം
പ്രാലേയം = മഞ്ഞു്
പ്രാവൃട്ടു് = വർഷം
പ്രാശ്നികൻ = ജ്യോതിഷികൻ
ഫാലം = നെററി
ഫേനം = നര, പത, കടൽനാക്കു്
ബദ്ധം = കെട്ടപ്പെട്ടതു്, ചേർന്നതു്, അമർത്തപ്പെട്ടതു്
ബന്ധുരം = മനോഹരം, വളഞ്ഞതു്
ബാന്ധവപാലകൻ = ബന്ധുവാംഗനി
ബിംബിതൻ = നിഴലിച്ചവൻ, പ്രകാശിച്ചവൻ
ഭംഗം = ഉടവു്, കേടു്, തടവു്
ഭണിതി = വാക്കു്
ഭദ്രൻ = കാള, മംഗലൻ
ഭർഗ്ഗൻ = ശിവൻ, ശോഭയുള്ളവൻ
ഭാജനം = പാത്രം
ഭാവന = സങ്കല്പം, ധ്യാനം
ഭാഷിക്ക = പറയുക
ഭാസു് = ശോഭ
ഭിക്ഷുകൻ = സന്യാസി
ഭിദുരം = പിളർന്നതു്, വജ്രായുധം
ഭീതൻ = ഭയന്നവൻ
ഭീഷ്മൻ = ഭയങ്കരൻ
ഭൂതി = ഐശ്വര്യം, ഭസ്മം
ഭൂരേണു = പൂഴി
ഭേരി = പെരുമ്പറ
ഭൈരവി = ഭയങ്കരി
ഭോഗി = സർപ്പം
ഭ്രൂ = പുരികം
മകരന്ദം = തേൻ
മകുടം = കിരീടം
മക്ഷി, മക്ഷിക = ഈച്ച
മഖം = യാഗം
മഖഭോജികൾ = ദേവകൾ
മഘവാൻ = ഇന്ദ്രൻ
മംഗലവാദം = ആശീർവ്വാദം
മങ്ങാതെ = തളരാതെ, കുറയാതെ

മങ്ങുക = വാടുക, പ്രകാശം കുറയുക.
മച്ചകം = തട്ടിട്ട മുറി
മജ്ജനം = കുളി, മുങ്ങൽ
മഞ്ചം = കട്ടിൽ, തട്ട്
മഞ്ജരി = പൂങ്കുല, തളിർ
മഞ്ജീരം = കാൽച്ചിലമ്പ്
മഞ്ജുളം = മനോഹരം
മടവാർ = മടയവർ, യുവതികൾ
മണ്ടലം = മണ്ഡലം, ദിഗ്വലയം
മണ്ടുക = ഓടുക
മണ്ഡനം = അലങ്കാരം, ആഭരണം
മണ്ഡിതം = അലങ്കരിക്കപ്പെട്ടതു്
മണ്ഡൂകം = തവള
മതിക്ക = മധുരിക്കുക
മത്തൻ = മദിച്ചവൻ
മഥനം = കടച്ചിൽ, കലക്കൽ, കൊല
മദതോയം = മദജലം
മധുപായി = വണ്ട്
മന്ത് = മത്ത്, കടകോൽ
മന്ഥനം = കടച്ചിൽ
മന്ഥരം = തടിച്ചതു്, വളഞ്ഞതു്, മന്ദമായതു്
മന്ഥാനം = കടകോൽ
മന്ദിയാതെ = മടിക്കാതെ, താമസിക്കാതെ
മയക്ക് = മൂടൽ
മയക്കുക = പഴക്കുക, മോഹിപ്പിക്കുക, ഉഴറ്റുക
മയങ്ങുക = പഴകുക, തളരുക, ഉറങ്ങുക
മരീക്കം = ഇണക്കം
മരുളുക = മെരിളുക, ഭയപ്പെടുക, പരിഭ്രമിക്കുക
മർദ്ദനം = കലക്കൽ, പൊടിക്കൽ
മലയജം = ചന്ദനം
മലർ = പുഷ്പം
മലർമകൾ = മലർമാതു്, മഹാലക്ഷ്മി
മലീമസം = മലിനമായതു്
മല്ലം = മനോഹരം, ബലമുള്ളതു്
മല്ലിട = ഞുനടവു്
മല്ല് = ബലം, ശക്തി, പോരാട്ടം
മസ്കരി = സന്ന്യാസി
മസ്തകം = തലമണ്ട
മഴററുക = മയക്കുക, ചുഴററുക, ഭ്രമിപ്പിക്കുക
മറ = വേദം, രഹസ്യം
മറക്കാതൽ = വേദസാരം
മറപൊരുൾ = വേദാർത്ഥം
മറയവർ = മറയോർ, ബ്രാഹ്മണർ
മറു = അടയാളം, കറ
മറുതല = എതിരാളി, ശത്രു
മാകന്ദം = തേന്മാവു്
മാക്ഷികം = തേൻ
മാച്ച് = അഴുക്ക്, കുറവ്
മാടം = തട്ട്, മാളിക
മാട് = മേട്, കുന്ന്
മാണി = ബ്രാഹ്മണക്കുട്ടി
മാണ്ഡലികന്മാർ = പ്രവിശ്യകളെ ഭരിക്കുന്നവർ, ചക്രവർത്തിയുടെ നാട്ടിലുള്ളവർ
മാൺപ് = സൗന്ദര്യം, കീർത്തി
മാതർ = സ്ത്രീകൾ
മാഥുരമാർ = മഥുരയിലുള്ളവർ
മാധവമാസം = വൈശാഖം
മാധ്വി = മദ്യം, ഇരിപ്പപ്പൂവിൽനിന്നെടുക്കുന്ന ആസവം
മാനം = ഗർവ്വ്
മാപാപം = മഹാപാപം
മാമയൻ = മായാമയൻ
മായിക = മായയുള്ളവൾ
മാരണം = കൊല
മാരൻ = മരിപ്പിക്കുന്നവൻ, കാമൻ
മാർഗ്ഗണം = അമ്പ്
മാലതി = പിച്ചകം
മാലമയക്ക് = സന്ധ്യമയക്കം
മാലിക = മാല, ആഭരണം
മാലേയം = ചന്ദനം
മാലോകർ = മഹാലോകർ
മാൽ = ദുഃഖം
മാല്യം = മാല
മാഴ്കുക = കരയുക, മങ്ങുക, ക്ഷീണിക്കുക
മാററാൻ = ശത്രു
മാററുക = മാററാണിവയ്ക്കുക, സാക്ഷിയിടുക
മാറെറാലി = പ്രതിദ്ധ്വനി, മുഴക്കം
മികക്കുക = വർദ്ധിക്കുക
മിഞ്ചുക = വർദ്ധിക്കുക, ശേഷിക്കുക
മിഥുനത്വം = ഭാര്യാഭർത്തൃബന്ധം
മിശ്രിതർ = കൂടിക്കലർന്നവർ
മിഷ്ടം = പലഹാരം, സ്വാദുള്ളതു്
മീതൽ = മീതെ
മീളുക = തിരിച്ചെടുക്കുക, ഉദ്ധരിക്കുക
മുകരുക = മണക്കുക, ചുംബിക്കുക
മുകക്കുക = മുകരുക
മുകം = മുഖം

മുകിൽ = കറുത്ത മേഘം
മുകരം = കണ്ണാടി
മുകുളം = പൂമൊട്ട്
മുക്തി = മോക്ഷം
മുഖരിതം = മുഴങ്ങുന്നതു്
മുഖരീകൃതം = പറയത്തക്കതു്
മുഗ്ദ്ധം = മൂഢം, മനോഹരം
മുട്ടെ = മുഴുവനായി, കഴിയുന്നിടത്തോളം
മുണ്ഡമാല = തലയോടുകൊണ്ടുള്ള മാല
മുണ്ഡിതം = ചിരയ്ക്കപ്പെട്ടതു്
മുതിരുക = തുനിയുക, ഒരുമ്പെടുക, വളരുക
മുത്താരം = മുത്തുമാല
മുത്തരി = ചെറുമുത്തുപോലെയുള്ള പല്ല്
മുദ്ഗരം = മുട്ടൻതടി
മുനയുക = മുഴങ്ങുക, മുരളുക
മുന്നൽ = മുമ്പിൽ
മുമ്മുന = മുപ്പല്ലി
മുലക്കച്ച = മുലപ്പടം
മുല്പാട്ട് = മുമ്പ്
മുഷ്ക് = ശക്തി, അക്രമം
മുഷ്കരം = ശക്തി
മുഷ്കരൻ = താന്തോന്നി, ശക്തൻ, വമ്പൻ
മുഷ്ടി = ചുരുട്ടിയ കൈയ്യ്, പിടി
മുസലം = ഇരുമ്പുലക്ക
മുഴങ്ങിക്കുക = ശബ്ദിപ്പിക്കുക
മുറെറ = മുഴുവനായി, മുറുകെ
മൂത്ത = മൂപ്പുള്ള
മൂർച്ഛനം = മയക്കം, സംഗീതത്തിലെ സ്വരഭേദം
മൂലോകം = മൂന്നു ലോകം
മൃണാളം = താമരവളയം
മൃഷ്ടം = നിറയെ, വെടിപ്പായി
മെതിയുക = അരയുക
മെത്തുക = വർദ്ധിക്കുക, ചേരുക
മെഴുക്കുക = മിനുക്കുക, തടിക്കുക
മേഖല = അരഞ്ഞാൺ
മേചകം = കറുത്തതു്
മേദു = ഭൂമി, മേദിനി
മേദുരം = തടിച്ചതു്, മൃദുവായതു്
മേധാവി = നായകൻ, സമർത്ഥൻ, ബുദ്ധിമാൻ
മേന്മ = വലുപ്പം
മേന്മേൽ = മേല്ക്കുമേൽ
മേവുക = ചെയ്യുക, വസിക്കുക, യോജിക്കുക
മേളം = വാദ്യക്കാരുടെ യോഗം, സന്തോഷം
മേളിക്കുക = യോജിക്കുക, സന്തോഷിക്കുക
മൈരേയം = ലഹരിയുള്ളതു്
മോക്ഷദൻ = ഈശ്വരൻ
മോദകം = അട
മോദിതർ = സന്തോഷിച്ചവർ
മോന്ത = മുഖം
മോഷണിക്കുക = മോഷ്ടിക്കുക
മൗലി = കിരീടം, മുടിക്കെട്ട്
യക്ഷിണി = യക്ഷി, യക്ഷസ്ത്രീ
യജിക്കുക = യാഗംചെയ്യു, പൂജിക്കുക
യജ്ഞം = യാഗം
യമന്മാർ = ഇരട്ടപിറന്നവർ
യാചകം = ഇരക്കുന്നതു്
യാചനം = അപേക്ഷ
യാജകൻ = യാഗംചെയ്യുന്നവൻ
യാതന = വേദന, നരകശിക്ഷ
യാതൻ = പോയവൻ
യാനം = വാഹനം
യുഗം, യുഗളം = ഇരട്ട, ജോടി
യുഗ്മം = ജോടി
യൂഥം = കൂട്ടം (പക്ഷിമൃഗാദി)
യോജനം = കൂട്ടിച്ചേർക്കൽ
യോഷിത്തു് = സ്ത്രീ
രങ്കു = ഒരുവക മാൻ
രംഗം = തട്ട്, യുദ്ധഭൂമി, നാടകശാല
രജ്ജു = കയർ
രദം, രദനം = പല്ല്
രംഭ = വാഴ
രസന = നാവ്
രാഗം = ചുവപ്പ്, പ്രേമം, നിറം
രാഗികൾ = രാഗമുള്ളവർ
രാപ്പെരുമാററം = രാത്തെണ്ടൽ
രാവം = ശബ്ദം
രാശി = കൂട്ടം, മേടം തുടങ്ങിയവ പന്ത്രണ്ടും, ഒരു സ്വർണ്ണനാണയം
രാസക്രീഡ = ഗോപിമാരുടെ ഒരു കളി
രാസഭൻ = കഴുത
രിംഖണം = ഇടർച്ച
രുഗ്മം = സ്വർണ്ണം
രുദ്ധൻ = തടയപ്പെട്ടവൻ, വളയപ്പെട്ടവൻ
രുട്ട് = കോപം
രൂക്ഷം = ചവർപ്പുള്ളതു്, കടുപ്പമുള്ളതു്
രേഖ = വര, പരിപൂർണ്ണത
രേണു = പൊടി
രോദനം = കരച്ചിൽ

രോദിതം = [illegible]
രോമാഞ്ചം = കോൾമയിർ
രോമാളി = രോമക്കൂട്ടം
രോഷിതൻ = കോപിച്ചവൻ
ലംബിത = ആശ്രയിച്ചവൾ, തൂങ്ങിയവൾ
ലലാടം = നെററി
ലവം = അല്പം, കണിക
ലാക്ക് = ലക്ഷ്യം, ഉന്നം
ലാംഗലം = കരി, കലപ്പ
ലാംഗലി = ബലഭദ്രൻ
ലാജം = മലർ
ലാഞ്ഛന = അടയാളം
ലാപം = സംസാരം
ലാലസാ = ആഗ്രഹം. അപേക്ഷ, ദുഃഖം
ലാവുക = നടക്കുക
ലാസിക = നർത്തകി
ലാസ്യം = ആട്ടം, നൃത്തം
ലാളിക്ക = ഓമനിക്ക
ലാളിത്യം = മനോഹരത്വം
ലീഢം = നക്കപ്പെട്ടത്
ലീനം = ലയിച്ചത്, ചേർന്നത്
ലീലൻ = കളിച്ചവൻ, ലയിച്ചവൻ
ലേഖ്യന്മാർ = എഴുതപ്പെടത്തക്കവർ
ലോമരന്ധ്രം = പാച്ചോററി
ലോലം = ഇളക്കമുള്ളത്, ആഗ്രഹമുള്ളത്
ലോലത = ഇളക്കം, വിറയൽ
വട്ട് = പന്ത്
വണ്ടാർ = വണ്ടുകളെപ്പോലെയുള്ള
വണ്ടിണ, വണ്ടിനം = വണ്ടിൻകൂട്ടം
വത്സം = പശുക്കുട്ടി
വത്സൻ = പൈതൽ
വദിപ്പിക്കുക = ശബ്ദിപ്പിക്കുക
വൻ = വലിയ
വന്ദി = സ്തുതിപാഠകൻ
വമ്പ് = വലിപ്പം, പ്രയാസം
വമ്പുററ = വലിപ്പമുള്ള
വംശം = മുള, ഓടക്കുഴൽ
വരളുക = ഉണങ്ങുക
വലം = ബലം
വലസൂദനൻ = ഇന്ദ്രൻ
വലാക = വെള്ളിൽ, വെളിഞ്ഞ്
വലാഹം = മേഘം
വലി = വയററിന്റെ മടക്ക്, ചുളിവ്
വലിത്രയം = മുലയ്ക്കു താഴെയുള്ള മൂന്നു വരികൾ
വൽഗനം = ചാട്ടം
വല്ലവൻ = ഇടയൻ
വല്ലാതെ = കഴിയാതെ
വല്ലുക = കഴിയുക
വല്ലു = കഴിയുകയുള്ള
വല്ലേൻ = (എനിക്ക) കഴിയുകയില്ല
വളർ = വലിയ, വളഞ്ഞ, വെളുത്ത
വസ്വൗകസാര = അമരാവതി, അളക
വഴങ്ങുക = കീഴടങ്ങുക, അഴയുക, വണങ്ങുക
വഴിയുക = നിറഞ്ഞുകവിയുക
വാഗിഷ്ടം = ഇഷ്ടവാക്ക്
വാജി = കുതിര
വാടി = പൂങ്കാവ്, ഉപവനം
വാടുക = തളരുക, ശോഭ കുറയുക
വാണിനി = മദിച്ചവൾ, നർത്തകി
വാണിഭം = കച്ചവടം
വാതായനങ്ങൾ = ജനല്കൾ
വാദിത്രം = നാലുതരം വാദ്യങ്ങൾ
വാദ്ധ്യായൻ = ഗുരു
വാനിടം = സ്വർഗ്ഗം
വാനോർ = ദേവകൾ
വാപിക = പൊയ്ക, വലിയ കുളം
വാമന്മാർ = ശത്രുക്കൾ, വിപരീതത്വമുള്ളവർ
വാഗ്വജ്രം = വെടിപ്പായ വാക്ക്
വായ്ക്കുക = വർദ്ധിക്കുക
വായ്ക്കൊൾക = വായിലാക്കുക
വായ്പ് = വളർച്ച, വർദ്ധന
വായ്പാടുക = തുറന്നുപറയുക
വാഗ്മിഷ്ടം = മധുരവാക്ക്
വാരണം = ആന, തടുക്കൽ
വാരണായ = തടുപ്പാനായിക്കൊണ്ട്
വാരംവാരം = പിന്നെയും പിന്നെയും
വാരാ = വരികയില്ല
വാരാതെ = വരാതെ
വാരിദം = മേഘം
വാരുണി = മദ്യം
വാറുററ = ഭംഗിയുള്ള, ഉറപ്പുള്ള
വാർ = ഭംഗി, ശക്തി, വെള്ളം, കീറ്, കഷണം
വാർത്താർ = താമര
വാർത്തികം = വ്യാകരണവ്യാഖ്യാനം
വാർമൊഴി = ഉത്ഭവസ്ഥാനം നിശ്ചയമില്ലാത്ത വാക്ക്
വാശി = പന്തയം, ശാഠ്യം
വാസവൻ = ഇന്ദ്രൻ
വാഴ്ച = പാർപ്പ്, ഭരണം
വാഴ്ത്തി = സ്തുതിപാഠകൻ

വാഴ്‌വ് = ആശീർവ്വാദം, വാഴ്ത്തൽ
വിഗളിതം = ഒഴുകിയത്, വീണുപോയത്
വിഗ്രഹം = ശരീരം, യുദ്ധം
വിച്ച, പിച്ച = ആശ്ചര്യം, കുട്ടിക്കളി
വിജ്വരൻ = വേദനയില്ലാത്തവൻ
വിണ്ടലം = സ്വർഗ്ഗം
വിണ്ണവർ, വിണ്ടലർ = ദേവകൾ
വിണ്ണ് = സ്വർഗ്ഗം
വിണ്മയം = മലമുള്ളത്
വിതതം = പരന്നത്
വിതവി = കൂട്ടം
വിദലം = വിടർന്നത്, കീറിയത്
വിദിതം = അറിയപ്പെട്ടത്
വിധുശേഖരൻ = ശിവൻ
വിന = പാപം, ദുഃഖം, കഷ്ടപ്പാട്, വിപത്ത്
വിപത്ത്, വിപദം = ആപത്ത്
വിഭ്രമം = തിടുക്കം, സംശയം
വിയത്ത് = ആകാശം
വിരിയുക = വിടരുക, പിളരുക
വിലക്കുക = തടുക്കുക
വിലങ്ങിക്കുക = തടഞ്ഞുപോകുക
വിലയം = നാശം
വിലസിതം = വിലാസമുള്ളത്
വില്ലുളിതം = ഇളക്കപ്പെട്ടത്
വിലോഭനം = ആഗ്രഹിപ്പിക്കുന്നത്, ഇളക്കുന്നത്
വില്ലവൻ = വില്ലാളി
വിഷ്വരം = (കരുകൊണ്ടുള്ള) പിറം
വിഷ്ണി = നവരത്നങ്ങളിലൊന്ന്
വിസം = താമരവളയം
വിഹസ്തേതരം = ശക്തിയുള്ളത്
വിഹായ = ഉപേക്ഷിച്ചിട്ട്
വിഹാരം = കളി, സഞ്ചാരം
വിളക്കുക = പ്രകാശിപ്പിക്കുക
വിളർക്കുക = വെളുത്തനിറമാകുക, വിളറുക
വീക്ഷണം = കാഴ്ച, കണ്ണ്
വീങ്ങുക = വീർക്കുക
വീചി = തിരമാല, ഓളം
വീചുക = വീതുക, വീയുക, വീശുക
വീടൻ = ഗൃഹനായകൻ, ഭർത്താവ്
വീടിക = വെററിലച്ചുരുൾ
വീതങ്ങൾ = ഒഴിഞ്ഞവ, ഇല്ലാത്തവ
വീതവിഷാദങ്ങൾ = ദുഃഖമൊഴിഞ്ഞവ
വീർക്കുക = തടിക്കുക, ശ്വസിക്കുക
വീളുക, മീളുക = രക്ഷിക്കുക, മടക്കി യെടുക്കുക, കൈക്കൊള്ളുക
വീഴ്ക്കുക = അടിച്ചുകളയുക, അഴുക ചെയ്യുക
വീഴ്ച = വീഴ്ച്ച
വെണ്മതികം = വെളുത്ത ചന്ദ്രൻ, പൂർണ്ണചന്ദ്രൻ
വെണ്മ = വെളുപ്പ്, ശോഭ, മാർദ്ദവം, വെടിപ്പ്
വെല്ലം = ശർക്കര
വെല്ലുക = ജയിക്കുക
വെളിച്ചപ്പെടുക = പ്രത്യക്ഷമാകുക
വെള്ളരി = വെളുത്തയരി, ഉണക്കലരി
വേണി = തലമുടി
വേണു = ഓടക്കുഴൽ, മുള
വേണ്ടുന്ന = വേണ്ടുന്ന
വേദി = തറ
വേദിതൻ = അറിയിക്കപ്പെട്ടവൻ
വേദ്യൻ = അറിയപ്പെട്ടവൻ
വേപം = വിറയൽ
വേപിക്കുക = വിറയ്ക്കുക
വേർ = മൂലം, ചുവട്
വേല = വേദ, സമയം, ജോലി
വേലപ്പെടാതെ = പണിപ്പെടാതെ
വേലപ്പെൺ = മഹാലക്ഷ്മി
വേവുറ്റ് = ചൂടുണ്ടായിട്ട്
വേഴ്ച = സ്നേഹം, ബന്ധുത
വൈകല്യം = കുറവ്
വൈകുണ്ഠൻ = വിഷ്ണു
വൈതാനകർമ്മം = യാഗസംബന്ധമായ കർമ്മം
വൈദഗ്ദ്ധ്യം = സാമർത്ഥ്യം
വൈഡൂര്യം = നവരത്നങ്ങളിലൊന്ന്
വൈനതേയൻ = ഗരുഡൻ
വൈഭവം = മിടുക്ക്, ശക്തി
വൈമല്യം = നിർമ്മലത
വൈരസ്യം = വെറുപ്പ്, നീരസം
വ്യഗ്രത = ദുഃഖം, പരിഭ്രമം
വ്യസ്തം = ഭിന്നം, വേർതിരിഞ്ഞത്
വ്യാപരിക്കുക = പ്രവർത്തിക്കുക, നടത്തുക, ഭരിക്കുക
വ്യാപാദിക്കുക = കൊല്ലുക
വ്യാളം = പാമ്പ്
വ്രജം = പശുക്കൂട്ടം, അമ്പാടി, കൂട്ടം
വ്രജിനം = പാപം
ശംസിക്കുക = പറയുക
ശയ്യ = മെത്ത, കിടക്ക
ശരധി = അമ്പറ, ആവനാഴി
ശശഭൃത്ത് = ചന്ദ്രൻ
ശഷ്പം = പുല്ല്
ശാഖി = വൃക്ഷം

ശാന്തി = ശമനം, അടക്കം
ശാബ്ദികൻ = വൈയാകരണൻ
ശാംഭവം = ശിവനെസ്സംബന്ധിച്ചതു്
ശാരിക = കിളി
ശാശ്വതം = നിത്യമായതു്
ശാസ്യൻ = ശാസിക്കത്തക്കവൻ
ശിഞ്ജിതം = കിലുക്കം
ശിലീന്ധ്രം = കൂൺ
ശില്പം = ചിത്രപ്പണി, സൂത്രപ്പണി
ശീതളം = തണുത്തതു്
ശീർഷം = തല
ശുംഭൻ = വേദനപ്പെട്ടവൻ, പ്രകാശമുള്ള
ശൂകം = നെല്ലിന്റെ ഓകു് [വൻ
ശൂൽക്കാരം = ചീററൽ, നെടുവീർപ്പ്
ശൃംഖല = ചങ്ങല
ശോണം = ചുവന്നതു്, രക്തം
ശോണിതം = രക്തം
ശോധിക്കുക = ശുദ്ധിവരുത്തുക, നന്നാക്കുക, പരീക്ഷിക്കുക
ശൗണ്ഡത = മദം, നിഗളം, സാമർത്ഥ്യം
ശ്യാമം, ശ്യാമളം = കറുത്തതു്
ശ്രദ്ധ = താൽപര്യം, ഇച്ഛ
ശ്രാന്തി = തളർച്ച്, ക്ഷീണം
ശ്രീകണ്ഠൻ = ശിവൻ
ശ്രേണി = കൂട്ടം
ശ്രോണി = കടിതടം, മദ്ധ്യം
ശ്ലോകൻ = കീർത്തിമാൻ
ശ്വാനൻ = പട്ടി
ശ്വേതം = വെളുത്തതു്
ഷഡ്ജം = സംഗീതത്തിൽ ആദ്യത്തെ സ്വരം
ഷണ്ഡം = കൂട്ടം
ഷട്പദം = വണ്ടു്
സങ്കോചം = കൂമ്പൽ, ലജ്ജ
സംഗം = ചേർച്ച
സംഗമിക്ക = കൂടിച്ചേരുക
സംഗ്രഹിക്കുക = ശേഖരിക്കുക
സജ്ജൻ = ഒരുങ്ങിയവൻ
സത്രപം = ലജ്ജയോടെ
സദ്ഭാവം = നന്മ
സത്സംഗി = സത്തുക്കളോടു ചേർന്നവൻ
സന്ധിക്കുക = ചേരുക
സന്നദ്ധൻ = ഒരുങ്ങിയവൻ, സമീപത്തുള്ളവൻ
സന്മതം = നല്ല മതം, സത്യമായ അഭിപ്രായം

സന്മതി = സത്ബുദ്ധി
സമീരണൻ = വായു
സംഭാവിക്കുക = ബഹുമാനിക്കുക,
സരിത്തു് = നദി [വന്ദിക്കുക
സരോജം = താമര
സല്ലകി = ഈന്തൽ
സാന്ത്വനം = സാമവാക്കു്
സാന്ദ്രം = തിങ്ങിയതു്, അടഞ്ഞതു്, കൊഴുത്തതു്
സാഹസം = ക്ഷമയില്ലായ്മ
സിക്തം = നനയ്ക്കപ്പെട്ടതു്
സിതം = വെളുത്തതു്
സിലീന്ധ്രം = കൂൺ
സീമ = അതിരു്
സീരം = കരി, കലപ്പ
സുഭ്രു = നല്ല പുരികമുള്ളവൾ
സൂകരം = പന്നി
സൂക്ഷ്മം = തരി, ലേശം
സൂതി = പ്രസവം
സൂതികം = പ്രസവം, ജനനം
സൂദനൻ = നാശകൻ
സൂനൃതം = സത്യമുള്ളതു്, ഇഷ്ടമുള്ളതു്
സൂരി = വിദ്വാൻ, സൂര്യൻ
സൃഷ്ടൻ = നിർമ്മിതൻ
സൈകതം = മണൽകൊണ്ടുള്ളതു്
സൗചികൻ = തുന്നൽക്കാരൻ
സ്തേയം = മോഷണം
സ്നിഗ്ദ്ധൻ = സ്നേഹിതൻ
സ്പന്ദം = തുടിപ്പു്, ഇളക്കം
സ്മേരം = ചിരിക്കുന്നതു്, വിടർന്നതു്
സ്രഷ്ടാവു് = ബ്രഹ്മാവു്
സ്വനം = ശബ്ദം, നാദം
സ്വർധുനി = സ്വർനദി
സ്വർപ്പദം = സ്വർഗ്ഗസ്ഥാനം
സ്വസ്തികബന്ധം = കൈകെട്ടൽ
സ്വസ്തികം = ഒരാസനം
സ്വാധ്യായം = വേദാഭ്യാസം
സ്വേദം = വിയർപ്പു്, ചൂടു്
ഹരിഹയൻ = ഇന്ദ്രൻ
ഹർമ്മ്യം = മാളിക
ഹവ്യവാഹൽപ്രഭ = അഗ്നിജ്വാല
ഹസിതം = ചിരിച്ചതു്
ഹാരം = മുത്തു്, മുത്തുമാല
ഹുംകൃതി = അലർച്ച
ഹേതി = ആയുധം
ഹേളനം = കളി; നിന്ദ

★